(Malayalam)

# THERESA NEUMANN

*by*

**Johannes Steiner**

*Translated by*

**Fr. Thomas Moothedan, M. A., D. D.**
Principal, St. Thomas College,
Trichur



*First Edition:* December 1969

*Copies:* 2000

*Printed at:* Mar Louis Memorial Press, Cochin-11

*Cover:* Artist "CILBE"



*Publishers and Distributors:*
Mar Louis Memorial Press,
Ernakulam, Cochin-11

*Price:* Rs. 3-25

# തെരേസ് നോയ്മൻ

## ജോൺ സ്റ്റീനർ



പരിഭാഷ

**ഫാ. തോമസ് മൂത്തേടൻ എം. എ., ഡി. ഡി.**

പ്രിൻസിപ്പാൾ

സെൻറു് തോമസ് കോളെജ്

തൃശ്ശൂർ



1969 വില 3-25

# അവതാരിക

ജർമ്മനിയിലെ ഒരു ഗ്രാമീണ കന്യകയുടെ വിശദമായൊരു ജീവചരിത്രമാണ് ഈ ഗ്രന്ഥത്തിലെ ഉള്ളടക്കം. ജനലക്ഷങ്ങളിൽ ഭക്തിയും ആവേശവും അതേസമയം സംശയവും വിമർശനവുമെല്ലാം ഉളവാക്കിയിട്ടുള്ള ഒരു ജീവിതമായിരുന്നു തെരേസിൻേറതു്. സാധാരണ തലത്തിൽനിന്നു് അസാധാരണതലത്തിലേക്കു ഒരാൾ ഉയരുകയോ ഉയർത്തപ്പെടുകയോ ചെയ്യുമ്പോൾ, ആ വ്യക്തിയുടെ ജീവിതം ജനതാമദ്ധ്യേ സംസാരവിഷയമാകും; വിവാദവിഷയമാകും; മററു പലതും ആ വ്യക്തിയുടെപേരിൽ നടക്കും. തെരേസിൻെറ ജീവിതം അതിനൊരപവാദമായിരുന്നില്ല.

പഞ്ചക്ഷതധാരിണിയായിരുന്ന തെരേസ് നോയ്മൻെറ ഭവനം സന്ദർശിക്കുന്നതിനും ആ സാധ്വീമണിയുമായി ഏതാനും മണിക്കൂറുകൾ സംഭാഷിക്കുന്നതിനും എനിക്കു സാധിച്ചിട്ടുണ്ടു്. 1958 മേയ്മാസത്തിലും 1960 നവംബർമാസത്തിലും ഞാൻ ആ വിവാദവനിതയെ സന്ദർശിക്കുകയുണ്ടായി. പാശ്ചാത്യപര്യടനത്തിനിടയിൽ ജർമ്മനിയിലെ കൊണ്ണേർ സ്രോയ്ത്തുഗ്രാമം ഞാൻ മനഃപൂർവ്വം സന്ദർശിച്ചതാണു്, തെരേസിനെ നേരിൽ കണ്ടു സംസാരിക്കുവാനും അവരുടെ ജീവിതപശ്ചാത്തലം ഏറെക്കുറെ വസ്തുനിഷ്ഠമായി ഗ്രഹിക്കുവാനും. 1960-ലെ എൻെറ

രണ്ടാം സന്ദർശനം ആദർശശുദ്ധമായ ജീവിതം നയിച്ചിരുന്ന ആ സ്ത്രീയോടുള്ള എന്റെ ആദരവും മതിപ്പും പ്രകടിപ്പിക്കുന്നതിനുവേണ്ടി വിനിയോഗിക്കുകയാണുണ്ടായതു്. എന്റെ സന്ദർശനവേളയിൽ ഞാൻ തെരേസിന്റെ ചില പ്രത്യേക ഗുണങ്ങൾ പ്രത്യേകം പഠിക്കുകയുണ്ടായി. അവളുടെ വികാരങ്ങൾ ബുദ്ധിയുടെ നിയന്ത്രണത്തിനു വിധേയവും സഹതാപത്താൽ സമുജ്ജ്വലവുമായിരുന്നുവെന്നു മനസ്സിലാക്കുവാൻ എനിക്കധികം ക്ലേശിക്കേണ്ടിവന്നില്ല. ആത്മനിയന്ത്രണം, ശാന്തത, വിപത്തിധൈര്യം എന്നിവയുടെ അടയാളങ്ങൾ അവളിൽ ഞാൻ ദർശിക്കുകയുണ്ടായി. വികാരാവേശത്തിന്റെയോ, തല്പരകക്ഷികൾ പ്രചരിപ്പിച്ചിരുന്നവിധം ഹിസ്റ്റീരിയായുടെയോ യാതൊരു ലക്ഷണവും ഞാൻ ആ പഞ്ചക്ഷതധാരിണിയിൽ ഒരിക്കലും ദർശിച്ചിട്ടില്ല. അവരുടെ ചിന്തയിലും തീരുമാനങ്ങളിലും ഒരു നിശ്ചിതത്വവും ഒരു സ്വയംനിർണ്ണായകത്വവുമുണ്ടായിരുന്നതായിട്ടാണു് എന്റെ അനുഭവം: എന്നു വരികിലും മക്കടമുഷ്ടിയുടെ സൂചനകൾ ഒന്നുംതന്നെ അവരിൽ ഞാൻ ദർശിച്ചില്ല, എന്നു് മദർ മേരി സിസിലിയ തെരേസിനെക്കുറിച്ചു് പ്രസ്താവിച്ചിട്ടുള്ളതു് ശരിയാണെന്നു എനിക്കും തോന്നുകയുണ്ടായി.

ജീവിച്ചിരുന്നപ്പോൾ ഉണ്ടായിരുന്ന വിമർശനങ്ങളും ആക്ഷേപങ്ങളും അല്പമൊന്നു തിരിഞ്ഞടിച്ചു തെരേസിന്റെ മരണശേഷം എന്നു പറയുന്നതിൽ തെററില്ല. അവക്കനുകൂലമായ പല അഭിപ്രായങ്ങളും ഇപ്പോൾ പുറത്തുവന്നുകൊണ്ടിരിക്കുന്നുണ്ടു്. അവയിൽ പ്രസ്താവയോഗ്യമായ ഒന്നു്

അമേരിക്കയിൽ കാൻസാസിലെ പൗളാ എന്ന നഗരത്തിലെ മദർ മേരി സിസിലിയാ പുറപ്പെടുവിച്ചതാണ്. അവിടത്തെ ഉർസലൈൻ അക്കാദമിയിലെ അംഗമായ ആ കന്യാസ്ത്രീ കയ്യക്ഷരം നോക്കി വ്യക്തികളുടെ സ്വഭാവനിർണ്ണയംചെയ്യാൻ അതീവപാടവമുള്ള ഒരു പണ്ഡിതയാണ്. തെരേസിന്റെ കയ്യക്ഷരം പഠിച്ചതിനുശേഷം അവർ അഭിപ്രായപ്പെട്ടിരിക്കുന്നതു് ''അവികല പ്രകൃതി''(well balanced) യുള്ള ഒരു സ്ത്രീയായിരുന്നു തെരേസ് എന്നാണ്. തുടർന്നുള്ള അഭിപ്രായങ്ങൾ തെരേസിനെ സംശയിച്ചവക്കും, അവളുടെ ജീവിതത്തെ കാപട്യംനിറഞ്ഞ ഒന്നായിരുന്നുവെന്നു വിശേഷിപ്പിച്ചവക്കും, വി. കുർബാനമാത്രം കൊണ്ടുള്ള അവളുടെ 30-ൽപരം വർഷക്കാലത്തെ ജീവിതത്തെ കുപ്രചരണങ്ങളാൽ കളങ്കപ്പെടുത്താൻ ശ്രമിച്ചവക്കുമൊക്കെ ചുട്ട മറുപടിയായിരുന്നുവെന്നു പറയുന്നതിൽ തെററില്ല.

തെരേസ് നോയ്മനിൽനിന്നു എനിക്കു ലഭിച്ചിട്ടുള്ള ചില എഴുത്തുകളും, അവരുമായുള്ള എന്റെ സംഭാഷണങ്ങളുമെല്ലാം ഞാൻ വിമർശനബുദ്ധ്യാ നിരീക്ഷിച്ചിട്ടുണ്ട്. അവരുടെ ജീവിതലാളിത്യത്തേയും, ആന്തരികജീവിതത്തേയും, ആദർശശുദ്ധിയെയും, അന്യരോടുള്ള സമീപനരീതിയെയും, ശാലീനതയെയും സർവ്വോപരി വിനയത്തെയും ചോദ്യംചെയ്യത്തക്ക എന്തെങ്കിലും എനിക്കു കാണുവാൻ സാധിച്ചിട്ടില്ല.

അവക്കുണ്ടായിരുന്നതായി പറയപ്പെടുന്ന ദർശനങ്ങളിലും അനുഭൂതികളിലുംനിന്നു ചില കാര്യങ്ങൾ ഞാൻ

പ്രത്യേകം ചോദിച്ചു മനസ്സിലാക്കുകയുണ്ടായി. നമ്മുടെ കർത്താവിന്റെ സംസാരഭാഷ കൽദായസുറിയാനി അഥവാ അറാമായ ആയിരുന്നുവെന്നുള്ള ചരിത്രവസ്തുത തെരേസാ ചില സുറിയാനിപ്പദങ്ങൾ ഉച്ചരിച്ചുകൊണ്ടു ശരിവച്ചതു് എന്നെ ആകർഷിച്ചു. അവസാനത്തെ അത്താഴത്തിൽ ന. കർത്താവിനോടൊത്തു് ശ്ലീഹന്മാർ ''അല്ലെൽ'' എന്ന ഗാനം പാടിയെന്നും, കുരിശിൽ തൂങ്ങി മരിച്ചപ്പോൾ അവി ടുന്നു് ''അപ്പാ ചിയാത്താക്....'' ''ശ്ലേം കൊലഹേൻ'' എന്നും മററും പറഞ്ഞുവെന്നും, തന്റെ ഘാതകർ ''സ്ലോ വായ്, സ്ലോവായ്'' എന്നു അട്ടഹസിച്ചിരുന്നുവെന്നും, തന്റെ ഉയിര്പ്പിനുശേഷം ശ്ലീഹന്മാക്കു കാണപ്പെട്ടുകൊണ്ടു് ''ശ്ലാമ്മാ ല്കോൻ'' എന്നു പ്രസ്താവിച്ചുവെന്നും മററും അവർ പറയുകയുണ്ടായി.

സഭാധികാരികളോടുണ്ടായിരുന്ന തെരേസിന്റെ ആദ രബഹുമാനങ്ങൾ സ്തുത്യർഹമായിരുന്നു. അവരുമായുള്ള സംഭാഷണമദ്ധ്യേ അതു് എനിക്കു് നന്നേ ബോദ്ധ്യപ്പെട്ടി ട്ടുള്ളതാണു്. ഹ്രസ്വകാലത്തെ പരിചയമേ എനിക്കു് ആ ഗ്രാമീണവനിതയുമായുണ്ടായിരുന്നുള്ളുവെങ്കിലും അവരോടു് ആത്മാർത്ഥമായ മതിപ്പും ബഹുമാനവും എന്നിലുളവാക്കി യിട്ടുണ്ടെന്നു പറയുന്നതിനു ഞാൻ ഈ അവസരം വിനിയോ ഗിക്കുന്നു.

ആധുനികയുഗത്തിലെ ഭൗതികാത്മകസാഹചര്യങ്ങ ളിൽ ജീവിക്കുകയും, ലൗകികസുഖങ്ങളിൽ മുങ്ങിമുഴുകി ജീവിതനിർവൃതിവരുത്തുവാൻ കൊതിക്കുകയുംചെയ്യുന്ന ജന

ലക്ഷണങ്ങൾക്ക് തെരേസ് നോയ്മൻെറ ജീവിതം ഒരു ചോദ്യചിഹ്നമായിരിക്കും. അവക്കൊരു വെല്ലുവിളിയായിരിക്കും. ആ ജീവിതം അവരെ ഇരുത്തിച്ചിന്തിപ്പിക്കും. അത്രയ്ക്ക് അസാധാരണമായിരുന്നു അതെന്നു പറയുന്നതിൽ തെററുണ്ടെന്നു തോന്നുന്നില്ല.

കത്തോലിക്കാ സഭയിലുള്ള വിശുദ്ധന്മാരുടെ പട്ടികയിലേക്കു കണ്ണോടിക്കുന്ന ഒരുവന് പീററിനെപ്പോലുള്ള ഭീരുക്കളെയും, അഗസ്റ്റിനെപ്പോലുള്ള ധൂർത്തപുത്രരെയും, അസീസിയെപ്പോലുള്ള പഞ്ചക്ഷതധാരികളെയും, ഫ്രാൻസീസിനെപ്പോലുള്ള പ്രേഷിതരെയും, ചെറുപുഷ്പത്തെപ്പോലുള്ള നിർമ്മലരെയും, മരിയഗൊരേററിയെപ്പോലുള്ള രക്തസാക്ഷികളെയും കാണാമെങ്കിൽ തെരേസ് നോയ്മാനെപ്പോലുള്ള വിവാദവ്യക്തികളെയും കാണാൻ സാധിക്കുന്നതാണ്. തെററിദ്ധരിക്കപ്പെടാത്ത ഒരു ജീവിതമായിരുന്നില്ല കുരിശിൻെറ വി. യോഹന്നാൻേറതു്. വിമർശിക്കപ്പെടാത്ത ഒന്നായിരുന്നില്ല മരിയ വിയാനിയുടേതു്. ആക്ഷേപിക്കപ്പെടാത്തതായിരുന്നില്ല വലിയ ത്രേസ്യായുടെ ജീവിതം. ഇന്നു് തെരേസ് നോയ്മനെതിരായുള്ള ആക്ഷേപങ്ങളെല്ലാം മാറിവരുന്ന ഒരു കാലം ഉണ്ടാകുമെന്നാണ് അവരെ അടുത്തറിയാവുന്നവരിൽ ഒരു വലിയ വിഭാഗത്തിന്റെ പ്രതീക്ഷ. അങ്ങനെയൊരു ദിനമുണ്ടാകട്ടെയെന്നാണ് അനേകായിരങ്ങളുടെ ആശംസ. വിശുദ്ധരുടെ പട്ടികയിൽ അനതിവിദൂരഭാവിയിൽ ഈ ഗ്രാമീണവനിതയുടെയും പേർ എഴുതിച്ചേർക്കപ്പെടട്ടെ എന്നാണ് അസ്മാദൃശന്മാരുടെ പ്രാർത്ഥന.

തെരേസ് നോയ്മൻെറ ജീവിതചരിത്രം വിദഗ്ദ്ധമായി കൈരളിക്കു കാഴ്ചവച്ച ഡോ. തോമസ് മൂത്തേടൻ

അനുമോദനാർഹനാണ്. സമ്പൂർണ്ണബൈബിളിന്റെ ആധുനിക വിവർത്തനം അതിവിദഗ്ദ്ധമായി നിർവ്വഹിച്ചു് കേരള സഭയ്ക്കു് അതിസ്തുത്യമായ സേവനം ചെയ്ത ഫാ. മൂത്തേടന്റെ ഈ ഗ്രന്ഥവും കേരളകത്തോലിക്കർ സസന്തോഷം സ്വാഗതം ചെയ്യുമെന്നതിൽ പക്ഷാന്തരമില്ല. ഗ്രന്ഥകർത്താവിനെയും അനുവാചകരെയും ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ യെന്നു് ആശംസിച്ചുകൊണ്ടു് ''തെരേസ്‌നോയ്മൻ'' എന്ന ഗ്രന്ഥത്തെ ബഹുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.




ജോസഫ് കാർഡിനൽ പാറേക്കാട്ടിൽ
എറണാകുളം മെത്രാപ്പോലീത്താ

റോമ
8–10–1969

# ഉള്ളടക്കം

അവതാരിക

പ്രസ്താവന

**ഒന്നാംഭാഗം**

1 ബാല്യകാലം .... 5–21

2 പഞ്ചക്ഷതവും പീഡാനുഭവദർശനങ്ങളും .... 22–26

3 തെരേസിന്റെ ബോധാവസ്ഥാന്തരങ്ങൾ.... 27–46

4 വിശേഷവരങ്ങൾ .... 47–63

5 കഷ്ടകാലം-മെഡിക്കൽ പരിശോധന .... 64–87

6 തെരേസും ബാഹ്യലോകവും .... 88–117

**രണ്ടാംഭാഗം**

1 തെരേസിന്റെ ആന്തരികജീവിതം .... 118–183

2 തെരേസിന്റെ മൗതികജീവിതം .... 184–268

**മൂന്നാംഭാഗം**

വിലയിരുത്തൽ .... 269–308

# പ്രസ്താവന

ജോൺ സ്റ്റീനർ എഴുതിയ തെരേസ് നോയ്മൻെറ ജീവചരിത്രത്തിൻെറ സ്വതന്ത്ര പരിഭാഷയാണ് ഈ ഗ്രന്ഥം. 1926-ൽ തെരേസിനു പഞ്ചക്ഷതങ്ങൾ സംസിദ്ധമായ നാൾ മുതൽ പലരും അവളുടെ ജീവചരിത്രമെഴുതിയിട്ടുണ്ടെങ്കിലും അതിവർണ്ണനയോ അതിരുകടന്ന വിമർശനമോ നിമിത്തം യാഥാർത്ഥ്യം കാണുക ദുർഗ്രഹമായിത്തീർന്നിട്ടുണ്ട്. വേണ്ട അന്വേഷണങ്ങൾ നടത്തി അനുഭവസിദ്ധമായ അറിവുപയോഗിച്ച് എഴുതിയിട്ടുള്ളവയാണ ഡോക്ടർ ഗെർലിക്ക് രണ്ടു വാല്യമായി 1929-ൽ പ്രസിദ്ധം ചെയ്ത ജീവചരിത്രം. പിന്നീട് ആരും ക്രമാനുസൃതമായ ഒരു ജീവചരിത്രം ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ല.

1962 സെപ്റ്റംബർ 18-ാംനു- തെരേസ് മരിച്ചതോടെ പല പുതിയ രേഖകളും എഴുത്തുകളും പ്രസിദ്ധാർഹമായി ഗ്രന്ഥകർത്താവിൻെറ കൈയിൽ കിട്ടി. ബന്ധുമിത്രാദികളുടെ റിപ്പോർട്ടുകളും ലഭിച്ചു. 1929-ൽ ഡോക്ടർ ഗെർലിക്ക മിസ്റ്റർ സ്റ്റീനറിനെ കൊണ്ണേർസ്രോയ്ത്തുമായി പരിചയപ്പെടുത്തി. ഗെർലിക്കിൻെറ വധത്തിനുശേഷം സ്റ്റീനർ തെരേസിനെ നിരന്തരമായി സന്ദർശിച്ചു വിവരങ്ങൾ അറിഞ്ഞുകൊണ്ടിരുന്നു. കൊണ്ണേർസ്രോയ്ത്തിനോട്ട് അടുത്ത ബന്ധം പുലർത്തിയിരുന്ന ഡോ. വുട്സ്, ഫാദർ ഇങ്ക്ബട്ട് നാബ്, 1909 മുതൽ 1960 വരെ കൊണ്ണേർസ്രോയ്ത്ത് വികാരിയായിരുന്ന ഫാദർ നാബെർ, ഫാദർ കോസ്മസ് തുടങ്ങിയ പലരുടേയും വിശ്വസ്തമായ വിവരണങ്ങൾകൂടി ജീവചരിത്രകാരനു ലഭിച്ചു. ഫാദർ നാബെറിൻെറ ഡയ

റിയാണു ഗ്രന്ഥത്തിൽ ധാരാളമായി ഉപയോഗിച്ചിട്ടുള്ളതു്. അദ്ദേഹത്തിൻെറ ജീവിതതത്ത്വം ഇതായിരുന്നു: ''തിരുസ്സഭയുടെ സാന്മാൎഗ്ഗിക സംഹിതകൾക്കു വിരുദ്ധമായി ഈ അസാധാരണ സംഭവങ്ങളിൽ വല്ലതുമുണ്ടോ എന്നു പരിശോധിക്കുവാൻ ഇവയുടെ ഒരു സമ്പൂൎണ്ണ വിവരണമെടുക്കണം. തിരുസ്സഭയുടെ ഉദ്ബോധനങ്ങൾക്കെതിരായി വല്ലതും കാണുകയാണെങ്കിൽ ഇവയെ എതിർക്കണം. അല്ലെങ്കിൽ സംഭവങ്ങളുടെ സ്വാഭാവിക ഗതി നാം മാറേണ്ടതില്ല. ദൈവത്തിൻെറ ഉദ്ദേശങ്ങൾ മനുഷ്യൻ പ്രതിരോധിക്കരുതല്ലൊ.''

ആകയാൽ വസ്തുനിഷ്ഠമായ ഒരു വിവരണം നൽകാൻ മിസ്റ്റർ സ്റ്റീനറിനു കഴിഞ്ഞിട്ടുണ്ടു്. അദ്ദേഹം കൊണ്ണേർസ്രോയ്ത്തിൻെറ വക്കാലത്തെടുത്തിട്ടില്ല; കൊണ്ണേർസ്രോയ്ത്തിനെ ആക്രമിക്കുന്നുമില്ല. ഒരു ജൎമ്മൻ ശാസ്ത്രജ്ഞനെപ്പോലെ രേഖകൾ നിരത്തിവച്ചിരിക്കുന്നു. ജീവചരിത്രവും മിസ്റ്റിക് ജീവിതവും രണ്ടു ഭാഗമായി തിരിച്ചിരിക്കുന്നതുകൊണ്ടു് ഒരേ സംഭവം രണ്ടു പ്രാവശ്യം വിവരിക്കേണ്ടതായി വന്നിട്ടുണ്ടു്; എങ്കിലും കാര്യമായ ആവൎത്തനമൊന്നുമില്ല. വല്ലതുമുണ്ടെങ്കിൽ അതു പരിഭാഷകൻ ഉപേക്ഷിച്ചിട്ടുണ്ടു്. ജൎമ്മൻ വായനക്കാർക്കുമാത്രം പ്രയോജനകരമായ വിവരണങ്ങളും ഈ പരിഭാഷയിൽ ചേൎത്തിട്ടില്ല. അങ്ങനെ ചരിത്ര വസ്തുതകൾമാത്രം വലിയ വ്യാഖ്യാനമൊന്നും കൂടാതെ ജൎമ്മൻ ശാസ്ത്രജ്ഞന്മാരുടെ ചിന്താഗതി പരിഗണിച്ചു് എഴുതിയിട്ടുള്ള ഒരു ജീവചരിത്രമാണിതു്.

അസാധാരണ സംഭവങ്ങളുടെ ഒരു സമാഹാരമെന്ന നിലയിൽ ഈ ജീവിതചരിത്രം ചില കേരളീയൎക്കു രസിച്ചെന്നു വരികയില്ല. അവരിതു വായിക്കണമെന്നില്ല.

അവസാനംവരെ ക്ഷമാപൂർവ്വം ഈ ഗ്രന്ഥം വായിക്കുന്ന വക്കു ദൈവത്തിന്റെ പ്രവർത്തന വൈവിധ്യം കാണാൻ കഴിയും; വി. കുർബാനയിലുള്ള വിശ്വാസം വർദ്ധിക്കും; സഹനത്തോടുള്ള വെറുപ്പ് തെല്ലു ശമിക്കുമെന്നു മാത്രമല്ല സഹനത്തെ നവ്യമായ ഒരു രീതിയിൽ വീക്ഷിക്കുവാൻ കഴിയും; നമ്മുടെ കർത്താവിന്റെ പീഡാനുഭവം ദൃഷ്ടി ഗോചരമാകും. ഈ അസാധാരണ സംഭവങ്ങളെല്ലാം അപസ്മാര ചേഷ്ടകളോ നോയ്മൻ കുടുംബവും കുറേ വൈദികരും അൽമായരും ചേർന്നു ഭാവനംചെയ്തുണ്ടാക്കിയ വഞ്ചനകളോ ആയി തള്ളുകയില്ലെങ്കിൽ അനുവാചകർ വിശ്വാസ തീക്ഷ്ണതയിലും വിശുദ്ധിയിലും അഭിവൃദ്ധി പ്പെടുകയുംചെയ്യും.



ഈ ബോധ്യത്തോടെയാണ് എറണാകുളം മെത്രാപ്പോലീത്താ ഡോക്ടർ ജോസഫ് പാറേക്കാട്ടിൽ തിരുമേനിയുടെ നിർദ്ദേശപ്രകാരം ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തിയതു്. തെരേസ് നോയ്മനെ നേരിൽകണ്ട മെത്രാപ്പോലീത്താ തിരുമേനിയുടെ അനുഭവാവേശപ്രദ്യോതകമായ അവതാരിക ഈ ഗ്രന്ഥത്തിനു ഭൂഷണമാണ്; വിനീത സഹപാഠിയായ പരിഭാഷകനു് ഒരനുഗ്രഹമാണ്. തിരുമേനിക്കു കൃതജ്ഞതാനിർഭരമായ കൂപ്പുകൈ.

ഈ ഗ്രന്ഥം ഭംഗിയായി അച്ചടിപ്പിക്കുകയും വേണ്ട ഭേദഗതികളൊക്കെ വിദഗ്ദ്ധമായി അവതരിപ്പിക്കുകയും ചെയ്ത സത്യദീപം പത്രാധിപർ റവ. ഫാദർ ജോസ് തച്ചിലിനും മാർ ളൂയീസ് മെമ്മോറിയൽ പ്രസ്സ് മാനേജരും സഹപാഠിയുമായ റവ. ഫാദർ പൗലോസ് വട്ടോലിക്കും നമോവാകം.

തെരേസിന്റെ നാമകാരിയായ ചെറുപുഷ്പം കൊണ്ഗ്രർഗ്രോയ്ത്തിലെ പഞ്ചക്ഷതക്കാരിയായ തെരേസിന്റെ ജീവിതത്തിൽ വലിയ ഒരു പങ്കുവഹിച്ചിട്ടുണ്ട്. തന്റെ നാമകാരിക്കും പുണ്യപട്ടം അരുളി കൊണ്ഗ്രർഗ്രോയ്ത്ത് സന്ദേശത്തിനു പ്രചാരം നൽകട്ടെയെന്നു പ്രാർത്ഥിക്കുന്നു. അനുവാചകരും അതേ ലക്ഷ്യംവച്ചു പ്രാർത്ഥിക്കുന്നതു നന്നായിരിക്കും. ലിസ്യൂവിലും കൊണ്ഗ്രർഗ്രോയ്ത്തിലും വികസിച്ച ഈ പുഷ്പങ്ങൾ നമ്മുടെ ആത്മാവിൽ പുണ്യസൗരഭ്യം വീശി നമ്മെ അനുഗ്രഹിക്കുമാറാകട്ടെ.

എന്നു്,

ഫാദർ തോമസ് മൂത്തേടൻ എം. എ. ഡി. ഡി.

പ്രിൻസിപ്പൽ, സെന്റു് തോമസ്സ് കോളേജ്

തൃശ്ശൂർ,

1968 മേയ് 17-ാംനു

ചെറുപുഷ്പത്തിന്റെ നാമകരണ വാർഷികം

# അദ്ധ്യായം 1

## ബാല്യകാലം

1898-ലെ ദുഃഖവെള്ളിയാഴ്ചയ്ക്കും ദുഃഖശനിയാഴ്ചയ്ക്കും മദ്ധ്യേ രാത്രി പാതിരായ്ക്കുമുമ്പ് അതായതു് ഏപ്രിൽ 8-ാം തീയതി കൊണ്ണേർസ്രോയ്ത്ത് എന്ന ഗ്രാമത്തിൽ തെരേസ് നോയ്മൻ ജനിച്ചു. ഫെർഡിനൻറുനോയ്മൻേറയും അന്നായുടേയും കടിഞ്ഞൂൽ പുത്രിയാണ് തെരേസ്. പത്തു മക്കളുംകൂടി അവർക്കുണ്ടായിരുന്നു. ഒരാൾമാത്രം ജനിച്ചയുടനെ മരിച്ചുപോയി. ഏപ്രിൽ 10-ാംനു ഉയിർപ്പു ഞായറാഴ്ച തെരേസ് ജ്ഞാനസ്നാനം സ്വീകരിച്ചു പുണ്യവാന്മാരുടെ ഐക്യത്തിലേക്കു ചേർന്നു. ബൊഹീമിയാ വനാന്തരങ്ങളുടെ ഇടയിൽ സ്ഥിതിചെയ്തിരുന്ന കൊണ്ണേർസ്രോയ്ത്ത് ഗ്രാമം പൊതുവെ ദരിദ്രമായിരുന്നു. ഒരു ഡസൻ അംഗങ്ങളുണ്ടായിരുന്ന നോയ്മൻ കുടുംബത്തിൻെറ സ്ഥിതി പ്രത്യേകിച്ചും വിഷമമായിരുന്നതിനാൽ ധനവ്യയം എത്രയും സൂക്ഷത്തോടെയാണു നിർവ്വഹിച്ചിരുന്നതു്. എങ്കിലും പട്ടിണിയൊന്നുമുണ്ടായിരുന്നില്ല; അവർ ദൈവത്തോടു നന്ദിയുള്ളവരായിരുന്നു. സൂര്യതാപത്തിനും നക്ഷത്രനിബിഡമായ നീലാംബരത്തിനും വാസന്തികകുസുമങ്ങൾക്കും പാടുന്ന പൈങ്കിളികൾക്കും ദൈവത്തോടു കൃതജ്ഞത പ്രദർശിപ്പിച്ചു പോന്ന ഒരു കുടുംബം. ത്രേസ്യാ മിടുക്കത്തിയും പരിശ്രമ

ശാലിയും ഭക്തയുമായിരുന്നു. 1914 ഏപ്രിൽ 30-ാംനു പള്ളിക്കൂടത്തോടു വിടവാങ്ങിയപ്പോൾ കിട്ടിയ സർട്ടിഫിക്കററിൽ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്:

"മതപഠനവും പ്രായോഗികവിജ്ഞാനവും വളരെ നന്നായിരിക്കുന്നു. കണക്കും വായനയും വളരെ നന്നായിരിക്കുന്നുവെന്നുതന്നെ പറയാം. കൈയെഴുത്തും പ്രബന്ധരചനയും നന്നായിരിക്കുന്നു. ആകപ്പാടെ വളരെ നന്നായിരിക്കുന്നു."

പ്രഥമദിവ്യകാരുണ്യസ്വീകരണവേളയിൽ ഈശോയുടെ ഒരു കാഴ്ചപ്പാടുണ്ടായതു ജീവിതസായാഹ്നത്തിലേ തെരേസ് വെളിപ്പെടുത്തിയുള്ളു. അതുപോലെതന്നെ വൈദികനെ കൂടാതെ നിരവധി പ്രാവശ്യം അവൾക്കു ദിവ്യകാരുണ്യം സ്വീകരിക്കാൻ കഴിഞ്ഞതും ജീവിതാന്ത്യത്തിലേ പുറത്തുപറഞ്ഞുള്ളു.

സഹോദരീസഹോദരന്മാർക്കു തന്റെ ശുശ്രൂഷ അത്യന്താപേക്ഷിതമല്ലാത്ത പ്രായമായാലുടനെ ആഫ്രിക്കയിലെ നീഗ്രോവർഗ്ഗങ്ങളെ ശുശ്രൂഷിക്കാൻ പോകണമെന്നായിരുന്നു അവളുടെ താല്പര്യം. തുത്ത്സിങ്ങിലുള്ള ബെനഡിക്ടൻ മിഷനറി സഹോദരിമാരുടെ സഭയിൽ ചേരാൻ അവൾ ഏർപ്പാടു ചെയ്തുകഴിഞ്ഞപ്പോഴാണ് ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതു്.

യുദ്ധം തുടങ്ങിയതോടെ പിതാവു പിരിഞ്ഞുപോയി. ഒരിക്കൽ അദ്ദേഹം അവധിക്കുവന്നപ്പോൾ ലിസ്യൂവിലെ കൊച്ചുത്രേസ്യായുടെ ഒരുപടം മകൾക്കു കൊടുക്കുകയുണ്ടായി. ഭർത്താക്കന്മാരുടെ ജോലികൾ പലതും യുദ്ധകാലത്തു സ്ത്രീകൾ ഏറെറടുക്കേണ്ടിവന്നു. തെരേസിനു നല്ല ബലവും ആരോഗ്യവുമുണ്ടായിരുന്നതുകൊണ്ട് ഒരു കർഷകന്റെ കീഴിൽ കൂലിപ്പണിക്കുനിന്നു തന്റേയും സഹോദ

രീസഹോദരന്മാരുടേയും സംരക്ഷണത്തിനുവേണ്ട പണം സമ്പാദിച്ചുകൊണ്ടിരുന്നു. തെരേസിനു ബലിഷ്ഠനായ ഒരു പുരുഷൻെറ ജോലി ചെയ്യാനുള്ള ഓജസ്സുണ്ടായിരുന്നു. 1916–ൽ അവളുടെ മുതലാളിയും കൂലിപ്പണിക്കാരും യുദ്ധരംഗത്തേക്കു പോകേണ്ടിവന്നു. തൽസമയം ത്രേസ്യയും (റെസിൽ എന്നായിരുന്നു അവളുടെ വിളിപ്പേരു്) രണ്ടു സഹോദരിമാരുംകൂടെ ആ കൃഷിയൊക്കെ ഏറെറടുത്തു. "വയലിൽ ഞാൻ സന്തുഷ്ടയായിരുന്നു; തയ്യലും ചിത്രത്തുന്നലും നെയ്ത്തും എനിക്കു് ഇഷ്ടപ്പെട്ടില്ല" എന്നാണു് ത്രേസ്യാ പറയുന്നതു്. യുദ്ധാനന്തരം മിഷനറി സഹോദരിയായി പോകാനുള്ള നിശ്ചയത്തിനു് ഒരന്തരവുമുണ്ടായിരുന്നില്ല.

## രോഗിയാകുന്നു

സാഹചര്യങ്ങൾ മാറിവന്നു. 1918 മാർച്ച് 10–ാംനു സമീപസ്ഥലത്തു് ഒരഗ്നിബാധയുണ്ടായി. ബലിഷ്ഠഗാത്രയായ റെസിൽ ഒരു വയ്ക്കോൽത്തുറുവിൽ സ്ഥാനം പിടിച്ചു. അപരർ വെള്ളം നിറച്ചുകൊണ്ടുവന്നിരുന്ന ബക്കററുകൾ തന്നെത്താൻ പൊക്കി തലയിൽവച്ചു തൻെറ മുതലാളിയുടെ കൈയിൽ കൊടുത്തു. അയാൾ അതു വാങ്ങി തീ പിടിച്ചിരുന്ന ഷെഡ്ഡിന്മേലേക്കു് തളിച്ചുകൊണ്ടിരുന്നു. ഈ സന്ദർഭത്തിലാണു് അവളുടെ നട്ടെല്ലിനു കേടുപററിയതു്. ആ അപകടം റെസിലിൻെറ ചരിത്രം മാററിയെഴുതി. രണ്ടു മൂന്നു കശേരുക്കളുടെ സ്ഥാനം തെററി സുഷുമ്നായുടെ ഞരമ്പുകൾക്കു കേടുപററി. നില്ക്കുമ്പോൾ വേച്ചുപോകാനും വീഴാനും തുടങ്ങി. തെരേസ് സ്വഭവനത്തിൽ ശയ്യാവലംബിയായി കഴിയേണ്ടിവന്നു. വൾഡാസൻ ആശുപത്രിയുടെ കഴിവുകൾ മുഴുവനും പ്രയോഗിച്ചു തെരേസിനെ

സുഖപ്പെടുത്താൻ. എന്നാൽ അവരുടെ പരിശ്രമങ്ങളെല്ലാം ഫലരഹിതമാകയാണുണ്ടായതു്.

ഒരു കൊല്ലം കഴിഞ്ഞു. 1919 മാൎച്ച് മാസം മധ്യമായപ്പോഴേക്കു് അവളുടെ കാഴ്ചയും നഷ്ടപ്പെട്ടു. തെരേസിന്റെ കഷ്ടപ്പാടും മനഃപ്രയാസവും വർദ്ധിച്ചു. താൻ സാമ്പത്തികമായിട്ടു കുടുംബത്തിനു് ഒരു ഭാരമാണെന്നുള്ള വിചാരം ഒരുവശത്തു്; കുടുംബാംഗങ്ങൾക്കു രോഗിയെ ശുശ്രൂഷിക്കാൻ കുറേ സമയം വ്യയം ചെയ്യേണ്ടിവരുമെന്നുള്ള ഉൽക്കണ്ഠ മറുവശത്തു്. അവളുടെ മാതാപിതാക്കന്മാർ തെല്ലും ആവലാതിപ്പെട്ടില്ല. ദൈവഹിതത്തിനു കീഴ്പ്പെട്ടുകൊണ്ടു റെസിലിനെപ്പോലെ അവളുടെ മാതാപിതാക്കന്മാരും സങ്കടങ്ങളൊക്കെ സഹിച്ചു. സമൃക്കാകും വണ്ണം അവർ ചികിത്സകൾ നടത്തി; എന്നാൽ പ്രത്യാശാകിരണങ്ങളുദിച്ചില്ല. ഏഴു കൊല്ലം ഇങ്ങനെ ക്ഷമയോടെ തെരേസ് സഹിച്ചു. രോഗം അവളെ ഭാവി അനുഭവങ്ങൾക്കായൊരുക്കി. എല്ലാം ധീരതയോടെ അവൾ സഹിച്ചു.

ലിസ്യൂവിലെ ചെറുപുഷ്പത്തിൻെറ ചിത്രം പിതാവിൽനിന്നു ലഭിച്ച നാൾമുതൽ തൻെറ നാമധാരിയായ ആ കൊച്ചു കന്യാസ്ത്രീയോടു തെരേസിനു് ഒരാകർഷണം തോന്നി. അവളുടെ ശിശുസഹജമായ ഭക്തി തെരേസിനെ സ്പർശിച്ചു. ചെറുപുഷ്പം ഉണ്ണീശോയോടു ചെയ്തിരുന്ന ആ പ്രാൎത്ഥന ആദ്യം അവൾ പലപ്പോഴും ചൊല്ലിക്കൊണ്ടിരുന്നു; പിന്നീടു് ദിവസന്തോറും ചൊല്ലിപ്പോന്നു. പ്രാർത്ഥന ഒരു കാർഡിൽ അച്ചടിച്ചാണുപയോഗിച്ചിരുന്നതു്. 1923 ഏപ്രിൽ 29–ാംനു അവൾ ആ പ്രാർത്ഥന ചൊല്ലിക്കൊണ്ടിരിക്കുമ്പോൾ ആരോ അവളുടെ തലയിണയിൽ തൊട്ടന്നപോലെ തോന്നി. അവൾ എഴുന്നേററുനിന്നു; അവൾക്കപ്പോൾ കാണാമായിരുന്നു. തൽക്ഷണം അവൾ തൻെറ

വടി നിലത്തടിച്ചുപൊടിച്ചുകളഞ്ഞു. അവളുടെ സഹോദരി ക്രെഷെന്താ മുറിയിൽ ഓടിയെത്തി. സ്വരംകൊണ്ടു ക്രെഷെന്തയെ തെരേസ് മനസ്സിലാക്കി. നാലു കൊല്ലത്തെ അന്ധതയ്ക്കിടയ്ക്കു ക്രെഷെന്താ വളൎന്നുപോയതിനാൽ കാഴ്ചയിൽ അവളെ തിരിച്ചറിയാൻ സാധിക്കാതായിരുന്നു.

രോഗശമനത്തെപ്പററി യാതൊന്നും തെരേസ് പറഞ്ഞില്ല. ആ സദ്വാൎത്ത ആദ്യം അമ്മയോടു പറയണമെന്നായിരുന്നു അവളുടെ അഭിലാഷം. അമ്മ വിവരമറിഞ്ഞയുടനെ ക്ഷണികമായ ആ സുഖപ്രാപ്തി എങ്ങനെ ഉണ്ടായെന്നു് അറിയുവാൻ ആഗ്രഹം പ്രദർശിപ്പിച്ചു. അമ്മ അവൾക്കു് ഒരു പുഷ്പമഞ്ജരി വച്ചുനീട്ടി; തൽക്ഷണം തെരേസിൻെറ മുഖഭാവത്തിനു വലിയ മാററം വന്നു. സെങ്കിൽ പോയി ഓട്ടിലിയെ വിളിച്ചുകൊണ്ടുവന്നു. റെസിൽ അവളെ ഇങ്ങനെ അഭിവാദ്യം ചെയ്തു: "ഹാ, ഞാൻ നിന്നെ ഒടുവിൽ കണ്ടതിനുശേഷം തീർച്ചയായും വളൎന്നിട്ടുണ്ടു്". അവളുടെ പിതാവു് ഒരു വൈദ്യനെ അന്വേഷിച്ചു ന്യൂസ്റ്റാട്ടിലേക്കു പോയിരിക്കയായിരുന്നു. പലപ്രാവശ്യം അദ്ദേഹം വൈദ്യനെ സന്ദർശിച്ചു; തെരേസായെ സുഖപ്പെടുത്തിയാൽ തനിക്കു് ഒരാഴ്ച കിട്ടിയ കൂലി മുഴുവനും ഡോക്ടൎക്കു കൊടുക്കാമെന്നു വാഗ്ദാനവും ചെയ്തിരുന്നു. ചികിത്സ ഫലമൊന്നും പുറപ്പെടുവിക്കാതിരുന്നതുകൊണ്ടു പിതാവു സഹായത്തിനായി ചെന്നുമുട്ടാത്ത സ്ഥലമില്ല. അന്നു പിതാവു മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്റെ തല നരച്ചകാര്യം കണ്ണുകൊണ്ടു കണ്ടു മനസ്സിലാക്കാൻ റെസിലിനു കഴിഞ്ഞു; എന്നാൽ അവൾ അക്കാൎയ്യം നേരിൽ പറഞ്ഞില്ല. കൃപതാപ്രാർത്ഥനാഗ്രന്ഥം വായിക്കാനും അവൾക്കു സാധിച്ചു. നോയ്മൻ കുടുംബത്തിലെ ആനന്ദം ഊഹിക്കാമല്ലൊ.

തെരേസിൻെറ മുടന്തു ഭേദപ്പെട്ടിട്ടില്ലായിരുന്നു. മാംസസിരകൾ വലിഞ്ഞുകൂടിയതുനിമിത്തം അവളുടെ ഇടതുപാദം മുകളിലേക്കു തുടവരെ വലിഞ്ഞുകയറി. തന്നിമിത്തം സദാ മലൎന്നുകിടക്കേണ്ടിവന്നു; പുറത്തും കാലുകളിലും ശയ്യാവ്രണങ്ങൾ പ്രത്യക്ഷപ്പെട്ടു. അരവർഷത്തോളം ഇടത്തേക്കാലിൽ പഴപ്പുണ്ടാകുകയും കണ്ണയിലെ എല്ലു വെളിയിൽ കാണാറാകയും ചെയ്തു. 1925 ഏപ്രിൽ മാസത്തിൽ ഡോക്ടർമാർ വിചാരിച്ചു പാദം വെട്ടിക്കളയേണ്ടിവരുമെന്നു്. ത്രേസ്യായുടെ അമ്മയ്ക്കു് അതിനു സമ്മതമില്ലാതിരുന്നു. മേയ് മാസം ആരംഭത്തിൽ ലിസ്യൂവിലെ ചെറുപുഷ്പത്തിൻെറ തിരുശേഷിപ്പിൽ തൊട്ടുവിച്ചു ഒരു റോസപുഷ്പദളം തൻെറ മുറിവിൽ ചേൎത്തുകെട്ടാൻ തെരേസ് തൻെറ സഹോദരി സെൻസിലിനോടാവശ്യപ്പെട്ടു. താമസിയാതെ കാലിനു തെല്ലൊരാശ്വാസം തോന്നി. കെട്ടഴിച്ചു നോക്കിയപ്പോൾ റോസപുഷ്പദളം മുറിവിൽ പതിഞ്ഞിരിക്കുന്നതും മുറിവു സുഖപ്പെട്ടിരിക്കുന്നതും കണ്ടു. മുറിവിൽ പുതിയ തൊലി വന്നുമൂടിയിരുന്നു.

1925 മേയ് 17–ാംനു റെസിലിൻെറ മാതാപിതാക്കന്മാർ താഴത്തെ നിലയിലായിരുന്നപ്പോൾ മുകളിൽനിന്നു അവളുടെ ഒരു കരച്ചിൽ കേട്ടു. അവർ അവളുടെ മുറിയിലേക്കു കയറിച്ചെന്നു. തെരേസ് എന്തോ സൂക്ഷിച്ചുനോക്കുന്നതുപോലെ അവൎക്കു തോന്നി. പെട്ടെന്നു അവൾ പരസഹായം കൂടാതെ എഴുന്നേററിരുന്നതു കണ്ടപ്പോൾ അവളുടെ അമ്മ ആശ്ചര്യഭരിതയായി. അമ്മ അവളുടെ പുതപ്പു മാററിനോക്കി. അത്ഭുതമേ, തെരേസിൻെറ രണ്ടു കാലുകളും ഒരുപോലെ അരോഗമായി കാണപ്പെട്ടു. തെരേസ് വൈദികനെ വിളിച്ചു. ആരെയെങ്കിലും അയച്ചു വൈദികനെ

വിളിക്കണമോ എന്നു ചോദിച്ചപ്പോൾ അവൾ ഒന്നും മിണ്ടിയില്ല.

അവർ ഫാദർ നാബെററിനെ വിളിച്ചുവരുത്തി. റെസിലിനു ബോധം വന്നപ്പോൾ അദ്ദേഹം ചോദിച്ചു: ''റെസിൽ, നീ ഇതുവരെ എവിടെയായിരുന്നു?'' അതിനു നേരിട്ടു മറുപടി നൽകാതെ അവൾ പറഞ്ഞു: ''എനിക്ക് ഇരിക്കാം; നടക്കാം.'' അവരതു വിശ്വസിച്ചില്ല. അവൾ ഉടനെ ഒരു വസ്ത്രം വാങ്ങി ധരിച്ച് ഏതാനും അടികൾ നടന്നു. എല്ലാവരും ആശ്ചര്യപ്പെട്ടു.

എല്ലാവരും മുറിയിൽനിന്നുപോയശേഷം അവളെവിടേക്കാണു പോയതെന്നു വീണ്ടും അദ്ദേഹം ചോദിച്ചു. താൻ ഒരു പ്രകാശം കണ്ടുവെന്നും സൗഖ്യപ്പെടാനാഗ്രഹിക്കുന്നുവോ എന്ന് ഒരു സ്വരം ചോദിച്ചുവെന്നും അവൾ പറഞ്ഞു. ദൈവത്തിൽനിന്നു വരുന്നതെല്ലാം തനിക്കു നല്ലതാണെന്നും അവിടുന്നുതന്നെയാണ് എല്ലാം നിശ്ചയിക്കുവാൻ പററിയവനെന്നും അവൾ ഉത്തരം നൽകി. ആ സ്വരം വീണ്ടും ചോദിച്ചു: ''ഇന്നുതന്നെ എഴുന്നേററു നടക്കാനും സ്വന്തം കാര്യങ്ങൾ അന്വേഷിക്കുവാനും നീ ആഗ്രഹിക്കുന്നില്ലേ?'' ''ദൈവം അനുവദിച്ചുതരുന്നതെല്ലാം എനിക്കു വേണം. പുഷ്പങ്ങളും പക്ഷികളുമെന്നപോലെ സഹനങ്ങളും എനിക്കിഷ്ടമാണ്. ഏററവും കൂടുതൽ എനിക്കിഷ്ടം പ്രിയപ്പെട്ട ദിവ്യരക്ഷകൻ തന്നെയത്രെ'', അവൾ പ്രതിവചിച്ചു. ആ സ്വരം തുടന്നു പറഞ്ഞു: ''നിനക്ക് ചെറിയ ഒരു സന്തോഷം അനുവദിച്ചുതരാം. നിനക്ക് എഴുന്നേററിരിക്കാം. ഒന്നു ശ്രമിക്കു; ഞാൻ സഹായിക്കാം.''

അനന്തരം അവളുടെ വലതു കൈക്കു പിടിച്ചു തണുത്ത എന്തോ വസ്തു ഉപയോഗിച്ചു അവളെ പൊക്കി. കശേരു

കളിൽ എന്തോ രണ്ടായി പൊട്ടിക്കീറിയാലെന്നപോലെ വേദനയും ഒരു പൊട്ടമുണ്ടായി. അപ്പോഴാണ് അവൾ ഉറക്കെ കരഞ്ഞതും മാതാപിതാക്കന്മാർ ഓടിയെത്തിയതും. സ്വരം വീണ്ടും പറഞ്ഞു: ''നിനക്കു നടക്കാം; എന്നാൽ ഇനിയും ധാരാളം സഹിക്കേണ്ടിവരും. ഒരു ഭിഷഗ്വരനും നിന്നെ സഹായിക്കുവാൻ കഴിയുകയില്ല. സഹനംകൊണ്ടേ ബലിവസ്തുവാകുവാനുള്ള നിന്റെ ആഗ്രഹം നിറവേറുകയുള്ളു. അങ്ങനെ വൈദികരെ അവരുടെ ജോലിയിൽ നിനക്കു സഹായിക്കുവാൻ കഴിയും. ഉജ്ജ്വലപ്രസംഗം കൊണ്ടെന്നതിനെക്കാൾ കൂടുതലായി സഹനംകൊണ്ട് നിനക്ക് ആത്മാക്കളെ രക്ഷിക്കാൻ കഴിയും.'' എന്നാൽ സംസാരിക്കുന്നതാരാണെന്ന് ആ സ്വരം വെളിപ്പെടുത്തിയില്ല.

ഈ ഒടുവിൽ പറഞ്ഞ വാക്കുകൾ വേദപുസ്തകത്തിലുണ്ടോ എന്നു ഫാദർ നാബെറും ഈ വിവരങ്ങൾ കേട്ട വേറൊരു വൈദികനുംകൂടെ പരിശോധിച്ചു. ലിസ്യൂവിലെ കൊച്ചുത്രേസ്യയുടെ നാമകരണ ദിവസമായിരുന്നു ഈ സംഭവങ്ങൾ നടന്നത്. അതിനാൽ പുണ്യവതിയുടെ ഗ്രന്ഥങ്ങളിൽ ഈ വാക്കുകളുണ്ടോ എന്നും അവർ അന്വേഷിച്ചു. വാസ്തവത്തിൽ ഈ വാക്കുകൾ കൊച്ചുത്രേസ്യാ പുണ്യവതി മിഷനറിമാർക്കെഴുതിയ ആറാമത്തെ എഴുത്തിലുണ്ടായിരുന്നു.

അടുത്ത ദിവസങ്ങളിൽ തെരേസ് വീട്ടിൽത്തന്നെ വിശ്രമത്തിൽ കഴിച്ചുകൂട്ടണമെന്നായിരുന്നു മാതാപിതാക്കളുടെ ആഗ്രഹം. 1925 ജൂൺ 11-ാംനു- വി. കുർബാനയുടെ തിരുനാൾ ദിവസമാണ് അപകടം കഴിഞ്ഞിട്ട് ആദ്യമായി തെരേസ് ദൈവാലയത്തിലേക്കു പോയത്. 1918-നു ശേഷം വീട്ടിൽനിന്ന് ആദ്യം പുറത്തിറങ്ങിയതു് ഈ

സന്ദർഭത്തിലാണ്. ചന്തസ്ഥലത്തു കൂടിയിരുന്ന പട്ടണവാസികൾ സന്തോഷപൂർവ്വം ജയഭേരിയോടുകൂടെ അവളെ വീട്ടുവരെ അനുഗമിച്ചു. പിതാവ് അവളെ താങ്ങിപ്പിടിച്ചിരുന്നു; അവളുടെ കൈയിൽ താങ്ങാൻ ഒരു വടിയുമുണ്ടായിരുന്നു. മേയ് 17–ാംനു സുഖക്കേടു നിശ്ശേഷം നീങ്ങി; മുടന്തിന്റെ കാരണങ്ങളും വിട്ടുമാറി. എങ്കിലും ദീർഘകാലം നടക്കാതിരുന്നതുകൊണ്ട് അവളുടെ കാലുകളുടെ ക്ഷീണം മാറിയിരുന്നില്ല.

1925 സെപ്തംബർ 30–ാംനു കൊച്ചുത്രേസ്യാ പുണ്യവതിയുടെ ചരമവാർഷികദിനം രാത്രി റെസിൽ ഉണർന്നു കിടന്നു കൊച്ചുത്രേസ്യാ പുണ്യവതിയുടെ ബഹുമാനാർത്ഥം ലുത്തനിയ ചൊല്ലിക്കൊണ്ടിരുന്നു: അത്ഭുതകരമായ ആ പ്രകാശം വീണ്ടും കാണപ്പെട്ടു. ബാഹ്യസഹായം കൂടാതെ ഇപ്പോൾ അവൾക്കു നടക്കാൻ കഴിയുമെന്ന് ആ സ്നേഹസ്വരം പറഞ്ഞു. ഈ സന്ദേശത്തിന്റെ അർത്ഥം പൂർണ്ണമായി മനസ്സിലായ ഉടനെ അവൾ എഴുന്നേററു മുറിയിൽ കാൽമണിക്കൂർനേരം അങ്ങുമിങ്ങും ചുററിനടന്നു. അപ്പോൾ പാതിരാത്രി കഴിഞ്ഞുകാണും. രാവിലെ ദൈവാലയമണി മുഴങ്ങിയപ്പോൾ അവൾ താഴെ മാതാപിതാക്കളുടെ അടുക്കലേക്ക് ഓടിവന്നു ധൃതിയിൽ പള്ളിയിലേക്കുപോയി.

സകല വിശുദ്ധന്മാരുടേയും സകല മരിച്ചവരുടേയും തിരുനാൾ ദിവസങ്ങൾ മുഴുവനും ദണ്ഡവിമോചന പ്രാർത്ഥനകൾ ചൊല്ലി ദൈവാലയത്തിൽതന്നെ കഴിച്ചുകൂട്ടി. തൽഫലമായി ഭയങ്കരമായ ഒരു നീരുവീഴ്ച പിടിപെട്ടു; വീണ്ടും റെസിൽ ശയ്യാവലംബിയായി, കഠിന വേദനയും പൊള്ളുന്ന പനിയും പ്രത്യക്ഷപ്പെട്ടു. അവസാനം നവംബർ 13–ാംനു ഡോക്ടർ സീഡെലിനെ വിളിച്ചുവരുത്തി. വിങ്ങിപ്പൊട്ടാറായ അപ്പെൻറിക്സാണു വേദനയുടെ കാരണ

മെന്നും ഉടനെ വൽഡാസൻ ആശുപത്രിയിൽ കൊണ്ടു പോയി ഓപ്പറേററുചെയ്യണമെന്നും ഡോക്ടർ അഭിപ്രായ പ്പെട്ടു. അമ്മയുടെ കരച്ചിൽ കണ്ടിട്ടു റെസിൻ കൊച്ചു ത്രേസ്യാ പുണ്യവതിയോടു സഹായം അഭ്യർത്ഥിച്ചു: വേദനിക്കുന്ന ഭാഗത്തു പുണ്യവതിയുടെ തിരുശേഷിപ്പു നിക്ഷേപിക്കുവാൻ അവൾ ആവശ്യപ്പെട്ടു. അതു ദൈവത്തെ പരീക്ഷിക്കുകയാകുമോ എന്നു ജ്ഞാനപിതാവി നോടു ചോദിച്ചു ദൈവ തിരുമനസ്സെങ്കിൽ ഓപ്പറേഷൻ കൂടാതെ രോഗം മാറാൻ അപേക്ഷിക്കുന്നതിൽ തെററി ല്ലെന്നു വൈദികൻ മറുപടി പറഞ്ഞു. മരണപരാക്രമം പോലെ തോന്നി അദ്ദേഹത്തിനു തെരേസിൻെറ വേദന. തത്സമയം അവൾ ഇങ്ങനെ പ്രാർത്ഥിച്ചു: ''വി. ത്രേസ്യാ, നിനക്കു് എന്നെ സഹായിക്കുവാൻ കഴിയും: മുമ്പു നീ എന്നെ സഹാച്ചിട്ടുള്ളതാണല്ലോ. എനിക്കു വിഷമമൊന്നു മില്ല; എൻെറ അമ്മയുടെ സ്ഥിതി കാണുക.''

സുസ്മേരവദനയായി അവൾ എഴുന്നേററു. പ്രകാശം വീണ്ടും വീശി. ഒരു സ്വരം കേൾക്കാറായി: ''സഹിക്കു വാനുള്ള നിൻെറ സന്നദ്ധതയും സന്തുഷ്ടിയും ഞങ്ങൾക്കു് ഇമ്പം നല്കുന്നു. ഒരുന്നതമായ ശക്തി പ്രവത്തിക്കുന്നു ണ്ടെന്നു ലോകം അറിയുന്നതിനു നിനക്കു് ഇപ്പോൾ ഒരു ഓപ്പറേഷൻ വേണ്ടിവരുകയില്ല. എഴുന്നേററു ദൈവാല യത്തിൽപോയി ഇപ്പോൾത്തന്നെ ദൈവത്തിനു നന്ദി പറയൂ. ഇനിയും ധാരാളം സഹിക്കേണ്ടിവരും; അങ്ങനെ പല ആത്മാക്കളെയും രക്ഷിക്കുന്ന കാര്യത്തിൽ നിനക്കു സഹകരിക്കാൻ കഴിയും. ഇങ്ങനെ വീണ്ടും വീണ്ടും മരണംവരിക്കേണ്ടിവരും; എന്നാൽ സദാ ശിശുസഹ ജമായ നിഷ്കളങ്കത പാലിക്കുക. പ്രകാശം വീശിയ തോടൊപ്പം ഒരു കരം അവളുടെ പക്കലേക്കു നീട്ടപ്പെട്ടു,

കൈയെത്താത്ത സ്ഥലത്തുനിന്നു് എന്തോ റെസിൽ എടുക്കാൻ പരിശ്രമിക്കുകയാണെന്നു് അവളുടെ പിതാവിനു തോന്നിയതിനാൽ എന്താണതെന്നു് അദ്ദേഹം ചോദിച്ചു. ഒരു കൈ അവൾക്കു കാണപ്പെട്ടുവെന്നും താൻ ആ കൈയിൽ പിടിക്കാൻ പരിശ്രമിക്കയാണെന്നും എന്നാൽ ഉദ്യമം ഫലിക്കുന്നില്ലെന്നും വെളുത്ത നേരിയ ഒരു കരമാണതെന്നും അവൾ മറുപടി നല്കി.

റെസിലിനു ബോധംവന്നപ്പോൾ താൻ കേട്ട സംഗതികളൊക്കെ അവൾ വിവരിച്ചു. പള്ളിയിൽ പോകാനുള്ള ഉടുപ്പു് അവൾ ആവശ്യപ്പെട്ടു. അന്ധകാരവും ശൈത്യവും ഭയങ്കരമായിരുന്നതുകൊണ്ടു് അമ്മ വസ്ത്രംകൊടുക്കാൻ വിസമ്മതിച്ചു. "ഇപ്പോൾത്തന്നെ പോയി നന്ദിപറയൂ; ഇപ്പോൾത്തന്നെ" എന്ന വാക്കുകൾ റെസിൽ ഓർമ്മിച്ചു. അതിനാൽ അവൾ പള്ളിയിൽ പോകാൻ നിർബന്ധം പിടിച്ചു. വൈദികൻ അവളുടെ ഭാഗം വാദിച്ചു; അവസാനം അവൾക്കു് അനുമതി ലഭിക്കുകയും റെസിൽ യാതൊരു വേദനയും കൂടാതെ പള്ളിയിലേക്കു പോകയും ചെയ്തു. ഡോക്ടറുടെ ആഗമനവും ദൈവാലയത്തിലേക്കുള്ള പുറപ്പാടും വൈകുന്നേരം ആറു മണിക്കും ഏഴു മണിക്കും മദ്ധ്യേയാണു നടന്നതു്. എല്ലാത്തിനുംകൂടി ഒരു മണിക്കൂറേ വേണ്ടിവന്നുള്ളു. പനി മാറി; രാത്രികൊണ്ടു നീരുംപോയി.

പിറേറദിവസം മദ്ധ്യാഹ്നത്തോടുകൂടി ഫാദർ നാബെറും തെരേസ് നോയ്മനും വൽഡ്സാസനിൽ ഡോക്ടർ സീഡെലിൻെറ ആശുപത്രിയിലെത്തി. ഡോക്ടർ തെരേസിനെ കണ്ടിട്ടു് ആശ്ചര്യപ്പെട്ടുപോയി. പഴത്ത അപ്പെൻറിക്സിലെ ചലം കുടലിൽക്കൂടെ ഒഴുകി രോഗത്തിനു ശാന്തിവരാറുണ്ടു്; എന്നാൽ ഇത്രവേഗം സൗഖ്യം

പുനഃസ്ഥാപിക്കുന്നതു കണ്ടിട്ടില്ലെന്നു ഡോക്ടർ അഭിപ്രായപ്പെട്ടു.

മേയ് 17-ാംനു-യും നവമ്പർ 13-ാംനു-യും തെരേസ് നോയ്മൻ ശ്രവിച്ച ഉപദേശങ്ങളെപ്പററി അവൾ പലപ്പോഴും ചിന്തിച്ചിട്ടുണ്ടെന്നും പ്രവചിക്കപ്പെട്ടിരുന്ന വിനകളെല്ലാം അവൾ ക്ഷമയോടെ സഹിച്ചെന്നും നമുക്കു ന്യായമായി ഊഹിക്കാവുന്നതാണ്. സുഖപ്പെടുവാൻ ആഗ്രഹിക്കുന്നുവോ എന്ന മേയ് 17-ാംനു-ലെ ചോദ്യത്തിനു് തെരേസ് നല്കിയ മറുപടിയിൽനിന്നു് ഈ മനോഭാവം സ്പഷ്ടമാണ്. ജീവിച്ചിരിക്കുകയാണെങ്കിലും മരിക്കുകയാണെങ്കിലും ദിവ്യരക്ഷകൻെറ തിരുവിഷ്ടം നിറവേറുന്നതു നല്ലതു്. ഉത്തമമെന്താണെന്നു് അവിടുത്തേക്കറിയാം. നാലുവഷത്തെ അന്ധതയ്ക്കുശേഷം 1923-ൽ രോഗശയ്യയിൽ നിന്നു് അവളെഴുതിയ കത്തുകളിൽ ദൈവ തിരുമനസ്സിനുള്ള കീഴ്വഴക്കം സ്പഷ്ടമായിക്കാണാം. സഹനത്തിൻെറ അർത്ഥം അവൾക്കു മനസ്സിലായിത്തുടങ്ങി. പ്രവൎത്തനങ്ങൾവഴി മനുഷ്യസമുദായത്തെ സേവിക്കാൻ സാധിക്കാതെ വന്നതിനാൽ സഹനംകൊണ്ടു മിശിഹായുടെ മൗതിക ശരീരത്തെ സേവിക്കാമെന്നു് അവൾ നിശ്ചയിച്ചു.

## ആഹാരം കുറഞ്ഞുവരുന്നു

തെരേസിൻെറ രോഗത്തിനിടയ്ക്കു് ആഹാരം ക്രമേണ കുറഞ്ഞുപോയി. തൊണ്ടയിലെ ചില മാംസ ശിരകളുടെ ന്യൂനതനിമിത്തം 1922-ലെ ക്രിസ്മസ്സ് മുതൽ ദ്രാവക പദാർത്ഥങ്ങളെ നോയ്മനു് കഴിക്കാൻ കഴിഞ്ഞുള്ളു. 1926 ഓഗസ്റ്റ് മുതൽ ദിവസംപ്രതി രണ്ടു കയിൽ ദ്രാവകം മാത്രം അവൾ കഴിച്ചുകൊണ്ടിരുന്നു; അതും അമ്മയുടെ നിർബന്ധംകൊണ്ടു കഴിച്ചിരുന്നതാണ്. ഓഗസ്റ്റ് മുതൽ



തെരേസിന്റെ അന്ത്യവിശ്രമസ്ഥലം



നിശ്ചലങ്ങളായ കരങ്ങൾ



തെരേസ് മരണക്കിടക്കയിൽ — 19–22 സെപ്റ്റംബർ 1962



നെഞ്ചിലെ മുറിവിൽനിന്നു വമിച്ച
രക്തംകൊണ്ടു കുതിർന്ന തുണിക്കഷണം

അവൾക്കു വിശപ്പു തോന്നിയിരുന്നില്ലെന്നു മാത്രമല്ല ഭക്ഷണത്തോടുതന്നെ വെറുപ്പു തോന്നിത്തുടങ്ങി. 1926-ലെ ക്രിസ്മസ്സ് മുതൽ അവൾ തീരെ ഭക്ഷണം വേണ്ടെന്നുവച്ചു. ദിവസന്തോറും അവൾ വി. കുർബാന സ്വീകരിക്കുകയും ഏതാനും തുള്ളി വെള്ളം കുടിക്കുകയുംമാത്രം ചെയ്തിരുന്നു. 1927 സെപ്റ്റംബർ മുതൽ ഫാദർ നാബെർ അവൾക്കു വെള്ളവും കൊടുക്കാതെയായി. അന്നുമുതൽ മരണംവരെ 35 കൊല്ലത്തേക്കു തെരേസ് ഭക്ഷണവും പാനീയവും കഴിച്ചിട്ടില്ല. അനുദിന ദിവ്യകാരുണ്യ സ്വീകരണം മാത്രമായിരുന്നു അവളുടെ ആഹാരം.

ക്രിസ്തുവിന്റെ കൂദാശാനുസൃതമായ സാന്നിധ്യം അടുത്ത ദിവ്യകാരുണ്യ സ്വീകരണത്തിനു തെല്ലു മുമ്പുവരെ നിലനിന്നിരുന്നു. കൂദാശാനുസൃതമായ സാന്നിധ്യം സമാപിച്ചിരുന്നതു് എപ്പോഴാണെന്നു ത്രേസ്യാക്കു് അറിയാമായിരുന്നു; പ്രസ്തുത സാന്നിധ്യം ഇല്ലാതായാലുടനെ വീണ്ടും ദിവ്യകാരുണ്യം സ്വീകരിക്കാൻ അവൾ നിർബന്ധിച്ചിരുന്നു.

തെരേസ് ഭക്ഷണം കഴിക്കാത്ത കാര്യം അവളും കുടുംബാംഗങ്ങളും അക്കാലത്തു് അവളെ പരിചയപ്പെട്ടിരുന്നവരും സത്യത്തിൻകീഴ് സാക്ഷ്യപ്പെടുത്തിയിട്ടുണ്ടു്. സഹോദരൻ ഫെർഡിനൻറിന്റെ വാക്കുകൾ കേട്ടാലും: ''വേനൽക്കാലത്തു നല്ല വെയിലുള്ളപ്പോൾ ജോലിക്കാരുടെകൂടെ അവൾ വയലിൽ ധാരാളം സമയം കഴിച്ചുകൂട്ടിയിരുന്നു. തെല്ലും ദാഹിച്ചിരുന്നുമില്ല.'' ഏതെല്ലാം വീടുകളിൽ ദീർഘകാലത്തേക്കു് അതിഥിയായി അവൾ താമസിച്ചിട്ടുണ്ടോ അവരും സാക്ഷ്യപ്പെടുത്തുന്നുണ്ടു് അവൾ യാതൊന്നും ഭക്ഷിച്ചിരുന്നില്ലെന്നു്. ഈ വിഷയത്തിൽ ഇത്രയേറെ പേരുടെ സാക്ഷ്യം വ്യാജമായി ചിത്രീകരിക്കുന്നതും അങ്ങനെ ജനങ്ങളെയൊക്കെ വഞ്ചകരായി പരിഗണിക്കു

ന്നതും വലിയ തെററായിരിക്കും. സൂക്ഷ്മമായ കാര്യങ്ങളിൽക്കൂടി ഇത്രവളരെപേർ ഒരേവിധം സാക്ഷ്യം നല്കുമ്പോൾ അവരുടെ ആത്മാർത്ഥതയെ ചോദ്യംചെയ്യുന്നതു് തെററായിരിക്കും. മറിച്ച വിചാരിക്കുവാൻ സൂചനകളൊന്നുമില്ലതാനും.

1931 മാർച്ചു് 1-ാംനു- നോമ്പുകാലം രണ്ടാം ഞായറാഴ്ച വി. കുർബാനയിൽ വായിച്ച സുവിശേഷ സംഭവത്തിൻെറ അഥവാ മിശിഹായുടെ രൂപാന്തരത്തിൻെറ കാഴ്ച അവൾക്കുണ്ടായി. തൽസംബന്ധമായ ഫാദർ നാബെറിൻെറ വിവരണത്തിൽനിന്ന തെരേസിൻെറ ഭക്ഷണസമ്പ്രദായം നമുക്ക ഗ്രഹിക്കാം.

1926 ഓഗസ്റ്റു് 6-ാംനു- മിശിഹായുടെ രൂപാന്തരത്തിരുനാൾ ദിവസം ത്രേസ്യാക്കുണ്ടായ രൂപാന്തര കാഴ്ചയുടെ വേളയിൽ തൻെറ വിശപ്പും ദാഹവും താബോർ മലയിൽ വിട്ടുംവച്ചു പോന്നുവെന്ന ത്രേസ്യാ പറയുന്നു. അന്നുമുതൽ അവൾക്ക ഭക്ഷണമോ പാനീയങ്ങളോ ആവശ്യമില്ലെന്നു് എനിക്ക തോന്നി. 1923-ൻെറ ആരംഭം മുതൽ ഘനഭക്ഷണങ്ങളൊന്നും കഴിച്ചിട്ടില്ല; ദ്രാവകങ്ങൾകൊണ്ടുമാത്രം അവൾ കഴിച്ചുകൂട്ടി. 1923 ഓഗസ്റ്റു് 6-ാംനു- മുതൽ ക്രിസ്തുമസ്സുവരെ അമ്മയുടെ നിർബന്ധത്താൽമാത്രം സ്വല്പം ദ്രാവകം കഴിച്ചിരുന്നു. ഒരാഴ്ചകൊണ്ടു് ഒരു കോപ്പ കുടിച്ചു കാണുകയില്ല. ദ്രാവകങ്ങൾ കഴിക്കുമ്പോൾക്കൂടി ഛർദ്ദിക്കുവാനുള്ള പ്രേരണ ഉണ്ടായിക്കൊണ്ടിരുന്നു. പ്രസ്തുത ദ്രാവകങ്ങൾ പുഷ്പങ്ങളിലോ മററോ ഒഴിച്ചാൽ ചെടി വാടിപ്പോകുന്നതു് ത്രേസ്യാ തൻെറ അമ്മയെ കാണിച്ചുകൊടുത്തു.

1926 ക്രിസ്മസ് മുതൽ 1927 സെപ്തംബർവരെ വല്ലപ്പോഴുമൊക്കെ വിശുദ്ധ കുർബാന സ്വീകരണത്തോടൊപ്പം കാച്ചു വെള്ളം തെരേസ് കുടിച്ചിരുന്നു. തൊണ്ടയിലെ

മാംസശിരകൾ നീർക്കൊണ്ടിരുന്നതിനാൽ തിരുവോസ്തി ഇറക്കാൻ പ്രയാസമുണ്ടായിരുന്ന സന്ദർഭങ്ങളിലാണ തെല്ലു വെള്ളം കുടിക്കാൻ ഞാൻ അവളെ നിർബന്ധിച്ചിരുന്നതു്. 1927 സെപ്റ്റംബർ മുതൽ അവൾ ഭക്ഷിക്കുകയോ പാനം ചെയ്യുകയോ ചെയ്തിട്ടില്ല; ഒരു തുള്ളി വെള്ളംപോലും കുടിച്ചിട്ടില്ല. മലമൂത്രവിസർജ്ജനം 1930-ൻെറ ആരംഭത്തോടുകൂടെ തീരെ സമാപിച്ചു. അതിനു മുമ്പു രണ്ടുമൂന്നാഴ്ച കഴിയുമ്പോൾ, ചില ഘട്ടങ്ങളിൽ, രണ്ടു മൂന്നു മാസം കഴിയുമ്പോൾ കുറച്ചു മൂത്രം പോകും; അതുപോലെതന്നെ ഏതാണ്ടു ദ്രാവകരൂപത്തിൽ വളരെ വേദനയോടുകൂടെ വല്ലതും കുടലിൽനിന്നു പുറത്തുവരും.

''എങ്ങനെയാണു ജീവിച്ചിരുന്നതെന്നു തെരേസിനോടു ചോദിച്ചാൽ അവൾ പറയും: ''പരിശുദ്ധനായ രക്ഷകനെ ആശ്രയിച്ചു'''. അതായതു് ''ദിവ്യകാരുണ്യം കൊണ്ടു്. അങ്ങനെ അവളുടെ ജീവിതം. ''എൻെറ മാംസം ആഹാരവും എൻെറ രക്തം പാനീയവു''മാണെന്നുള്ള ഈശോയുടെ വാക്കുകളെ അന്വർത്ഥമാക്കി. മറുരൂപപ്പെട്ടു ഈശോയുടെ ദർശനത്തോടുകൂടെ താബോർ മലയിൽ വച്ചു തൻെറ വിശപ്പും ദാഹവും സമാപിച്ചു എന്ന അവളുടെ വാക്കുകൾ വിശുദ്ധ ഗ്രന്ഥത്തിലെ ഏതാനും വാക്കുകൾ എന്നെ അനുസ്മരിപ്പിച്ചു. ''അങ്ങയുടെ മഹത്വം പ്രത്യക്ഷപ്പെടുമ്പോൾ, എനിക്കു സംതൃപ്തിവരും''. (ഇത്രയും 1931 മാർച്ച് 1-ാംനു ഫാദർ നാബെർ എഴുതിയ വിവരണം.)

## ഭക്ഷണം ഒളിവിൽ കഴിക്കുന്നുണ്ടോ എന്നു പരിശോധന

1927 ജൂലൈ മാസത്തിൽ തെരേസിൻെറ സമ്മതത്തോടും റീജെൻസ്ബർഗ്ഗിലെ മെത്രാൻെറ അനുവാദത്തോടുംകൂടെ ഒരു മെഡിക്കൽ സംഘം അവളെ സൂക്ഷിച്ചു

കൊണ്ടിരുന്നു. പ്രസ്തുത സംഘത്തിൽ മല്ലേഴ്സ്ഡോർ ഫിൽനിന്നു നാലു നേഴ്സുമാരുമുണ്ടായിരുന്നു. യാതൊരു ഭക്ഷണവും പാനീയവും കൂടാതെ ഒരാൾക്കു എത്രനാൾ ജീവിക്കാമെന്നു മെത്രാൻ ഡോക്ടർമാരോടു ചോദിച്ചു മന സ്സിലാക്കി. ജല പാനീയങ്ങൾ കൂടാതെ 11 ദിവസത്തി ലധികം സാധ്യമല്ലെന്നായിരുന്നു ഭിഷഗ്വരന്മാരുടെ മറു പടി. അതിനാൽ പതിനഞ്ചു ദിവസത്തേക്കു തെരേസ് വല്ലതും ഭക്ഷിക്കുകയോ കുടിക്കുകയോ ചെയ്യുന്നുണ്ടോ എന്നു പരിശോധിക്കാൻ തീരുമാനിച്ചു.

തങ്ങളുടെ ജോലി ആത്മാർത്ഥമായി നിർവ്വഹിച്ചു കൊള്ളാമെന്നു നേഴ്സുമാർ ശപഥംചെയ്തു. അനന്തരം 15 ദിവസത്തേക്ക് ഈരണ്ടു പേർ മാറി മാറി തെരേസിനെ സൂക്ഷിച്ചുകൊണ്ടിരുന്നു. മുഖം കഴുകുവാൻ ഉപയോഗിച്ചി രുന്ന വെള്ളംപോലും തൂക്കി തിട്ടപ്പെടുത്തിയിരുന്നു. വി സർജ്ജിതമായ മലമൂത്രവും തൂക്കിനോക്കിയിരുന്നു. പഞ്ച ക്ഷതങ്ങളിൽനിന്ന് ഒഴുകിയിരുന്ന രക്തമെടുത്തു കെമിക്കൽ പരിശോധനയ്ക്കു വിധേയമാക്കി. മുൻകൂട്ടി തെരേസിന്റെ സമ്മതം വാങ്ങാതെ മെഡിക്കൽ പരിശോധനകൾ നിഷ്കർ ഷമായി നടത്തിക്കൊണ്ടിരുന്നു. അതിന്റെ ആവശ്യകത അവൾക്കു മനസ്സിലായില്ല. പത്തു കൊല്ലം കഴിഞ്ഞിട്ടേ അവൾക്ക് ഈ സംഗതികൾ മാതാപിതാക്കന്മാരെ ധരിപ്പി ക്കുവാൻ കഴിഞ്ഞുള്ളു.

പരിശോധനാദിവസങ്ങളിൽ വെള്ളിയാഴ്ച സമാധി യുടെ നേരത്തു 5000 വാട്ട്സ് പ്രകാശശക്തിയുള്ള കാർ ബൺ ആർക്ക് ലാമ്പുകൾ ഉപയോഗിച്ച് അവളെ അന്ധമാ ക്കാൻ നേഴ്സുമാർ പരിശ്രമിച്ചു. സമാധിയുടെ സമയത്തു വിളക്കുകൾ അവളുടെ നേത്രങ്ങളിലേക്കുതന്നെ തിരിച്ചു വച്ചു. ഒരിക്കൽ അന്ധയായിരുന്ന ഈ രോഗിയുടെ കാഴ്ചയ്ക്കു ദോഷം വരാൻ ഈ പരീക്ഷണങ്ങൾ പര്യാപ്തമായിരുന്നു;

എന്നാൽ തെരേസ് കണ്ണു ചിമ്മുകപോലും ചെയ്തില്ല. ദർശന സന്ദർഭങ്ങളിൽ ബാഹ്യശക്തികൾക്ക് അവളുടെ മേൽ ഒന്നും പ്രവർത്തിക്കുവാൻ കഴിഞ്ഞിരുന്നില്ല; അതു് അനന്തരകാലങ്ങളിൽ സ്പഷ്ടമായി തെളിഞ്ഞിട്ടുണ്ടു്.

ആ പതിനഞ്ചു ദിവസം എന്തെങ്കിലും ഭക്ഷിച്ചിരുന്നതായി യാതൊരു തെളിവുമില്ല. പരിശോധനയുടെ ആരംഭത്തിൽ അവൾക്കു് 121 റാത്തലുണ്ടായിരുന്നു. ഒരു വെള്ളിയാഴ്ചയിലെ സഹനങ്ങൾ കഴിഞ്ഞപ്പോൾ 112½ ആയി; മറെറാരവസരത്തിൽ 115 ആയി. പരിശോധനയുടെ സമാപനദിവസം 121 റാത്തൽതന്നെ ഉണ്ടായി. തെരേസിൻെറ തൂക്കം അനന്തരകാലങ്ങളിൽ കുറഞ്ഞതായി കാണുന്നില്ല. ഭക്ഷണമോ പാനീയമോ കഴിച്ചിരുന്നില്ലെങ്കിലും അവൾ വളരുന്നതുപോലെ തോന്നി.

വെള്ളിയാഴ്ചകളിലെ സഹനങ്ങളുടെ ഇടയ്ക്കു് അവളുടെ തൂക്കം നഷ്ടപ്പെട്ടിരുന്നു; മുൻവിവരണപ്രകാരം 8 റാത്തലോളമായിരുന്നു നഷ്ടം. മൂന്നു ദിവസം കഴിയുമ്പോഴേക്കു ഭക്ഷണമോ പാനീയമോ കൂടാതെതന്നെ അവൾ ശരാശരി തൂക്കം പുനർപ്രാപിച്ചിരുന്നു. ഇങ്ങനെ ഘനം നേടത്തക്കതല്ല മനുഷ്യൻെറ ശാരീരിക ഘടന. പല പ്രാവശ്യം ഇങ്ങനെ സംഭവിക്കുമ്പോൾ ദോഷഫലങ്ങൾ ഉളവാകാതിരിക്കയുമില്ല.

തെരേസിനു ഭക്ഷണം വേണ്ടെന്നു ജർമ്മൻ ഗവർമ്മെൻറും (Third Reich) മനസ്സിലാക്കി. റേഷനിങ്ങുകാലത്തു് അവൾക്കു റേഷൻ കാർഡു നൽകിയില്ല; എന്നാൽ അവളുടെ അപേക്ഷയനുസരിച്ചു വെള്ളിയാഴ്ചത്തെ ക്ഷാളനങ്ങൾക്കായി കൂടുതൽ സോപ്പു് അനുവദിച്ചു. രണ്ടാം ലോകമഹായുദ്ധകാലത്തെ റേഷനിങ്ങു് അവസാനിച്ചതുവരെ ഈ സമ്പ്രദായം തുടന്നു.

---

# അദ്ധ്യായം 2

## പഞ്ചക്ഷതവും പീഡാനുഭവദർശനങ്ങളും

1926-ലെ നോമ്പുകാലമായപ്പോഴേക്കും തെരേസിന്റെ ആലസ്യങ്ങൾ നീങ്ങിയെന്നു മാത്രമല്ല ആഹാരം തീരെ വേണ്ടെന്നുമായി. അതോടൊപ്പം നൂതനങ്ങളായ അനുഭവങ്ങളാരംഭിച്ചു. ശരീരത്തിൽ പഞ്ചക്ഷതങ്ങൾ പ്രത്യക്ഷമായി; പീഡാനുഭവദർശനങ്ങളും തുടങ്ങി. പഞ്ചക്ഷതമെന്തെന്നു തന്നെ തെരേസിനു അറിഞ്ഞുകൂടായിരുന്നു; അതു് അവൾ ആഗ്രഹിച്ചിരുന്നതുമല്ല. അങ്ങനെ ആഗ്രഹിക്കുന്നതു പാപകരമായ ഔദ്ധത്യമായിരിക്കുമെന്നാണു് അവൾ അനന്തരകാലങ്ങളിൽ പ്രസ്താവിച്ചതു്. വെറും ആത്മസങ്കല്പമായിരുന്നു ഇവയൊക്കെ എന്നു പറയുന്നവർക്കു തെരേസിൻെറ പ്രസ്താവനതന്നെ ഉത്തമമായ മറുപടിയായിരിക്കും.

1926 മാർച്ചു 4-ാംനു വ്യാഴാഴ്ചയും പിറേറ ദിവസം വെള്ളിയാഴ്ചയും പ്രത്യേക ചിന്തയൊന്നും കൂടാതെ കിടക്കുമ്പോഴാണു (വ്യാഴാഴ്ചയാണെന്നുപോലും ചിന്തിച്ചിരുന്നില്ല) ഗെത്ത്സെമിൻ തോട്ടത്തിൽ മിശിഹാ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതായിക്കണ്ടതു്. അവിടുന്നു അവളുടെ നേർക്കു നോക്കി. (''അവിടുന്നു് എന്നെ സൂക്ഷിച്ചുനോക്കി'') അതേ സമയം അവളുടെ ഹൃദയപരിസരങ്ങളിൽ മുള്ളുതറയ്ക്കു

ന്നതുപോലെ ഒരു വേദനതോന്നി; മരണം ആസന്നമാണോ എന്നുപോലും അവൾ വിചാരിച്ചു. വ്രണിതമായ ഭാഗത്തു നിന്നു രക്തം ഒഴുകാനും തുടങ്ങി. വെള്ളിയാഴ്ച മദ്ധ്യാഹ്നം വരെ രക്തം പ്രവഹിച്ചുകൊണ്ടിരുന്നു. അടുത്ത രണ്ടു വെള്ളിയാഴ്ചകളിൽക്കൂടി ദർശനം ആവർത്തിച്ചു; എന്നാൽ ഗെത്ത്സെമിൻ പ്രാർത്ഥന മാത്രമല്ല ചമ്മട്ടിയടിയും മുൾമുടി ധാരണവുംകൂടി അവൾ ദർശിച്ചു. ഹൃദയത്തിൽനിന്നുള്ള രക്തസ്രാവം തുടർന്നു. 1926 മാർച്ച് 26–ാംനു പീഡാനുഭവ വെള്ളിയാഴ്ച ഈശോ കുരിശു ചുമക്കുന്നതും നിലത്തു കവിഴ്ന്നു വീഴുന്നതും അവൾ കണ്ടു. ഹൃദയത്തിലെ ക്ഷതത്തിൽനിന്നു രക്തം വീണ്ടും ഒഴുകി; അവളുടെ ഇടത്തെ കൈപ്പത്തിയിൽ പിൻഭാഗത്തു് ഒരു നൂതനക്ഷതം പ്രത്യക്ഷപ്പെട്ടു.

1926 ഏപ്രിൽ 2–ാംനു ദുഃഖവെള്ളിയാഴ്ച ഗെത്ത്സെമിൻ മുതൽ കുരിശുമരണംവരെയുള്ള പീഡാനുഭവ രംഗങ്ങൾ അവൾ ദർശിച്ചു. രോഗീലേപനത്തിനുള്ള എണ്ണയുമായി ഫാദർ നാബെർ വീട്ടിലെത്തി. 1926 ഏപ്രിൽ 26–ാംനു അദ്ദേഹം ഇപ്രകാരം എഴുതി: ''വേറൊരു വൈദികനോടുകൂടി ദുഃഖവെള്ളിയാഴ്ച ഞാൻ തെരേസിനെ സന്ദർശിച്ചു. അവൾ ഒരു രക്തസാക്ഷിയെപ്പോലെയാണു കിടന്നിരുന്നതു്. കൺപോളകളിൽ രക്തം കട്ടകൂടി കിടന്നിരുന്നു; കവിളിലും രക്തം പുരണ്ടിരുന്നു. ശവംപോലെ വിവർണ്ണമായിരുന്നു അവളുടെ ശരീരം.'' ദുഃഖവെള്ളിയാഴ്ച വലതുകരത്തിൽനിന്നും ഇരുപാദങ്ങളിൽനിന്നുംകൂടി രക്തം ഒഴുകുവാൻ തുടങ്ങി. എന്നാൽ ഇവയൊക്കെ മാതാപിതാക്കന്മാരിൽനിന്നും ഫാദർ നാബെറിൽനിന്നും മറച്ചുവയ്ക്കാൻ അവൾ പ്രത്യേകം പണിപ്പെട്ടിരുന്നു; ഇക്കാര്യത്തിൽ അനുജത്തി ക്രെഷെൻസു തെരേസിനെ സഹായിച്ചു.

ദുഃഖശനിയാഴ്ച അവളുടെ വസ്ത്രങ്ങൾ മാറിയപ്പോൾ മുറിവുകൾ അവൾക്കു മറച്ചുവയ്ക്കാൻ വഹിയാതായി. അവളുടെ മാതാപിതാക്കന്മാർ പ്രക്ഷുബ്ധരായി; അവർ ഫാദർ നാബെറിനെ വിളിപ്പിച്ചു. ഉയിർപ്പു ഞായറാഴ്ച രാവിലെ അദ്ദേഹം അവൾക്കു ദിവ്യകാരുണ്യം നൽകി. സ്ഥലം വിടുന്നതിനുമുമ്പ് അദ്ദേഹം അവളുടെ കൈകാലുകളിലെ കെട്ടുകൾ അഴിച്ചു മാററാനും ക്ഷതങ്ങൾ കാണിച്ചുകൊടുക്കാനും ആവശ്യപ്പെട്ടു. തെരേസിനു് അതു് ഇഷ്ടപ്പെട്ടില്ലെങ്കിലും അവൾ ഫാദർ നാബെറിൻെറ ആജ്ഞ അനുസരിച്ചു. അപ്രതീക്ഷിതമായ ഈ കാഴ്ച ഫാദർ നാബെറിനെ വികാരഭരിതനാക്കി. കുറേയേറെ സമയം കഴിഞ്ഞേ അദ്ദേഹം പൂർവ്വസ്ഥിതിയിലെത്തിയുള്ളൂ. ഉയിർപ്പു ഞായറാഴ്ച ഉത്ഥിതനായ രക്ഷകൻെറ ദർശനം അവൾക്കുണ്ടായി.

മുറിവുകൾ സുഖപ്പെടുത്താൻ ആദ്യം ഗാർഹിക പ്രതിവിധികൾ പ്രയോഗിച്ചുനോക്കി; അവ ഫലശൂന്യമായപ്പോൾ ഡോക്ടർമാരെ അഭയംതേടി. വാൾഡാസൻ ആശുപത്രിയിലെ ഡോക്ടർ ഹൃദയത്തിലെ മുറിവു പരിശോധിച്ചു. അതിനു മൂന്നര സെൻറിമീററർ നീളമുണ്ടായിരുന്നു. തൻെറ ജീവിതകാലത്തു് ഈദൃശമായ ഒരു ക്ഷതം കണ്ടിട്ടില്ലെന്നു് അദ്ദേഹം പ്രസ്താവിച്ചു. അദ്ദേഹം മരുന്നുപുരട്ടി മുറിവു കെട്ടിവച്ചു; എന്നാൽ മുറിവു സുഖപ്പെടുത്താൻ പരിശ്രമിക്കുന്തോറും വേദന വർദ്ധിച്ചതേയുള്ളു, കൈയിലും കാലിലും നീരുവന്നു. അവളുടെ മരണവേദന കണ്ടിട്ടു നാട്ടുകാരായ മൂന്നുപേർ പറയുകയാണു്: ''ഇതെന്തൊരു ഭയങ്കര പരീക്ഷണം!'' തെരേസ് ചെറുപുഷ്പത്തോടു് ഒരടയാളം ആവശ്യപ്പെട്ടു. ചികിത്സകൊണ്ടു രോഗം മാറുന്നെങ്കിൽ നന്നു്; അല്ലെങ്കിൽ ഇനി എന്തുചെയ്യണമെന്നു കർത്താവേ, എനിക്കു മനസ്സിലാക്കിത്തരണമേ. (1926 ഏപ്രിൽ 17-ാംനു- രാവിലെ രണ്ടുമണി)

പ്രാർത്ഥനകൾ ചൊല്ലിത്തീന്നപ്പോൾ കെട്ടുകളെല്ലാം അഴഞ്ഞപോലെ അവൾക്കു തോന്നി. അവൾ അതേ മുറിയിൽ കിടന്നിരുന്ന സ്വസഹോദരി സെൻസിലിനെ വിളിച്ചു കെട്ടുകൾ അഴിക്കാൻ ആവശ്യപ്പെട്ടു. അനന്തരം തെരേസ്തന്നെ ഒരു വടികൊണ്ടു നിലത്തടിച്ചു. കീഴേ മുറിയിൽ കിടന്നിരുന്ന മാതാപിതാക്കന്മാരെ വിളിച്ചുണർത്താൻ മുൻകൂട്ടി പറഞ്ഞൊത്തിരുന്ന അടയാളമായിരുന്നു അതു്. തെരേസ് അവക്കു മുറിവുകൾ കാണിച്ചുകൊടുത്തു. കടുംചുവപ്പായിരുന്നു മുറിവുകളുടെ നിറം; എന്നാൽ മൃദുലമായ ഒരു പാടവന്നു മുറിവുകൾ മൂടിയിരുന്നതിനാൽ അവൾക്കു കൈയും കാലും കഴുകാൻ പ്രയാസമൊന്നുമുണ്ടായിരുന്നില്ല. മുറിവുകളുടെ പ്രകൃതിവിരുദ്ധമായ വ്യാപാരം ഡോക്ടർ സീഡെലിനെ വിസ്മയിപ്പിച്ചു. അവ പഴക്കുകയോ നീർക്കെട്ടുകയോ ചെയ്തിരുന്നില്ല. ചികിത്സ ആരംഭിച്ചാൽ മാത്രം മരണവേദന. തന്നിമിത്തം ഇനി ചികിത്സിക്കേണ്ടതില്ലെന്നു് അദ്ദേഹം തീരുമാനിച്ചു.

സ്വതവേ ലജ്ജാശീലയായ തെരേസ് ജിജ്ഞാസാഭരിതരായ സന്ദർശകരിൽനിന്നു മോചനം പ്രാപിക്കാൻവേണ്ടി വിരലുറകൾ മൂടാതെ കൈയ്യുറ ഇട്ടുനോക്കി. പിന്നീടു കൈയ്യുറകൾ മാററി നീണ്ട കൈയുള്ള കുപ്പായം ധരിച്ചുപോന്നു. തന്നിമിത്തം മുറിവുകൾ ആക്കും കാണാൻ കഴിഞ്ഞിരുന്നില്ല. ഇക്കാര്യങ്ങൾ പരസ്യമാകരുതെന്ന താൽപര്യം ആദ്യന്തം അവൾ പ്രകാശിപ്പിച്ചു. ഡോക്ടർമാരും നേഴ്സുമാരും അവളെ ശുശ്രൂഷിച്ചിരുന്ന വീട്ടുകാരുമല്ലാതെ മററാരും തൻെറ ഹൃദയത്തിലെ മുറിവു കണ്ടിട്ടില്ലെന്നു് അവൾ അവകാശപ്പെട്ടുന്നുണ്ടു്. തെരേസിൻെറ സമാധിയിൽ മുറിവുകൾ തുറന്നുനോക്കാൻ പരിശ്രമിച്ച ഒരു ദൈവശാസ്ത്രപണ്ഡിതനു തന്നെ സന്ദർശിക്കാൻ പിന്നീടു് അവൾ അനുമതി നല്കിയില്ല.

പരിചയമില്ലാത്തവരാരും തന്റെ ഫോട്ടോ എടുക്കാൻ തെരേസ് അനുവദിച്ചിരുന്നില്ല; പരിചയമുള്ളവർതന്നെ ഓർമ്മയ്ക്കായി ഒരു ഫോട്ടോ എടുക്കാനിടയായാൽ അനുവാദം കൂടാതെ പരസ്യമാക്കയില്ലെന്ന് അവരെക്കൊണ്ടു് അവൾ വാഗ്ദാനം ചെയ്യിച്ചിരുന്നു. പഞ്ചക്ഷതം മരണം വരെ നില നിന്നു. മരണശയ്യയിൽ കൈയിലെ മുറിവുകൾ മൂടിയാണു വച്ചിരുന്നതു്.

ഈ സംഭവങ്ങളുടെ റിപ്പോർട്ടുകൾ മിന്നൽ വേഗത്തിൽ ലോകമാസകലം വ്യാപിച്ചു. കൊണ്ണേർസ്രോയ്ത്തിൽ ഇവ ഒരു മഹാ കോളിളക്കം തന്നെ സൃഷ്ടിച്ചു. വീട്ടുകാർക്കു് എല്ലാം മഹാശല്യമായിത്തീർന്നു; പൊതുജനങ്ങളുടെ ജിജ്ഞാസ വർദ്ധിച്ചു. തിരുനാളുകളും ആഘോഷകാലങ്ങളുമൊഴികെ എല്ലാ വെള്ളിയാഴ്ചകളിലുമുണ്ടായിരുന്ന ത്രേസ്യയുടെ സമാധിയെപ്പററിയുള്ള വാർത്ത ജനങ്ങളുടെ വിസ്മയം വർദ്ധമാനമാക്കി. ആത്മീയമായ ഉദ്ദേശങ്ങളോടുകൂടി പലരും കൊണ്ണേർസ്രോയ്ത്തിലേക്കു വരികയുണ്ടായി. അവിടത്തെ കാഴ്ചകൾ പലരേയും ദൈവാലയത്തിലേക്കും കൂദാശകളിലേക്കും അടുപ്പിച്ചു; വിശ്വാസവും ശരണവും വർദ്ധിപ്പിച്ചു. ഫാദർ നാബെറിനും വീട്ടുകാർക്കും വളരെ പ്രശ്നങ്ങളുണ്ടായിരുന്നു. സന്ദർശകരെ സ്വീകരിക്കുവാൻ മനഃശക്തിയും ക്ഷമയും പണവും വളരെ വേണ്ടിവന്നു. എന്നാൽ എല്ലാം അവർ സാഹ്ലാദം നിർവ്വഹിച്ചുകൊണ്ടിരുന്നു.

---

# അദ്ധ്യായം 3

## തെരേസിൻെറ ബോധാവസ്ഥാന്തരങ്ങൾ

### 1. സമാധി

(എ) ദർശനാവസ്ഥ
(State of Visionary Contemplation)

മനസ്സിൻെറ സാധാരണ പ്രവർത്തനരീതിയിൽനിന്നു വിഭിന്നമായ അവസ്ഥാന്തരങ്ങൾ തെരേസിൽ പ്രകടമായിരുന്നുവെന്നു മുൻ അദ്ധ്യായങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ദർശനാവസ്ഥയ്ക്കുതന്നെ വ്യത്യാസമുണ്ടായിരുന്നു. പ്രധാന വ്യതിയാനങ്ങൾ കീഴെ ചേർക്കുന്നു.

(ബി) സമുന്നത ശാന്തത
(State of elevated Calm)

ദിവ്യകാരുണ്യ സ്വീകരണത്തിനുശേഷവും പീഡാനുഭവദർശനങ്ങൾക്കുശേഷവുമാണു സമുന്നതമായ ഈ ശാന്തത പ്രത്യക്ഷപ്പെടുന്നതു്. നഷ്ടപ്പെട്ടുപോയിരുന്ന ശക്തി പുനരെടുക്കാൻ ഈ ശാന്തത ഉപകരിക്കുന്നു. ആ പ്രശാന്തവേളയിൽ തെരേസിനെ കാണുന്നവരെല്ലാവരും കരുതും അവൾ ഈശ്വരാഭിമുഖദർശനത്തിൽ കഴിയുകയാണെന്നു്. നിശ്ശബ്ദമായി കണ്ണടച്ചു് അവൾ നിവർന്നിരിക്കയായിരിക്കും.

മുഖം പ്രസന്നമായിരിക്കും; പ്രത്യേക ശ്രദ്ധാകേന്ദ്രമില്ലാത്ത നോട്ടം. ദർശനവേളയിലെന്നപോലെയല്ല; ആക്കും അവളോടു സംസാരിക്കാം. അവളുടെ മറുപടി സജീവവും സ്പഷ്ടവും വിവേകപൂർവ്വകവുമായിരുന്നു. തന്നിമിത്തം പ്രശാന്തവേളയിൽ അവളോടു സംസാരിച്ചിരുന്നവർ അവളുടെ ശാന്തതയിൽ ഭാഗഭാക്കുകളായിത്തീർന്നിരുന്നുവെന്നു തന്നെ പറയാം. സാധാരണ സാഹചര്യങ്ങളിൽ അവൾ പ്രകാശിപ്പിച്ചിരുന്ന വിജ്ഞാനത്തിന്റെ പരിധികളെല്ലാം അവൾ ഈ സന്ദർഭങ്ങളിൽ ഉല്ലംഘിച്ചിരുന്നു. ഉയർന്ന ജർമ്മൻ ഭാഷയായിരിക്കും അവൾ സംസാരിക്കുക.

തന്നോടു സംസാരിച്ചിരുന്നവരെ അവൾ ആകമാനമൊന്നു നോക്കിയശേഷം ശാസനങ്ങൾ കലർത്താതെ പൂർവ്വകാലാനുഭവങ്ങൾ പല പ്രാവശ്യം സൂചിപ്പിക്കും. വക്താവു ചോദ്യങ്ങൾ നിരൂപിക്കുമ്പോൾത്തന്നെ ചിലപ്പോൾ ഉത്തരം പറയും; അങ്ങനെ അവൾ പലപ്പോഴും വിശ്വാസം ജനിപ്പിച്ചിരുന്നു. അവളുടെയും അന്യരുടെയും ആത്മാക്കൾക്കു് ഉപകരിക്കുന്നവയും ക്രിസ്തുനാഥന്റെ സേവനത്തിനുതകുന്നവയും സംബന്ധിച്ചു സംസാരിക്കുക എപ്പോഴും സാദ്ധ്യമായിരുന്നു. പലപ്പോഴും വ്യക്തിപരമായ ഉപദേശങ്ങളും അവൾ നല്കിയിരുന്നു.

ഈ ഉപദേശങ്ങൾ താന്താങ്ങളുടെ ഇംഗിതമനുസരിച്ചു വ്യക്തികൾ വ്യാഖ്യാനിച്ചിരുന്നു. അതു ശരിയല്ല. ചോദ്യകർത്താവിനു് ഉത്തരം ലഭിക്കുന്നതു് അതിസ്വാഭാവികകേന്ദ്രത്തിൽനിന്നാണെന്നു ബോധ്യമുണ്ടെങ്കിൽ, ഉത്തരം ജീവിതത്തേയും മരണത്തേയും കവച്ചുവയ്ക്കുന്ന ഒരു സംഭവത്തെ ആശ്രയിച്ചതാണെന്നുവരാം. ഗെർലിക്കിന്റെ കഥ ഉദാഹരണമാണു്. മാത്രമല്ല, ഇവ ഈശ്വരാജ്ഞകളല്ല; തെരേസിനു് ഉത്തരവാദിത്വമില്ല. വ്യക്തിപരമായ ഉപദേശങ്ങൾ

മാത്രമാണു തെരേസ് നല്കിയിരുന്നതു്. തന്നിമിത്തം ഉപദേശം സ്വീകരിച്ചവനു നിയമത്തിന്റേയും മനസ്സാക്ഷിയുടേയും മുമ്പാകെയുള്ള ചുമതലകൾക്കു മാററമില്ല.

ദരിദ്രതൊഴിലാളികൾക്കുവേണ്ടിയുള്ള ഭവനനിർമ്മാണപദ്ധതിയെ സംബന്ധിച്ചു് ഒരു കൂട്ടർ തെരേസിന്റെ ഉപദേശം ചോദിക്കാൻവന്നു. തെരേസ് പറഞ്ഞു: ''നിങ്ങൾക്കു മുന്നോട്ടുപോകാം; എന്നാൽ സാമ്പത്തികഭാരം ദുർവ്വഹമായിരിക്കും.'' ഈ സാമൂഹ്യപദ്ധതി വളരെ നല്ലതായിരുന്നു; എന്നാൽ അതിനു സമയമായിട്ടുണ്ടായിരുന്നില്ല. തന്നിമിത്തം പദ്ധതിക്കാവശ്യമായ ഔദ്യോഗികാനുമതി ലഭിച്ചില്ല; പ്രവർത്തകർക്കു വളരെ നഷ്ടമുണ്ടായി. ഇവിടെ ചോദ്യകർത്താക്കൾ തെരേസിന്റെ ഉത്തരം അവരുടെ ഇംഗിതമനുസരിച്ചു വ്യാഖ്യാനിച്ചതിനാൽ അവർക്കു കുഴപ്പം പററി. നാട്ടുകാർ ഇതു മനസ്സിലാക്കിയപ്പോൾ ഇത്തരം ചോദ്യങ്ങൾ തെരേസിനോടു സമുന്നതശാന്തതാവേളയിൽ ചോദിക്കേണ്ടതില്ലെന്നു നിശ്ചയിച്ചു.

തൽസന്ദർഭങ്ങളിൽ തെരേസ് നല്കിയിരുന്ന ഉത്തരം സ്വാഭാവികവിജ്ഞാനത്തിൽനിന്നോ സ്വാഭാവിക ബോധാവസ്ഥയിലോ നല്കപ്പെട്ടുന്നവയായിരുന്നില്ല. ദർശനങ്ങളെ സംബന്ധിച്ചു കൂടുതൽ വിവരങ്ങൾ ഈദൃശസന്ദർഭങ്ങളിൽ ചോദ്യംചെയ്തു ഫാദർ നാബെർ മനസ്സിലാക്കിയിരുന്നു. സ്വാഭാവിക ബോധാവസ്ഥയിലേക്കു തിരിച്ചെത്തിക്കഴിയുമ്പോൾ ശാന്തതാവേളയിൽ പറഞ്ഞതൊന്നും അവൾ ഓർമ്മിച്ചിരുന്നില്ല. പലപ്പോഴും അവളുടെ വാക്കുകൾ അനുസ്മരണയ്ക്കായി ഇപ്രകാരം രേഖപ്പെടുത്തിയിരുന്നു: ''ഇന്നയിന്ന ആളുകളെ ഇന്നയിന്ന കാര്യങ്ങൾ ചെയ്യാൻ എഴുതി അറിയിക്കണമെന്നു റെസിലിനോടു പറയുക.'' ശാന്തതാവേളയിൽ ആരോടു സംസാരിക്കുമ്പോഴും ''നീ'' എന്നർത്ഥമുള്ള

''ദ്ര'' എന്ന ജർമ്മൻ വാക്കാണ് ഉപയോഗിച്ചിരുന്നതു്. സ്വല്പനേരം കഴിയുമ്പോൾ നല്ല ഒരു കോട്ടവായോടുകൂടെ സ്വാഭാവികാവസ്ഥയിലേക്കു പ്രത്യാഗമിക്കും.

ശാന്തതാവേളയിൽ സന്ദർശകരെല്ലാവരും തെരേസ് തെല്ലുമുമ്പു സ്വീകരിച്ച വിശുദ്ധ കുർബാനയോടു തക്കഭക്തി പ്രകാശിപ്പിച്ചിരുന്നു. സംഭാഷണങ്ങളെല്ലാം പ്രസ്തുത സന്ദർഭത്തിനു് അനുയോജ്യമായിരുന്നു. അനുചിതപ്രശ്നങ്ങൾക്കു മറുപടി നല്കിയിരുന്നില്ല. ശാന്തതാസന്ദർഭങ്ങൾ പെട്ടെന്നു ലംഘിച്ചുവെന്നുംവരാം. അവളെ പുണ്യവതിയായി നാമകരണം ചെയ്യുമോ എന്നു് ആരോ ചോദിച്ചപ്പോൾ അവൾ പ്രതിവചിച്ചു: ''നിങ്ങളുടെ മൗഢ്യം ഒരു തരം ശുദ്ധീകരണസ്ഥലമാണെന്നുള്ളതിൽ ആനന്ദം കൊള്ളാം.'' (പ്രൊഫസർ വുട്ട്സിൻെറ വിവരണം) ശാന്തതാസന്ദർഭത്തിൽ അധികം പേരെയൊന്നും അകത്തുകടത്തിയിരുന്നില്ല. സമാധിയിൽ അവളോടുകൂടെ തനിച്ചുനില്ക്കാൻ ആരെയെങ്കിലും അനുവദിക്കുന്നതിനുമുമ്പു് ഫാദർ നാബെർ അവളോടു് അനുമതി ചോദിച്ചിരുന്നു.

സ്വാഭാവികാവസ്ഥയിലും സമാധിയിലും അവൾക്കുണ്ടായിരുന്ന വിജ്ഞാനം വ്യത്യസ്തമായിരുന്നു. സമാധിയിൽ നല്കിയിരുന്ന ഉത്തരങ്ങൾ അവളുടെ വ്യക്തിപരമായ ചിന്തകളെ പ്രകാശിപ്പിച്ചിരുന്നില്ല. 1931-ൽ ഒരിക്കൽ റെസിലിനു വി. കുർബാന നല്കാൻ ഫാദർ നാബെർ പോയപ്പോൾ കൂടെപ്പോകാനും ശാന്തതാവേളയിൽ തെരേസിനോടു സംസാരിക്കാനും എനിക്കു് അനുമതി സിദ്ധിച്ചു.

നോയ്മൻ ഭവനത്തിലേക്കു പോകുമ്പോൾ ദൈവാലയമണി മുഴങ്ങുന്നതു ഞാൻ കേട്ടു. ആരാണു മരിച്ചതെന്നു് എനിക്കു് അറിവില്ലായിരുന്നു. വി. കുർബാന സംവഹിക്കുന്ന വൈദികനോടു് അതിനെപ്പററി ചോദിക്കുന്നതു്

അനുചിതവുമാണല്ലോ. തെരേസിനു വി. കുർബാന നല്കി യശേഷം ഫാദർ നാബെർ സ്ഥലം വിട്ടു. അവളുടെ ശാന്തതാവേളയിൽ ഞാൻ മാത്രമെ ഉണ്ടായിരുന്നുള്ളു; അതിനാൽ എനിക്കു് എന്റെ പ്രശ്നങ്ങൾ ഉന്നയിക്കാൻ കഴിഞ്ഞു. ദീർഘമായ ഒരു സംഭാഷണത്തിനുശേഷം അവൾ പറഞ്ഞു: ''ഓരോരുത്തനും അവനവന്റെ ശരണത്തിന്റെ തോതനുസരിച്ചു അനുഗ്രഹങ്ങൾ ലഭിക്കുന്നുവെന്നു ബെനീഞ്ഞ പറഞ്ഞിട്ടുള്ളതു ശരിയാണു്. നോക്കു പ്രൊഫസർക്കു് എങ്ങനെ സഹായം സിദ്ധിച്ചുവെന്നു്.'' പിന്നീടു പ്രൊഫസർ വുട്ട്സിനു ലഭിച്ച സഹായം ദീർഘമായി അവൾ വിവരിച്ചു; അവസാനം ഇങ്ങനെ പറഞ്ഞു: ''കഴിഞ്ഞ രാത്രി മനുഷ്യൻ മരിച്ചു; അയാൾ നല്ലവനായിരുന്നു; എങ്കിലും ദിവ്യരക്ഷകനെപ്പറ്റി യാതൊന്നും പഠിച്ചിരുന്നില്ല. ഒരു വൈദികൻ അദ്ദേഹത്തെ സന്ദർശിച്ചു; എന്നാൽ അയാൾക്കു ഒരു മാനസാന്തരവുമുണ്ടായി. പിന്നീടു് റെസിൽപോയി അദ്ദേഹത്തെ സന്ദർശിച്ചു; എല്ലാം ശരിയായി. (അതായതു അദ്ദേഹം കൂദാശകൾ സ്വീകരിച്ചു.) കഴിഞ്ഞ രാത്രി അദ്ദേഹം മരിച്ചു. എത്ര വലിയ സഹായമാണു് അദ്ദേഹത്തിനു ലഭിച്ചതു്!''

ഈ വിവരങ്ങളെല്ലാം എന്നോടു പറഞ്ഞതെന്തിനാണെന്നോർത്തു ഞാൻ വിസ്മയിച്ചുപോയി. അവളുടെ സമാധിവേഗം അവസാനിച്ചു സ്വാഭാവികാവസ്ഥയിലേക്കു നീങ്ങി. അപ്പോൾ ഫാദർ നാബെർ അവിടെ എത്തിച്ചേർന്നു. റെസിൽ ചോദിച്ചു: ആ ദരിദ്രവൃദ്ധ കഴിഞ്ഞ രാത്രി മരിച്ചുവോ? ''ഏതുവൃദ്ധ?'' ഫാദർ നാബെർ ചോദിച്ചു. ''അങ്ങേക്കറിയാം'', റെസിൽ പ്രതിവചിച്ചു. (ആ സ്ത്രീയുടെ ശരിയായ പേരു ഞാൻ ഇവിടെ ചേർക്കുന്നില്ല) ''ഇല്ല, ഇല്ല, അവർ മരിച്ചിട്ടില്ല'', ഫാദർ പറഞ്ഞു.

''ശരി, ആരാണു മരിച്ചതു്? അടുത്താരും രോഗിയായി കിട ക്കുന്നതറിവില്ലല്ലോ. നിങ്ങൾ വരുന്നതിനു തെല്ലു മുമ്പു ദൈവാലയമണി അടിക്കുന്നതു ഞാൻ കേട്ടല്ലൊ'', റെസിൽ പ്രസ്താവിച്ചു. ഉടനെ ഫാദർ നാബെർ മരിച്ച ആളുടെ പേരു പറഞ്ഞു. അവൾക്കു് ആശ്ചര്യം തോന്നി. ''അങ്ങ നെയോ? അദ്ദേഹത്തിനു് ഒരു സുഖക്കേടുമുണ്ടായിരുന്നി ല്ലല്ലോ. അല്ല, വല്ല ശീലായ്മയുമുണ്ടായിരുന്നുവോ?'' അവൾ അങ്ങനെ ഉരുവിട്ടുകൊണ്ടിരുന്നു. തൽസമയം റെസിൽ സമാധി സമയത്തു പറഞ്ഞ കാര്യങ്ങൾ ഞാൻ വിവരിച്ചു. സമുന്നത ശാന്തതാവേളയിൽ ഗ്രഹിച്ചിരുന്ന കാര്യങ്ങൾ പലതും സ്വാഭാവികാവസ്ഥയിൽ അവൾക്കു് അജ്ഞാതമാ യിരുന്നുവെന്നു സാരം. സമാധിയിലെ വിജ്ഞാനവും സ്വാ ഭാവികാവസ്ഥയിലെ വിജ്ഞാനവും ചിലപ്പോൾ പരസ്പര വിരുദ്ധമായിരുന്നു. ശരണത്തെപ്പററി റെസിൽ പറഞ്ഞ വാക്കുകൾ യഥാർത്ഥത്തിൽ ബെനീഞ്ഞ കൊൺസലാററാ ഫെറേറോ പറഞ്ഞതുതന്നെയെന്നു് എനിക്കു മനസ്സിലായി.

## (സി) പ്രശാന്ത പ്രാർത്ഥന
## (Prayer of Quiet)

സമാധിയുടെ മറെറാരു രൂപം പ്രശാന്തപ്രാർത്ഥന യാണു്. തൽസമയം ആത്മാവു ദൈവത്തോടു ഐക്യപ്പെ ട്ടിരിക്കയായിരിക്കും; സമയബോധമുണ്ടാകയില്ല. തെരേ സിന്റെ ജീവിതത്തിലും ഇതു കാണാവുന്നതാണു്. ഫാദർ നാബെറിന്റെ വിവരണത്തിൽനിന്നു രണ്ടു് ഉദാഹരണ ങ്ങൾ ഞാൻ നല്കാം.

1931 ഏപ്രിൽ 12 (പുതുഞായർ) ''ഉയിർപ്പുവാര ത്തിൽ തെരേസിന്റെ മുറിവുകൾക്കു വേദനയുണ്ടായിരു ന്നില്ല. എന്തോ അസാധാരണത്വം ഉണ്ടായിരുന്നുവെന്നു

മാത്രം. പുതുഞായറാഴ്ച വൈകുന്നേരം വേദന വീണ്ടും തുടങ്ങി. പ്രഥമ ദിവ്യകാരുണ്യം സ്വീകരിക്കുന്ന ഒരു കുട്ടിയുടെ അക്രൈസ്തവപിതാവിനുവേണ്ടി അടുത്ത രാത്രിയും അവൾ സഹിച്ചു. ഉയിർപ്പുവാരത്തിൽ ദൈവാലയത്തിൽ പോകാൻ സാധിക്കാതെവന്ന ദിവസങ്ങളിലെല്ലാം കുർബ്ബാന കൂദാശ ചെയ്യുന്ന സമയത്തു സ്വഭവനത്തിൽവച്ചു തന്നെ ദിവ്യരക്ഷകനെ കണ്ടുകൊണ്ടിരുന്നു. പ്രസ്തുത ദർശനത്തിനുശേഷം അവൾ പ്രശാന്തപ്രാർത്ഥനയിലേക്കു പ്രവേശിക്കുകയായി. അതു ദിവ്യരക്ഷകൻെറ ദർശനത്തേക്കാളും അവൾക്ക് ആനന്ദസംദായകമായിരുന്നു. സമുന്നത ശാന്തതയിലായിരുന്നു അവളപ്പോൾ.''

1931 മേയ് 24 (പെന്തക്കുസ്ത) "തലേ രാത്രി ഒരു മണിക്കു തെരേസ് പള്ളിയിലേക്കു കടന്നുചെന്നു. (ദൈവാലയം പൂട്ടിയശേഷം യഥേഷ്ടം ദൈവാലയസന്ദർശനം നടത്തേണ്ട സൗകര്യത്തിനായി സങ്കീർത്തിയുടെ ഒരു താക്കോൽ അവൾക്കു നൽകിയിരുന്നു). ഇരുന്നയുടനെ ദിവ്യരക്ഷകൻെറ ഒരു ദർശനം അവൾക്കുണ്ടായി; പ്രശാന്ത പ്രാർത്ഥനയിൽ അവളമർന്നു. പ്രഭാതജപത്തിനുള്ള മണി അടിക്കുന്നതുവരെ അവൾ അവിടെത്തന്നെ കഴിച്ചു. ദിവ്യരക്ഷകൻെറകൂടെ ഇങ്ങനെ ശാന്തമായി സമയം ചെലവഴിക്കുവാനുള്ള ആഗ്രഹം അവളെ ഭയവിമുക്തയും സൗഭാഗ്യവതിയുമാക്കി.'' (ഈ പ്രാവശ്യം പ്രശാന്തപ്രാർത്ഥന നാലു മണിക്കൂർ നീണ്ടുനിന്നു)

## ഡി) ഹർഷപാരവശ്യം
## (State of rapture)

ഉൽകൃഷ്ടമായ സമാധിയിൽ വല്ലപ്പോഴുമൊക്കെ അനുഭവപ്പെടുന്ന ഒരവസ്ഥയെയാണു ഫാദർ നാബെർ ഹർഷ

പാരവശ്യമെന്നു സംബോധനം ചെയ്തിട്ടുള്ളതു്. സുന്ദരമായ സൂര്യാസ്തമായമോ രമണിയമായ ഭൂപ്രകൃതിയോ മറ്റേതെങ്കിലും സുന്ദരരംഗങ്ങളോ കാണുമ്പോഴാണു തെറേസിനു ഹർഷപാരവശ്യമുണ്ടാകുന്നതു്. (പ്രൊഫസർ വുട്ട്സ് ഒരുദാഹരണം നൽകിയിട്ടുണ്ടു്. ചൂറിൽ ഗ്രൂണിക്ക് എന്ന സ്ഥലത്തെ മെത്രാനായിരുന്ന ഗ്രിഗറി സ്കൂ്മിഡിൻെറ കൂടെ ആൽപ്സ് കടന്നുപോകുമ്പോൾ റോണിലെ മഞ്ഞു കട്ട സൂര്യതാപത്തിൽ വെട്ടിത്തിളങ്ങുന്നതു കണ്ടപ്പോൾ അവൾക്കു ഹർഷപാരവശ്യമുണ്ടായി.)

ദിവ്യരക്ഷകൻെറ സ്നേഹത്തേയും കാരുണ്യത്തേയും പറ്റി ഒരു പ്രസംഗം ശ്രവിച്ചപ്പോഴും അവൾക്കു് അതേ അനുഭവമുണ്ടായിയെന്നു ഫാ. നാബെറിൻെറ ഒരു റിപ്പോർട്ടിൽ കാണുന്നു. തദവസരങ്ങളിൽ അവൾ മന്ദസ്മിത പൂർവ്വം സന്തുഷ്ടയായി ഇരിക്കുകയോ നില്ക്കുകയോ ചെയ്യും; കൈകൾ മാറിൽ കുരിശുഭാഷയിൽ പിടിച്ചിട്ടുമുണ്ടാകും. പ്രസ്തുത സന്ദർഭങ്ങളിൽ അവൾക്കു ചിന്തിക്കുവാൻ കഴിഞ്ഞിരുന്നില്ല. ദൈവത്തിൻേറയും ദിവ്യരക്ഷകൻേറയും ശക്തിയും മഹത്വവും അവൾ ആസ്വദിക്കുന്നു. 93 വയസ്സുള്ള ഫാദർ നാബെർ പറയുന്നതു് "പ്രസ്തുതാനുഭവം സ്വർഗ്ഗത്തിൻെറ ശകലമാണെന്നാണു്. ദൈവദർശനമുള്ള മാലാഖമാരും പുണ്യവാന്മാരും ഇങ്ങനെയായിരിക്കും."

1932 ജൂൺ 17–ാംനു അദ്ദേഹം ഇങ്ങനെ ഒരു കുറിപ്പു ചേർത്തിരിക്കുന്നു: "1931–ലെ ക്രിസ്മസ്സിനുശേഷം നവമായ ആദ്ധ്യാത്മികദർശനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവയുടെ സ്വഭാവം വർണ്ണിക്കുക ദുർവ്വഹമാണെന്നു തെരേസ് പറയുന്നു. നമ്മുടെ ദിവ്യരക്ഷകൻ പ്രസംഗിക്കുന്നതും അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതും ദർശിക്കുമ്പോൾ പുതിയ അനുഭവങ്ങളുണ്ടാകുന്നു. കുദാശ ചെയ്യുന്ന സമയത്തു സ്വർഗ്ഗത്തിൽ

നിന്നു ദിവ്യരക്ഷകൻ പ്രഭാപൂരത്തോടെ ബലിപീഠത്തി ലേക്ക് ഇറങ്ങി വരുന്നതു ദർശിക്കുമ്പോഴും ദൈവശക്തിയും സൗന്ദര്യവും വീക്ഷിക്കുമ്പോഴും നവമായ അനുഭവങ്ങളുണ്ടാ യിക്കൊണ്ടിരുന്നു. അവളുടെ മാറിടം വീർത്തുവരുന്നു; കണ്ണു കൾ പൂർണ്ണമായി തുറക്കുന്നു; ശ്വാസത്തിനായി വായ് പിള രുന്നു; ശാന്തമായി ഇരിക്കുന്നു; ആനന്ദസമേതം മന്ദസ്മിതം തൂകുന്നു; കരങ്ങൾ നെഞ്ചിൽ കുരിശാകൃതിയിൽ വയ്ക്കുകയും ചെയ്യുന്നു. ഇടക്കിടയ്ക്കു കർത്താവിലുള്ള ആനന്ദം അനുഭവ വേദ്യമാകുന്നു; അതു് അവൾക്കു് അടക്കിവയ്ക്കാൻ കഴിയു ന്നില്ല. ദിവ്യരക്ഷകന്റേയും ദൈവത്തിന്റേയും ശക്തിയും മാഹാത്മ്യവും ഏറെക്കുറെ അവൾക്കു് മനസ്സിലാക്കാൻ സാധിക്കും. ഈ സ്ഥിതി പ്രശാന്ത പ്രാർത്ഥനയെക്കാളും ഉൽകൃഷ്ടമാണു്. യുക്തിവാദമൊന്നും കൂടാതെ ദിവ്യരക്ഷ കനെ സ്നേഹിക്കുകയും അവിടുന്നിൽ ആനന്ദം കണ്ടെത്തു കയും ചെയ്യുന്നു. തെരേസിന്റെ ശരീരത്തിന്റേയും ആത്മാ വിന്റേയും സാധാരണ പ്രവർത്തനങ്ങളെ തെല്ലും തടസ്സ പ്പെടുത്താതെ മാധുര്യമേറിയ ശാന്തത ആറാടുന്ന സമുന്നത മായ അവസ്ഥയിൽനിന്നും ഈ അനുഭവം വ്യത്യസ്തമാണു്. ഈ സ്ഥിതിയിൽ ചില പ്രത്യേക സന്ദേശങ്ങൾ നൽകുന്ന തിനു തെരേസ് ഉപകരണമാകാറുണ്ടു്.

## 2. ശിശുഭാവം (Childlike Prepossession)

സ്വാഭാവികാവസ്ഥയ്ക്കും സമാധിയിലെ അവസ്ഥാന്തര ങ്ങൾക്കും പുറമെ വേറൊരു മനോഭാവം അവൾ പ്രദർശിപ്പി ച്ചിരുന്നു. ദർശനത്തിൽ കണ്ട കാര്യങ്ങളെപ്പറ്റി ശിശുഭാ വമാണു് അവൾ പ്രദർശിപ്പിച്ചിരുന്നതു്. ദർശനശേഷമോ രണ്ടു ദർശനങ്ങൾക്കിടയ്ക്കോ ഈ സ്ഥിതി പ്രകടമാകുന്നു. അപ്പോൾ വയോജനങ്ങളുടെ ചിന്താശക്തിയുണ്ടായിരുന്നെ

ങ്കിലും അഞ്ചുവയസ്സു പ്രായമുള്ള ബാലികയുടേതായിരുന്നു അവളുടെ പ്രഭാഷണം. ആ സമയത്തു ദർശനവിഷയമെന്തായിരുന്നുവെന്നു ചോദിച്ചാൽ അവൾ ഉത്തരം പറയും; സാധാരണ സാഹചര്യങ്ങളിൽ അവയെപ്പററി പ്രതിപാദിക്കുവാൻ അവൾ പരാങ്മുഖയായിരുന്നു.

ഈ സ്ഥിതിയിൽ മുൻദർശനങ്ങളെ ഓർമ്മിക്കുവാൻ ജീവിതത്തിലൊരിക്കലും അവൾക്കു കഴിഞ്ഞിരുന്നില്ല. വീണ്ടും വീണ്ടും ഉണ്ടായിരുന്ന പീഡാനുഭവദർശനങ്ങൾ പോലും ഓർമ്മിക്കുവാൻ സാധ്യമല്ലായിരുന്നു. ഒരു ദർശനം കഴിഞ്ഞയുടനെ ഈശോയെ കുരിശിൽ തറച്ചതുപോലും അവൾക്കു വിശ്വസിക്കുക വയ്യായിരുന്നു. യൂദാസ് ഈശോയെ ചുംബിക്കുന്നതു ദർശിച്ചശേഷം യൂദാസിനെ ഈശോയുടെ സ്നേഹിതനായിട്ടാണ് അവൾ കരുതിയിരുന്നതു്. മററു ദർശനങ്ങളിൽ കണ്ടിട്ടുള്ള ആളുകളേയും സ്ഥലങ്ങളേയും ഓർമ്മിക്കുക സുഗമവുമായിരുന്നു. ഉദാഹരണമായി, കുഞ്ഞിപ്പൈതങ്ങളെ വധിച്ച ബെത്ലഹം തന്നെയാണ് ഏതാനും ദിവസങ്ങൾക്കുമുമ്പു ദൈവമാതാവിനെ സ്വീകരിക്കാതിരുന്നതെന്ന് അവൾക്ക് ഓർമ്മിക്കാമായിരുന്നു. നാലു ദിവസംമുമ്പു തിരുക്കുടുംബം ബെസ്ലഹമിൽ ഒരു വീടു അന്വേഷിച്ചതിന്റെ ദർശനം അവൾക്കുണ്ടായിരുന്നതാണ്. രണ്ടു ദർശനങ്ങൾ ഇങ്ങനെ സംഘടിച്ചതു കാണുമ്പോൾ നമുക്കു തോന്നും ദൈവമാതാവിനെ സ്വീകരിക്കാതിരുന്നതിനു ശിക്ഷയായിരുന്നിരിക്കാം കുഞ്ഞിപ്പൈതങ്ങളുടെ വധമെന്ന്.

ഒരു ദർശനത്തിൽ ക്രിസ്തുവിന്റെ ജ്ഞാനസ്നാനസ്ഥലമായി ജോർഡാൻ നദിയെ അവൾ ദർശിച്ചു; മൂന്നു രാജാക്കന്മാർ തരണംചെയ്ത അരുവിയായും അവൾ കരുതി. ജെറൂസലം സൂനഹദോസിൽ തീവ്രമായി വാദിക്കുന്ന പൗലോ

സിനെ ഓർത്തിട്ട മററു ദർശനങ്ങളിൽ അദ്ദേഹത്തെ തൊഴിക്കുന്നവനെന്നാണു ചിത്രിച്ചതു്. സ്നാപകയോഹന്നാനെ മൃഗത്തോൽ ധാരിയെന്നും മറിയം മഗ്ദലേനയെ ദാസിയെന്നും പീലാത്തോസിനെ ഇദ്രാവുമെത്ത് (ഞാൻ എന്നെ വിശ്വസിക്കുന്നില്ല) എന്നും കന്യകാമറിയത്തെ അമ്മയെന്നും, വി. യൗസേപ്പിനെ ''ആ നല്ല മനുഷ്യനെ''ന്നും വി. യോഹന്നാനെ യുവാവെന്നും അവൾ വിളിക്കുന്നു. ദർശനവിവരണം കേട്ടിരിക്കുന്നവർക്ക് ക്രമേണ ഈ വാക്കുകൾ പരിചിതമായി. അവരും ആ വാക്കുകളുപയോഗിച്ചു് അവളോടു ചോദ്യം ചെയ്യാൻ തുടങ്ങി.

## 3. സാധാരണസ്ഥിതി (Normal State)

സമാധിയൊന്നുമില്ലാത്ത സാധാരണ സ്ഥിതിയിൽ തെരേസ് സമർത്ഥയായ ഒരു വനിതയായിട്ടാണു കാണപ്പെട്ടിരുന്നതു്. പല കാര്യങ്ങളേയും പ്രശ്നങ്ങളേയുംപററി അവളോടു വിജ്ഞാനപൂർവ്വം സംസാരിക്കാമായിരുന്നു. അഖില ലോകസന്ദർശകരോടുള്ള സമ്പർക്കം നിമിത്തം അവളുടെ വിജ്ഞാനം വർദ്ധിച്ചുകൊണ്ടുമിരുന്നു.

സാധാരണ സ്ഥിതിയിൽ സാധാരണ മനുഷ്യരുടെ ബലഹീനതകൾ അവൾക്കുമുണ്ടായിരുന്നു. ഈ വനിതയുടെ യഥാർത്ഥചിത്രം ലഭിക്കണമെങ്കിൽ ഈ സംഗതി സദാ ഓർമ്മയിലുണ്ടായിരിക്കണം. ചുറുചുറുപ്പുള്ള പ്രകൃതിയായിരുന്നു തെരേസിൻേറതു്; എല്ലാത്തിനും ധൃതികൂട്ടും. മുൻകോപിയെന്നു തെരേസിനെ വിളിക്കുന്നതു തെല്ലു ക്രൂരമായിരിക്കും. പെട്ടെന്നുണ്ടാകുന്ന കോപത്തെ അടക്കാൻ കഴിഞ്ഞിരുന്നില്ലെന്നു തോന്നും. തന്നിമിത്തം തെരേസ് ക്ഷമയോ സ്നേഹമോ ഇല്ലാത്തവരാണെന്നു പല സന്ദർശകർക്കും തോന്നിയിരുന്നു.

എന്നാൽ സാഹചര്യങ്ങളൊന്നു പരിശോധിച്ചുനോക്കുക. ഡസൻ കണക്കിനും ശതക്കണക്കിനും ദിവസംപ്രതി ആളുകൾ മാറിമാറിവന്നു തങ്ങളുടെ പ്രശ്നങ്ങൾ അവളുടെ മുമ്പിൽ വയ്ക്കാൻ തുടങ്ങുമ്പോൾ എങ്ങനെ അക്ഷമയാകാതിരിക്കാൻ കഴിയും? സന്ദർശകർ ബസ്സുകൾ നിറയെ വീട്ടിലും ഉദ്യാനത്തിലും പള്ളിയിലും വന്നുകൊണ്ടിരുന്നു. മിക്കവരുടെ കൈയിലും ക്യാമറായുണ്ട്. വല്ല മൂലയിലും ഒളിച്ചിരുന്നു പടമെടുക്കുന്നവരങ്ങനെ, സംഭാഷണത്തിന്റെ ഇടയ്ക്കു ക്യാമറയെടുത്തു ക്ലിക്കുചെയ്യുന്നവരങ്ങനെ. ദൈവാലയത്തിന്റെ വാതിലുകളടച്ചു ബലിപീഠങ്ങൾ അലങ്കരിക്കുമ്പോൾ അവിടെയുംവന്ന് അവളെ സങ്കീർത്തിയിലേക്കു പായിക്കുന്നു. ദൈവാലയത്തിലേക്കു വേണ്ട പുഷ്പങ്ങളെ ഉദ്ദേശിച്ചു തോട്ടപ്പണി ചെയ്യുമ്പോൾ അവിടെ ടെലെസ്കോപ്പിക്കു ക്യാമറയുമായി ആളുകളെത്തുന്നു.

പുതുമയ്ക്കുവേണ്ടിയും ജിജ്ഞാസഭരിതരായും വരുന്നവരെ ഈ വിഷമപ്രകൃതി തെല്ല് അകററി നിറുത്തിയിരുന്നു. എന്നാൽ സന്ദർശകനു ശരിയായ ഒരു പ്രശ്നമുണ്ടെങ്കിൽ അവൾ അതു് ശ്രവിച്ചിരുന്നു; ഏതു സമയവും അവരുടെ പ്രശ്നങ്ങൾ ചർച്ച ചെയ്തിരുന്നു. ഒരിക്കൽ പരിചയപ്പെട്ടാൽ എത്രയും നാളെങ്കിലും അയാൾക്കു സംസാരിക്കാമായിരുന്നു.

തെരേസിനോട്ട് ഒരു വാക്കു സംസാരിക്കണമെന്നു അത്യാകാംക്ഷയോടെ കാത്തിരിക്കുന്ന സന്ദർശകരോട്ട് എന്താ വന്നതെന്നു ചോദിക്കുമ്പോൾ മിക്കവരുടേയും മറുപടി ''താങ്കളെ ഒന്നു കാണാൻ വന്നു'' എന്നു മാത്രമായിരിക്കും. ഇതു കേൾക്കുന്നതു ത്രേസ്യയ്ക്കു് ഈർച്ചാകാരണമായിരുന്നു. എന്നിട്ടും അവളുടെ കോപത്തോടു സമരംചെയ്തു ക്ഷമയോടെ വ്യാപരിക്കാൻ അവൾ പരിശ്രമിച്ചുകൊണ്ടിരുന്നു. കോപിച്ചിരുന്ന ഘട്ടങ്ങളിലെല്ലാം അവൾ ദിവ്യരക്ഷകന്റെ അരി

കിൽ ചെന്നു ഈ ബലഹീനത എടുത്തു മാററാൻ പറയും. ചിലപ്പോൾ അവൾ ഇങ്ങനെ അപേക്ഷിക്കും. ''ദിവ്യരക്ഷകാ, ഇന്നയാളെ സഹായിക്കുക.'' അടുത്ത മാസം മുഴുവൻ എൻെറ സന്ദർശകരോടു ഞാൻ മധുരമായി വ്യാപരിച്ചുകൊള്ളാം. ഉപവിപ്രവൃത്തികൾ ചെയ്യുകയും അന്യരെ ആശ്വസിപ്പിക്കുകയുമായിരുന്നു അവളുടെ ജോലി. ഈ ഭാഗം വിപുലമായി പിന്നീടു പ്രതിപാദിക്കുന്നതാണ്.

## ആന്തരികജീവിതം

ശിശുസഹജമായ ദൈവഭക്തിയാണു തെരേസിൻെറ പ്രത്യേകത. സദാ അവൾ തൻെറ ദിവ്യരക്ഷകനോടുള്ള ഐക്യത്തിലാണു കഴിച്ചിരുന്നതു്. സന്ദർശകർക്കു് അതു കാണാനും അതിൽ ഭാഗഭാക്കാകാനും കഴിയും. ദൈവത്തോടു് ഐക്യപ്പെട്ടിരിക്കുന്നതിലുള്ള ശക്തിയും ആനന്ദവും അവളിൽ സ്പഷ്ടമായി കാണാം. തെരേസിനെ കാണാൻ പോയിരുന്നവർ മടങ്ങിയിരുന്നതു് ഒരു പുതിയ മനോഭാവത്തോടെയാണ്. പാറമേൽ വീണ വിത്തിനു പററിയതുപോലെ ചിലരുടെ ഈ മാനസാന്തരം ക്ഷണകാലത്തേക്കു മാത്രമായിരുന്നു; ചിലരുടെ മാനസാന്തരം ആജീവിതാന്തവുമായിരുന്നു. ഈ ഗ്രന്ഥത്തിൻെറ മൂന്നാം ഭാഗത്തിൽനിന്നു് ഇതു സ്പഷ്ടമാകും.

തെരേസിൻെറ സഹനങ്ങൾ മനുഷ്യാതീതമായിരുന്നു. ഉയിപ്പുവാരമൊഴികെ മറെറല്ലാക്കാലത്തും പഞ്ചക്ഷതങ്ങളുടെ വേദനയങ്ങനെ. എല്ലാ വെള്ളിയാഴ്ചകളിലും മിശിഹായോടുകൂടെ അവളുടെ ശാരീരികവേദനകൾ സഹിച്ചുകൊണ്ടിരുന്നു. അവൾ ചെയ്തിരുന്ന പരിഹാരപ്രവൃത്തികളുടെ വേദനയങ്ങനെ. ആത്മീയ സഹനങ്ങൾ ശാരീരികവേദനയെ ഒന്നുകൂടെ വർദ്ധിപ്പിച്ചു. ദിവ്യരക്ഷകൻെറയും വ്യാകുലാംബികയുടേയും രോഗികളുടേയും സന്ദർശകരുടേയും

മാനസികവും ശാരീരികവുമായ വേദനകളിലുള്ള ഭാഗഭാഗിത്വമായിരുന്നു അവളുടെ ആത്മീയ സഹനം. ജനങ്ങൾ പരിഹാസപൂർവ്വകമായോ ദൂഷണമായോ വല്ലതും പറയുമ്പോൾ, ''രക്ഷകാ, അവരോടു ക്ഷമിക്കുക'' എന്നായിരുന്നു അവളുടെ മറുപടി.

ഓരോ ദിവസവും അവൾക്കു ലഭിച്ചിരുന്ന എഴുത്തുകളിൽ പേരുവച്ചും പേരുവയ്ക്കാതെയും പല പരിഹാസങ്ങളുണ്ടായിരുന്നു. വ്യക്തിപരമായ നിന്ദനങ്ങളെ അവൾ തീരെ ശ്രദ്ധിച്ചിരുന്നില്ല. തദവസരങ്ങളിൽ ബാഹ്യമായി യാതൊന്നും പ്രകടിപ്പിച്ചിരുന്നില്ലെങ്കിലും അവളുടെ ഹൃദയം നീറിയിരുന്നു. ദൈവത്തിന്റേയും അവിടത്തെ വിശുദ്ധന്മാരുടേയും വിശുദ്ധ വസ്തുക്കളുടേയും നേർക്കു തൊടുത്തുവിട്ടിരുന്ന നിന്ദനങ്ങൾ അവൾക്കു സഹിക്കവയ്യായിരുന്നു. 1930 ഡിസമ്പർ മാസത്തിൽ ലഭിച്ച നിന്ദാസമ്പുഷ്ടമായ ഒരു കാർഡിൽ അവളുടെ കണ്ണുനീരു നിപതിച്ചിരിക്കുന്നതു് ഇപ്പോഴും കാണാം. കൊണ്ണേർസ്രോയ്ത്തിലേക്കു ചെന്നിരുന്ന നിന്ദനകാതങ്ങളുടെ സ്വഭാവം ഗ്രഹിക്കാൻ ആ എഴുത്തു് ഇവിടെ ഉദ്ധരിക്കാം:

''കുമാരി തെരേസ് നോയ്മന്—പകുതി പുണ്യവതി, കൊണ്ണേർസ്രോയ്ത്ത്, തെരുവീഥിയുടെ പേരാവശ്യമില്ല, ലോകവിഖ്യാതം—അക്ഷമനായ ഒരു ഭക്തൻ എഴുതുന്നതു്. തപാൽമുദ്ര വുഴ്സ്ബെർഗ്, ബാമ്പെർഗ്. ഡിസമ്പർ 14, 1930. എന്താ റെസിൽ? ഇപ്പോഴെങ്ങനെ ഇരിക്കുന്നു. ഒന്നും കേൾക്കുന്നില്ലല്ലോ? അത്ഭുതങ്ങൾ അവസാനിച്ചോ? കൈയിലും ചങ്കിലും കാലുകളിലും ആ മുറിവു് അവശേഷിച്ചിട്ടില്ലേ? വിശക്കാതിരിക്കാൻവേണ്ടി മുൻകൂട്ടി തിന്നുന്നില്ലേ? കന്യകാമറിയത്തെപ്പോലെ നിനക്കു ക്രിസ്തുമസ് രാത്രി ഒരു കുഞ്ഞുണ്ടാകുക

യില്ലേ? പരിശുദ്ധാത്മാവു വഴിയെന്നോ ഗബ്രിയേൽ മാലാഖാ വഴിയെന്നോ നിനക്കും പറയാം. അപ്പോൾ നീ എവിടെയെങ്കിലും ചെന്നെത്തും; പുണ്യവതി എന്നു പേർ വിളിക്കപ്പെടും, സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെടുകയും ചെയ്യും.

''അല്ലെങ്കിൽ നീ ജീവിക്കയില്ലായിരിക്കും. മരിച്ചു വെന്നു പറയുന്നതു കേട്ടല്ലൊ. അടുത്ത ദുഃഖവെള്ളിയാഴ്ച വരെയായിരിക്കും. അതിന് ഇനിയും കുറെ ഏറെയുണ്ടല്ലൊ. അപ്പോൾ പാർലമെൻറു് തിരഞ്ഞെടുപ്പുണ്ടായേക്കും. നിന ക്കുപററിയകാലം. ചുററിനടന്നു വോട്ടർമാരെ പിടിക്കാം. ഞങ്ങൾ കേൾക്കുന്നതിനുവേണ്ടി മററു വല്ലതും ചെയ്തുകൊ ണ്ടിരിക്കു. തെരേസിന്റെ കാര്യമെന്തായിയെന്ന് എന്റെ ഭാര്യ ചോദിച്ചുകൊണ്ടിരിക്കയാണ്. എന്താ, നിന്റെ കാമുകൻ കപ്ലോൻതന്നെയാണോ? മംഗളം........നിന്റെ ഫ്രാൻസി.''

ദൈവമാതാവിനെതിരായ ഈ ദൂഷണം തെരേസിനെ അങ്ങേയററം സങ്കടപ്പെടുത്തി. വ്യക്തിപരമായ ആക്രമണം അവൾ അവഗണിച്ചു. ഈ പരിഹാസലിഖിതം അയച്ച ആൾക്കുവേണ്ടി അടുത്ത ആഴ്ചകൾ മുഴുവനും തെരേസ് പരി ഹാരപ്രകരണം ചെയ്തുവെന്നു ഫാദർ നാബെറിന്റെ ഡയ റിയിൽ വീണ്ടും വീണ്ടും കാണുന്നു.

സമുന്നതമായ ഒരു പ്രശാന്തതാവേളയിൽ അവൾ ഇങ്ങനെ വെളിപ്പെടുത്തി: ''ഈ മനുഷ്യൻ മദ്യപിച്ചു താൻ അയച്ച പോസ്ററുകാർഡിലെ ഫലിതങ്ങളെപ്പററി വീമ്പടിച്ചുകൊണ്ടു വീട്ടിൽനിന്നു പുറത്തുകടക്കുമ്പോൾ വെച്ച് അടുത്തുണ്ടായിരുന്ന ഒരു കസേരയിൽ വീണു. കേടു കൾ പലതുപററി (അവ സമ്പൂർണ്ണമായി വിവരിച്ചിരി ക്കുന്നു.) അയാൾ വുർസ്ബർഗ്ഗിലാണ് താമസിച്ചിരു ന്നതു്. കുറേ നാളായിട്ടു് ഒരു ബാങ്കിലായിരുന്നു ജോലി.

വിശ്വാസം തീരെ നഷ്ടപ്പെട്ടിരുന്നു. സുഖക്കേടു മാറിത്തുടങ്ങിയപ്പോൾ ഗുരുതരമായ ന്യൂമോണിയാ പിടിപെട്ടു. വീഴ്ചയിൽ കാലിൻെറ കുഴതെററി. ആ വീഴ്ചയും ദൈവദൂഷണവും തമ്മിലുള്ള ബന്ധത്തെപ്പററി അയാൾ വിചാരിച്ചു തുടങ്ങിയിട്ടുണ്ടു്. അയാൾ മാനസാന്തരപ്പെട്ടു. എന്നാൽ ഞാൻ അയാളോടൊപ്പം സഹിക്കണം.''

തന്നെപ്പററി എഴുതിയിട്ടുള്ളതൊന്നും വായിക്കാൻ തെരേസ് നോയ്മൻ ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ അവളെ കുററപ്പെടുത്തിയിരുന്നപ്പോൾ മറുപടി അയയ്ക്കുന്നതിനുവേണ്ടി അവൾ അതൊക്കെ വായിക്കേണ്ടിവന്നു. ക്ഷമയോടും ആത്മസംയമനത്തോടുംകൂടെ അവൾ ആ കുററാരോപണങ്ങൾ സ്വാഗതം ചെയ്തു. അവൾക്കെതിരായി വന്നിരുന്ന ആരോപണങ്ങളുടെ സത്യാവസ്ഥ അറിയുന്നതിനുവേണ്ടി നല്ല മനുഷ്യർ അവളെ ചോദ്യം ചെയ്തിരുന്നപ്പോൾ അവളുടെ സങ്കടം സീമാതീതമായിരുന്നു. ഒരു ഫക്കീറിൽനിന്നു് അവൾക്കു് ഒരു കുട്ടി ജനിച്ചുവെന്നൊരു വാത്താ ചില പത്രങ്ങളിൽവന്നു. അവളുടെ ദശ്നങ്ങൾ അപസ്മാരത്തിൻെറയോ പ്രശസ്തിക്കുവേണ്ടിയുള്ള കൊതിയുടെയോ ഫലമാണെന്നും ചിലർ പറഞ്ഞുപരത്തി. വഞ്ചനയോ ആത്മസങ്കല്പമോ ആകാമെന്നും അഭിപ്രായങ്ങളുണ്ടായി.

കത്തോലിക്കാകേന്ദ്രങ്ങളിലും തെരേസിനെപ്പററി കുപ്രചരണങ്ങൾ നടന്നു. 1950-ൽ ഹിൽഡാ ഗ്രഫ് അയർലൻറിൽനിന്നു് ഒരു പുസ്തകം പ്രസിദ്ധം ചെയ്തു; 1953-ൽ അതു ജർമ്മൻ ഭാഷയിലേക്കു പരിഭാഷപ്പെടുത്തുകയുമുണ്ടായി. പല ആരോപണങ്ങളുടെ കൂട്ടത്തിൽ ഹിൽഡാ അഭിപ്രായപ്പെട്ടു വെള്ളിയാഴ്ചയിലെ രക്തസ്രാവം ആത്തവരക്തം ദേഹത്തുപുരണ്ടതാണെന്നു്. ജർമ്മൻ പരിഭാഷ ഈ ആ

രോപണം സ്വീകരിച്ചില്ല. ഈ പുസ്തകം പ്രസിദ്ധം ചെയ്തതിനുശേഷം ഞാൻ ഇതിനെപ്പററി തെരേസിനോടു സംസാരിച്ചപ്പോൾ അവൾ പറയുകയാണ്: "ഞാനും ഹിൽഡായുംകൂടെ ദിവ്യരക്ഷകൻെറ മുമ്പിൽ നില്ക്കാം. തത്സമയം ഞാൻ പറയാം: "ദിവ്യരക്ഷകാ, ഞങ്ങളെ നോക്കു; അങ്ങേക്കു ഞങ്ങളെ അറിയാമല്ലൊ. എനിക്ക് അങ്ങയെ ഭയപ്പെടേണ്ടതില്ല."

ബാല്യകാലത്തുതന്നെ തെരേസിൻെറ മതവിജ്ഞാനം സാധാരണപ്പടിയല്ലായിരുന്നു. പല ആത്മാക്കളുടെയും ഉള്ളറകൾ നാം പരിശോധിക്കാൻ തുനിയാറില്ല. എന്നാൽ ദൈവം ചിലപ്പോൾ നമ്മുടെ ഉത്തേജനത്തിനുവേണ്ടി തനിക്കു പ്രിയപ്പെട്ടവരുടെ ഹൃദയത്തിൻെറ ഉള്ളറകൾ തുറന്നുകാണിക്കാറുണ്ട്. അങ്ങനെ സ്വയംകൃതചരിതത്തിൻെറ താളുകളിൽ കൊച്ചുത്രേസ്യാ തൻെറ ആത്മാവിൻെറ ആന്തരികരഹസ്യങ്ങൾ തുറന്നുവച്ചിരിക്കുന്നതു കാണാം. പല വിശുദ്ധന്മാരുടെ ജീവിതത്തിലും ഇതിനുദാഹരണങ്ങളുണ്ട്.

തെരേസ് ദിവംഗതയായിരിക്കുന്ന സ്ഥിതിക്കു ഫാദർ നാബെറിൻെറ ഡയറിയിൽനിന്ന് ഒരു ഭാഗം ഇവിടെ ഉദ്ധരിക്കുന്നതു് അവിവേകമാകയില്ലെന്നു ഞാൻ കരുതുന്നു. "1931 ഡിസമ്പർ 20 തെരേസ് പൂർവ്വകാലസ്മരണകൾ വിവരിച്ചു. "ഞാൻ ഒരു കുട്ടിയായിരുന്നു. ദിവ്യകാരുണ്യം ഇനിയും സ്വീകരിച്ചിട്ടില്ല. അക്കാലത്തു വൃദ്ധനായ ഞങ്ങളുടെ വികാരിയച്ചൻെറ അടുക്കൽ ചെന്നു എൻെറ കരങ്ങൾ ശാന്തമായി അദ്ദേഹത്തിൻെറ കരങ്ങളിൽ നിക്ഷേപിക്കും. ആ കരങ്ങൾ ആ പ്രഭാതത്തിൽ ഈശോയെ വഹിച്ചതാണല്ലൊ എന്നു ഞാൻ ഓർമ്മിക്കും. പ്രിയ ഈശോയെ തൊട്ട കരങ്ങളെയാണല്ലൊ ഞാൻ തൊടുന്നതെന്നോർത്തു ആഹ്ലാദിച്ചിരുന്നു. എൻെറ ഈശോയോടുകൂടെ ആനന്ദ

ത്തോടെതന്നെയാണ ഞാൻ വീട്ടിലേക്ക മടങ്ങിയിരുന്നതു്. ഒരാൺകുട്ടിയായിരുന്നെങ്കിൽ ഞാൻ ഒരു വൈദികനാകുകയും ഈശോയെ കൈയിലെടുക്കുകയും ചെയ്യുമായിരുന്നുവെന്നു ഞാൻ വിചാരിച്ചിരുന്നു. ഞാൻ വൈദികനാകുകയാണെങ്കിൽ നമ്മുടെ ദിവ്യരക്ഷകനു് അസൗകര്യങ്ങളുണ്ടാകുമായിരുന്നു. ഞാൻ അവിടുത്തെ എൻെറ കരങ്ങളിൽ മുറുകിപ്പിടിക്കും, ദീർഘസമയം ചുംബിച്ചുകൊണ്ടിരിക്കും. അപ്പോൾ ജനങ്ങൾ പറയുമായിരുന്നു: അദ്ദേഹത്തിൻെറ വി. കുർബാന കഴിയുന്നില്ലല്ലൊ. അവക്കിഷ്ടമുള്ളതൊക്കെ പറയട്ടെ. എല്ലാം ദിവ്യരക്ഷകനെ പ്രതിയാണല്ലൊ ഞാൻ ചെയ്യുന്നതു്. സ്വർഗ്ഗത്തിലെത്തിയാൽ പിന്നെ ദിവ്യരക്ഷകൻെറ അടുക്കൽനിന്നു മാറേണ്ടതില്ല. എനിക്കു് അവിടുത്തോടുകൂടെ ഇരിക്കാൻ മതിയാകുവോളം സമയമുണ്ടാകും. ഒരിക്കലും അവിടുന്നിൽനിന്നു പിരിയേണ്ടല്ലൊ; സദാ എനിക്കു് അവിടുത്തെ സ്നേഹിക്കാം.''

സമുന്നതപ്രശാന്തതാവേളയിൽ തെരേസ് പ്രസ്താവിച്ച രണ്ടു വാക്യങ്ങൾ ഫാദർ നാബെർ കുറിച്ചിട്ടുണ്ടു്. അവ ഇവിടെ ഉദ്ധരിക്കുന്നതു തികച്ചും പ്രസക്തമാണു്: സ്നേഹമാണു സമസ്തവും. എളിമ ഉൾപ്പെടെ എല്ലാ പുണ്യങ്ങളുടേയും ഉറവ സ്നേഹമാണു്. ''നമ്മുടെ സ്നേഹമനുസരിച്ചു ദിവ്യരക്ഷകൻ ഒരിക്കൽ നമ്മളെ വിധിക്കും.''

തെരേസിൻെറ പ്രാർത്ഥനാജീവിതം സവിസ്തരം പ്രതിപാദിക്കുക സാധ്യമല്ല. തെരേസ് ബഹിർപ്രകടിപ്പിക്കാത്ത ഒരു സംഗതിയാണതു്. വേറൊരാൾക്കു, പ്രത്യേകിച്ചു് ഒരൽമേനിക്കു പുറത്തുകാണുന്നതിൽനിന്നു മാത്രമെ വല്ലതും ഗ്രഹിക്കുവാൻ കഴിയൂ. ഇതാണു് എൻെറ അഭിപ്രായം. ത്രേസ്യായുടെ ജീവിതം മുഴുവൻ ദൈവത്തോടുബന്ധിതമാണു്; ദിവസം മുഴുവനും പ്രാർത്ഥനയാണു്.

തിരുസ്സഭയുടെ ഔദ്യോഗികപ്രാർത്ഥനകളും ജപമാലയും ശ്രുപതാപ്രാർത്ഥനാഗ്രന്ഥത്തിൽനിന്നുള്ള അപേക്ഷകളും ദൈവസ്തുതികളുമായിരുന്നു അവളുടെ പ്രാർത്ഥനകൾ. സങ്കീർത്തനപുസ്തകം സദാ പാർശ്വത്തിലുണ്ടായിരുന്നു. കുരിശിൻെറ വഴി നടത്താൻ അവൾക്കു കഴിഞ്ഞിരുന്നില്ല; കാരണം വെള്ളിയാഴ്ചയിലെ സഹനങ്ങളുടെ സ്മരണകൾ തൽസമയം മനസ്സിൽ തള്ളിക്കയറിവന്നിരുന്നു. അവ ഓർമ്മിക്കുമ്പോൾ അവൾ മൂർച്ഛിച്ചുപോകുകയാണു പതിവ്.

തെരേസിൻെറ വികാരാവേശം പ്രാർത്ഥനാജീവിതത്തിലും കാണാം. പ്രാർത്ഥനപ്പുസ്തകത്തിൽ ഇഷ്ടമല്ലാത്തതു വല്ലതും കണ്ടാൽ ഉടനെ അവളതു വെട്ടിക്കളഞ്ഞിരുന്നു. ഒരു വൈദികനെഴുതിയ പ്രാത്ഥനപ്പുസ്തകം അദ്ദേഹംതന്നെ അവൾക്കു സമ്മാനമായി കൊടുത്തു. അന്നുതന്നെ ഞാൻ അവളെ കാണാൻ ചെന്നപ്പോൾ അവൾ ആ പുസ്തകം എനിക്കു കാണിച്ചുതന്നു. അതിൽ ഇങ്ങനെ ഒരു പ്രാത്ഥന ഉണ്ടായിരുന്നു: ''കർത്താവേ, ഞങ്ങൾ ഒരുദിവസം അങ്ങയുടെ രാജ്യത്തിലേക്കു വരുമാറാകട്ടെ.'' അടുത്ത വാക്കുകൾ അവൾ വെട്ടിക്കളഞ്ഞിരുന്നു; അതായതു്: ''അങ്ങയുടെ മഹത്വം വർദ്ധിപ്പിക്കുവാൻ ഞങ്ങൾ പ്രവർത്തിച്ചിട്ടുള്ളതനുസരിച്ചു ഞങ്ങളെ മഹത്വപ്പെടുത്തണമേ.'' അവളുടെ വികാരാവേശംകണ്ടു ഞാൻ ചിരിച്ചുപോയി. അപ്പോൾ അവൾ പറഞ്ഞു: ''കൊള്ളാം, ഇതു ശരിയാണു്. എങ്ങനെയാണു നമുക്കു സമ്മാനം തരേണ്ടതെന്നതിനെ സംബന്ധിച്ചു ദിവ്യരക്ഷകനുള്ള ഒരു കല്പനയായിരിക്കും ഇതു്.'' മുന്തിരിത്തോട്ടത്തിൽ അദ്ധ്വാനിച്ചവർക്കു യജമാനൻ കൊടുത്ത കൂലിയെപ്പററി ഈശോ അരുൾചെയ്ത ഉപമയിലെ പാഠം അവൾ സ്വന്തമാക്കിയിരുന്നുവെന്നുതോന്നും ഇതു വായിക്കുമ്പോൾ.

ഗ്രന്ഥങ്ങളിലെ പ്രാർത്ഥനകളേക്കാൾ അവൾക്കു പ്രിയംകരമായിരുന്നു അവളുടെ സ്വന്തം പ്രാർത്ഥനകൾ, ദിവ്യരക്ഷകനോടുള്ള അവളുടെ സംഭാഷണങ്ങൾ. എല്ലാ കാര്യങ്ങളിലും അവിടുത്തെ ഉപദേശം അവൾ ആരാഞ്ഞിരുന്നു; എല്ലാ പ്രവൃത്തികളിലും അവ അവളുടെ കൺമുമ്പാകെ ഉണ്ടായിരുന്നു. സ്തുതിസ്തോത്രങ്ങളായിരുന്നു അവൾക്കു പ്രിയപ്പെട്ട പ്രാർത്ഥനകൾ. അങ്ങ് എത്രയും കാരുണ്യവാൻ, അങ്ങ് എത്രയും നല്ലവൻ, അങ്ങ് എത്രയും ശക്തൻ, അങ്ങു ക്ഷമാലു, അങ്ങനെ പുതിയ സ്തുതിസ്തോത്രങ്ങൾ അവൾ ഉരുവിട്ടുകൊണ്ടിരുന്നു. ദിവസന്തോറും നൂറു പ്രാവശ്യമല്ല അവൾ പുഷ്പങ്ങൾ ബലിപീഠത്തിൽ വച്ചിരുന്നതു്. അപ്പോഴൊക്കെ അവൾ പറയും: ''കർത്താവിനു വേണ്ടി നീ വികസിച്ചു'', ''കർത്താവിനുവേണ്ടി നീ സുന്ദരിയായിരിക്കുക''. അവളുടെ പക്ഷികൾ പാടുമ്പോൾ ദൈവസ്തുതികളാണ് അവൾ ശ്രവിച്ചിരുന്നതു്.

ഈദൃശ വിഷയങ്ങളെപ്പററി സംസാരിക്കാൻ അവൾ അധികം ഇഷ്ടപ്പെട്ടിരുന്നില്ല. ആരോടു സംസാരിക്കുന്നുവോ അവരെ സന്തുഷ്ടരാക്കുക, ദൈവത്തോട് അടുപ്പിക്കുക എന്നതായിരുന്നു അവളുടെ സംഭാഷണങ്ങളുടെയെല്ലാം ഉദ്ദേശം. ഒന്നോ രണ്ടോ വാക്കുകൾ അവൾ പറയും; അവയിൽ നിന്നു് അവളുടെ വികാരങ്ങൾ സ്പഷ്ടമാകും. ഓരോ ദിവസത്തേയും പ്രവൃത്തികൾ ഒരൊററ പ്രാർത്ഥനയാകാൻ വേണ്ടി ഓരോദിവസവും ശുദ്ധനിയോഗത്തോടെ ക്രിസ്ത്യാനികൾ ആരംഭിക്കുന്നു. തെരേസ് ഒന്നുകൂടി ഉയർന്നതലത്തിലാണു നിന്നിരുന്നതു്. ശ്വാസനംതന്നെ ആത്മീയമായിരുന്നു; അവളുടെ ജീവിതം മുഴുവനും ദീർഘമായ ഒരു പ്രാർത്ഥനയായിരുന്നു.

---

# അദ്ധ്യായം 4

## വിശേഷവരങ്ങൾ

"കരിസ്മാത്താ" എന്ന ഗ്രീക്കു ബഹുവചനരൂപത്തിന്റെ പരിഭാഷയാണു വിശേഷവരങ്ങൾ. പരിശുദ്ധാത്മാവിന്റെ സൗജന്യദാനങ്ങളാണവ. വി. മർക്കോസിന്റെ സുവിശേഷാന്ത്യത്തിൽ കരിസ്മാത്തായുടെ ചില ഉദാഹരണങ്ങൾ കാണാം (16, 17-18). തെരേസിന് അത്തരം വിശേഷവരങ്ങൾ പലതും ലഭിച്ചിട്ടുണ്ട്. പഞ്ചക്ഷതം, ആഹാരം കൂടാതെയുള്ള ജീവിതം, പ്രത്യേകദാനങ്ങളാണല്ലൊ. സമാധിയിലെ അവസ്ഥാന്തരങ്ങൾ ആധ്യാത്മികജീവിതത്തിലെ ഉയർന്ന ചില പദവികളാണ്. അവയിലും ഉൽകൃഷ്ടമായ ചില പ്രവർത്തനങ്ങളുമുണ്ട്. അവ പൊതുവെ ഈ അധ്യായത്തിൽ വിവരിക്കാം; രണ്ടാംഭാഗത്തു സമുചിതമായ ചില ഉദാഹരണങ്ങൾ ചേർക്കുന്നുമുണ്ട്. ഈ സംക്ഷിപ്ത ജീവചരിത്രത്തിൽ വളരെ കുറച്ച് ഉദാഹരണങ്ങൾ നല്കാനേ കഴിയൂ.

### 1. ദർശനങ്ങൾ

#### (എ) ചരിത്രപരമായ ദർശനങ്ങളും ചിത്രങ്ങളും

1926-ലെ നോമ്പുകാലം മുതൽ ഈശോയുടെ പീഡാനുഭവങ്ങളുടെ കാഴ്ചകൾ ക്രമമായി ഉണ്ടായിത്തുടങ്ങി. ആരാ

ധനാകാലങ്ങളുടെയും തിരുനാളുകളുടെയും ക്രമമനുസരിച്ചു റെസിലിനു ജീവിതം മുഴുവനും ദർശനങ്ങളുണ്ടായിക്കൊണ്ടിരുന്നു. സുവിശേഷങ്ങളിലും ശ്ലീഹന്മാരുടെ നടപടി പുസ്തകത്തിലും അധിഷ്ഠിതങ്ങളായ ചരിത്രസംഭവങ്ങളും വിശുദ്ധന്മാരുടെ ജീവിതവുമാണു ദർശനവിഷയങ്ങൾ. ചില പ്രത്യേകചിത്രങ്ങളും (Tableaux) കാണാറുണ്ട്: ഉദാഹരണമായി, മേഘങ്ങളിൽ ഉണ്ണീശോ മഹത്വത്തോടെ രൂപാന്തരപ്പെട്ടുനില്ക്കുന്നതു്; കുഞ്ഞിപ്പൈതങ്ങൾ മഹത്വം പ്രാപിച്ചിരിക്കുന്നതു്, അവൾക്കു പരിചയമുണ്ടായിരുന്ന ശുദ്ധീകരാത്മാക്കൾ പ്രാർത്ഥന ആവശ്യപ്പെടുന്നതു്, ശുദ്ധീകൃതർ സ്വർഗ്ഗത്തിലേക്കു പ്രവേശിക്കുന്നതു് പ്രത്യേകിച്ചു സകല വിശുദ്ധന്മാരുടെ തിരുനാൾദിവസം. സ്ഥലകാലങ്ങളെ അതിലംഘിക്കുന്ന അദൃശ്യരംഗങ്ങളെ സംബന്ധിക്കുന്നവയാണു മററു ദർശനങ്ങൾ, ഉദാഹരണം: മാലാഖാമാരുടെ അധഃപതനം. ഇതു് എത്രയും ഹൃദയസ്പൃക്കമായ ഒന്നായിരുന്നു; തന്നിമിത്തം അതുപോലുള്ള ദർശനം ആവർത്തിക്കല്ലേയെന്നു് അവൾ ദിവ്യരക്ഷകനോടാവശ്യപ്പെട്ടു. അതു് ആവർത്തിക്കപ്പെട്ടില്ല. മററു ദർശനങ്ങൾ വർഷംപ്രതി ആവർത്തിച്ചുകൊണ്ടിരുന്നു. മിശിഹായുടെ പീഡാനുഭവത്തിന്റെ ദർശനങ്ങൾ ഒരേവർഷംതന്നെ പലപ്രാവശ്യം ആവർത്തിച്ചിരുന്നു. ഒരു ആരാധനവർഷത്തിൽ ഉദ്ദേശം നൂറോളം ദർശനങ്ങളുണ്ടായിരുന്നു; അവയെല്ലാം ഈ ഗ്രന്ഥത്തിൽ വിവരിക്കുക ദുസ്സാധമാണു്. ക്രിസ്മസ്, മൂന്നു രാജാക്കന്മാർ, ക്രിസ്തുവിൻെറ രൂപാന്തരം, പുനരുത്ഥാനം, പെന്തക്കുസ്താ, സ്വർഗ്ഗാരോഹണം, ദൈവമാതാവിൻെറ സ്വർഗ്ഗാരോപണം എന്നിവയാണു പ്രധാന ദർശനവിഷയങ്ങൾ. എന്നാൽ പീഡാനുഭവദർശനങ്ങളാണു കൂടുതൽ ഹൃദയസ്പൃക്കം. പ്രസ്തുത ദർശനങ്ങളിൽ ക്രിസ്തുവിനോടൊപ്പം ആന്തരികമായും ബാഹ്യമായും തെരേസ് സഹിച്ചിരുന്നു.



തെരേസിനു മൂന്നുവയസ്സുണ്ടായിരുന്നപ്പോൾ



തെരേസിൻെറ പിതാവ്



തെരേസിൻെറ മാതാവ്

തെരേസിൻെറ ദർശനങ്ങൾ സുവിശേഷവിവരണ ങ്ങളെ ഒന്നുകൂടെ ആകർഷകവും സമ്പൂർണ്ണവുമാക്കിയിരുന്നു. നസറത്തുകാർ തങ്ങളുടെ നഗരം സ്ഥിതിചെയ്തിരുന്ന മല യിൽനിന്നു ഈശോയെ തള്ളി കീഴോട്ടു് ഇടാൻ ശ്രമിക്കു ന്നതും അവിടുന്നു വായുവിൽ ഉയന്നു പിറകോട്ടു തിരിഞ്ഞു് നസറത്തുകാരുടെ ഇടയിൽക്കൂടെത്തന്നെ കടന്നുപോകുന്നതും അവൾ ദർശിച്ചു. ''ഈശോ അവരുടെ മധ്യത്തിലൂടെ കടന്നു തൻെറ വഴിക്കു പോയി'' എന്ന ലൂക്കായുടെ വിവര ണത്തെ (4, 30) തെരേസിൻെറ വിവരണം എത്ര ആകർ ഷകമാക്കുന്നുവെന്നു കാണുക.

സ്വാഭാവികാവസ്ഥയിലേക്കു മടങ്ങിവന്നശേഷം ഞാൻ അവളോടു ചോദിച്ചു കത്താവു ഭൂമിയിൽക്കൂടെ നട ക്കുകയായിരുന്നോ വായുവിൽ ഉയന്നു നടന്നുപോകയായി രുന്നോ എന്നു്. ഒരു ചെറു പുഞ്ചിരിയോടുകൂടെ അവൾ പ്രതിവചിച്ചു: ''വായുവിൽക്കൂടെത്തന്നെ തീർച്ചയായും. വി. പത്രോസു് പൗലോസു് ശ്ലീഹന്മാരുടെ തിരുനാളിന്റെ എട്ടാം ദിവസത്തെ ദശ്നത്തിൽ കണ്ടതുപോലെതന്നെ. തിരമാലകൾ പൊങ്ങിയും താണുമിരിക്കുമ്പോൾ ജലത്തിനു മീതെ നടക്കുക അസാധ്യമായിരുന്നല്ലോ. വെള്ളത്തിനു പരി വായുവിൽക്കൂടെത്തന്നെ നടക്കുകയായിരുന്നു.'' ഓരോ ദർശനചിത്രത്തെപ്പററിയും ചോദ്യങ്ങൾ ചോദിച്ചു കൂടുതൽ വിവരങ്ങൾ ശേഖരിക്കാവുന്നതായിരുന്നു.

സമാധി ദശ്നങ്ങളിൽ ബാഹ്യശക്തികളുടെ പ്രവത്ത നങ്ങൾ അവൾക്കു് അഗ്രാഹ്യമായിരുന്നു. എല്ലാ ഇന്ദ്രിയ ങ്ങളും ദശ്നത്തിൽ പങ്കുകൊണ്ടിരുന്നു. ദശ്നവേളയിൽ അവൾ കാണുകയും കേൾക്കുകയും ചെയ്തിരുന്നുവെന്നു മാത്ര മല്ല കണ്ടതും കേട്ടതും ദശ്നം കഴിഞ്ഞു് അവൾക്കു വിവരി ക്കുവാൻ കഴിയുമായിരുന്നു. അവൾ ശ്രവിച്ച ഭാഷയിൽ

അതേ ഉച്ചാരണശുദ്ധിയോടുകൂടെത്തന്നെ ആവർത്തിക്കുവാൻ കഴിയുമായിരുന്നു; സുറിയാനിയിൽ അവൾ പറഞ്ഞു: "ശ്ലാം ലേക് മറിയാം" (മറിയമേ, അങ്ങേക്കു സ്വസ്തി) ഇതു് ഗബ്രിയേൽ മാലാഖായുടെ അഭിവാദനമാണു്: ഗ്രീക്കും അവൾ ആവർത്തിച്ചു: "സോസിൻ" അവർ ജീവിക്കുന്നു. സ്മീർണ്ണയിൽവച്ചു യോഹന്നാൻ ശ്ലീഹാ മരിച്ച രണ്ടുപേരെ ഉയിർപ്പിച്ചപ്പോൾ ജനക്കൂട്ടത്തിന്റെ അട്ടഹാസമായിരുന്നു ഇതു്. ഫ്രെഞ്ചും അവൾ പറഞ്ഞു: "മോൺ ദിയു ഷെവു സമേ" (എന്റെ ദൈവമേ, ഞാൻ അങ്ങയെ സ്നേഹിക്കുന്നു) മരിക്കുന്നതിനു തൊട്ടുമുമ്പു കൊച്ചുത്രേസ്യാ പുണ്യവതി പറഞ്ഞ വാക്കുകളാണിവ. ജൂൺ 13-ാംനു പാദുവായിലെ വി. അന്തോനീസിന്റെ ദർശനമുണ്ടായപ്പോൾ ഉത്തര പോർത്തുഗലിലെ ഒരു സ്നേഹിതനെ വിശുദ്ധൻ ദർശിക്കുന്നതും അനുനാസിക പ്രധാനമായ ഒരു ഭാഷ സംസാരിക്കുന്നതും റെസിൽ കേട്ടു. പിന്നീടു ബ്രസീലിൽ മിഷനറിയായിരുന്ന ഫാദർ സ്ക്റോസും ഒരു ബ്രസീലിയൻ ഡോക്ടറും തമ്മിൽ അവളുടെ മുറിയിൽവച്ചു സംസാരിക്കുന്നതു കേട്ടപ്പോൾ അവൾ വിളിച്ചുപറഞ്ഞു: "ഞാൻ ഈ ഭാഷ കേട്ടിട്ടുണ്ടു്. ഈ ഭാഷയാണു അവർ വി. അന്തോനിയോടു സംസാരിച്ചതു്."

തെരേസ് ഈ ഭാഷകളൊന്നും പഠിച്ചിട്ടില്ല, കേട്ടിരുന്നുമില്ല. ദർശനം ഉണ്ടാകുമ്പോൾ എന്താണു ദർശനവിഷയമെന്നു സന്ദർശകർക്കു നിശ്ചയമില്ലാതിരിക്കെ, സന്ദർശകർ പറഞ്ഞുകൊടുത്തതാകാൻ വഴിയില്ലല്ലോ. പലപ്പോഴും ചോദ്യകർത്താക്കൾ പ്രതീക്ഷിക്കാത്ത മറുപടിയാണു തെരേസ് ദർശനവേളകളിൽ നൽകിയിരുന്നതു്. ലൂദ്രിന്റെ ദർശനമുണ്ടായപ്പോൾ അവൾ വിവരങ്ങൾ നൽകിയതു സാധാരണ ഫ്രെഞ്ച് ഭാഷയിലല്ല. അവളുടെ വാക്കുകൾ

പ്രൊഫസർ വുട്സും ഗെർലിക്കുംകൂടി എഴുതിയെടുത്തു പരിശോധിച്ചുനോക്കിയപ്പോൾ അങ്ങനെയാണ പിറനീസു ഭാഗത്തു തദ്ദേശീയർ ഫ്രെഞ്ചു സംസാരിക്കുന്നതെന്ന് അവക്കു മനസ്സിലായി.

ദശനവേളകളിൽ സ്പൎശനശക്തിയും ആസ്വാദനശക്തിയും പ്രവൎത്തിച്ചിരുന്നുവെന്നു സ്പഷ്ടമാണ്. 1952 ജനുവരി 13-ാംനു- അല്ലെങ്കിൽ 1953 ജനുവരി 13-ാംനു- ഞാൻ ഫാദർ നാബെറിടനേയും തെരേസ്നേയും ബെർണദീത്താ എന്ന സിനിമ കാണിച്ചു കാറിൽ മടക്കിക്കൊണ്ടു വരുമ്പോൾ ത്രേസ്യയ്ക്കു ഈശോയുടെ ജ്ഞാനസ്നാനത്തിൻെറ ദൎശനമുണ്ടായി. ദൎശനമാരംഭിച്ചയുടനെ ഞാൻ കാറു നിറുത്തി. ശൈത്യം ഭയങ്കരമായിരുന്നെങ്കിലും അവൾ ആദ്യം ഷാൾ അഴിച്ചിട്ടു, പിന്നീട് വീണ്ടും മുറുക്കി. "ഹാ എന്തൊരു തണുപ്പ്; തെല്ലുമുമ്പ് സൂൎയ്യതാപംകൊണ്ട് എൻെറ പുറം പൊള്ളുകയായിരുന്നു," അവൾ വിളിച്ചു പറഞ്ഞു.

ഘ്രാണശക്തിയും ദൎശനവേളയിൽ പ്രവൎത്തിക്കുന്നുണ്ടെന്നുള്ളതിനു തെളിവുണ്ട്; സ്വൎഗ്ഗാരോപണത്തിരുനാൾ ദിവസം ദൈവമാതാവിൻെറ ശവകുടീരത്തിൻെറ ഒരു കാഴ്ചയുണ്ടായി. അവൾ മൂക്കു വിടൎത്തി ദീൎഘമായി ഉള്ളിലേക്കു ശ്വാസംവലിച്ചു. എത്രയും സുരഭിലമായ പുഷ്പങ്ങളുടേതുപോലെ ഒരു സൗരഭ്യമുണ്ടായിയെന്ന് അവൾ റിപ്പോൎട്ടുചെയ്തു. നേരെമറിച്ചു ലാസറിൻെറ പുനരുത്ഥാനത്തിൻെറ ദശനമുണ്ടായപ്പോൾ തെരേസ് മൂക്കു പിറകോട്ടേക്കു തിരിക്കുന്നതായി കണ്ടു. ശരീരത്തിൽനിന്നു ദുൎഗ്ഗന്ധംവമിക്കുന്നുണ്ടായിരുന്നു. (കത്താവേ, എന്തൊരു ദുൎഗ്ഗന്ധം!)

രണ്ടു ദർശനങ്ങൾകൂടെ ഈ വിശേഷവര ദർശനവിവരണങ്ങളിൽ ചേർക്കുകയാണ്; ദൈവാലയത്തിലെ തിരുനാളുകളുടെ ദർശനവും പ്രത്യേക വിധിയുടെ ദർശനങ്ങളും.

### (ബി) വി· കുർബാനയിലും ഇടവകപ്പള്ളിയിലെ തിരുനാളുകളിലും ദർശനംവഴി അവാം പങ്കെടുക്കുന്നു

സഹനങ്ങൾനിമിത്തം പള്ളിയിൽ പോകാൻ സൗകര്യമില്ലാതെവരുമ്പോൾ കൊണ്ണേർസ്രേയ്ത്ത് ഇടവകപ്പള്ളിയിലെ കുർബാന സ്വഭവനത്തിൽനിന്നു ദർശനംവഴി പലപ്പോഴും കാണുവാനിടയായിട്ടുണ്ട്. തദവസരങ്ങളിൽ കുർബാന മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്നതും പള്ളി അലങ്കരിച്ചിരിക്കുന്നതും ജനങ്ങൾ കുർബാന കണ്ടുകൊണ്ടിരിക്കുന്നതും അവൾ കാണുന്നു. പുഷ്പങ്ങൾ ക്രമപ്പെടുത്തേണ്ടതുണ്ടെങ്കിൽ, തെരേസ് അതു ചൂണ്ടിക്കാട്ടും; കുട്ടികൾ ശരിയായി പെരുമാറാതിരിക്കയാണെങ്കിൽ അതും അവൾ സൂചിപ്പിക്കും.

കൊണ്ണേർസ്രേയ്ത്തിൽ താമസിച്ചിരുന്നപ്പോൾ മാത്രമല്ല ഈദൃശ ദർശനങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതു്. അയിക്ക്സ്റ്റാററിൽ നിവസിച്ചിരുന്നപ്പോൾ സ്വന്തം ഇടവകയിലെ ഞായറാഴ്ച കുർബാനയിൽ ദർശനംവഴി പങ്കെടുക്കാൻ അവൾക്കു കഴിഞ്ഞിരുന്നു. ഈ ദർശനങ്ങളുണ്ടായ കാലത്തു തെരേസിൻെറ റിപ്പോർട്ടുപ്രകാരമുള്ള കൊണ്ണേർസ്രേയ്ത്തിലെ പ്രസംഗം പ്രൊഫസർ വുട്ട്സ് എഴുതിയെടുത്തു. അനന്തരം അദ്ദേഹം ഫാദർ നാബെറിനോട്ട് ചോദിച്ചു അദ്ദേഹത്തിൻെറ പ്രസംഗവിഷയമെന്തായിരുന്നുവെന്നു മനസ്സിലാക്കി. രണ്ടു റിപ്പോർട്ടുകളും ശരിയായി യോജിച്ചിരുന്നു. ബലിപീഠത്തിലെ ചില പുഷ്പങ്ങൾ വാടിയിരുന്ന കാര്യവുംകൂടി പ്രൊഫസർ വുട്ട്സ്

ഫാദർ നാബെറിനെ അറിയിച്ചു. തെരേസിൻെറ ഈ പ്രസ്താവന ശരിയാണെന്നു ഫാദർ നാബെർ സമ്മതിച്ചു.

1930 ഡിസമ്പറിൽ ഫാദർ നാബെർ ബെർലിനിൽ വി. കുർബാന സമർപ്പിക്കാനിടയായി. കൊണ്ണേർസ്രോയ്ത്തിൽനിന്നു തെരേസ് ആ കുർബാന കണ്ടുകൊണ്ടിരുന്നു. ഫാദർ മടങ്ങിവന്നപ്പോൾ തെരേസ് അദ്ദേഹത്തിനു പള്ളിയുടെ ഒരു വിവരണം നൽകി. മാത്രമല്ല സക്രാരി തുറക്കാൻ ഫാദർ നാബെർ പണിപ്പെട്ടതും അവൾ വിശദമാക്കി.

തിരുസ്സഭയിലെ പ്രധാനാഘോഷങ്ങളിലും ദർശനംവഴി അവൾ പങ്കുകൊണ്ടിരുന്നു. റോമിൽ വിശുദ്ധവത്സരം ഉൽഘാടനം ചെയ്യുന്നതും കന്യകാമറിയത്തിൻെറ സ്വർഗ്ഗാരോപണം വിശ്വാസസത്യമായി പ്രഖ്യാപിച്ചതും ലൂർദ്ദ്, ലിസ്യൂ, ഫാത്തിമാ എന്നീ സ്ഥലങ്ങളിലെ ആഘോഷങ്ങളും പ്രത്യേക സഭാസമ്മേളനങ്ങളും ദർശനംവഴി അവൾക്കു് ആസ്വദിക്കാൻ കഴിഞ്ഞിരുന്നു. 1938-ൽ ബുഡാപ്പെസ്റ്റിൽ നടന്ന അഖിലലോക ദിവ്യകാരുണ്യ സമ്മേളനത്തിൽ തെരേസിൻെറ സഹോദരൻ ഫെർഡിനൻറു് അവളുടെ അറിവുകൂടാതെപോയി പങ്കെടുത്തു. അക്കാലത്തു ജെമ്മൻകാർ സ്വദേശംവിട്ടു് അത്തരം ഒരു സമ്മേളനത്തിൽ പങ്കെടുക്കുന്നതു നിയമവിരുദ്ധമായിരുന്നു. ബുഡാപ്പെസ്റ്റിൽവച്ചു് ഫെർഡിനൻറു് പ്രേഗിലെ കർദ്ദിനാൾ കാസ്പാറിനെ കണ്ടുമുട്ടി. തിരുമേനി നോയ്മൻ കുടുംബത്തിനു പ്രിയപ്പെട്ട ഒരാളായിരുന്നു. അപ്പസ്തോലിക്ക നൺഷിയോ കർദ്ദിനാൾ പച്ചെല്ലിയുടെ സമീപെചെന്നു് അദ്ദേഹത്തിൻെറ ഒരു ഫോട്ടോ എടുക്കാൻ കർദ്ദിനാൾ കാസ്പർവഴി ഫെർഡിനൻറിനു് അനുമതി സിദ്ധിച്ചു. കൊണ്ണേർസ്രോയ്ത്തിൽ തിരിച്ചെത്തിയിട്ടു് ഫെർഡിനൻറു വാതുറക്കുന്നതിനു

മുമ്പ് റെസിൽ സഹോദരനോട് പറഞ്ഞു: ''നീ ബുഡാപ്പെസ്റ്റിലായിരുന്നു. എവിടേയും മുന്നിൽക്കയറി നില്ക്കുന്നതു ഞാൻ കണ്ടു.''

അതുപോലെതന്നെ മ്യൂണിച്ചിൽ നടന്ന അഖിലലോക ദിവ്യകാരുണ്യസമ്മേളനത്തിന്റെ സമാപനചടങ്ങുകളിൽ തെരേസ് പങ്കുകൊണ്ടു. എല്ലാക്കൊല്ലവും ഉയിർപ്പുഞായറാഴ്ച പേപ്പൽ ആശീർവ്വാദം സ്വീകരിക്കാൻ സമ്മേളിച്ചിരുന്ന ജനക്കൂട്ടത്തിൽ അവളും ചേർന്നുനില്ക്കുമായിരുന്നു. ഇങ്ങനെ ദർശനംവഴി 11-ാം പീയൂസ്, 12-ാം പീയൂസ്, 23-ാം യോഹന്നാൻ എന്നീ മൂന്നു മാർപ്പാപ്പാമാരേയും അവൾക്കു കാണാൻ കഴിഞ്ഞിട്ടുണ്ട്. തെരേസ് ദിവംഗതയായ 1962-ലും ഉയിർപ്പുതിരുനാൾ ദിവസത്തെ പേപ്പൽ ആശീർവ്വാദത്തിന്റെ ദർശനം അവൾക്കുണ്ടായി.

(ബി) തനതുവിധിയുടെ കാഴ്ചകൾ

തെരേസ് മരണശയ്യയുടെ അരികെ ഉണ്ടായിരിക്കുമ്പോൾ (ചിലപ്പോഴൊക്കെ തെരേസ് മരണത്തിനു ദൃക്സാക്ഷിയല്ലാത്തപ്പോഴും) മരിച്ചയാൾ മരണം കഴിഞ്ഞയുടനെ പ്രകാശംപോലെ ഉയർന്നുവരുന്നതു് അവൾ കാണാറുണ്ടായിരുന്നു. പിന്നീടു ക്രിസ്തു ആത്മാവിനെ വിധിക്കാൻ വരുന്നതു് അവൾ കാണുന്നു. ജീവിതകാലത്തു്, മരിച്ചയാളോട് അടുത്ത ബന്ധംപുലർത്തിയിരുന്നവരും സ്വർഗ്ഗപ്രവേശം പ്രാപിച്ചവരുമായ ആത്മാക്കളുടെ അകമ്പടിയോടുകൂടെയാണു ക്രിസ്തു വരുക. പ്രത്യേകവിധിയുടെ കാഴ്ചകളെല്ലാം ഏതാണ്ട് ഇപ്രകാരമായിരുന്നു: പ്രകാശം പ്രസരിക്കുന്ന മഹത്വീകൃതശരീരത്തോടെ ദിവ്യരക്ഷകൻ സമാഗതനാകുന്നു. അശരീരിയായ പ്രകാശരൂപങ്ങൾ അവിടുത്തെക്കൂടെയുണ്ടാകും. പരേതന്റെ മുഖത്തു ദിവ്യരക്ഷകൻ

സ്നേഹപൂർവ്വം കടാക്ഷിക്കുന്നു. തൽക്ഷണം മരിച്ചയാളുടെ മുഖം പ്രകാശമാനമാകുകയും നീതിയുടെ ഫലം തനിക്കു ലഭിക്കാൻ പോകുന്നുവെന്നു മൃതൻ മനസ്സിലാക്കുകയും ചെയ്യുന്നു. ന്യായാധിപനും അകമ്പടിക്കാരും അപ്രത്യക്ഷരാകുന്നു; ആത്മാവു കാത്തിരിക്കുകയും ചെയ്യുന്നു.

ചിലരുടെ മരണസമയത്തുതന്നെ രക്ഷകൻ പ്രത്യക്ഷനാകാറുണ്ട്. അവിടുത്തെ മുഖത്തു സ്വർഗ്ഗീയമായ ഒരു മന്ദഹാസമുണ്ടായിരിക്കും. മൃതന്റെ ആത്മാവ് ഉടനടി പ്രകാശമാനമാകുകയും ദിവ്യരക്ഷകനെ അനുധാവനം ചെയ്യാൻ യോഗ്യമാകയും ചെയ്യുന്നു. സമാധിയിൽ അവൾതന്നെ കൈനീട്ടി വിളിച്ചുപറയും: വരു; വരു ഈദൃശ ദർശനം കഴിയുമ്പോൾ അവൾക്ക് അസാധാരണമായ ആനന്ദമുണ്ടായിരുന്നു.

ഒരാത്മാവിന്റെയും ശിക്ഷ അവൾ കണ്ടിട്ടില്ല. അവൾ ദർശിക്കാനിടയാകുന്ന മൃതരെല്ലാം വിശ്വാസത്തിൽ ജീവിച്ചിരുന്നവരോ മരണത്തിനുമുമ്പ് ദൈവത്തോടു രമ്യപ്പെട്ടവരോ ആണ്. ഭയങ്കരമായ വിധി ഭൂവാസികളെ ദിവ്യരക്ഷകൻ കാണിക്കുമെന്നു വിചാരിക്കുക വയ്യ.

തനതുവിധിയുടെ ദർശനങ്ങളെപ്പററിയുള്ള വിവരണത്തിൽ ഫാദർ നാബെർ ഇങ്ങനെ ഒരു വിവരണം ചേർത്തിരിക്കുന്നു: "മരിച്ചയാളിന്റെ ആത്മാവിനെ ദിവ്യരക്ഷകൻ സസ്മിതം കടാക്ഷിച്ചുകൊണ്ട് അകമ്പടിയോടുകൂടെ സ്വർഗ്ഗത്തിലേക്കു മടങ്ങുന്നു. മൃതൻ സർവ്വഥാ നിർമ്മലനാണെങ്കിൽ അവിടുത്തെ അനുധാവനം ചെയ്യാം; അല്ലെങ്കിൽ സ്വർഗ്ഗത്തിനുള്ള അഭിവാഞ്ഛ അവനെ സർവ്വഥാ നിർമ്മലനാക്കുന്നതുവരെ അവിടെത്തന്നെ കഴിയുന്നു. അതാണ് അവന്റെ ശുദ്ധീകരസ്ഥലം.

## 2. അന്യക്കുവേണ്ടിയുള്ള സഹനവും പരിഹാരവും

ജീവിച്ചിരിക്കുന്നവർക്കും മരിച്ചവർക്കുംവേണ്ടി പരിഹാരം ചെയ്യാനാണ ത്രേസ്യാ തന്റെ ജീവിതത്തിന്റെ അധികപങ്കും ചെലവഴിച്ചതു്.

അന്യക്കുവേണ്ടി രോഗങ്ങളും സഹനങ്ങളും ഏറെറടുക്കുമ്പോൾ രോഗി സൗഖ്യം പ്രാപിക്കുന്നു. പരിഹാരപ്രവൃത്തികൾ ക്രിസ്തുവിന്റെ രക്ഷണീയകൃത്യത്തോടു ചേർന്നു പാപങ്ങൾക്കു മോചനം നൽകുന്നു. വിശുദ്ധ വസ്തുക്കൾക്കെതിരായ ദൈവദൂഷണങ്ങൾക്കും നിന്ദനങ്ങൾക്കും പരിഹാരം ചെയ്യാനാണ തെരേസ് സാധാരണമായി ക്ഷണിക്കപ്പെട്ടിരുന്നതു്. ഫാദർ നാബെറിന്റെ കുറിപ്പുകൾ വായിക്കുമ്പോൾ മനസ്സിലാകുന്നതു വൈദികർക്കുവേണ്ടിയാണ് അവൾ പലപ്പോഴും പരിഹാരം ചെയ്തിരുന്നതെന്നത്രെ. ദിവ്യരക്ഷകനോടു് ഏററവും അടുത്തുനില്ക്കുന്നവക്ക് അവൾ അനുഗ്രഹകാരണവും സഹായവുമാകണമെന്നായിരുന്നു ദൈവഹിതം. ഇതും ഇതുപോലുള്ള മററു കാര്യങ്ങളിൽനിന്നും അനുമിക്കാൻകഴിയും, കൊണ്ണേർസ്രോയ്ത്തിലെ സംഭവങ്ങൾ ദൈവത്തിന്റെ പ്രവർത്തനമാണെന്നു്.

## 3. തിരുശേഷിപ്പുകളും ആശീർവ്വാദങ്ങളും വിവേചിക്കുന്നു (Hierognosis)

തിരുശേഷിപ്പുകൾ യഥാർത്ഥമാണോ എന്നു വിവേചിക്കുവാനും ആശീർവ്വാദങ്ങളുടെ വൈശിഷ്ട്യം മനസ്സിലാക്കുവാനും തെരേസിനു കഴിഞ്ഞിരുന്നു. ഈശ്വരാധീനാവസ്ഥയിലിരിക്കുമ്പോൾ (In a State of Prepossession) അവളുടെ വിരലിൽ ഒരു വ്യാജ തിരുശേഷിപ്പു തൊടുവിച്ചാൽ

യാതൊരു ഭാവഭേദവുമുണ്ടാകയില്ല. അടഞ്ഞിരിക്കുന്ന കണ്ണുകൾപോലും തുറക്കയില്ല. തിരുശേഷിപ്പ് യഥാർത്ഥമാണെങ്കിൽ, അവൾ കണ്ണുതുറന്ന അതിൽ താല്പര്യം പ്രദർശിപ്പിക്കും; എവിടെനിന്നു ലഭിച്ചതാണെന്നുകൂടിപ്പറയും. ചിലപ്പോൾ അവൾ പറയും അതു യഥാർത്ഥ തിരുശേഷിപ്പിൽ തൊട്ടുവിച്ചിട്ടുള്ളതേയുള്ളുവെന്ന്, ആശീർവ്വദിക്കപ്പെട്ട വസ്തുക്കളുടെ കാര്യവും അങ്ങനെതന്നെ.

ആരെങ്കിലും അവളുടെ വിരലുകൾ തൊട്ടാൽ അവൾക്കു പറയാൻ കഴിയും അതു വൈദികനാണോ അൽമേനിയാണോ എന്ന്. ദൃശ്യരംഗത്തുനിന്നല്ലെങ്കിലും ഒരു വൈദികൻ ഒരാശീർവ്വാദം കൊടുത്താൽ ഒരു മന്ദസ്മിതത്തോടെ അതിനു അവൾ നന്ദി രേഖപ്പെടുത്തും. ''ഇതാ ദിവ്യരക്ഷകന്റെ ഒരു സമ്മാനം'' അവൾ പറയും. ഈ സന്ദർഭത്തിൽ ഒരാൾ നേരെ മുമ്പിൽനിന്നാലും അവൾ അറിയുകയില്ല; കാരണം ബാഹ്യദൃഷ്ടികൾ പ്രവർത്തിക്കുന്നില്ല. ശ്രവണേന്ദ്രിയവും അന്തരീന്ദ്രിയങ്ങളും മാത്രമെ പ്രവർത്തിക്കുന്നുണ്ടാകയുള്ളു.

## 4. ഹൃദയപരിജ്ഞാനം (Kardiognosis)

പഞ്ചക്ഷതങ്ങൾ സ്വീകരിച്ചശേഷം സമുന്നത പ്രശാന്തതയുടെ വേളയിൽ തെരേസ് ആരോടു സംസാരിക്കുന്നുവോ അവരുടെ ഹൃദയവികാരങ്ങൾ അവൾക്കു വായിക്കാൻ കഴിയുമായിരുന്നു. ആൾ വിവരിക്കാതെതന്നെ വിചാരങ്ങളും ഉദ്ദേശങ്ങളും അവൾക്കു പറയുവാൻ കഴിയും; ഭൂതകാല ചരിത്രവും അവൾക്കു സുജ്ഞാതമായിരിക്കും. എന്നാൽ ത്രേസ്യാ തനിച്ചാണെങ്കിൽ മാത്രമെ സാധാരണമായി ആ സംഗതികൾ അവൾ സ്പർശിച്ചിരുന്നുള്ളു. തന്നിമിത്തം സ്വന്തം അനുഭവംകൊണ്ടേ ഈ ശക്തി തെളിയിക്കു

വാൻ കഴിയൂ; അതല്ലെങ്കിൽ അനുഭവസ്ഥരുടെ ആവേശം നാം കാണണം; അതുമല്ലെങ്കിൽ അനുഭവസ്ഥരോടു സംസാരിക്കണം. ശിശുഭാവാവസ്ഥയിലും ഈ വിശേഷം അവളിൽ പ്രകടമായിരുന്നു; അവളുടെ വിരലിൽ തൊട്ടാൽമതി.

## 5. ദ്വിസ്ഥാന സാന്നിധ്യം (Bilocation)

തെരേസ് കൊണ്ണേർസ്രോയ്ത്തിലിരിക്കുമ്പോൾ മററു സ്ഥലങ്ങളിലും ചിലപ്പോൾ കാണപ്പെട്ടിരുന്നു. തന്റെ കാവൽമാലാഖയാണ് തന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടതെന്നാണ് അവൾ സമുന്നത പ്രശാന്തതാവേളയിൽ പ്രസ്താവിച്ചതു്. ഉദാഹരണങ്ങൾ അന്യത്ര.

## 6. വായുവിൽ ഉയരുന്നു

തെരേസ് കാന്താകർഷണനിയമത്തിനു വിധേയമല്ലാതിരുന്ന ചില സാഹചര്യങ്ങൾ കാണുന്നുണ്ടു്. സമാധിയിൽ അവൾ വായുവിൽ ഉയർന്നുനില്ക്കുന്നതായി റിപ്പോർട്ടുണ്ടു്. ഇങ്ങനെ പലപ്രാവശ്യം സംഭവിച്ചിട്ടുണ്ടെന്നു ഹ്യൂബെർ പറയുന്നു; എന്നാൽ അദ്ദേഹം തെളിവുകൾ നൽകിയിട്ടില്ല. സ്ഥലവും ആളുകളുടെ പേരും പറഞ്ഞു രണ്ടു വിവരണങ്ങളുണ്ടു്. അയിസ്റ്റാററിൽ വി. വാൾബേന്റെ ആശ്രമ ദൈവാലയത്തിൽവച്ചാണ് ഇതൊരിക്കൽ സംഭവിച്ചതു്. വി. കുർബാന കുദാശചെയ്യുന്ന സമയത്തു റെസിലിനു് ഒരു ദർശനമുണ്ടായി. ദർശനമാരംഭിക്കുന്നതിനു മുമ്പ് റെസിൽ തന്റെ താഴെ ഇരിക്കുന്നതായിട്ടാണ് ആബെസ്സ് മരിയാ ബെനദിക്കവോൺ സ്വീഗൽ കാണുകയുണ്ടായതു്; ദർശന സമയത്തു് അവൾ ഉയന്നിരിക്കുന്നതായിക്കണ്ടു. സൂക്ഷ്മനിരീക്ഷണം ചെയ്തപ്പോൾ അവൾ തറയിൽനിന്നു് ഒരു പടിയുടെ ഉയരം പൊങ്ങിയിട്ടുണ്ടെ

ന്നാണു മനസ്സിലായതു്. രണ്ടാമത്തെ അനുഭവം 1938 ഓഗസ്റ്റ് 15-ാംതു സ്വർഗ്ഗാരോപണത്തിരുനാൾ ദിവസം തിർസെഹെൻറൂത്തു് എന്ന സ്ഥലത്തു് സ്റ്റെയിലർ ആശ്രമത്തിൽവച്ചാണുണ്ടായതു്. (കൂടുതൽ വിവരങ്ങൾ അന്യത്ര)

## 7. വിശുദ്ധ കുർബാനയോടുള്ള രഹസ്യബന്ധം

(എ) സ്വാഭാവികാവസ്ഥയിൽത്തന്നെ വി. കുർബാനയുടെ സാന്നിധ്യബോധം അവൾക്കുണ്ടായിരുന്നു.

(ബി) സമാധിയിൽ വി. കുർബാന സ്വീകരിക്കുമ്പോൾ തിരുവോസ്തി ഇറക്കുന്നതിനുമുമ്പുതന്നെ അതു ശരീരത്തിലേക്കു പ്രവേശിച്ചിരുന്നു. തിരുവോസ്തി നാവിൽ വച്ചതിനുശേഷം കാണാനുണ്ടാകയില്ല. (Mystic Communion)

(സി) വൈദികന്റെ സഹായംകൂടാതെ വി. കുർബാന സ്വീകരിച്ചിട്ടുള്ള സന്ദർഭങ്ങളുമുണ്ടു്. (Tele-Communion)

(ഡി) അടുത്ത ദിവ്യകാരുണ്യ സ്വീകരണംവരെ തിരുവോസ്തി അലിയാതെയും ദഹിക്കാതെയുമാണിരുന്നിരുന്നതു്. ആഗമനകാലത്തും മററു ചുരുക്കം ചില സന്ദർഭങ്ങളിലുംമാത്രം വ്യത്യസ്തം.

## 8. കാവൽമാലാഖയോടുള്ള ബന്ധം

തെരേസ് തന്റെ കാവൽമാലാഖായോടു വളരെ അടുത്ത സമ്പർക്കം പാലിച്ചിരുന്നു, സ്വാഭാവികാവസ്ഥയിൽത്തന്നെ കാവൽമാലാഖായിൽനിന്നാണു് ഉദ്ദീപനം ലഭിച്ചിരുന്നതു്. സന്ദർശകരുടെ സ്വഭാവത്തെപ്പററി

വേണ്ട നിർദ്ദേശങ്ങൾ നൽകിയിരുന്നതും അവരുടെ ചോദ്യങ്ങൾക്കു തക്ക മറുപടി കൊടുക്കാൻ അവളെ സഹായിച്ചിരുന്നതും കാവൽമാലാഖയാണ്.

ഈ സമ്പർക്കത്തിൽ അസാധാരണത്വം കല്പിക്കാതിരുന്നില്ല; എന്നാൽ തെരേസിൻെറ സമുന്നത പ്രശാന്തതാവേളയിലായിരുന്നു ഈ സമ്പർക്കമെന്നതു് ഒരു സവിശേഷതയാണ്. അസാധാരണ രഹസ്യാത്മക വരങ്ങളില്ലാത്തവർക്കുകൂടി കാവൽമാലാഖായോടുള്ള ഭക്തിക്ക് അനുസൃതമായി പല നിവേശനങ്ങളും ഉപദേശങ്ങളും ആശ്വാസങ്ങളും ലഭിക്കാറുണ്ട്.

തെരേസിൻെറ കാര്യത്തിൽ ഈ സമ്പർക്കം സമുന്നതമായ ഒരു നിലയിലെത്തിയിരുന്നു. അവൾ പലപ്പോഴും തൻെറ കാവൽമാലാഖായെ നേരിൽ കണ്ടിരുന്നു. ഈശ്വരാധീനാവസ്ഥയിൽ ഒരു പ്രകാശമനുഷ്യനായി അവൾ മാലാഖായെ ദർശിച്ചു. വലതുഭാഗത്താണ് മാലാഖാ നില്ക്കുക പതിവ്. അതേ സ്ഥിതിയിൽ മററു പ്രകാശദൂതന്മാരേയും അവൾ കാണുകയുണ്ടായിട്ടുണ്ട്. അവർ തൻെറ സന്ദർശകരുടെ വലതുവശത്താണു കാണാറുള്ളതു്. സന്ദർശകരെ കാണാത്തപ്പോഴും അവരുടെ കാവൽമാലാഖാമാരെ അവൾ ദർശിച്ചിരുന്നു. ശാരീരിക ചക്ഷുസ്സുകൾ കൊണ്ടുള്ള ഒരു കാഴ്ച അല്ലായിരുന്നു അതു്. ഈശ്വരാധീനാവസ്ഥയിൽ അവ അടഞ്ഞാണിരിക്കുക. ശാരിരീക ദൃഷ്ടികളുടെ സഹായം കൂടാതെ സ്വപ്നത്തിൽ നാം കാണുന്നുണ്ടല്ലോ. അതുപോലെയായിരുന്നു അവളുടെ കാഴ്ച.

തെരേസിൻെറ വിവരണങ്ങളെ അടിസ്ഥാനപ്പെടുത്തി ഫാദർ നാബെർ എഴുതിയിട്ടുള്ള കുറിപ്പുകളിൽനിന്നു മനസ്സിലാകുന്നതു കാവൽമാലാഖാ അവൾക്കു പല സേവനങ്ങളും ചെയ്തിരുന്നുവെന്നാണ്. ദ്വിസ്ഥാനസാന്നിധ്യം

സാധിതമായിരുന്നതു കാവൽമാലാഖായുടെ സഹായത്തോടെയാണ്. തനിച്ചുചെയ്യാൻ ദുർവ്വഹമായ കാര്യങ്ങൾ നിറവേററാൻ സഹായിച്ചിരുന്നതു മാലാഖായാണ്. പിശാചു് അവളെ അലട്ടുമ്പോൾ മാലാഖായാണ് അവളെ സഹായിച്ചിരുന്നതു്. സാധാരണക്കാരായ നമുക്കു് ഇവയൊക്കെ അസാധ്യമായിത്തോന്നും; എന്നാൽ ഇന്ദ്രിയഗോചരമല്ലാത്ത ശക്തികളുടെ കഴിവുകൾ ആർക്കു നിർണ്ണയിക്കാൻ കഴിയും? മൗതികജീവിതചരിത്രത്തിൽ അത്യത്ഭുതമായ കാര്യങ്ങൾ നിരവധിയാണ്.

ഗെർലിക്കു് ഒരസാധാരണ സംഭവം വിവരിച്ചിട്ടുണ്ടു്. അദ്ദേഹം തെരേസിൻെറ ജീവചരിത്രം എഴുതിക്കൊണ്ടിരിക്കുമ്പോൾ കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ച ഒരു സ്ത്രീയെ കണ്ടു. ആ സ്ത്രീ ഓരോ കാര്യങ്ങൾ പ്രവചിച്ചിരുന്നു; അവ അതാതു ദിവസം നടക്കുകയും ചെയ്തിരുന്നു. അതു കേട്ടപ്പോൾ തെരേസിനെപ്പററി എന്തു വിചാരിക്കണമെന്നു ഗെർലിക്കിനു് സംശയമായി. സമുന്നതശാന്തതയുടെ നേരത്തു് ഇക്കാര്യം അദ്ദേഹം തെരേസിൻെറ മുമ്പിൽവച്ചു. അവൾ ഇങ്ങനെ മറുപടി നല്കി: "മനുഷ്യരെ വഴി തെററിക്കാൻ പിശാചിനു് ഇനിയും ശക്തി അവശേഷിച്ചിട്ടുണ്ടു്. ദിവ്യരക്ഷകൻെറ അനുമതിമാത്രം മതി." ഇതു ശ്രവിച്ചതിനുശേഷം ഗെർലിക്കു് ആ സ്ത്രീയെ വർജ്ജിക്കാൻ തുടങ്ങി.

## 9. ശുദ്ധീകരാത്മാക്കളോടുള്ള രഹസ്യാത്മകബന്ധം

തനതുവിധിയുടെ ദർശനങ്ങൾ മാത്രമല്ല ശുദ്ധീകരാത്മാക്കളോടു ത്രേസ്യയ്ക്കുണ്ടായിരുന്ന ബന്ധം. ചില ആത്മാക്കൾ തനിച്ചു പ്രത്യക്ഷപ്പെട്ടു തെരേസിനോടു സഹായം അഭ്യ

ത്ഥിച്ചിരുന്നു. ഒരിക്കൽ അവൾ ചെറുപ്പത്തിൽ പരിചയപ്പെട്ടിരുന്ന എബെൽ എന്നു പേരുള്ള ഒരു വൈദികനെ കണ്ടു. അദ്ദേഹം അവളോടു പറഞ്ഞു: "എനിക്കുവേണ്ടി പ്രാർത്ഥിക്കുക. ഞാനാണു നിന്നെ ജ്ഞാനസ്നാനപ്പെടുത്തിയതും നിനക്കു പ്രഥമ ദിവ്യകാരുണ്യം നല്കിയതും. പിന്നീടു നീ ചെയ്തിരുന്നതെല്ലാം തെററാണെന്നു കരുതി നിന്നെ ഞാൻ ശിക്ഷിച്ചു. അസാധാരണ ദർശനങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു നീ വ്യാപരിച്ചിരുന്നതെന്നു ഞാൻ അറിഞ്ഞില്ല." തെരേസ് അദ്ദേഹത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കാൻ തുടങ്ങി. താമസിയാതെ അദ്ദേഹം പരിശുദ്ധരുടെ ഗണത്തിൽ ചേരുന്നതു അവൾ കണ്ടു.

ഇതിനെപ്പററി പ്രതിപാദിച്ച സന്ദർഭത്തിലാണു പ്രഥമ ദിവ്യകാരുണ്യ സ്വീകരണവേളയിലെ ദർശനത്തെപ്പററി അവൾ ഫാദർ നാബെറിനോടു സംസാരിച്ചതു്. അവൾ ഇപ്രകാരം പറഞ്ഞു: "ദിവ്യരക്ഷകൻ വരുന്നതു ഞാൻ കണ്ടു. വികാരതരളിതയായ എനിക്കു് എന്തു ചെയ്യണമെന്നു് അറിഞ്ഞുകൂടാതായി. എല്ലാ ചടങ്ങുകളും വേണ്ടപോലെ നിർവ്വഹിക്കുവാൻ കഴിഞ്ഞില്ല. എൻെറ പെരുമാററം അശ്രദ്ധയുടെ ലക്ഷണമായിക്കരുതി മററു കുട്ടികളെല്ലാവരുടേയും മുമ്പാകെ അദ്ദേഹം എന്നെ ശിക്ഷിച്ചു." ഇക്കാര്യത്തെ സംബന്ധിച്ചു് ഇതേ വിധം 1953 ജനുവരി 13-ാംനു തിരുസ്സഭയുടെ ഒരു കോടതിയിൽവച്ചു് അദ്ദേഹം സത്യംചെയ്തു മൊഴികൊടുക്കുകയുണ്ടായിട്ടുണ്ടു്.

ശുദ്ധീകരാത്മാക്കൾ തെരേസിനു് പ്രത്യക്ഷപ്പെട്ടു് നിത്യസൗഭാഗ്യപ്രാപ്തിക്കു സഹായിക്കാൻ ആവശ്യപ്പെട്ട മററു പല സന്ദർഭങ്ങളുമുണ്ടു്. സ്വർഗ്ഗത്തിലേക്കുപോകുമ്പോൾ അവർ നന്ദിപറയാനും വന്നിരുന്നു. ഒരു പ്രത്യേകാത്മാ

വിനുവേണ്ടിയല്ല പലപ്പോഴും അവൾ പ്രാർത്ഥിച്ചിരുന്നത്. അവളറിയാതെയാണ് അവളുടെ സഹായം സ്വീകരിക്കേണ്ട ആത്മാവു തിരിഞ്ഞെടുക്കപ്പെട്ടിരുന്നത്. സ്വർഗ്ഗത്തിലേക്കുപോകുമ്പോൾ അനുഗ്രഹീതമായ ആത്മാവ് അവൾക്കു പ്രത്യക്ഷപ്പെട്ടു താൻ ആരാണെന്നു വെളിപ്പെടുത്തിയിരുന്നു. പലപ്പോഴും വളരെക്കാലം മുമ്പു മരിച്ച ആത്മാക്കളായിരിക്കും പ്രത്യക്ഷപ്പെടുക; തന്നിമിത്തം തെരേസിന് അവരോടു പരിചയമേ ഉണ്ടായിരുന്നില്ല. ശൈശവഭാവാവസ്ഥയിൽ ശുദ്ധീകരാത്മാക്കളെ ''കൊച്ചു ഭിക്ഷുക്കൾ'' എന്നാണ് അവൾ സംബോധനം ചെയ്തിരുന്നത്. കൂടുതൽ ഉദാഹരണങ്ങൾ രണ്ടാം ഭാഗത്തിൽ.



# അദ്ധ്യായം 5

## കഷ്ടകാലം—മെഡിക്കൽ പരിശോധന

ഭക്ഷണം കൂടാതെയാണു തെരേസ് ജീവിച്ചുപോരുന്നതെന്നു് തെളിവുതരണമെന്നു 1927-ൽ മാതാപിതാക്കന്മാരെ അറിയിച്ചപ്പോൾ അവർ അതിനു വൈമുഖ്യം പ്രദർശിപ്പിക്കയാണുണ്ടായതു്. ദിവ്യകാര്യങ്ങളോടുള്ള ബഹുമാനം നിമിത്തമാണു മാതാപിതാക്കന്മാർ ഇങ്ങനെ അഭിപ്രായപ്പെട്ടതു്. സത്യസന്ധരായ മതവിശ്വാസികളുടെ സാക്ഷ്യം മെഡിക്കൽ പരിശോധന കൂടാതെ സ്വീകരിക്കയില്ലെന്നു പറയുന്നതു് എന്തുകൊണ്ടാണെന്നു ജ്ഞാനപിതാവു ഫാദർ നാബെറിനുപോലും മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. തങ്ങളുടെ മകൾ രോഗിയായിരുന്നപ്പോൾ ഭിഷഗ്വരന്മാർ അവളെ ചികിത്സിക്കാൻ ഇത്രയും താല്പര്യം പ്രകാശിപ്പിച്ചിരുന്നെങ്കിൽ അവർ സന്തുഷ്ടരാകുമായിരുന്നു; ഇപ്പോൾ തെരേസിനു ഡോക്ടർമാരെക്കൊണ്ടു് ഒരാവശ്യവുമില്ലായിരുന്നു. നോയ്മൻ കുടുംബക്കാരുടെ സ്നേഹിതർക്കും ഈ മെഡിക്കൽ പരിശോധന ഇഷ്ടപ്പെട്ടില്ല. ഒരാൾ ആവശ്യപ്പെടാതെ എന്തിനു ഡോക്ടർമാർ കെട്ടിക്കയറിവരുന്നുവെന്നു് അവരെല്ലാവരും ചോദിച്ചു. ത്രേസ്യയോ മാതാപിതാക്കന്മാരോ ഈ പരിശോധന ആവശ്യപ്പെട്ടില്ല; അവൾ ആർക്കും ഒരുപദ്രവും ചെയ്തിട്ടുമില്ല.



തെരേസിൻെറ മാതാവും ഒൻപതു സഹോദരീസഹോദരന്മാരും.
മുകളിലത്തെ നിരയിൽ ഇടത്തേ അററത്തു തെരേസ് നില്ക്കുന്നു.
1916-ൽ എടുത്തതാണീ ഫോട്ടോ.



തെരേസ് ജനിച്ചുവളന്ന വീട്

ഇങ്ങനെയൊക്കെ അവർ ചിന്തിച്ചെങ്കിലും തെരേസ് ആദ്യം അതിനു സമ്മതംകൊടുത്തു; അനന്തരം മാതാപിതാക്കന്മാരും അതിനു സമ്മതം നൽകി. മകളുടെ സുഖസൗകര്യാദികളിൽ അതീവ താല്പര്യം പ്രദർശിപ്പിച്ചിരുന്ന മാതാപിതാക്കന്മാരെ സമ്മതിപ്പിച്ചതു റീജെൻസുബർഗ്ഗിലെ മെത്രാനാണു്.

തെരേസ് ഭക്ഷണം കഴിക്കുന്നില്ലെന്നുള്ളതു വ്യാജമായിരുന്നെങ്കിൽ മെഡിക്കൽ പരിശോധനക്കുള്ള സമ്മതം തെരേസിന്റെ മരണകാരണമാകുമായിരുന്നല്ലൊ. ജീവിക്കാൻവേണ്ടി വല്ലതും കഴിക്കാൻതുടങ്ങിയാൽ എന്തൊരപമാനമായിരിക്കും തെരേസിനും മാതാപിതാക്കന്മാർക്കും. എന്നാൽ ഈദൃശ പരിഗണനകളൊന്നും അവക്കുണ്ടായിരുന്നില്ല. മെഡിക്കൽ പരിശോധനയുടെ ഫലമെന്തായിരിക്കുമെന്നു ജനങ്ങൾക്കു് ആശങ്കയുണ്ടായിരുന്നില്ല. തെരേസിന്റെ മനോഭാവം ഈദൃശ വാക്കുകളിൽ കാണാം: ''ദിവ്യരക്ഷകാ, അങ്ങാണു് ഇക്കാര്യങ്ങൾ ഇവിടെ ആരംഭിച്ചിട്ടുള്ളതു്; അങ്ങേക്കിഷ്ടമുള്ള അനുമാനത്തിൽ എത്തിച്ചേരുകയും ചെയ്യും. എല്ലാം അങ്ങയുടെ ഇഷ്ടത്തിനു ഞാൻ വിട്ടുതരുന്നു.'' ജൂലായി 14 മുതൽ 28 വരെ നടത്തിയ മെഡിക്കൽ പരിശോധനയുടെ ഫലം മുൻഭാഗങ്ങളിൽ വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണു്.

മെഡിക്കൽപരിശോധനാഫലം മ്യൂനിച്ചു് മെഡിക്കൽ വീക്ക്ലിയിൽ പ്രൊഫസർ എവാൾഡു പ്രസിദ്ധം ചെയ്തു. തെരേസിന്റെ ആഹാരത്തെപ്പററി മാത്രമെ റിപ്പോർട്ടു പ്രതിപാദിച്ചിരുന്നുള്ളു. രോഗിയുടെ സമ്മതം കൂടാതെയാണു റിപ്പോർട്ടു പ്രസിദ്ധംചെയ്തതു്; അതു തികച്ചും ഉപചാരക്കുറവായിരുന്നു.

''കൊണ്ണർസ്രോയ്ത്തിലെ പഞ്ചക്ഷതക്കാരി'' എന്ന ശീർഷകത്തിലാണു റിപ്പോർട്ട പ്രസിദ്ധംചെയ്തതു്. ഇതായിരുന്നു അവരുടെ നിഗമനം: ''പഞ്ചക്ഷതം തികച്ചും വാസ്തവമാണു്; അതോടൊപ്പം അപസ്മാരരോഗികളുടെ ചേഷ്ടയും കലന്നിരുന്നു. ഇത്രയേറെ മാസങ്ങൾ തെരേസ് എങ്ങനെ നിരാഹാരയായിക്കഴിഞ്ഞുവെന്നതിന്നു് ഒരു ന്യായവും പറയാനില്ല. അത്ഭുതങ്ങൾ സംഭവ്യമാണെന്നു സയൻസു കരുതുന്നില്ല; കാര്യകാരണശൃംഖല അഭേദ്യമാണു്. നിഷ്പക്ഷമായ ഒരാശുപത്രിയിൽ കിടത്തി പരിശോധന നടത്തിയാൽ വസ്തുതകൾ ഒന്നുകൂടി സ്പഷ്ടമായി കാണാൻ കഴിയും.''

ഈ റിപ്പോർട്ട് ഏകപക്ഷീയമാണു്. സയൻസ് അത്ഭുതങ്ങൾ അംഗീകരിക്കുന്നില്ലെന്നും കാര്യകാരണശൃംഖല അഭേദ്യമാണെന്നും പറയുന്നതു് ഏതൊരു മനോഭാവത്തോടെയാണെന്നു് ഊഹ്യമാണല്ലോ. ഒരു കത്തോലിക്കാമെത്രാൻെറ കോടതിയിലേക്കു് ഈദൃശമായ റിപ്പോട്ട് അയക്കാനിടയായതു വിസ്മയാവഹമാണു്. നിഷ്പക്ഷമായ ഒരാശുപത്രി എന്ന പ്രയോഗം ദുസ്സൂചനയാണു്. തെരേസിൻെറ ഭവനം കൂടുതൽ സൂക്ഷിച്ചു വേറൊരു പരിശോധന നടത്തണമെന്നാണു റിപ്പോർട്ടിൻെറ ഭാവം.

1927 ഒക്ടോബർ 4-ാംതീയതി റീജെൻസ്ബെർഗ്ഗിലെ മെത്രാനച്ചൻെറ കച്ചേരിയിൽനിന്നു വികാരിജനറാളും സെക്രട്ടറിയും ഒപ്പിട്ട് ഇങ്ങനെയൊരു പ്രഖ്യാപനമുണ്ടായി: ''ചികിത്സാലയം ഡയറക്ടർ ഡോക്ടർ സീഡലിൻെറ സമ്പൂർണ്ണമായ റിപ്പോർട്ടും പ്രൊഫസർ എവാൾഡിൻെറ നിഗമനവും നാലു നേഴ്സുമാരുടെ സാക്ഷ്യവും ഒരുമിച്ചു പരിഗണിക്കുമ്പോൾ ഒരാശുപത്രിയിൽ കിടത്തി വേറൊരു

പരിശോധന നടത്തുന്നതുകൊണ്ടു വ്യത്യസ്തമായ ഒരു നിഗമനമുണ്ടാകുമെന്നുള്ളതിനു യാതൊരടിസ്ഥാനവും കാണുന്നില്ല.''

എങ്കിലും മേല്പറഞ്ഞ മെഡിക്കൽറിപ്പോർട്ടു പുതിയ ഒരു മെഡിക്കൽപരിശോധന വേണമെന്നുള്ള അഭിപ്രായത്തിനു പ്രാബല്യം വർദ്ധിപ്പിച്ചു. ക്രമേണ രണ്ടാമതൊരു മെഡിക്കൽപരിശോധന വേണമെന്നുള്ള വാദത്തിനു ശക്തികൂടി; അതേസമയം മെഡിക്കൽപരിശോധനയോടുള്ള എതിർപ്പും വർദ്ധിച്ചു. തെരേസിനെ ഒരാശുപത്രിയിൽ കൊണ്ടുപോയി വീണ്ടും പരിശോധിക്കേണ്ട ആവശ്യമില്ലെന്നു പല മെത്രാന്മാരും അഭിപ്രായപ്പെട്ടു. കത്തോലിക്കാ ഡോക്ടർമാരും നേഴ്സുമാരുമാണു രണ്ടാമതും പരിശോധിക്കുവാൻ പോകുന്നതെങ്കിൽ അകത്തോലിക്കർ രണ്ടാമത്തെ റിപ്പോർട്ടും വിശ്വസിക്കയില്ല. അങ്ങനെ മെഡിക്കൽ പരിശോധന ആവർത്തിക്കണമെന്ന പല്ലവി തുടരുക തന്നെ ചെയ്യും.

ഇതിനിടയ്ക്കു നാസിസം ജർമ്മനിയിൽ വ്യാപിച്ചുകഴിഞ്ഞിരുന്നു. നാസികൾക്കു കൊണ്ണേർസ്രോയ്ത്തിനോടുള്ള വൈരുദ്ധ്യം ഒരു രഹസ്യമല്ലായിരുന്നു. തെരേസ് നാസികളെ അധിക്ഷേപിച്ചിരുന്നതുകൊണ്ടല്ല കൊണ്ണേർസ്രോയ്ത്തു സന്ദർശകരുടെ വഞ്ചനയെ ഭയന്നിട്ടാണു നാസികൾ വിരോധം പ്രകാശിപ്പിക്കുവാൻ തുടങ്ങിയതു്. കൊണ്ണേർസ്രോയ്ത്തു് ഒരു പ്രധാന കേന്ദ്രമായിരുന്നു. അവിടെ നാസിവിരുദ്ധമായ വല്ല നീക്കങ്ങളുമുണ്ടായാൽ നാസികൾക്കു ദോഷംവരും; അതിനാൽ നാസിപ്രമുഖർ കൊണ്ണേർസ്രോയ്ത്തിലെ സംഭവവികാസങ്ങൾ ഇഷ്ടപ്പെട്ടിരുന്നില്ല. രഹസ്യപോലീസു പലപ്പോഴും ഭവനപരിശോധനകൾ നടത്തി വീട്ടുകാരെ അലട്ടിക്കൊണ്ടിരുന്നു.

നാസിക്കക്ഷിയുടെ ഔദ്യോഗികതാല്പര്യം തെരേസ് സാവധാനത്തിൽ അജ്ഞാതയായി മാറണമെന്നായിരുന്നു. തെരേസിൻെറ പ്രശസ്തി വർദ്ധിപ്പിക്കാവുന്ന സമസ്തവും അവഗണിച്ചുകൊണ്ടു ദോഷവശങ്ങൾ അവർ പൊക്കിപ്പിടിച്ചു. ഒരാശുപത്രിയിൽ തെരേസിനെ താമസിപ്പിക്കണമെന്നുള്ള അഭിപ്രായം ചില പത്രങ്ങൾ ആവർത്തിച്ചുകൊണ്ടിരുന്നു. പരിശോധിക്കണം, സൂക്ഷിക്കണമെന്നല്ലായിരുന്നു നാസികളുടെ അഭിമതം, ജെയിലിലടയ്ക്കണമെന്നായിരുന്നു അവരുടെ വാദം.

ഒരു മെഡിക്കൽ പരിശോധനയുംകൂടെ നടത്തി തെരേസിനും അങ്ങനെ തിരുസ്സഭയ്ക്കും പ്രശസ്തി വർദ്ധിപ്പിക്കേണ്ടതില്ലെന്നായിരുന്നു നാസികളുടെ ഔദ്യോഗികതീരുമാനം. നിഷ്പക്ഷമായ ഒരാശുപത്രിയിൽ തെരേസിനെ അടച്ചുവച്ചു പരീക്ഷണം അവരുടെ അഭിമതത്തിനനുയോജ്യമായി തിരിച്ചുവിട്ടു തെരേസിനെ അപമാനിച്ചേക്കുമെന്നു ജനങ്ങളുടെ ഇടയിൽ ഭയമുണ്ടായി. തെരേസിനെ ഒരാശുപത്രിയിലാക്കിക്കിട്ടിയാൽ ശേഷമെല്ലാം തങ്ങൾ ശരിയാക്കിക്കൊള്ളുമെന്നു് അവർ പ്രസ്താവിച്ചു. കുത്തിവയ്പുകൾ പലതുണ്ടല്ലൊ. നാസി തടങ്കൽക്യാമ്പുകളിലെ കുത്തിവയ്പുകൾ യാതൊരു ധാർമ്മികദീക്ഷയും കൂടാതെയായിരുന്നു.

ഈ വിഷമഘട്ടത്തിൽ 1936 ഡിസമ്പർ 10-ാംനു റീജെൻസ്ബർഗ്ഗ് രൂപതയിലെ ആലോചനാസംഘക്കാരായ ഡോബേൾ, വുഹർ എന്ന രണ്ടു പേർ കൊണ്ണേർസ്റ്റ്രോയ്ത്തിലേക്കുവന്നു ഹോളിഓഫീസ് തിരുസംഘത്തിൻെറ ഒരു കല്പന തെരേസിനെ കാണിച്ചു. തെരേസ് രണ്ടാമതൊരു മെഡിക്കൽ പരീക്ഷണത്തിനു വിധേയയാകണമെന്നും അതിനു തയ്യാറില്ലെങ്കിൽ അനുസരണയില്ലാത്തവളെന്നു പ്രഖ്യാപിക്കുമെന്നുമായിരുന്നു തിരുസംഘത്തിൻെറ

നിശ്ചയം. ഇങ്ങനെയൊരു തീരുമാനത്തിനു കാരണമായ വ്യക്തികളുടെ ചരിത്രം ഈ പുസ്തകത്തിലേക്കു വലിച്ചിഴക്കുന്നില്ല.

കൊണ്ണേർസ്രോയ്ത്തും റീജെൻസ്ബര്ഗ് രൂപതാകോടതിയും തമ്മിലുള്ള ബന്ധം എന്തായിരുന്നുവെന്നു 1949 സെപ്റ്റംബർ 20-ാംനു ഞാൻ കൊണ്ണേർസ്രോയ്ത്ത് സന്ദർശിച്ചപ്പോൾ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഫാദർ നാബെറും, തെരേസിൻെറ പിതാവും പിന്നീടു തെരേസ് തന്നെയും അന്നത്തെ സംഭാഷണത്തിൽ പങ്കെടുക്കുകയുണ്ടായി. ഫോൾഹാബെർ കർദ്ദിനാളിനു ഞാൻ സമ്മാനിച്ച "നമ്മുടെ കാലത്തെ രക്തസാക്ഷി, മൈക്കൾ ഗെർലിക്ക്" എന്ന ഗ്രന്ഥത്തെ സംബന്ധിച്ചായിരുന്നു സംഭാഷണം. അടുത്ത കാലത്തു കത്തോലിക്കാസഭയെ ആശ്ലേഷിച്ച ഒരാളായിരുന്നു ഗെർലിക്ക്. കൊണ്ണേർസ്രോയ്ത്ത് അനുഭവങ്ങളാണു ഗെർലിക്കിൻെറ മാനസാന്തരകാരണം; തന്നിമിത്തം ഗെർലിക്കും കൊണ്ണേർസ്രോയ്ത്തും എന്നൊരധ്യായം പ്രസ്തുത ഗ്രന്ഥത്തിലുണ്ടായിരുന്നു. അതു കണ്ടപ്പോൾ കർദ്ദിനാൾ തെരേസിനെപ്പററി സ്വല്പം സംസാരിച്ചു. തെരേസിൻെറ ആഹാരകാര്യത്തെപ്പററി നിഷ്പക്ഷമായ ഒരു പരിശോധനയുംകൂടി നടത്താത്തതിനെപ്പററി ബവേരിയൻ വൈദികമേലദ്ധ്യക്ഷന്മാരെ ജനങ്ങൾ ആക്ഷേപിച്ചേക്കാം. പരിശോധനക്കു തെരേസ് എതിരല്ല; അവളുടെ പിതാവാണ് എതിർപ്പു പ്രകടിപ്പിക്കുന്നത്. ഏതായാലും ഇന്നത്തെ അന്തരീക്ഷം ഒരു പരിശോധനക്കു പര്യാപ്തമല്ല; അതിനാൽ ഇക്കാര്യത്തിൽ ഞങ്ങളുടെമേൽ ചൊരിയുന്ന ആക്ഷേപങ്ങൾ വഹിക്കുകതന്നെ നിവൃത്തിയുള്ളു. കർദ്ദിനാളിൻെറ മനോഭാവം എനിക്കു വളരെ ആശ്വാസം നൽകി.

''ഹോളിഓഫീസ്''' തിരുസംഘത്തിന്റെ ആജ്ഞയെപ്പററി ഫാദർ നാബെർ ഇങ്ങനെ അഭിപ്രായപ്പെട്ടു: ''തിരുസംഘത്തിന്റെ ഉത്തരവു വായിച്ചപ്പോഴത്തെ എന്റെ ഭയവും കാണേണ്ടതുതന്നെയാണ്. ഞാൻ തെരേസിനെ വിളിച്ചു കാര്യം പറഞ്ഞു. ഉത്തരവ് അനുസരിക്കാൻ അവൾ തയ്യാറായിരുന്നു. ഞാൻ പിതാവിനോടു ചോദിച്ചു. അദ്ദേഹം മെഡിക്കൽ പരിശോധനയ്ക്കു തീരെ എതിരായിരുന്നു.'' തെരേസിനു് അന്നു 38 വയസ്സുമുണ്ടായിരുന്നു; അതിനാൽ സ്വതവേ തീരുമാനങ്ങൾ എടുക്കാമല്ലൊ എന്നു വല്ലവരും അഭിപ്രായപ്പെട്ടേക്കും. എന്നാൽ തെരേസിന്റെ പിതാവിനു് ഒരു നിർബന്ധമുണ്ടായിരുന്നു: ''റെസിൽ എന്റെ വീട്ടിലായിരിക്കുന്നിടത്തോളംകാലം അവളെന്നെ അനുസരിക്കണം; അല്ലെങ്കിൽ അവൾ എവിടെയെങ്കിലും പൊയ്ക്കൊള്ളട്ടെ.'' പിതാവിന്റെ ഈ മനോഭാവം തെരേസ് സമാദരിച്ചു; അദ്ദേഹത്തിന്റെ ഇഷ്ടത്തിനു് അവൾ കീഴ്പ്പെട്ടിരുന്നു. അവളുടെ പിതാവു് ഇങ്ങനെ വാദിച്ചു: ''1927–ലെ പരിശോധനയ്ക്കുശേഷം മേലിൽ പരിശോധനകൾ നടത്തുന്നതല്ലെന്നു വികാരി ജനറാൾ ഡോക്ടർ സ്ക്ലെഗ്മൻ വാഗ്ദാനം ചെയ്തിരുന്നതാണ്. ഞാൻ വാഗ്ദാനങ്ങൾ പാലിക്കുന്നു; ബഹുമാനപ്പെട്ട വികാരി ജനറാളും വാക്കുപാലിക്കണം.''

ഈ നിലപാടു പൊതുവെ അംഗീകരിക്കപ്പെട്ടില്ല. വലിയ ഒരു തർക്കമുണ്ടായി. ''തിരുസഭയെ കേൾക്കാത്തവൻ വിജാതീയനും ചുങ്കക്കാരനുമാണ്''' എന്നുള്ള വേദവാക്യം ചിലർ ഉദ്ധരിച്ചു. ദീർഘമായ ചർച്ചയ്ക്കുശേഷം തെരേസും പിതാവും മെഡിക്കൽ പരിശോധനയ്ക്കു സമ്മതം നൽകാമെന്നു തീരുമാനിച്ചു. എന്നാൽ പരീക്ഷണങ്ങളൊന്നും പാടില്ലെന്നു അവർ ആവശ്യപ്പെട്ടു. ആലോ

ചിച്ചു വൈദികമേലദ്ധ്യക്ഷനു മറുപടി നൽകാമെന്നു ഫാ. നാബെർ നിശ്ചയിച്ചു. 1949–ൽ അദ്ദേഹം എഴുന്നാട്ട് ഇപ്രകാരം പറഞ്ഞു: "ഉടനടി വഴങ്ങിക്കൊടുക്കാൻ പാടില്ല. അനുഭവസമ്പന്നരായ വല്ലവരോടും ആലോചിച്ചേ മതിയാവു എന്നു ഞാൻ ചിന്തിച്ചു."

മുൻകാലങ്ങളിൽത്തന്നെ മെഡിക്കൽ പരിശോധനയെപ്പററി ചില ആലോചനകൾ നടന്നിരുന്നു. നോയ്മൻ കുടുംബത്തിൻെറ സ്നേഹിതന്മാരായ ഡോക്ടർമാർ ഇങ്ങനെ അഭിപ്രായപ്പെട്ടു: പഞ്ചക്ഷതങ്ങളുടെ യാഥാർത്ഥ്യം ഗ്രഹിക്കാൻവേണ്ടി ഡോക്ടർ മുറിവുകൾ വെട്ടിപ്പൊളിച്ചു നോക്കിയേക്കും. ഭക്ഷണം കുത്തിവച്ചുവെന്നുവരും. പ്ലാസ്റ്റർ വച്ചുകെട്ടിയേക്കും. അവളുടെ പിതാവ് ഇപ്രകാരം ചോദിച്ചു പറഞ്ഞു: "ദീർഘസമയം ബോധമില്ലാതെ കിടക്കുന്നവളെ എങ്ങനെ ആശുപത്രിയിലാക്കും? തൃതീയ റീക്കസ്റ്റാഗിൻെറ കാലത്ത് ഒരാശുപത്രിയിൽ എന്തൊക്കെയാണു ചെയ്യുകയെന്ന് ആരറിഞ്ഞു?"

സംഗതികളെല്ലാം അറിയാനിടയായ പ്രൊഫസർ വുട്ട്സ് സന്തോഷിച്ചു. നോയ്മൻ കുടുംബം കലവറയില്ലാതെ സമ്മതം നൽകാഞ്ഞതു നന്നായി. തെരേസിൻെറ പിതാവു നൽകേണ്ട നിർദ്ദേശങ്ങൾ അദ്ദേഹം പറഞ്ഞുകൊടുത്തു. ഇതാ പ്രധാനപ്പെട്ടവ: 1. തെരേസിൻെറമേൽ പരീക്ഷണങ്ങൾ നടത്തരുത്; നിരീക്ഷണം മാത്രമെ പാടുള്ളു. 2. തെരേസ് കിടക്കുന്ന മുറിയിൽ അവളുടെ അമ്മയോ സഹോദരിയോ കിടക്കാൻ അനുവദിക്കണം. നിരീക്ഷണകാലത്തു പഞ്ചക്ഷതങ്ങളിന്മേൽ പരീക്ഷണങ്ങളില്ലാതിരിക്കാനാണ് ഈ സൂക്ഷം 3. തെരേസിനു ദിനം പ്രതി വി. കുർബാന സ്വീകരിക്കാൻ സൗകര്യമുണ്ടായിരിക്കണം. ഈ നിബന്ധനകൾ റീജെൻസ്ബെർഗ്ഗിലേക്ക്

എഴുതി അയച്ചു. അങ്ങനെയുള്ള നിബന്ധനകളൊന്നും പാടില്ലെന്ന് അതിവേഗം മറുപടി ലഭിച്ചു. ഫാദർ നാബെർതന്നെ അടുത്ത ചരിത്രം വിവരിക്കുന്നു:

''എന്റെ വിഭ്രാന്തി നിങ്ങൾ ഊഹിച്ചാൽമതി. അങ്ങനെയിരിക്കുമ്പോഴാണു പ്രേഗിലെ കാസ്പർ മെത്രാപ്പോലീത്താ ഒരു കൺസിസ്റ്ററിസമ്മേളനത്തിനുവേണ്ടി റോമായിലേക്കു പോകുന്നുണ്ടെന്നു ഞാൻ കേട്ടതു്. താൻ വല്ലതും ചെയ്യാനുണ്ടോ എന്നു് അദ്ദേഹം ചോദിച്ചു. ഇതു ദൈവകരങ്ങളുടെ നീക്കമാണെന്നു് എനിക്കു തോന്നി. നടന്ന സംഗതികളെല്ലാം ഞാൻ അദ്ദേഹത്തിനു് എഴുതി. ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യാമെങ്കിൽ അപ്രകാരം ചെയ്യണമെന്നു ഞാൻ അഭ്യർത്ഥിച്ചു. അദ്ദേഹം നമ്മുടെ കാര്യം ഭംഗിയായി വിവരിച്ചിട്ടുണ്ടായിരിക്കണം. ഉടനടി തിരുസംഘത്തിൽനിന്നു് എനിക്കു് ഒരു മറുപടി ലഭിച്ചു. തെരേസ് നോയ്മനെ ഒരു പുതിയ പരിശോധനയ്ക്കു ക്ഷണിക്കുന്നതേയുള്ളു; കല്പനയൊന്നുമില്ല.

''1937 ഡിസമ്പറിൽ റോമായിൽനിന്നു് ഒരു പ്രൊഫസർ മുന്നറിവുകൂടാതെ എന്നെ സന്ദർശിച്ചു. തിരുസംഘത്തിന്റെ നിർദ്ദേശപ്രകാരമാണു് ഈ സന്ദർശനം. അദ്ദേഹം തെരേസിനോടും അവളുടെ മാതാപിതാക്കന്മാരോടും എന്നോടും വളരെയേറെ കാര്യങ്ങൾ ചോദിച്ചു മനസ്സിലാക്കി. എന്തെല്ലാമാണു ചോദിച്ചതെന്നും പിന്നീടു് എഴുതിയതെന്നും ഞാൻ പറയുന്നില്ല; എനിക്കു പറയാനും പാടില്ല. അതു് ഔദ്യോഗികസംഭാഷണമായിരുന്നല്ലോ. അനൗദ്യോഗികമായി ഒരു രഹസ്യസംഭാഷണത്തിൽ ഞാൻ അദ്ദേഹത്തോടു ചോദിച്ചു: ''മൗതികാനുഭവം ഉണ്ടായിട്ടുള്ള പലരോടും തിരുസ്സഭ കഠിനമായിട്ടാണു പെരുമാറിയിട്ടുള്ളതെന്നും പിന്നീടു് അവർ നാമകരണം ചെയ്യപ്പെടുകയു

ണ്ടായിട്ടുണ്ടെന്നും താങ്കൾക്ക് അറിയാവുന്നതാണല്ലൊ.'' അദ്ദേഹത്തിനു സംതൃപ്തിയായി; യാത്ര പറയുമ്പോൾ അദ്ദേഹം നോയ്മൻ കുടുംബത്തെ ആശീർവ്വദിച്ചു.

''തെരേസ് മെഡിക്കൽ പരിശോധനക്കു വിധേയയാകേണ്ടതിനെപ്പററി പിന്നീടു റോമായിൽനിന്നോ റീജെൻസ്ബെർഗ്ഗിൽനിന്നോ യാതൊന്നും കേൾക്കുകയുണ്ടായില്ല. സമുന്നതപ്രശാന്തതയുടെ നേരത്ത് ഇക്കാര്യത്തെപ്പററി അവളോടു ചോദ്യംചെയ്യണമെന്നു ഞാൻ വിചാരിച്ചിരുന്നു. തിരുസംഘത്തിൻെറ കല്പനയെപ്പററി ചർച്ചകൾ നടത്തിയെന്ന് അപഖ്യാതി വരാതിരിക്കാൻവേണ്ടി ഞാൻ അതിനുദ്യമിച്ചില്ല. കൊണ്ണേർസ്രേയ്ത്തിൽ വിശ്വസിക്കാത്തവർക്കു തെരേസിൻെറ മറുപടികൾ വിലയില്ലാത്തവയാണല്ലൊ. അവൾക്കെതിരായി അവ ഉപയോഗിച്ചെന്നും വരും.

''തെരേസിന്റെ പിതാവിന്റെ നിബന്ധനകൾ അസ്വീകാര്യമായിത്തള്ളിയ സന്ദർഭത്തിൽ പരിഭ്രാന്തനായ ഞാൻ തുടർന്നുള്ള പരിശോധനയുടെ ഫലമെന്തായിരിക്കുമെന്നു തെരേസിനോടു ചോദിച്ചു. ''പരിശോധനകൊണ്ടു ദിവ്യരക്ഷകൻെറ മഹത്വം വർദ്ധിക്കുകയോ ജനങ്ങൾക്ക് ഉപകാരം വരുകയോ ചെയ്യുമായിരുന്നെങ്കിൽ, അവിടുന്ന് അതു പണ്ടേ നടത്തുവാൻ സന്ദർഭമുണ്ടാക്കുമായിരുന്നു'' എന്ന് അവൾ മറുപടി നൽകി. ''ഇക്കാര്യം ഞാൻ മിഖായേൽ മെത്രാനെ അറിയിക്കുകയുമുണ്ടായി.'' ഇത്രയും ഫാദർ നാബെറിൻെറ വിവരണം.

അയിക്കുസ്റ്റാറ്റിലെ മെത്രാനായിരുന്ന മിഖായേൽ മെത്രാൻ നോയ്മൻ നഗരത്തിലെത്തിയിട്ടുണ്ടെന്നു കേട്ടപ്പോൾ അദ്ദേഹത്തോടു മെത്രാസനാരമനയിലേക്കു വന്നാൽ

കൊള്ളാമെന്നു് അറിയിച്ചു. മെത്രാനച്ചൻ അന്നു രോഗിയായി കിടക്കയിൽത്തന്നെ കഴിച്ചുകൂട്ടുകയായിരുന്നു. രോഗിയായിരുന്ന മെത്രാനെ സന്ദർശിക്കാൻ നോയ്മൻ വൈമുഖ്യം പ്രദർശിപ്പിച്ചു. നിർബന്ധമായ പ്രേരണയിൻകീഴ് അദ്ദേഹം മെത്രാനച്ചനെ സന്ദർശിക്കാമെന്നുവച്ചു. സന്ദർശനവേളയിൽ മെത്രാനച്ചൻ ഉറപ്പിച്ചുപറഞ്ഞു ഇനി പരിശോധനയൊന്നും ആവശ്യമില്ലെന്നു്.

അയിക്കുസ്റ്റാറ്റിലെ മുൻമെത്രാനായിരുന്ന ബെർലിൻ കർദ്ദിനാൾ പ്രെയ്സിങ്ങ് ഇങ്ങനെ അഭിപ്രായപ്പെട്ടു: ''തെരേസിന്റെ പിതാവിന്റെ മനോദാർഢ്യം പ്രശംസാർഹമാണു്. ഒരു ഡോക്ടർ മറെറാരു ഡോക്ടരെ വിശ്വസിക്കുകയില്ല; ഒരാശുപത്രി വേറൊരാശുപത്രിയേയും വിശ്വസിക്കയില്ല.''

പതിനൊന്നാം പീയൂസ് മാപ്പാപ്പാ മിലാൻ സർവ്വകലാശാലയിലെ ദൈവശാസ്ത്രപ്രൊഫസർ ഡോക്ടർ അഗുസ്റ്റീനോ ജെമെല്ലിയോടു് തെരേസിനെപ്പററി സംസാരിക്കയുണ്ടായി. 1928-ൽ ഫാദർ ജെമെല്ലി കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചു തെരേസിനെ പരിശോധിച്ചിട്ടുള്ള ഒരാളായിരുന്നു. ഫ്രാൻസിസ്കൻ സഭയിൽ ചേരുന്നതിനു മുമ്പു് അദ്ദേഹം ഒരു ഡോക്ടറായിരുന്നു. ദൈവശാസ്ത്രജ്ഞനും ഡോക്ടരുമെന്ന നിലയിൽ തെരേസിനെ പരിശോധിച്ചശേഷം അദ്ദേഹത്തിന്റെ അഭിപ്രായം മാപ്പാപ്പാ തിരുമേനിയെ അറിയിച്ചു: ''അതീവശ്രദ്ധയോടെ ഞാൻ തെരേസിനെ പരിശോധിച്ചു. അപസ്മാരത്തിന്റെ യാതൊരു ലക്ഷണവും അവൾക്കില്ല. അവളുടെ സവിശേഷതകൾക്കു ശാസ്ത്രീയമായ നീതീകരണം ഞാൻ കാണുന്നില്ല.'' ഈ റിപ്പോർട്ടു കിട്ടിയ ഉടനെ മാപ്പാപ്പാ തിരുമേനി തെരേസിനേയും ഫാദർ ജെമെല്ലിയേയും ആശീർവദിച്ചു.

1923 മേയ് 3–ാംനു യാണ് ഇതു സംഭവിച്ചതു്. അന്നു തന്നെ തെരേസ് അതിനെപ്പററി ഫാദർ നാബെറിനോടു സംസാരിച്ചു. കുറേ ആഴ്ചകൾക്കുശേഷം തൽസംബന്ധമായ എഴുത്തു കൊണ്ണേർസ്രോയ്ത്തിലെത്തി. എഴുത്തിലെ തീയതി മേയ് 3–ാം തീയതിതന്നെ ആയിരുന്നു. വേറൊരു മെത്രാൻ കൊണ്ണേർസ്രോയ്ത്തിനെപ്പററി സംസാരിച്ചപ്പോൾ തിരുമേനി പറഞ്ഞു: "കൊണ്ണേർസ്രോയ്ത്തിൻെറ കാര്യം ദൈവപരിപാലനയ്ക്കു വിട്ടുകൊടുക്കാം."

ഒരൽമേനിയെ ആശുപത്രിയിൽ കിടത്തി പരിശോധിച്ചുകൊള്ളണമെന്നു നിർബന്ധിക്കാൻ തിരുസ്സഭയ്ക്കു് അവകാശമില്ലെന്നും അതിനാൽ പരിശോധനയ്ക്കു വിധേയയാകാത്തതു് അനുസരണക്കുറവല്ലെന്നും ഫാദർ ജോസഫ് ലെക്ക്നർ അഭിപ്രായപ്പെട്ടു. കാനൻ നിയമങ്ങൾ മനുഷ്യൻെറ മൗലികാവകാശങ്ങളൊന്നും ഇല്ലാതാക്കുന്നില്ല, സംരക്ഷിക്കുകയാണു ചെയ്യുന്നതെന്നു് അദ്ദേഹം പറഞ്ഞു. കെമിസ്റ്റ്റിയും ബയോളജിയും പഠിപ്പിച്ചിരുന്ന ഫ്രാൻസ് മേയിർ പറഞ്ഞതു 1927–ലെ മെഡിക്കൽ പരിശോധന ധാരാളംമതി തെരേസിനെപ്പററി ഒരഭിപ്രായം പറയാൻ എന്നത്രേ.

തെരേസിൻെറ പിതാവിൻെറ അഭിപ്രായം ഇപ്രകാരമായിരുന്നു: "റെസിലിനെ ഒരു ഗ്ലാസുമുറിയിൽ കിടത്തി ആരെങ്കിലും കാത്തുനിന്നുകൊള്ളട്ടെ; ശരീര പരീക്ഷണം ഞാൻ അനുവദിക്കുകയില്ല."

1949 സെപ്തംബർ 20–ാംനു ഫാദർ നാബെർ ഇങ്ങനെ പ്രസ്താവിച്ചു: "റീജെൻസ്ബെർഗ്ഗ കത്തീഡ്രലിൽനിന്നു് ഒരു വൈദികനോ പ്രൊഫസറോ വന്നു റെസിലിനെ പരിശോധിച്ചുകൊള്ളട്ടെ. സകല സൗകര്യവും ഞങ്ങൾ ഉണ്ടാക്കിക്കൊടുക്കാം."

മൂന്നാം റീക്കസ്സാഗ് അധ:പതിച്ചതോടുകൂടി സാഹചര്യങ്ങൾ മാറി. റെസിലിൻെറ പിതാവു ഉന്നയിച്ച നിബന്ധനകൾ ആക്കും അനുചിതമെന്നു തോന്നിയില്ല. അതേസമയം 25 കൊല്ലത്തിനിടയ്ക്കു് കൊണ്ണേർസ്രോയ്ത്ത് നെതിരായി ചിലർ പ്രകാശിപ്പിച്ച സംശയങ്ങൾ ഫാദർ നാബെറിനും തെരേസിൻെറ പിതാവിനും വലിയ മനോവേദനയ്ക്കു കാരണമായി, റീജെൻസ്ബർഗ്ഗിൽനിന്നു് ആരും പരിശോധനയ്ക്കു വന്നില്ല; അവരെ ക്ഷണിക്കാൻ കൊണ്ണേർസ്രോയ്ത്ത് മുൻകൈയെടുത്താൽ തെററിദ്ധാരണ ഉളവാകുമെന്നു ഭയവുമുണ്ടായിരുന്നു. മിഖായേൽ മെത്രാപ്പോലീത്തായുടെ വാക്കുകൾ എത്രയും ആശ്വാസസംദായകമായിരുന്നു: "കഴിഞ്ഞ 25 കൊല്ലം ജനങ്ങൾക്കു വളരെയധികം സഹിക്കേണ്ടതുണ്ടായിരുന്നു. അവർ കൊണ്ണേർസ്രോയ്ത്ത്ലേക്കു ചെന്നു തെരേസിനെ കണ്ടു. അവിടെ സഹനത്തിൻെറ അർത്ഥം അവർ ഗ്രഹിച്ചു. ആശ്വാസത്തോടെ അവർ മടങ്ങി. ചിലർ അവിടെവച്ചു വിശ്വാസത്തിലേക്കു തിരിച്ചുവന്നു; അപരർ വിശ്വാസത്തിൽ ദാർഢ്യം പ്രാപിച്ചു." ഈ വാക്കുകൾ ആശ്വാസവും ആനന്ദവും നൽകി. "എങ്കിലും റീജെൻസ്ബർഗ്ഗിൽ നിന്നു് ആരും നമ്മളെ കാണാൻ വന്നില്ലല്ലോ. ഇതാ തെരേസ് മരിച്ചിരിക്കുന്നു," ഫാദർ നാബെർ പ്രസ്താവിച്ചു.

## അനുബന്ധം

ഈ അധ്യായത്തിനു് അനുബന്ധമായി മൂന്നു് എഴുത്തുകൾ ചേർക്കുന്നു. ഇവയിൽ രണ്ടെണ്ണം പ്രൊഫസർ വുട്ട്സിനു തെരേസ് എഴുതിയതും മൂന്നാമത്തേതു തെരേസിൻെറ പിതാവു മിഖായേൽ മെത്രാപ്പോലീത്തായ്ക്കു് എഴു

തിയതുമാണു്. ഫാദർ നാബെർ കഴിഞ്ഞാൽ തെരേസിനു് ഏററവും കൂടുതൽ വിശ്വാസം ഫാദർ വുട്ട്സിലായിരുന്നു. ഫാദർ വുട്ട്സിനു് എഴുതിയ രണ്ടു കത്തുകൾ തമ്മിൽ പത്തുകൊല്ലത്തെ വിടവുണ്ടു്; അതിനിടയ്ക്കു് തെരേസിനെപ്പററിയുണ്ടായ തെററിദ്ധാരണകൾ എത്രയെന്നു് നോക്കുക. മെഡിക്കൽ പരിശോധനയോടു തെരേസിന്റെ പിതാവിനുള്ള എതിർപ്പു് 1937 ആയപ്പോഴേക്കു് അങ്ങേയററം വർദ്ധിച്ചു.

# I

കൊന്നേർസ്രോയ്ത്ത്
1927 ഒക്ടോബർ 25

പ്രിയ ഫാദർ പ്രൊഫസർ,

ദിവ്യരക്ഷകൻ തന്റെ നീചദാസിയായ എന്നിൽ പ്രവർത്തിക്കുന്നവയെപ്പററി അങ്ങേക്കു ശരിയായ രൂപം ലഭിച്ചിട്ടുണ്ടു്. അങ്ങു് അവ മനസ്സിലാക്കിയിട്ടുമുണ്ടു്. ആകയാൽ എന്റെ ഹൃദയത്തെ എത്രയും വേദനിപ്പിക്കുന്ന, ദിവ്യരക്ഷകനു തീരെ ഇഷ്ടമില്ലാത്ത ഒരു കാര്യം ഞാൻ അങ്ങേക്കെഴുതാം. ഞാൻ ഒന്നിനെപ്പററിയും ആവലാതിപ്പെടുകയല്ല; എനിക്കു് അതു പാടില്ല. ഞാൻ എല്ലായ്പോഴും ആവർത്തിക്കുന്ന ഒരു സംഗതിയുണ്ടല്ലോ: ''ദിവ്യരക്ഷകൻ എന്റെ കൂടെയുണ്ടു്; അവിടുന്നു് എല്ലാം നമ്മുടെ നന്മയ്ക്കായി ചെയ്യുന്നു.'' ശാസ്ത്രീയ വിജ്ഞാനം എത്രമാത്രമുണ്ടായിരുന്നാലും ആരും ദിവ്യരക്ഷകനേക്കാൾ വലിയവനല്ല. മനുഷ്യൻ സ്വതവേ അജ്ഞനാണെന്നു് ആരും സമ്മതിക്കാതെ കഴിയുകയില്ല. എല്ലാം യുക്തികൊണ്ടു കണ്ടുപിടിക്കാമെന്നും ദിവ്യരക്ഷകനേക്കാൾ തങ്ങൾ

മിട്ടുക്കന്മാരാണെന്നും ഭാവിക്കുന്നവരെപ്പററി എനിക്ക് ഒന്നും കേൾക്കാൻ ഇഷ്ടമില്ല. അഹങ്കാരികളായ പ്രാചീന ഫരിസേയരെപ്പോലെയാണവർ; വെള്ളിയാഴ്ചതോറും അവരെ ഞാൻ കാണുന്നുണ്ട്. അവരെ കാണുമ്പോൾ എനിക്കു വെറുപ്പു തോന്നുന്നു. ബുദ്ധിമാന്മാരായ നല്ല ഡോക്ടർമാരുണ്ട്. ഇന്നലെ ഞാൻ ഒരാളെക്കണ്ടു. യഥാർത്ഥ ശാസ്ത്രവും യഥാർത്ഥ വിജ്ഞാനവും മനുഷ്യനെ ദൈവത്തിങ്കലേക്ക് അടുപ്പിക്കും; എന്നാൽ പലപ്പോഴും അനുഭവം കടകവിരുദ്ധമാണ്.

ഈയിടയ്ക്കുണ്ടായ ഒരനുഭവമാണ് അങ്ങേക്ക് എഴുതുവാൻ എന്നെ പ്രേരിപ്പിച്ചതു്. വികാരതള്ളൽ കൂടാതെ അതു വിവരിക്കുക സാധ്യമല്ല. എത്ര വലിയ അപമര്യാദയും ഔദ്ധത്യവും! ആശുപത്രിയിൽനിന്നു ഡോക്ടർ സീഡൽ ഇപ്പോൾത്തന്നെ എന്നെ കാണാൻ വന്നിരുന്നു. പല കാര്യങ്ങളെപ്പററിയും ഞങ്ങൾ സംസാരിച്ചു. ദിവ്യരക്ഷകൻെറ പ്രവർത്തനങ്ങളെ മനസ്സാക്ഷികൂടാതെ ചിലർ വീക്ഷിക്കുന്നു. ഞാൻ മിടുക്കത്തിയല്ലെങ്കിലും ഇപ്പോളെന്താണു നടക്കുന്നതെന്ന് എനിക്കറിയാം. പ്രൊഫസർ എവാൾഡിനെപ്പററി എനിക്കു മതിപ്പുണ്ടായിരുന്നു; അല്ലെങ്കിൽ ഞാൻ അദ്ദേഹത്തെ വിശ്വസിക്കുകയില്ലായിരുന്നു. ഡോക്ടർ സീഡെൽ എന്നോടു് ഇപ്രകാരം പറഞ്ഞു: "ഡോക്ടർ എവാൾഡ് എന്നിൽ നല്ല ഒരഭിപ്രായമാണു ജനിപ്പിച്ചതു്. ഇവിടെ ദിവ്യരക്ഷകൻ ചെയ്യുന്ന കാര്യങ്ങൾ അദ്ദേഹത്തെ സ്പർശിച്ചുവെന്നു സമ്മതിച്ചു. എന്നാൽ സ്വഭവനത്തിലെത്തി സുപ്പീരിയർ പ്രൊഫസർ സ്പെക്ടിനോടു സംസാരിച്ചപ്പോൾ, അദ്ദേഹം തൻെറ അഭിപ്രായമൊക്കെ മാററി," എനിക്കു് ഇതു കേട്ടപ്പോൾ വിസ്മയം തോന്നി. അദ്ദേഹം തുടർന്നു: "ഇങ്ങനെയാണു ചെറുപ്പ

ക്കാർ പ്രൊഫസർമാർ. സുപ്പീരിയർമാരുടെ മുമ്പിൽ കേമന്മാരാകുകയാണ്. അതിൽ വിജയംവരിക്കുമെന്ന് എനിക്കു തോന്നുന്നില്ല.'' ''അതാണോ ശാസ്ത്രം?'' ഞാൻ ചോദിച്ചു. ''അതിലും ഭേദമാണല്ലോ ഒന്നും അറിഞ്ഞുകൂടെന്നു കരുതുന്ന കൃഷക വൃദ്ധകൾ!......ഞാൻ ഇത്ര ചപലയല്ലെന്നാണ് എനിക്കു തോന്നുന്നതു്. ഹാ എന്തൊരു ലോകം!'' നരകം മുഴവനും സകല ദുഷ്ടശത്രുക്കളും എതിരിട്ടാലും എത്ര സാധുവെങ്കിലുമായിക്കൊള്ളട്ടെ, ദിവ്യരക്ഷകനിൽ അഭയം തേടുന്നവനു് ഒട്ടും ഭയപ്പെടേണ്ടിവരികയില്ല.

നമ്മുടെ ദിവ്യരക്ഷകനെപ്പോലെ വിശ്വസ്തനായ ഒരു സ്നേഹിതൻ അരികെയുണ്ടെങ്കിൽ, ഒരു ദോഷവും വരികയില്ല. എന്റെ അഭിപ്രായം ഡോക്ടർ സീഡെലിനോടു പല പ്രാവശ്യം ഞാൻ തുറന്നുപറഞ്ഞു. എനിക്ക് അദ്ദേഹത്തോടു വിരോധമില്ല; ഞാൻ ക്ഷമിക്കുകയാണ്. എന്നാൽ എന്റെ വൈദികമേലധ്യക്ഷൻ കഴിഞ്ഞതവണ നിർബന്ധിച്ചതുപോലെ അല്ലെങ്കിൽ എനിക്കതു തീരെ ഇഷ്ടമുള്ള കാര്യമല്ല. അന്നു ഞാൻ എന്തുമാത്രം സഹിച്ചു? അതൊക്കെ വൃഥാവിലെന്നോ? എന്റെ അധികാരികൾ പറയുന്നതു് എത്ര വിഷമമുള്ള കാര്യമാണെങ്കിലും ഞാൻ കൃത്യനിഷ്ഠയോടെ അനുസരിക്കും......എന്തും ഞാൻ സഹിച്ചുകൊള്ളാം. ഇന്നുതന്നെ ഒരാശുപത്രിയിലേക്കു നീങ്ങണമെന്നു് അവർ പറയുകയാണെങ്കിൽ, ഞാൻ തയ്യാർ. എനിക്കു ഭയപ്പെടാനൊന്നുമില്ല. നമ്മുടെ ദിവ്യരക്ഷകൻ എല്ലാം സൂക്ഷിച്ചുകൊള്ളും; എല്ലാം ശുഭമായി പര്യവസാനിക്കും. എന്നാൽ അപ്പച്ചൻ അനുവദിക്കുന്നില്ല. അദ്ദേഹം പറയുന്നതു താൻ ഒരിക്കൽ സമ്മതിച്ചുവെന്നും വീട്ടിൽവച്ചു നടന്ന പരിശോധന വൈദിക മേലദ്ധ്യക്ഷനെ തൃപ്തിപ്പെടുത്തിയെന്നുമാണ്. അവരിനു് ഒന്നു വിചാരിക്കുന്നു;

നാളെ മറ്റൊന്നു്. അങ്ങു് ഫാദർ നാബെറിനേയും അപ്പച്ചനേയും അറിയുമല്ലോ!

എല്ലാം വേഗം ശരിയായിക്കൊള്ളും. അഹങ്കാരികളായ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിക്കുന്ന 'വ്യാഖ്യാനങ്ങൾക്കു്' ദിവ്യരക്ഷകൻ എന്നെ വിധേയയാക്കുകയില്ലെന്നു് എനിക്കുറപ്പുണ്ടു്. അവരുടെ ശാസ്ത്രംവഴി ഒരു ആത്മാവും അവിടുത്തെ അടുക്കുകയില്ല. അല്ലെങ്കിൽ ദിവ്യരക്ഷകനും അപ്പസ്തോലന്മാരും ഒരു ശാസ്ത്രജ്ഞഗണത്തെ സദാ കൂട്ടത്തിൽ കൊണ്ടുനടക്കുമായിരുന്നു. എന്നാൽ ദിവ്യരക്ഷകനു് അവരെ ആവശ്യമുണ്ടായില്ല അവിടുന്നു് ഇന്നലെയും ഇന്നും ഒരാൾ തന്നെ. ഇന്നത്തെകാര്യം ദൈവവരപ്രസാദത്തേയും നന്മനസ്സോടെയുള്ള നമ്മുടെ സഹകരണത്തേയും ആശ്രയിച്ചിരിക്കുന്നു. ഒന്നും ചെയ്യാതെ എന്നെ മിഴിച്ചുകൊണ്ടിരിക്കുന്ന ഈ ഡോക്ടർമാർക്കു് അറിയാവുന്നവയെക്കാൾ കൂടുതൽ ദൈവത്തിനു നിർവ്വഹിക്കുവാൻ കഴിയുമെന്നു് അവർക്കു് അറിഞ്ഞുകൂടെ? അവർ തിരുസ്സഭയ്ക്കു മഹത്തായ സേവനംചെയ്യുന്നുവെന്നാണു ഭാവം; എന്നാൽ വാസ്തവം മറിച്ചാണു്. ഞാൻ അതു് ഗൗനിക്കുന്നില്ല; എല്ലാം ദിവ്യരക്ഷകനെ ഏല്പിക്കുകയാണു്. എല്ലാം അവിടുത്തേക്കു വിധേയമാണു്; എല്ലാം നന്മയ്ക്കുവേണ്ടിയുള്ളവയാണു്. നാം അവിടുന്നിൽ ശരണം വയ്ക്കണം: അവസാനം പറയണം. ''കർത്താവു് എല്ലാം ശരിയായി ചെയ്തു.''

കൊള്ളാം. ഈ എഴുത്തു വായിക്കുന്നതു ക്ഷമ അഭ്യസിക്കുവാൻ അങ്ങേക്കു ഒരു സന്ദർഭമായിരിക്കും......ഞാൻ എഴുതാൻ തുടങ്ങിയപ്പോൾ അങ്ങനെ എഴുതിക്കൊണ്ടേ ഇരിക്കുന്നു. നമ്മുടെ ദിവ്യരക്ഷകൻെറ പ്രവർത്തനങ്ങളെ



ആദ്ധ്യാത്മികദർശനവേളയിലെ സന്തോഷപാരവശ്യം

എതിരിട്ടുന്നവരുടെ ഔദ്ധത്യത്തെ ക്ഷമിക്കുവാൻ ദിവ്യരക്ഷകനോടു നമുക്കു പ്രാൎത്ഥിക്കാം. തങ്ങളെന്താണു ചെയ്യുന്നതെന്ന് അവൎക്ക് അറിഞ്ഞുകൂടാ,

അങ്ങയുടെ പ്രിയപ്പെട്ട അമ്മയ്ക്കു മംഗളങ്ങൾ

കൃതജ്ഞതാപൂർവ്വം,

തെരേസ് നോയ്മൻ

## II

കൊണ്ണേർസ്റ്റ്രോയ്ത്ത്
1937 ഫെബ്രുവരി 22

പ്രിയ ഫാദർ പ്രൊഫസർ,

എന്റെ എഴുത്തുകളും ശോകപൂൎണ്ണമായ ചരിത്രവും വായിക്കുന്നതിനേക്കാൾ ഗൗരവമേറിയ പല കാൎയ്യങ്ങളും അങ്ങേയ്ക്കു ചെയ്യാനുണ്ടെന്ന് എനിക്കു നന്നായറിയാം. എന്നാൽ ഞാനെന്തു ചെയ്യും? എല്ലാ നല്ല കാര്യങ്ങളിലും എത്രയും തല്പരനും അബദ്ധസുബദ്ധവിവേചനവിദഗ്ദ്ധനുമായ അങ്ങ് എന്നെ ശരിയായി മനസ്സിലാക്കുന്നു. ഇന്ന് എനിക്കു സങ്കടമായിരുന്നു; ഇപ്പോഴും കരയുകയാണ്. കരയുന്നതു് ആശ്വാസകരമായതുകൊണ്ടു് കണ്ണുനീർ ചിന്താൻ ഞാൻ ആഗ്രഹിക്കുകയാണ്. നോമ്പുകാലം ഭയങ്കരമാണ്; എന്നാൽ ദൈവസഹായത്തോടെ ഞാൻ അതു കഴിച്ചുകൂട്ടുന്നു. സഹനം ഭയങ്കരംതന്നെ; ദിനംപ്രതി ഞാൻ കൂടുതൽ വിളറിക്കൊണ്ടിരിക്കയാണ്. നിലനില്ക്കാനുള്ള ശക്തി ദിവ്യരക്ഷകൻ തന്നാലെ മതിയാവൂ. ഈയിടെയ്ക്കു് എനിക്കു പല എഴുത്തുകൾ കിട്ടി. എന്നിൽ വിശ്വസിക്കാത്തവരെന്നെ കള്ളിയെന്നും വഞ്ചകിയെന്നും വിളി

ക്കുന്നു. അതാണ് എന്നെ കാണാൻ ആരെയും അനുവദിക്കാത്തതെന്ന് അവർ പറയുന്നു. മെത്രാനച്ചന്റെ അരമനയിൽ എനിക്കെതിരായ ആരോപണങ്ങളങ്ങനെ കുന്നുകൂടുന്നുവെന്നു കേൾക്കുമ്പോൾ ഞാൻ ചോദിച്ചുപോകയാണ്: "നി ന്നാട്ട് ഇപ്രകാരം പെരുമാറാൻ നീ എന്തുചെയ്തു?" ഒന്നും ചെയ്തിട്ടില്ലെന്നുത്തരം. ദിവ്യരക്ഷകനേയും തിരുസ്സഭയേയുംപ്രതി പത്തുകൊല്ലമായി ഞാൻ സഹിക്കാനും രക്തം ചിന്താനും തുടങ്ങിയിട്ട്. എന്റെ മാതാപിതാക്കന്മാരും മററനേകരും എന്റെകൂടെ സഹിക്കേണ്ടതായി വന്നിരിക്കുന്നു. ഇതിനെല്ലാം സമ്മാനമായിട്ട് എന്നെ സഭാഭ്രഷ്ടയാക്കുകയോ? പ്രിയ പ്രൊഫസർ, ഇതു ഭയങ്കരമാണ്. ഉറങ്ങാൻവഹിയാതെ വേദനകൊണ്ടു വിരളുമ്പോൾ അവർ എന്നെ കുത്തിമുറിക്കുന്നു. എപ്പോഴും പ്രാർത്ഥിച്ചുകൊണ്ടിരിക്കുക സാധ്യമല്ല. എന്നെയും പിതാവിനേയും ഈ രൂപതയിലെ എത്രയും നിസ്സാരരും സാധുക്കളുമായി പരിഗണിച്ചെങ്കിൽ മതിയായിരുന്നു! ഈ പത്തുകൊല്ലത്തെ മർദ്ദനം എന്നെ ക്ഷീണിപ്പിച്ചിരിക്കുന്നു.

ഞങ്ങളെല്ലാവരും സഹിക്കുകയാണ്. ഒരു ദിവസം ഇതവസാനിക്കുമല്ലോ എന്നതാണ് എനിക്കാശ്വാസം. സത്യം എന്താണെന്ന് ഏവർക്കും മനസ്സിലാകാൻ നിത്യമായ ഒരു കാലഘട്ടമുണ്ടല്ലോ. ഈലോകത്തിൽ ആനന്ദത്തിനു വക കാണുന്നില്ല. "ദിവ്യരക്ഷകാ, അങ്ങു നിർദ്ദേശിക്കുന്നവയ്ക്കുവേണ്ടി സഹിക്കുവാൻ ഞാൻ സന്നദ്ധയാണ്" എന്നു ഞാൻ പറഞ്ഞുകൊണ്ടിരിക്കുകയാണെപ്പോഴും. ഇതു ചിത്രത്തിന്റെ ഒരു ഭാഗംമാത്രം; എന്നാൽ പഠിക്കേണ്ടതായി വളരെയുണ്ട്. ദിവ്യരക്ഷകൻ എന്നെ വളരെയേറെ പഠിപ്പിച്ചിട്ടുണ്ട്. എല്ലാം ശരിക്കു നടക്കുന്നു. ഈയിടയ്ക്കു ഞാൻ വേദനയിലും സഹനത്തിലും മുങ്ങിത്തുടിച്ചു;

എന്നാൽ ദിവ്യരക്ഷകൻെറ കരുണയും ശക്തിയും ഞാൻ കണ്ടു. ദിവ്യരക്ഷകനെ എന്നിൽനിന്ന് എടുത്തുമാററാതിരിക്കയാണെങ്കിൽ, എന്തും വന്നുകൊള്ളട്ടെ. ദിവ്യരക്ഷകൻ അനുവദിക്കുന്നതെല്ലാം സഹിക്കാൻ എനിക്കു സന്തോഷമേയുള്ളു. വെള്ളിയാഴ്ചകൾ കഴിഞ്ഞകൊല്ലംപോലെതന്നെയാണ്. ശിരസ്സും തോളും ഹൃദയവും കൈകാലുകളും രക്തം ഒഴുക്കിക്കൊണ്ടിരിക്കുന്നു. എൻെറ ദുർബലഹൃദയവും എൻെറ വാതവും എൻെറ മൂത്രാശയങ്ങളും എന്നെ വിഷമിപ്പിച്ചുകൊണ്ടിരിക്കയാണ്. മൂത്രാശയത്തിൻെറ ശല്യം നിമിത്തം കിടക്കുക ദുസ്സഹമാകയാൽ ഞാൻ കിടക്കയിൽ ഇരുന്നു കഴിച്ചുകൂട്ടുകയാണ്. എന്നാൽ കാലാന്തരത്തിൽ അവ മാറും. ഉയിർപ്പുതിരുനാൾ വരുമ്പോഴേക്കു പ്രധാന പ്രശ്നത്തിനുത്തരം വരും; അപ്പോൾ നമുക്കു ശ്വസിക്കുവാൻ സമയമുണ്ടാകും.

ഇവയെല്ലാത്തിനും പുറമെ സ്കൂൾപ്രശ്നവും മാറുമുണ്ട്. ഒരുത്തൻെറ വിശ്വാസത്തെ ക്ഷയീഭവിപ്പിക്കുന്ന പല വസ്തുകൾ ഇന്നുണ്ട്. ഇവയെപ്പററിയൊക്കെ ചിന്തിക്കുമ്പോൾ ദിവ്യരക്ഷകൻ ഈ കുരിശുകളെല്ലാം അയയ്ക്കുന്നതെന്തിനെന്നു മനസ്സിലാക്കുവാൻ പ്രയാസം തെല്ലുമില്ല. എനിക്കു വേണ്ട ശക്തി അവിടുന്നു നൽകുകയാണെങ്കിൽ അവിടുന്ന് അയയ്ക്കുന്ന സമസ്തവും സ്വീകരിക്കുവാൻ എനിക്കു സന്തോഷമേയുണ്ടാകുമായിരുന്നുള്ളു. സഭാധികാരികളും അന്യരും ഞാനൊരു വഞ്ചകിയാണെന്നു കരുതുന്നുവെങ്കിൽ അതും നല്ലതുതന്നെ. ഞാൻ ദിവ്യബലിയ്ക്കോ വി. കുർബാനയുടെ വാഴ്വിനോ സന്നിഹിതയായിരിക്കുമ്പോൾ എന്നെ പൂട്ടിയിടണമെങ്കിൽ അങ്ങനെയാകട്ടെ. അപ്പോൾ കാണാം ഞാൻ ഒരു പ്രത്യേകവ്യക്തിക്കുവേണ്ടി പ്രാർത്ഥിക്കുകയാണെന്ന്. വലിയ മനോവേദനയുണ്ടാകുമ്പോൾ ഞാൻ

വിചാരിക്കും: ''വേദന കൂടാതെ ത്യാഗമില്ല; സഹിക്കാനില്ലാതെ എന്തു ത്യാഗമാണു്?'' ഈ എഴുത്തു് ആരും വായിക്കാതിരിക്കാൻ ഉടനടി നശിപ്പിക്കണം.

ഇതാ ഞാൻ വളരെ സംസാരിച്ചിരിക്കുന്നു; എന്നെ ശാസിക്കുകയില്ലെന്നു കരുതുന്നു. ഞാൻ അങ്ങയെ വിസ്മരിക്കയില്ല. അങ്ങയുടെ സുപ്പീരിയറേയും അദ്ദേഹത്തിന്റെ പ്രശ്നങ്ങളേയും ദിനംപ്രതി ഞാനോർമ്മിക്കുന്നതാണു്. അദ്ദേഹം എത്രയും നല്ലവനും സത്യവാനും പിതൃതുല്യനുമാണെന്നു കഴിഞ്ഞ സന്ദർശനത്തിൽ എനിക്കു മനസ്സിലായി.

അഭിവാദനങ്ങൾ. കൃതജ്ഞതാപൂർവ്വം

റെസിൽ




## III

കൊണ്ണേർസ്രോയ്ത്തു്

1937 മാർച്ച് 10-ാം തീയതി

വന്ദ്യ പിതാവേ,

ഇന്നു് എന്റെ മകൾ തെരേസിനെ സംബന്ധിക്കുന്ന ചില വിവരങ്ങൾ ഞാനറിഞ്ഞു. രണ്ടാമത്തെ മെഡിക്കൽ പരിശോധയെപ്പററി എനിക്കുള്ള അഭിപ്രായത്തിനു് അന്തരം വന്നിരിക്കുന്നു.

അങ്ങയുടെ മുൻഗാമി നടത്തിച്ച മെഡിക്കൽ പരിശോധനയുടെ വേളയിൽ എന്റെ അറിവും അവളുടെ അനുവാദവും കൂടാതെ ഡോക്ടർ എവാൾഡു് എന്റെ മകളുടെ കന്യാത്വം പരിശോധിച്ചു. കാര്യമായ പ്രതിഷേധമൊന്നും പ്രകാശിപ്പിക്കുവാൻ കഴിയാതിരുന്ന എന്റെ മകൾ ആ അപമാനവും സഹിച്ചു. എവാൾഡിനു് അത്തരം പരി

ശോധനയ്ക്കുള്ള അനുവാദമുണ്ടായിരുന്നില്ല. ഇക്കൊല്ല മെല്ലാം ലജ്ജനിമിത്തം അവൾ ഇതിനെപ്പററിയൊന്നും പറഞ്ഞില്ല.

എന്റെ മകൾ ഭക്ഷണം കഴിക്കുന്നുണ്ടോ എന്നറിയു വാൻ ഒരു കത്തോലിക്കാമെത്രാൻ നിയമിച്ച പ്രോട്ടസ്റ്റൻറു ഡോക്ടർ പോലീസ്സ്റ്റേഷനിൽ കിടക്കുന്ന ഒരു വേശ്യയെ എന്നപോലെ എന്റെ മകളെ പരിശോധിച്ചു. ഈ സംഗതിമാത്രം മതി രണ്ടാമതൊരു മെഡിക്കൽ പരി ശോധന ആവശ്യമില്ലെന്നു നിശ്ചയിക്കാൻ......പഞ്ചക്ഷ തവും അനാഹാരജീവിതവും പരിശോധിക്കാൻ ഇങ്ങനെ യൊരു നിന്ദനം ആവശ്യമില്ലായിരുന്നു. സാധാരണ മനു ഷ്യനെപ്പോലും ആരും ഇങ്ങനെ പരിശോധിക്കയില്ലല്ലൊ.

മെത്രാന്മാരുടെ നിർദ്ദേശപ്രകാരം നടക്കുന്ന പരിശോ ധന ഇങ്ങനെയായതിനാൽ എന്റെ കുടുംബം സമർപ്പിക്കുന്ന വിശ്വാസത്തെ ദുരുപയോഗിക്കുവാൻ ആരെയും അനുവദി ക്കുന്നതല്ല.

ബഹുമാനപൂർവ്വം

ഫെർഡിനൻറു് നോയ്മൻ

1937 സെപ്റ്റംബർ 8-ാംനു- ഫാദർ നാബർ എഴു തിയ റിപ്പോർട്ടിൽനിന്നു് ഒരു ഭാഗം.

''......തെരേസ് നോയ്മൻ വളരെയേറെ സഹിക്കു ന്നുണ്ടു്. കുരിശാകുന്ന നുകത്തെ വലിച്ചെറിയാൻ വെമ്പൽ കൊള്ളുന്ന ഇന്നത്തെ ലോകത്തിൽ ക്രൂശിതനായ ദിവ്യ രക്ഷകനോടുകൂടെ തെരേസ് സഹിച്ച വേദന അന്തിമ വിധിദിനത്തിൽ മാത്രമെ വിശദമാകയുള്ളൂ. ഏററവും വലിയ കുരിശുകളാണു് അവൾ സഹിച്ചുകൊണ്ടിരി ക്കുന്നതു്. വൈദികാധികാരികൾ വച്ച കുരിശാണു്

അവൾക്ക് എത്രയും ഭാരമായി തോന്നിയതു്. ഇക്കൊല്ലം ഏപ്രിൽ 29–ാംനു ചെറുപുഷ്പത്തെ വാഴ്ത്തപ്പെട്ടവൾ എന്നു പ്രഖ്യാപിച്ചതിൻെറ വാർഷികദിവസം ചെറുപുഷ്പം പ്രത്യക്ഷപ്പെട്ടു അവളെ അറിയിച്ചു: പ്രിയ കുഞ്ഞേ, എല്ലാ പരീക്ഷണങ്ങളും സഹനങ്ങളും സന്തോഷത്തോടും സന്മനസ്സോടും സ്വീകരിക്കുക. ആത്മാക്കൾ നിന്നെ കാത്തുനില്ക്കുയാണു്. നഷ്ടധൈര്യയാകരുതു്. അന്ധമായി വിശ്വസിക്കുക. സ്നേഹത്തിൻെറ പല ലക്ഷ്യങ്ങളും നിനക്കു ലഭിച്ചിട്ടുണ്ടല്ലോ. ഞങ്ങൾ നിന്നെ ഉപേക്ഷിക്കയില്ല. നിൻെറ ദൈവവിളി നീ നിറവേററണം. നിന്ദിതനും തെററായി വിധിക്കപ്പെട്ടവനും മദ്ദിതനുമായ ദിവ്യരക്ഷകനു നീ സദൃശയാകുക.'' ''നിന്ദിതനും തെററായി വിധിക്കപ്പെട്ടവനും!'' ഈ വാക്കുകൾ എന്നെ ഭയപ്പെടുത്തി. ഞാൻ ദിവ്യരക്ഷകനോടു പ്രാർത്ഥിച്ചു: ഈ സഹനത്തിനു് എന്നെ ആയുധമാക്കല്ലേ.''

ഈ സാഹചര്യങ്ങളും സംഭവങ്ങളും ഇന്നു കാൽശതാബ്ദം പഴക്കമുള്ളവയാണു്. ഇവയൊക്കെ വിവേകപൂർവ്വം കൈകാര്യം ചെയ്തിരുന്നെങ്കിൽ ഔദ്യോഗികനിലപാടും മാതാപിതാക്കന്മാരുടെ നിലപാടും തമ്മിലുള്ള വിടവു നികത്താമായിരുന്നു.

എമരിക്കു കത്രീനയുടെ കാര്യം ഒരു നല്ല ഉദാഹരണമാണു്: ഡോക്ടരുടെ നിർബന്ധപ്രകാരം വികാരിജനറാൾ ഡ്രോസ്റ്റേ വിഷെറിങ്ങ് കത്രീനയെ പലപ്രാവശ്യം പരിശോധിപ്പിച്ചു. അവസാനമാണു വികാരിജനറാളിനു മനസ്സിലായതു ഡോക്ടർ തന്നെ കബളിപ്പിക്കയാണെന്നു്. എല്ലാ ആക്ഷേപങ്ങളും ആരോപണങ്ങളും ഒഴിവാക്കാനുള്ള പരിശ്രമത്തിൽ ദൈവശാസ്ത്രത്തിൽനിന്നു വൈദ്യശാസ്ത്രത്തിലേക്കു കടന്നുപോകയാണുണ്ടായതു്.

ഒന്നാമത്തെ മെഡിക്കൽപരിശോധന തെരേസിന്റെ ശക്തി കെടുത്തിക്കളഞ്ഞു; അതിനാലാണ് രണ്ടാമതൊരു മെഡിക്കൽ പരിശോധനയ്ക്ക് അവൾ വിമുഖയായതു്. എങ്കിലും സഭയോടുള്ള അനുസരണത്തെപ്രതി, അവൾ അതിനും തയ്യാറായി. രഹസ്യമായി വീട്ടിൽനിന്നു് ഒരാശുപത്രിയിലേക്കു പോകണമോ എന്നു് മിഖായേൽ മെത്രാനോടു് അവൾ എഴുതിചോദിച്ചു. (1937 നവമ്പർ 21-ാം തീയതിയിലെ എഴുത്തു കാണുക) അങ്ങനെ ചെയ്താൽ പിതാവു് അവളെ സ്വീകരിക്കയില്ല. ജീവിതശിഷ്ടം എവിടെ കഴിക്കുമെന്ന പ്രശ്നവുമുണ്ടായിരുന്നു. പിതാവിനെ അനുസരിക്കാനാണു മെത്രാനച്ചൻ നിർദ്ദേശിച്ചതു്; എന്നാൽ അതേസമയം അദ്ദേഹത്തിന്റെ അനുവാദം കിട്ടാൻ ഉത്സാഹിക്കുകയെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാടു്.

എല്ലാ രേഖകളും ചേർത്തു ചർച്ചചെയ്യുകയാണെങ്കിൽ രണ്ടാമത്തെ മെഡിക്കൽ പരീക്ഷണത്തെ സംബന്ധിച്ച തർക്കത്തിന്റെ സ്വഭാവം സ്പഷ്ടമാകും. എല്ലാ രേഖകളും സംലബ്ധമായാലേ, ഇക്കാര്യത്തെപ്പററി ഒരു വിധി പറയുവാൻ കഴിയൂ.

# അദ്ധ്യായം 6

## തെരേസും ബാഹ്യലോകവും

ഇതുവരെ തെരേസിൻെറ ബന്ധുജനങ്ങളുടെ ഇടയിൽ അവൾ എങ്ങനെ വ്യാപരിച്ചിരുന്നുവെന്നാണ നാം കണ്ടതു്. കുടുംബവേദിയിലെ അവളുടെ അനുഭവങ്ങളും സഹനങ്ങളും നാം ദർശിച്ചു. ബാഹ്യരംഗങ്ങളിലും അവൾ പ്രവൎത്തനനിരതയായിരുന്നു.

ദൈവത്തിൻെറ രക്ഷണപദ്ധതിയിൽ തെരേസിൻെറ പ്രാൎത്ഥനകൾക്കും സഹനത്തിനുമുള്ള സ്ഥാനം നമുക്കു നിൎണ്ണയിക്കുവാനെളുപ്പമല്ല. ഏഴുകൊല്ലത്തേക്കു നീണ്ടുനിന്ന രോഗത്തിൻെറ മൂൎച്ച ക്ഷമയോടെ സഹിച്ചു് അതിനുള്ള യോഗ്യത ഈശോയുടെ കരങ്ങളിൽ അവൾ നിക്ഷേപിച്ചു. അക്കാലത്തെ എഴുത്തുകൾ അതിനു സാക്ഷ്യം വഹിക്കുന്നുണ്ടു്. അവൾക്കു വി. പൗലോസിൻെറ വചനങ്ങൾ സ്വന്തമാക്കാമായിരുന്നു: ''നിങ്ങളെപ്രതി സഹിക്കുന്ന കഷ്ടതകളിൽ ഞാൻ ഇപ്പോൾ സന്തോഷിക്കുന്നു. മിശിഹായുടെ പീഡകളിലെ കുറവു് അവിടുത്തെ ശരീരമാകുന്ന സഭയ്ക്കുവേണ്ടി എൻെറ ശരീരത്തിൽ ഞാൻ പരിഹരിക്കയാണു്'' (കൊളോ. 1, 24).

സകല വിശുദ്ധന്മാരുടെയും സകല മരിച്ചവരുടെയും തിരുനാളുകളിൽ ആരോഗ്യം അനുവദിച്ചിരുന്ന കൊല്ലങ്ങ

ളിലെല്ലാം സമയം മുഴുവനും ദൈവാലയത്തിൽ പ്രാത്ഥന യിൽ ചെലവഴിക്കുകയാണുണ്ടായിട്ടുള്ളതു്. മരിച്ചവരുടെ തിരുനാൾ ദിവസം പൂണ്ണദണ്ഡവിമോചനപ്രാപ്തിക്കു പുറത്തിറങ്ങേണ്ട സമയംമാത്രം അവൾ പുറത്തു കടന്നിരുന്നു. തനതുവിധിയുടെ ദശ്നങ്ങളിൽനിന്നു ശുദ്ധീകരാത്മാക്കളുടെ കഷ്ടതകൾ അവൾ ശരിയായി ഗ്രഹിച്ചിരുന്നു. ഓരോ ആത്മാവും തനതുവിധിസമയത്തു് ഒരു നിമിഷത്തേക്കു രക്ഷകൻെറ മഹത്വവും പ്രതാപവും കാണുന്നതും പിന്നീട്ടു് അതേ ആത്മാവു സന്തപ്തമായി അവിട്ടത്തെ സന്നിധിയിൽനിന്നു് അകലുന്നതും അവൾ കണ്ടിരുന്നു. തന്നിമിത്തം മരിച്ച ആത്മാക്കളെ സഹായിക്കാൻ അവൾ സവ്വപരിശ്രമവും ചെയ്തുകൊണ്ടിരുന്നു. വി. കുർബാന സ്വീകരണവും ജപമാലയുമുള്ള ദണ്ഡവിമോചനങ്ങളും ജീവിതം മുഴുവനും അവൾ മരിച്ചവക്കുവേണ്ടി കാഴ്ചവയ്ക്കുകയാണു ചെയ്തതു്.

മരിച്ചവരെ മാത്രമല്ല തെരേസ് സഹായിച്ചുകൊണ്ടിരുന്നതു്; ജീവിച്ചിരുന്നവരിൽ അവൾ കൂടുതൽ ശ്രദ്ധ പതിച്ചു. അവൾക്കു വളരെയേറെ എഴുത്തുകൾ ലഭിച്ചിരുന്നു; രാത്രിയിൽ കുറെയേറെസമയം എഴുത്തുകൾ വായിക്കാൻ വിനിയോഗിച്ചുപോന്നു. ചുരുക്കം എഴുത്തുകൾക്കേ മറുപടി അയച്ചിരുന്നുള്ളു. എല്ലാവരേയും തൻെറ അനുദിനപ്രാത്ഥനയിൽ അവൾ അനുസ്മരിച്ചു.

കൂടുതൽ സമയം ചെലവഴിച്ചിരുന്നതു് അഭിമുഖസംഭാഷണങ്ങൾക്കായിരുന്നു. 1926-നും 1962-നും മദ്ധ്യേ അവളെ സന്ദശിച്ചിട്ടുള്ളവരുടെ സംഖ്യ നിണ്ണയിക്കുക സാധ്യമല്ല; ഏതാണ്ടു് ഊഹിക്കാമെന്നു മാത്രം. ഹിററ്ലർഭരണത്തിനുമുമ്പു് സന്ദശകരുടെ സംഖ്യ വലുതായിരുന്നു; ശതക്കണക്കിനായിരുന്നു ദിനംപ്രതി സന്ദശകർ. സന്ദശകരുടെ

എണ്ണം നിയന്ത്രിക്കണമെന്ന മെത്രാനച്ചൻെറ കച്ചേരിയിൽ നിന്ന നിശ്ചയിച്ചപ്പോൾ തെരേസിന്റെ മാതാപിതാക്കന്മാർ സന്തുഷ്ടരായി. 1933 മുതൽ സന്ദർശകരുടെ സംഖ്യ കുറഞ്ഞു; യുദ്ധം സമാപിച്ചപ്പോൾ സംഖ്യ വീണ്ടും വർദ്ധിക്കാൻ തുടങ്ങി. ഓരോ ദിവസം ഏഴെട്ടുപേരോടു ദീർഘമായി സംസാരിച്ചിരുന്നു. ഉദ്ദേശം അരലക്ഷംപേരോടു നേരിൽ സംസാരിച്ച് ഉപദേശവും പ്രോത്സാഹനവും പുതിയ ശരണവും അഗാധമായ വിശ്വാസവും പ്രദാനം ചെയ്തുകൊണ്ടിരുന്നു. ഇങ്ങനെ അവൾ ചെയ്തിട്ടുള്ള ഉപകാരം നിസ്സീമമാണ്. നന്മചെയ്തുകൊണ്ടിരുന്ന പലക്കും അവൾ ഉത്തേജനവും പ്രോത്സാഹനവും നൽകി.

കർദ്ദിനാൾമാരിൽനിന്നും മെത്രാന്മാരിൽനിന്നും ഏതാനും ഡസൻ എഴുത്തുകൾ അവൾക്കു ലഭിച്ചിട്ടുണ്ട്. ഒന്ന കർദ്ദിനാൾ പച്ചെല്ലി (12-ാംപീയൂസ്) സെക്രട്ടറി ഓഫ് സ്റ്റെയിററായിരിക്കുമ്പോൾ 1935-ൽ എഴുതിയതാണ്. മിക്ക എഴുത്തുകളുടെയും ഉദ്ദേശ്യം തെരേസിൻെറ പ്രാർത്ഥന ആവശ്യപ്പെടുകയോ വല്ല സ്നേഹിതന്മാരേയും സ്വീകരിക്കുവാൻ അവളോട് അഭ്യർത്ഥിക്കുകയോ ആയിരുന്നു. ഒടുവിലത്തെ എഴുത്തു 1962 സെപ്ററംബർ 15-ാംനു ഒരു ചൈനീസു മെത്രാനായ വീണ്ടു ചാങ്ങ് അയച്ചതാണ്. തെരേസിനെ സന്ദർശിക്കുവാനുള്ള അനുവാദമാണ് അദ്ദേഹം ആവശ്യപ്പെട്ടതു്. ആ കത്തിനു മറുപടി അയയ്ക്കാൻ അവൾക്കു കഴിഞ്ഞില്ല.

വെള്ളിയാഴ്ചസഹനം 700 പ്രാവശ്യത്തോളം അവൾക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പല വെള്ളിയാഴ്ചകളിലും അവളുടെ സഹനം കാണാൻ സഹസ്രക്കണക്കിനാണ് ആളുകൾ വന്നിരുന്നതു്. ദുഃഖവെള്ളിയാഴ്ചകളിൽ പതിനായിരത്തിലധികം ആളുകൾ അവളെ സന്ദർശിച്ചിരുന്നു. ആകയാൽ

ലക്ഷക്കണക്കിനാളുകൾ അവളുടെ പീഡാനുഭവദർശന ങ്ങൾക്കു ദൃക്സാക്ഷികളാണ്. എല്ലാവരുംതന്നെ ഗൗരവ ഭാവത്തോടെയാണു ദർശനങ്ങൾ വീക്ഷിച്ചിരുന്നതു്; പലരും വികാരതരളിതരാകാറുണ്ടായിരുന്നു. മഴപെയ്യുമ്പോഴും ജന ക്കൂട്ടം നിശ്ചലമായി ദർശനം കാത്തുനിന്നിരുന്നു. പല പ്പോഴും അവിടെത്തന്നെ നിന്നു ജനങ്ങൾ പ്രാർത്ഥിച്ചിരുന്നു. രക്തം കവിളിൽക്കൂടെയും കൈപ്പത്തികളിൽക്കൂടെയും ഒഴുകു ന്നതു കാണുമ്പോൾ പല സന്ദർശകരും വാവിട്ടു കരഞ്ഞിരു ന്നുവത്രെ. സന്ദർശനശേഷം ദൈവാലയത്തിൽ പോയി കുരിശിൻെറവഴി കഴിക്കാൻ ഫാദർ നാബെർ നൽകിയി രുന്ന ഉപദേശം അവർ അനുസരിച്ചിരുന്നു.

ഇങ്ങനെയുള്ള ചെറിയ കാര്യങ്ങൾ പോകട്ടെ. വലിയ മാനസാന്തരങ്ങൾ അവിടെ സംഭവിച്ചിട്ടുണ്ടു്. കൊണ്ണേർ സ്രോയ്ത്ത് ദർശനങ്ങൾ തുടങ്ങിയ സന്ദർഭത്തിൽ ബ്രൂണോ റോത്സ് ഷീൽഡു് എന്ന ഒരു യഹൂദവ്യാപാരി കൊണ്ണേർ സ്രോയ്ത്തിൽവച്ചു മാനസാന്തരപ്പെട്ടു. ദൈവശാസ്ത്രവും കൂടി പഠിച്ചു 1932-ൽ അദ്ദേഹം വൈദികനായി. അതേ വർഷം 33-ാമത്തെ വയസ്സിൽ ഹൃദ്രോഗം പിടിപെട്ടു മരിച്ചു.

1930-ലെ ഗ്രീഷ്മകാലത്തു കൊണ്ണേർസ്രോയ്ത്തു സന്ദ ർശിച്ച ഒരു ബെർലിൻകുടുംബത്തിലെ ആറംഗങ്ങളും കത്തോ ലിക്കാസഭയെ ആശ്ലേഷിച്ചു. മേല്പറഞ്ഞ ബ്രൂണോ റോത്ത് ഷീൽഡു് ഇതിനു സാക്ഷിയത്രെ.

മെക്ക്ലെൻബർഗ്ഗ് കൗൺസിലർ പോൾ സ്റ്റോണ്ടോർ ഫിൻെറ മാനസാന്തരചരിത്രം അദ്ദേഹത്തിൻെറ മകൻ ഹെയിൻസ് 1963 മാർച്ച് 5-ാംനു ഇപ്രകാരം വിവരിച്ചു: "എൻെറ അപ്പൻ പ്രോട്ടസ്റ്റൻറും അമ്മ കത്തോലിക്കാ സഭാംഗവുമായിരുന്നു. അമ്മയും സഹോദരൻ ഹാൻസും

റ്ഷ്യൻ സമരമുഖത്തു മരിച്ചു. എല്ലാവരും ഒരേ സഭയി ലേക്കു മടങ്ങിക്കാണാൻ അമ്മ വളരെ ആഗ്രഹിച്ചു. അമ്മയ്ക്കു ഞങ്ങളെ പ്രേരിപ്പിക്കാൻ കഴിഞ്ഞില്ല; അതിനാൽ ഈ നിയോഗത്തിനുവേണ്ടി പ്രാർത്ഥിക്കാനും സഹനങ്ങൾ കാഴ്ച വയ്ക്കാനും റെസിലിനോടാവശ്യപ്പെട്ടു. ഞങ്ങൾ റെസിലി നെ സന്ദർശിച്ചു. അവിടെ ഞങ്ങൾ ദർശിച്ച സ്വാഭാവാതീത മായ രംഗങ്ങൾ ഞങ്ങളെ കത്തോലിക്കാ സഭയിലേക്കാ നയിച്ചു. 1933 മേയ് 17-ാംനു-യായിരുന്നു എന്റെ മാന സാന്തരം, 1933 ഡിസംബർ 30-ാംനു- അപ്പച്ചന്റെ മാനസാന്തരം. അന്ന് എനിക്കു 28 വയസ്സും അപ്പച്ചനു 60 വയസ്സും.''

മാനസാന്തരസമയത്തു പോൾ സ്ലോാണ്ടോർഫ് ഒരു കൗൺസിലറായിരുന്നു. 1933-ൽ പ്രോട്ടസ്റ്റന്റു പ്രദേ ശത്തു് ഒരുന്നതോദ്യോഗസ്ഥൻ കത്തോലിക്കാസഭയെ ആശ്ലേഷിക്കണമെങ്കിൽ നല്ല മനക്കരുത്തു വേണ്ടിയിരുന്നു. അന്ന് പുരോഗമനം ഇച്ഛിക്കുന്ന ഉദ്യോഗസ്ഥന്മാർ പള്ളി യിൽനിന്നും പട്ടക്കാരിൽനിന്നും മാറിനില്ക്കുന്ന കാലമായി രുന്നു. അന്യത്ര ചേർത്തിട്ടുള്ള പോൾ സ്ലോാണ്ടോർഫിന്റെ പ്രസ്താവനയിൽനിന്നു മാനസാന്തരത്തിനുണ്ടായിരുന്ന തടസ്സ ങ്ങൾ സ്പഷ്ടമായിക്കാണാം. കൊണ്ണേർസ്രോയ്ത്തിൽ കണ്ട സംഗതികൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ പ്രവർത്തിച്ചു; അവയുടെ ശക്തി അദ്ദേഹത്തെ സഭയിലേക്കു് ആകർഷി ക്കുകയുംചെയ്തു.

ഒരു യഹൂദവ്യാപാരി ഡോക്ടർ ബെത്തോ കാർപെ ൽസ് കൊണ്ണേർസ്രോയ്ത്തിനെപ്പററി ഫാദർ ഹെൽമുട്ട് ഫാഷെലിനോടു സംസാരിക്കുന്നതുകേട്ടു. കാർപെൽസ് ഫാ ദർ ഫാഷെലിനോടു് ഒരു കൊണ്ണേർസ്രോയ്ത്ത്സന്ദർശനം ക്രമപ്പെടുത്തികൊടുക്കാനാവശ്യപ്പെട്ടു. ഡോ. കാർപെൽസു്

ഒരു വെള്ളിയാഴ്ച ദർശനം മുഴുവനും കണ്ടു. അടുത്ത ശനിയാഴ്ചയും ഡോക്ടർ കാർപെൽസ് തെരേസിനെ സന്ദർശിച്ചു. 1933-ൽ അദ്ദേഹം എഴുതിയ ഒരു വിവരണം കൊണ്ണേർസ്രോയ്ത്തിന്റെ സ്വഭാവം മനസ്സിലാക്കാൻ പര്യാപ്തമായതുകൊണ്ടു് അതു് ഇവിടെ ചേർക്കുന്നു:

''ശനിയാഴ്ച വീണ്ടും ഞാൻ തെരേസിനെ കണ്ടു. വൈദികനുംകൂടെ ഉണ്ടായിരുന്നു. ഇന്നലെ അവൾ സഹനത്തിന്റെ ഒരു ഭയങ്കരചിത്രമായിരുന്നു; ഇന്നു് ആരോഗ്യവതിയായ ഒരു കർഷകബാലിക. ഏഴുകൊല്ലം ഭക്ഷണം കഴിച്ചിട്ടില്ലെന്നു് ആർക്കും തോന്നുകയില്ല. രണ്ടു മണിക്കൂർ നേരത്തെ സംഭാഷണത്തിനിടയിൽ മൂന്നു പ്രാവശ്യം അടുത്ത പള്ളിയിലേക്കുപോയി പുഷ്പങ്ങൾ ക്രമപ്പെടുത്തി. അവിടെ ഒരു കപ്പൂച്ചിൻ ധ്യാനം നടക്കുന്നുണ്ടായിരുന്നു. സൈസ് വിട്ട വളർച്ചയുള്ള ഒരു കുട്ടിയെന്നേ കണ്ടാൽ തോന്നുകയുള്ളൂ. മററു കർഷക ബാലികമാരെപ്പോലെ ഫലിതവും ചൊടിയുമുണ്ടു്.

''പ്രഥമനിമിഷം മുതൽ എനിക്കു ബോദ്ധ്യമുണ്ടായിരുന്നു ഈ ബാലിക ഒരു നുണച്ചിയല്ലെന്നു്. ജീവിതത്തിൽ ഇത്രയും സത്യസന്ധമായ ഒരു മുഖം ഞാൻ കണ്ടിട്ടില്ല.

''കൊണ്ണേർസ്രോയ്ത്തിൽ നടക്കുന്നതു സ്വാഭാവികമായി വ്യാഖ്യാനിക്കാവുന്നതല്ല; അതു സ്വഭാവാതീതമാണു്. മെത്രാനച്ചന്റെ അനുവാദത്തോടുകൂടെ രണ്ടാമതും മൂന്നാമതും നാലാമതും ഞാൻ അവളെ കണ്ടു; പല സ്ഥിതിയിലും ഞാൻ കണ്ടു.

''കത്തോലിക്കാസഭയിൽ ചേരണം, കൊണ്ണേർസ്രോയ്ത്തിൽവച്ചു ജ്ഞാനസ്നാനം സ്വീകരിക്കണമെന്നു ഞാൻ നിശ്ചയിച്ചു.

''ഞാൻ കൊണ്ണേർസ്രോയ്ത്തിൽ ചെന്നപ്പോൾ തെരേസ് സഹനാവസ്ഥയിലായിരുന്നു........പിറേറ ദിവസം രാവിലെ 5 മണിക്കു ഞാൻ ജ്ഞാനസ്നാനം സ്വീകരിച്ചു; തെരേസ് ആയിരുന്നു ജ്ഞാനസ്നാന മാതാവ്, അതിനുശേഷം വി. കുർബാനയുടെ സമയം മുഴുവനും തെരേസിൻെറ സമീപത്താണു ഞാൻ മുട്ടുകുത്തിയിരുന്നതു്. വൈദികൻ കൂദാശ വചനങ്ങൾ ഉച്ചരിച്ചപ്പോൾ സമുന്നതമായ ശാന്തതാവസ്ഥയിലേക്കു് അവൾ പ്രവേശിച്ചു.* പെട്ടെന്നു് അവൾ ഉണൎന്നു് എഴുന്നേല്ക്കാൻ ഭാവിച്ചു. വൈദികൻ തിരുവോസ്തി കൊണ്ടുവരുന്നു. പെട്ടെന്നു് ഓസ്തി കാണാതാകുന്നു.**

''എൻെറ പ്രഥമ ദിവ്യകാരുണ്യ സ്വീകരണം ശരിയല്ലെന്നു ലജ്ജാപൂർവ്വം ഏററുപറയാതെ നിവൃത്തിയില്ല. എൻെറ ശ്രദ്ധ മുഴുവനും തെരേസിൽ പതിഞ്ഞിരിക്കുയായിരുന്നു. ഞാൻ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു: തിരുവോസ്തി അപ്രത്യക്ഷമാകുന്നതു് എൻെറ കണ്ണുകൊണ്ടു ഞാൻ കണ്ടതാണു്, ഇതു ഞാൻ സത്യംചെയ്തു പറയാം.

''കൊണ്ണേർസ്രോയ്ത്തിൽ കണ്ടതും ആസ്വദിച്ചതുമായ സംഗതികളാണു് എന്നെ തിരുസ്സഭയിലേക്കാനയി

---

* നിരീക്ഷകൻെറ അജ്ഞതനിമിത്തമാണു് സമുന്നത പ്രശാന്തത എന്നു പ്രസ്താവിച്ചിട്ടുള്ളതു്. ദർശന ധ്യാനമായിരുന്നു അതു്. ക്രിസ്മസം വാരത്തിൽ ഈ അവസ്ഥ കൂദാശാവചനം മുതൽ വൈദികൻെറ ദിവ്യകാരുണ്യ സ്വീകരണംവരെ തുടരും. പിന്നീടാണു സമുന്നതമായ പ്രശാന്തത—ഗ്രന്ഥകർത്താവു്.

** മിസ്റ്റിക്കു ദിവ്യകാരുണ്യ സ്വീകരണത്തിലേ ഇങ്ങനെ സംഭവിക്കാറുള്ളൂ. പ്രസ്തുത വേളയിൽ ദിവ്യരക്ഷകൻ തിരുവോസ്തി വഹിച്ചുകൊണ്ടു വരുന്നതു് അവൾ കാണുന്നു.

ച്ചതു്; അല്ലാതെ വായിച്ചതും കേട്ടതുമായ സംഗതികളല്ല; കൊണ്ണേർസ്രോയ്ത്തുമായി ബന്ധപ്പെട്ടവരുടെ സംഭാഷണങ്ങളുമല്ല. എനിക്കു മാത്രമല്ല ഈ അനുഭവം: കൊണ്ണേർസ്രോയ്ത്തിലേക്കു ദിനംപ്രതി വരുന്ന മൂന്നൂറോ അഞ്ഞൂറോ എഴുത്തുകൾ ഇതിനു സാക്ഷ്യംവഹിക്കും. കൊണ്ണേർസ്രോയ്ത്തിൽ സഹസ്രക്കണക്കിനു് ആളുകൾ വിശ്വാസം കണ്ടെത്തുന്നു; അല്ലെങ്കിൽ വിശ്വാസം വീണ്ടും ആശ്ലേഷിക്കുന്നു. ദൈവ പരിപാലന നമ്മെ ഭരിച്ചുകൊണ്ടിരിക്കുന്നുവെന്നും ജീവിതം തീററയും കുടിയും സന്തോഷങ്ങളും മാത്രമല്ലെന്നുമുള്ളതിനു കൊണ്ണേർസ്രോയ്ത്ത് തെളിവാണ്''

കൊണ്ണേർസ്രോയ്ത്തിൽ നടന്നിട്ടുള്ള മാനസാന്തരങ്ങൾ എണ്ണിത്തിട്ടപ്പെടുത്താവുന്നതല്ല; കൊണ്ണേർസ്രോയ്ത്തിനു പുറമെ ലോകമാസകലമുണ്ടായിട്ടുള്ള മാനസാന്തരങ്ങൾ നമുക്കു ഗ്രഹിക്കാൻ മാർഗ്ഗവുമില്ല.

എല്ലാ മാനുഷികകാര്യങ്ങളിലുമെന്നപോലെ ഇവിടെയും തിരിച്ചടികളുമുണ്ടായിട്ടുണ്ട്. ഫാദർ നാബെറിന്റെ ഒരു പ്രസ്താവന കാണുക: ''1932 മേയ് 12: ഈയാഴ്ച ഒരു നവശിഷ്യനുവേണ്ടി തെരേസ് സഹനങ്ങൾ കാഴ്ചവയ്ക്കുകയായിരുന്നു. അവൻ മരിക്കുന്നതുവരെ അങ്ങനെ ചെയ്തുകൊണ്ടിരുന്നു.''

വളരെ സ്നേഹത്തോടുകൂടെ തെരേസ് രോഗികളെ ശുശ്രൂഷിച്ചിരുന്നു. 1947 വരെ കൊണ്ണേർസ്രോയ്ത്തിൽ ഡോക്ടർമാരോ നേഴ്സുമാരോ ഉണ്ടായിരുന്നില്ല. ഒരു ചെറിയ കുതിരവണ്ടി വാങ്ങി ചുററും സഞ്ചരിച്ച് തെരേസ്തന്നെ രോഗികളെ ശുശ്രൂഷിച്ചുപോന്നു. തന്നെ സന്ദർശിച്ചവരുടെ മുറിവുകൾ അവൾതന്നെ കെട്ടിക്കൊടുത്തുകൊണ്ടിരുന്നു. ഡോക്ടർ സീഡെൽ പലപ്പോഴും തെരേസിന്റെ സഹായം തേടിയിരുന്നു. തെരേസിന്റെ സമീപസ്ഥരായ

രോഗികളെ ചികിത്സിച്ചശേഷം ഡോക്ടർ സ്വീഡെൽ അവരെ ഉപദേശിച്ചിരുന്നു, തെരേസിനെക്കൂടി കാണാൻ.

കൊണ്ണേർസ്രോയ്ത്തിലെ ദൈവാലയം വളരെ സ്നേഹത്തോടും ഭക്തിയോടുംകൂടെ തെരേസ് അലങ്കരിച്ചിരുന്നു. എല്ലാം മനോഹരമായി നിർവഹിച്ചിരുന്നതിനാൽ ഏവരും അവളുടെ കൈവേലയെ പ്രശംസിച്ചിരുന്നു. ഈ ജോലിയ്ക്കിടയ്ക്കു കൊണ്ണേർസ്രോയ്ത്തിനു പുറമെ ഒരു ചെറിയ സ്ഥലം വാങ്ങി അവൾ ഒരു കുസുമോദ്യാനമുണ്ടാക്കി; അങ്ങനെ എല്ലാക്കാലത്തും സുന്ദര പുഷ്പങ്ങൾ ലഭിക്കാൻ സൗകര്യമുണ്ടായി.

ദരിദ്രരുടെ സംരക്ഷണത്തിനായി തെരേസ് തുടങ്ങിയ പ്രസ്ഥാനങ്ങളും അപ്രധാനങ്ങളല്ല. എങ്ങനെയെങ്കിലും പണം കൈവന്നാൽ അതു പ്രഥമത: അയൽക്കാരുടെ നന്മയ്ക്കായിട്ടാണു വിനിയോഗിച്ചിരുന്നതു്; അല്ലെങ്കിൽ ഇടവകപ്പള്ളിക്കുവേണ്ടി വിനിയോഗിച്ചുപോന്നു. യുദ്ധത്തിനു ശേഷം പള്ളിയുടെ കേടുപാടുകൾ തീർക്കാനും പള്ളിമണി വാങ്ങാനും അവൾ പിരിച്ചെടുത്ത പണം മനസ്സാക്ഷിപ്രകാരം ചെലവഴിച്ചു. പണം പിരിച്ചെടുത്തിരുന്നപ്പോഴെല്ലാം ഇങ്ങനെയൊരു സൂക്ഷ്മം അവൾക്കുണ്ടായിരുന്നു. അവൾക്കു വന്നിരുന്ന പല എഴുത്തുകളിലും പണമുണ്ടായിരുന്നു. ആ പണമെല്ലാം മിഷനു് അയച്ചുകൊടുക്കുകയാണു ചെയ്തതു്. സ്വീഡനിലെ പല പള്ളികൾക്കും അവൾ സഹായം അയച്ചുകൊടുക്കുകയുണ്ടായിട്ടുണ്ടു്.

ഒരു കാര്യം ഇവിടെ പ്രത്യേകം എടുത്തുപറയേണ്ടതുണ്ടു്. അതു് ഇടവകയെ സംബന്ധിക്കുന്നതുമല്ല. ഒരു മ്യൂണിക്കു വർത്തമാനപത്രത്തിന്റെ പ്രധാന പത്രാധിപരായിരുന്ന ഡോക്ടർ ഫ്രിററ്സ് ഗെർലിക്കു് 1927-ൽ കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചു. അദ്ദേഹം ഒരു കാൽ

വിനിസ്റ്റും പ്രോട്ടസ്റ്റൻറുകാരനായിരുന്നു. ഒരു സൂക്ഷ്മനിരീക്ഷകനും പ്രധാനപത്രാധിപസ്ഥാനത്തിരുന്നു നിരീക്ഷണവൈദഗ്ദ്ധ്യം വർദ്ധിപ്പിക്കുവാൻ സന്ദർഭം ലഭിച്ചിരുന്നവനുമായ ഡോക്ടർ ഗെർലിക്ക കൊണ്ണേർസ്രോയ്ത്തിൽ വല്ല കള്ളത്തരവുമുണ്ടെങ്കിൽ അതു പൊളിച്ചുകാണിക്കണമെന്ന ഉദ്ദേശത്തോടുകൂടെ വന്നതാണ്. സത്യസന്ധനായിരുന്ന പത്രാധിപർ കൊണ്ണേർസ്രോയ്ത്തിലെ സംഭവങ്ങൾക്കു സ്വാഭാവികനീതീകരണം കണ്ടില്ല. അദ്ദേഹം വി. പൗലോസിനെപ്പോലെ മുട്ടണിക്കിലേക്കു മടങ്ങിപ്പോയി. കുറേക്കഴിഞ്ഞു് അദ്ദേഹം സ്ഥാനമൊഴിയുകയും കൊണ്ണേർസ്രോയ്ത്തിനെപ്പററി രണ്ടു വലിയ പുസ്തകങ്ങൾ എഴുതുകയും ചെയ്തു. അവയെ ആശ്രയിച്ചാണ് ഈ ഗ്രന്ഥം രചിച്ചിട്ടുള്ളതു്.

കൊണ്ണേർസ്രോയ്ത്തിൽവച്ചു ഗെർലിക്ക് എറിക്ക വോൺ വാൾഡ്ബെർഗ് സൂസെയിൻ എന്ന രാജകുമാരനുമായി പരിചയപ്പെട്ടു. രാജകുമാരൻെറ ധനസഹായത്തോടുകൂടെ ഒരു പത്രം തുടങ്ങേണ്ട കാര്യത്തെപ്പററി ഗെർലിക്ക് രാജകുമാരനോടാലോചിച്ചു. ''സഹസ്രക്കണക്കിന് ആത്മാക്കൾ ചഞ്ചലചിത്തരാണ്'', എന്ന ഗെർലിക്കിൻെറ വാക്കുകൾ രാജകുമാരനെ സ്പർശിച്ചു. 1930 നും 1933 നും മദ്ധ്യേ രാജകുമാരൻ അഞ്ചുലക്ഷം മാർക്കു പത്രത്തിനുവേണ്ടി ചിലവാക്കി; അങ്ങനെ ''ഋജുപഥം'' (The Straight Way) എന്ന ഒരു പത്രം നടത്തി. ''സ്വാഭാവികനിയമപ്രസിദ്ധീകരണമന്ദിരം'' എന്നായിരുന്നു പ്രസാധകരുടെ നാമധേയം. മനുഷ്യാവകാശങ്ങൾ സംരക്ഷിക്കുകയായിരുന്നു അവരുടെ പരിപാടി.

ഋജുപഥത്തിൻെറ പത്രാധിപസമിതി സഹായിയെന്ന നിലയിൽ ഗെർലിക്ക് എന്നെയും കൊണ്ണേർസ്രോയ്ത്തി

ലേക്ക കൂട്ടിക്കൊണ്ടുപോയി തെരേസിൻെറ സമാധിസമയത്തു തെരേസിനോടു കുറെ ചോദ്യങ്ങൾ ചോദിപ്പിച്ചു. നാഷനൽ സോഷ്യലിസത്തിനും ബോൾഷെവിസത്തിനുമെതിരായി സമരം ചെയ്യാനുള്ള പ്രോത്സാഹനം തെരേസിൻെറ ഉത്തരങ്ങളിൽനിന്ന ഗെർലിക്കിനു ലഭിച്ചു. ഖണ്ഡിതമായ ആജ്ഞകളൊന്നുമുണ്ടായിരുന്നില്ല. സ്വാതന്ത്ര്യമനസ്സും വ്യക്തിപരമായ ഉത്തരവാദിത്വവും ഒരിക്കലും ഇല്ലാതാകുന്നില്ല. "കണ്ടാലും, ഇവയെല്ലാം അവസാനമായി ദിവ്യരക്ഷകനെതിരായിരിക്കും", എന്ന വാക്കുകൾ അദ്ദേഹത്തിനു ധാരാളം മതിയായിരുന്നു. അദ്ദേഹത്തിൻെറ നിലപാടു ശരിയാണെന്നും പ്രത്യാശയോടും ശരണത്തോടും കൂടെ മുന്നോട്ടു നീങ്ങണമെന്നും സ്പഷ്ടമായ മറുപടികൾ തെരേസ് നൽകിയിരുന്നു.

ഡോക്ടർ ഗെർലിക്ക് ഒരു സമരബുദ്ധിയാണ്; ദൃഢസ്വഭാവിയാണ്; എന്നാൽ ക്ഷമിക്കാനും ക്ഷമ ആവശ്യപ്പെടാനുമുള്ള ശിശുസഹജമായ സന്നദ്ധത അദ്ദേഹത്തിനുണ്ടായിരുന്നു. രാഷ്ട്രീയരംഗത്തോ സഹപ്രവർത്തകന്മാരുടെ ഇടയിലോ ഒരു തെററു വരുത്തിയാൽ ഉടനടി അദ്ദേഹം മാപ്പുചോദിക്കാതിരിക്കയില്ല. സമുന്നതശാന്തതയുടെ വേളയിൽ തെരേസ് ഒരിക്കൽ ഇപ്രകാരം പ്രസ്താവിച്ചു: "എല്ലാവരും ഒരു സ്വഭാവക്കാരല്ല; വിജയത്തിന് എല്ലാവരും ഒത്തൊരുമിച്ചു പ്രവൎത്തിക്കണം. ഈ ഉപദേശം സഹപ്രവൎത്തകരോടുള്ള തൻെറ പെരുമാററത്തിൽ വലിയ ഒരു വ്യതിയാനം വരുത്തിയെന്ന് അദ്ദേഹം തന്നെ പറയുകയുണ്ടായി. വാസ്തവത്തിൽ തെരേസിൻെറ ചില മറുപടികളാണ സഹപ്രവർത്തകരെ ഒററക്കെട്ടായി നിറുത്തിയത്.

'ഋജുപഥ'ത്തിൽ സഹയോദ്ധാവായിരുന്ന ഫാദർ ഇങ്ക്ബെർട്ട്നാബ്. കൊണ്ണേർസ്റ്റ്രോയ്ത്തുവഴിയാണ്

ഇവർ പരസ്പരം പരിചയപ്പെട്ടതു്. തെരേസിൻെറ സമാധിയുപദേശങ്ങളാണു നാഷണൽ സോഷ്യലിസത്തെ എതിക്കാൻ ഫാദർ നാബിനേയും പ്രേരിപ്പിച്ചതു്. ഗെർലിക്കു കത്തോലിക്കാസഭയെ ആശ്ലേഷിച്ചപ്പോൾ ഉപദേശിയുടെ പങ്കുവഹിച്ചതു ഫാദർ നാബാണു്; ഫാദർ വുട്ട്സായിരുന്നു ആത്മീയപിതാവു്. ഋജുപഥത്തിനെതിരായുണ്ടായ നീക്കത്തിൽ 1933 മാർച്ചു 9–ാംനു ഗെർലിക്കിനെ അറസ്റ്റു് ചെയ്തു തടങ്കലിൽവച്ചു; ജൂൺ 30-ാംനു വധിക്കുകയും ചെയ്തു.

1933–ലെ ഗ്രീഷ്മകാലത്തു ഫാദർ ഇങ്ക്ബെർട്ടിനു ഞാൻ ഒരു സമാധിയുപദേശം നൽകി. ''ഇങ്ക്ബെർട്ടിനോടു പറയൂ ഒളിക്കാൻ. ഇപ്പോഴൊന്നും നടന്നിട്ടില്ലെങ്കിലും രാഷ്ട്രീയരംഗത്തും മതരംഗത്തുമൊക്കെ ഇത്രയും മതി......'' ഇത്രയുമായപ്പോഴേക്കു സമാധിയുപദേശം നിന്നു. പിന്നീടു് എന്തുപറ്റുമെന്നു ചോദിച്ചപ്പോൾ മറുപടിയൊന്നുമുണ്ടായില്ല. ഫാദർ നാബ് നല്ലവണ്ണം മുഖം വടിച്ചു അൽമായ വസ്ത്രത്തിൽ രക്ഷപ്പെട്ടു. മററു രംഗങ്ങളിൽനിന്നും ഫാദർ ഇങ്ക്ബെർട്ടിനു് അതേ ഉപദേശം സിദ്ധിച്ചിരുന്നു. അന്നു രക്ഷപ്പെട്ടില്ലെങ്കിൽ പിറേറ ദിവസം അറസ്റ്റു് ചെയ്യപ്പെട്ടുമായിരുന്നു. 1935-ൽ വിദേശവാസത്തിനിടയ്ക്കു് അദ്ദേഹം മരിച്ചു. കൊണ്ണേർസ്രോയ്ത്തു ചരിത്രത്തിൻെറ പ്രധാന സാക്ഷികളായിരുന്നു ഇവർ രണ്ടുപേരും.

1937-ൽ ജെസ്റ്റാപ്പോ രഹസ്യപോലീസ് അഞ്ചു മണിക്കൂർ നേരത്തേക്കു് എന്നെ ചോദ്യം ചെയ്തു. നാഷനൽ സോഷ്യലിസത്തിനെതിരായി ധീരമായ നിലപാടെടുക്കാൻ ആരാണു ഗെർലിക്കിനെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നതെന്നായിരുന്നു ഒരു ചോദ്യം. ഒരാൾ തനിച്ചു

ഇത്രയും ധൈര്യം പ്രകാശിപ്പിക്കയില്ല. ''അദ്ദേഹം ഫാദർ ഇങ്ക്ബെർട്ട് നാബിൻെറ സ്നേഹിതനായിരുന്നുവെന്നു മാത്രം എനിക്കറിയാം'', ഞാൻ ഉത്തരം പറഞ്ഞു. ഫാദർ നാബ് അന്നു മരിച്ചിരുന്നു. ഇന്നു ചരിത്രവസ്തുതയിലേക്കു വിരൽ ചൂണ്ടാതിരിക്കാൻ എനിക്കു നിവൃത്തിയില്ലല്ലൊ.

## സമരാന്ത്യം

രണ്ടാം ലോകമഹായുദ്ധത്തിൻെറ അന്ത്യഘട്ടം കൊണ്ണേർസ്രോയ്ത്തിനു് എത്രയും വിപൽകരമായിരുന്നു. മററു സ്ഥലങ്ങളിൽ വലിയ യുദ്ധം കൂടാതെ ശത്രുസേന മുന്നോട്ടു നീങ്ങി. എന്നാൽ കൊണ്ണേർസ്രോയ്ത്തിൽ ഭയങ്കരസമരം നടന്നു. ''ലോകപ്രസിദ്ധമായ കൊണ്ണേർസ്രോയ്ത്തിനുവേണ്ടി ഭയങ്കരസമരമുണ്ടായിരിക്കണെ''മെന്നായിരുന്നു ജർമ്മൻ സൈന്യത്തിൻെറ അവസാന നിർദ്ദേശം.

1945 ഏപ്രിൽ 20-ാംനു ഹിററ്ലറിൻെറ പിറന്നാൾ ദിവസം കൊണ്ണേർസ്രോയ്ത്ത് അമേരിക്കർ പിടിച്ചെടുത്തു. ഒരാഴ്ചമുമ്പ് അവിടെ ഒരു ഡിവിഷൻ സേനയെ കാവൽ നിറുത്തിയിരുന്നു. കുറേ മാസങ്ങൾക്കുമുമ്പ് കോബ്ളെൻസിൽനിന്നു മുറിവേററവരെ കൊണ്ണേർസ്രോയ്ത്തിലേക്കു മാററിയിരുന്നു. അവർ ജനങ്ങളോടു മമതയിലായിരുന്നു. സൈനികനായകൻ പലപ്പോഴും തെരേസിനെ സന്ദർശിക്കുകയുണ്ടായിട്ടുണ്ട്. യുദ്ധത്തിൻെറ അവസാനഘട്ടത്തിൽ ഇവിടത്തെ സൈനിക ഡിവിഷൻ എതിർപ്പു പ്രകാശിപ്പിക്കാൻ തുടങ്ങി. അമേരിക്കർ വന്നുചേരുന്നതിനുമുമ്പു സൈനികനായകൻ റെസിലിനോടു സംസാരിക്കണമെന്നാവശ്യപ്പെട്ടു. ''വീട്ടിലില്ല, പള്ളിയിലായിരിക്കാം'' എന്നു് അവർ മറുപടി നല്കി. സൈനി

കനേതാവു ദൈവാലയത്തിൽപോയി പരിശോധിച്ചു. അവിടെയും അവളെ കണ്ടില്ല. അവൾ ഒളിവിലായിരുന്നു. വീട്ടും പള്ളിയും പരിസരങ്ങളും പരിശോധിക്കാൻതന്നെ അവർ തീരുമാനിച്ചു. തൽസമയം ക്ഷതസൈനികനേതാവും അപരസൈനികനേതാവും തമ്മിൽ വാക്കുതക്കമുണ്ടായി. ക്ഷതസൈനികനേതാവു റെസിലിനെ ശല്യപ്പെടുത്തേണ്ടാ എന്നു വാദിച്ചു. രണ്ടു നേതാക്കന്മാരും ഒരു ദ്വന്ദയുദ്ധത്തിനു പോർവിളിച്ചു; എന്നാൽ അതു നടന്നില്ല.

ഏപ്രിൽ 20-ാംനു- സൈനിക ഡിവിഷൻ കൊണ്ണേർസ്രോയ്ത്തു് അളക്കുന്നതു കണ്ടു. അതിൻെറ ഉദ്ദേശം ജനങ്ങൾക്കു മനസ്സിലായില്ല. ക്ഷതസൈനികരെ അറിയിക്കാതെ രാവിലെ നാലുമണിക്കു ജർമ്മൻ സൈനികഡിവിഷൻ പീരങ്കി കൊണ്ണേർസ്രോയ്ത്തിൻെറ നേക്കു തിരിച്ചു. 1200 മീററർ അകലെ നിന്നായിരുന്നു വെടി. സൈനികരുടെ ലക്ഷ്യം തെററിയില്ല. ഇടവകപള്ളിയിൽ വെടിയുണ്ട വീണു. മുപ്പതു ഷെൽ ഉദ്യാനത്തിൽ നിപതിച്ചു. നോയ്മൻഭവനത്തിൻെറ മേൽപുരയും മാതാപിതാക്കന്മാരുടെ മുറിയും തെരേസിൻെറ മുറിയും തകന്നു. വെടി വടക്കുകിഴക്കു നിന്നാണു വന്നതു്; അമേരിക്കർ പടിഞ്ഞാറുവശത്തായിരുന്നു. പീരങ്കിനാദം കേട്ടപ്പോൾ അമേരിക്കർ ഒരു വിമാനം അയച്ചു നിരീക്ഷണം നടത്തി; എന്നാൽ ജർമ്മൻ സൈനിക ഡിവിഷൻ അതു വെടിവച്ചു വീഴിച്ചു. അമേരിക്കരും വെടിതുടങ്ങി. ആഗ്നേയ ഷെല്ലുകൾ പള്ളിപ്പരിസരങ്ങളിലുള്ള ഒരു ഷെഡ്ഡിന്മേൽ പതിച്ചു. ആ ഷെഡ്ഡിൻെറ കീഴിൽ ഫെർഡിനൻറു നോയ്മൻ ഒരു ഒളിപ്പുര പണുതിരുന്നു. അന്നു് അതിൽ സഹോദരപുത്രരും പുത്രിമാരുമൊക്കെക്കൂടെ മുപ്പതുപേർ താമസിക്കുന്നുണ്ടായിരുന്നു.

ഫെർഡിനൻറു നോയ്മൻതന്നെ ചരിത്രം വിവരിക്കട്ടെ. ''ഞാൻ ഒളിപ്പുര പണുതിരുന്നതു ഒരു ബോമ്പു സംരക്ഷണകേന്ദ്രമായിട്ടല്ല. ഒരു താൽകാലിക താവളം മാത്രമായിട്ടാണ്. സംരക്ഷണനിരകൾ പിളന്നുകഴിയുമ്പോൾ കൊള്ളയും കവർച്ചയും തടയാനാണ് ഈ താവളമുണ്ടാക്കിയതു്. അതിനാൽ പ്രവേശനദ്വാരം തന്നെ ബാഹ്യദൃഷ്ടികൾക്കു ദൃശ്യമായിരുന്നില്ല. എല്ലാം മരംകൊണ്ടാണു പണുതിരുന്നതു്. അഗ്നിഭയം ഉണ്ടായിരുന്നില്ല. ഉപരിഭാഗത്തു് ഒരു വാതിലുണ്ടായിരുന്നു. അതിൽക്കൂടെ പുറത്തുവന്നു ഗോവണിയിൽക്കൂടെ ഇറങ്ങാനായിരുന്നു പ്ലാൻ. ഷെല്ലിനു തീപിടിച്ചതോടുകൂടി എൻെറ താവളത്തിനും തീപിടിച്ചു. പ്രധാന വാതിലിൽക്കൂടെ പുറത്തുകടക്കാൻ വഹിയാതായി. റെസിൽ പുക മണത്തറിഞ്ഞു; പുറമെ അഗ്നിവ്യാപിച്ചിരിക്കുന്നതും അവൾ കണ്ടു. അവൾ ഓടിവന്നു കുട്ടികളെയെല്ലാം പുറത്തുകടത്തി. വാതിൽ തുറന്നതോടുകൂടി തീ പടന്നു. റെസിൽ പുറത്തേക്കു തീയിൽക്കൂടെയാണു കടന്നതു്; എന്നാൽ വസ്ത്രം തെല്ലു കരിഞ്ഞതേയുള്ളു. ഗോവണിയിലെത്തിയപ്പോൾ കൂടെനിന്നവർ അവളുടെ വസ്ത്രത്തിലെ തീ കെടുത്തി. താവളത്തിൽ സൂക്ഷിച്ചിരുന്നവയൊന്നും രക്ഷപ്പെടുത്താൻ കഴിഞ്ഞില്ല. വീട്ടുസാമഗ്രികളും പ്രമാണങ്ങളും എഴുത്തുകളും കുറേ കുർബാനക്കുപ്പായങ്ങളും അരുളിക്കയുംകൂടെ താവളത്തോടൊപ്പം നഷ്ടപ്പെട്ടു. എല്ലാവരും പുറത്തുകടന്നപ്പോൾ അഗ്നിപ്രളയമാണ് അവർ കണ്ടതു്. കൊണ്ണേർസ്രോയ്ത്തിലെ ഭവനങ്ങളിൽ നാലിലൊന്നും ദഹിച്ചുപോയി അല്ലെങ്കിൽ കേടുവന്നു.

സന്ധ്യയായപ്പോൾ വൽഡ്സാസ്സനെർ തെരുവീഥിയിൽ താമസിച്ചിരുന്ന ഫോറസ്റ്റ് ഓഫീസർ വന്നു ഫാദർ നാബെറിനേയും റെസിലിനേയും കുടുംബത്തേയും അദ്ദേഹ

ത്തിൻെറ വീട്ടിലേക്ക ക്ഷണിച്ചു. ഈ ക്ഷണം പ്രിയംകരമായിരുന്നു. ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ അമേരിക്കർ പട്ടണത്തിൽ പ്രവേശിച്ചുവെന്നു കേട്ടു. അവർ ഒഴിഞ്ഞ വീടുകളിലൊക്കെ താമസമാക്കി. എവിടെയും കുഴഞ്ഞുമറിഞ്ഞു കിടന്നിരുന്നു. ഫാദർ നാബെറും റെസിലും വന്നതോടെ അമേരിക്കർ സ്ഥലംവിട്ടു. എല്ലാം ക്രമമായി. ''അവർ മാതാപിതാക്കന്മാരുടെ ഭവനത്തിലും പ്രവേശിച്ചു; എന്നാൽ ഒന്നും തൊട്ടിട്ടില്ലായിരുന്നു. പീരങ്കിവെടികൊണ്ടുണ്ടായ നാശം മാത്രമെ ദൃശ്യമായിരുന്നുള്ളു. മുന്നണി സേന കടന്നുപോയ ഉടനെ അമേരിക്കൻ സൈനികലേഖകൻ ജോർഡൻ സ്ഥലത്തെത്തി. അദ്ദേഹം യുദ്ധത്തിനു മുമ്പു റെസിലിനെ സന്ദർശിച്ചിട്ടുള്ള ആളായിരുന്നു. അമേരിക്കൻ സൈനികനായകനും അവിടെ വന്നുചേന്നു. പട്ടണത്തിൽ നടന്ന അനാശാസ്യ സംഭവങ്ങൾക്ക് അവർ ക്ഷമാപണം ചെയ്തു. കൊണ്ണേർസ്രോയ്ത്തും പരിസരങ്ങളും സംരക്ഷിക്കാൻ സൈനികനേതാവിൻെറ പ്രത്യേക കല്പന ഉണ്ടായിരുന്നു. സ്ഥലപരിശോധനയ്ക്കുവിട്ട വിമാനം വെടിവെച്ചു വീഴ്ത്തുകയും പ്രതിരോധം പ്രകാശിപ്പിക്കുകയും ചെയ്തുകൊണ്ടാണ് ഈ നാശനഷ്ടങ്ങളുണ്ടായതു്. ജോർഡൻ പിന്നീടു ദൈവശാസ്ത്രം പഠിച്ചു് 1950-ൽ ഒരു ബെനഡിക്ററൻ വൈദികനായി, അദ്ദേഹം റെസിലിനോടുള്ള പരിചയം പരിപാലിച്ചുപോന്നു.

''നാശത്തിൻെറ വലിയ ഭാഗവും ജർമ്മൻ പ്രതിരോധ സൈനികരാണു വരുത്തിയതു്. ക്ഷതസൈനിക സമൂഹത്തിലെ മൂന്നു നാലു ആളുകൾക്കു പുറമെ, കൊണ്ണേർസ്രോയ്ത്തിൽ ഏതാനും മരണവും കൂടിയുണ്ടായി. ജർമ്മൻ സൈന്യത്തിൽനിന്നു പലായനം ചെയ്തവരിൽനിന്നു മനസ്സിലായി ആ സൈനികഗണത്തിൻെറ വെടിക്കോപ്പുകൾ തീന്നു

പോയെന്നു്. മററു താവളങ്ങളിൽനിന്നു വെടിക്കോപ്പുകൾ സമ്പാദിക്കുവാൻ പരിശ്രമിച്ചെങ്കിലും അതു സാദ്ധ്യമായില്ല. അവരെല്ലാം അതിനകം സ്ഥലം വിട്ടിരുന്നു. ഇതു മനസ്സിലായപ്പോൾ ജർമ്മൻ പ്രതിരോധനിര കൊണ്ണേർസ്രോയ്ത്തിൽനിന്നു വിട്ടുപോയി.

''അടുത്ത ആഴ്ചകളിൽ റെസിലിനു പൊരിഞ്ഞ പണിയായിരുന്നു. ക്ഷതപ്പെട്ടവരെ ശുശ്രൂഷിക്കേണ്ടിയിരുന്നു. അമേരിക്കൻ പടയാളികൾ ധാരാളമായി വന്നെത്തി; അവർ വളരെ സൂക്ഷ്മത്തോടെ ഭംഗിയായി പെരുമാറി; റെസിലിന്റെ ജോലിയിൽ അവർ ഉത്തമ സഹായികളായിരുന്നു.

## രണ്ടാം ലോകമഹായുദ്ധത്തിനുശേഷം തെരേസിന്റെ അനുഭവങ്ങൾ

1951–ൽ കൊണ്ണേർസ്രോയ്ത്തിനടുത്തു ഫോക്കൻഫീൽഡിൽ വൈദികശിക്ഷണാലയത്തിനു് തെരേസ് ഒരു സ്ഥലം വാങ്ങി. ഈ സ്ഥലം വൾഡാസ്സൻ ആശ്രമം വകയായിരുന്നുവെന്നും ആശ്രമം നിറുത്തിയശേഷം അതു സ്വകാര്യവ്യക്തികളുടെ ഉടമയിലായിരുന്നുവെന്നും ഉടമസ്ഥർ അതു വില്ക്കാനാഗ്രഹിക്കുന്നുവെന്നും അവൾ കേട്ടു. ആദ്യം അതിൽ ഒരു ശ്രദ്ധയും പതിച്ചില്ല. പിന്നീട് അതു് ഒരു സെമ്മിനരിക്കുകൊള്ളാമെന്നു് ആരോ പറഞ്ഞപ്പോൾ അവൾ അതു വാങ്ങിക്കുവാനാഗ്രഹിച്ചു, താമസിയാതെ എറിക്കു വോൺവാൾഡ്ബഗ്ഗ് കൊണ്ണേർസ്രോയ്ത്തിലേക്കു വരാനിടയായി. അദ്ദേഹം റെസിലിനോടു ചോദിച്ചു വല്ലതും ആവശ്യമുണ്ടോ എന്നു്. തന്റെ സ്വന്തം ആവശ്യത്തിനൊന്നും വേണ്ടതില്ലെന്നും എന്നാൽ ഫോക്കെൻഫീൽഡിൽ ഒരു സെമ്മിനരിക്കു സ്ഥലം വാങ്ങേണ്ടതുണ്ടെ

ന്നും അവൾ പ്രസ്താവിച്ചു. ഇതിനു വലിയ ഒരു സംഖ്യ ആവശ്യമായിരുന്നതുകൊണ്ടു് ആലോചിച്ചു് ഉത്തരം പറയാമെന്നു് അദ്ദേഹം മറുപടി പറഞ്ഞു. ''റെസിൽ,'' അദ്ദേഹം തുടൎന്നു, ''എന്റെ വനങ്ങളിൽനിന്നു ഫ്രഞ്ചുകാർ ഒരു ദശലക്ഷം മാൎക്കിനുള്ള മരം വെട്ടിയെടുത്തിട്ടുണ്ടു്. ഞാൻ കോടതിയിൽ കൊടുത്തിട്ടുള്ള അന്യായമനുസരിച്ചു് ഒരു തീരുമാനം ലഭിക്കുകയാണെങ്കിൽ, ഫോക്കെൻ ഫീൽഡു നിനക്കു ഞാൻ വാങ്ങിത്തരാം.'' ''ളൂജ്ജപഥ''ത്തിനും മററു് ഉപവി പ്രവൃത്തികൾക്കും രാജകുമാരൻ അനുഷ്ഠിച്ചിട്ടുള്ള ത്യാഗങ്ങൾ റെസിൽ മനസ്സിലാക്കിയിരുന്നു. ആകയാൽ റെസിൽ സമയം ഒട്ടും കളഞ്ഞില്ല. യുദ്ധാനന്തരം പല പ്രസിദ്ധ അമേരിക്കരും കൊണ്ണേൎസ്രോയ്ത്തു സന്ദൎശിക്കുകയുണ്ടായി. രാജകുമാരനും ഫോക്കെൻ ഫീൽഡിനും വേണ്ടി ഒരു യാചന നടത്താമെന്നു തീരുമാനിച്ചു. തെരേസും പിതാവുംകൂടി ചില അമേരിക്കരെ കണ്ടു; സംഗതി വിജയിച്ചു. രാജകുമാരന്റെ കാര്യങ്ങൾ ശരിയായി. ഫോക്കെൻ ഫീൽഡു് വാങ്ങാനുള്ള പണം സെൻറു് ഫ്രാൻസിസ്സ് ദെസാലെസ്സിന്റെ ഓബ്ലെററ്സ് സഭക്കാരെ രാജകുമാരൻ ഏല്പിച്ചു. വൈകിയ ദൈവവിളി പ്രോത്സാഹിപ്പിക്കാനുള്ള ഒരു വിദ്യാലയം അവർ അവിടെ സ്ഥാപിച്ചു; അവിടെനിന്നു പല വൈദികരും പുറത്തുവന്നു കഴിഞ്ഞു.

യുദ്ധാനന്തരവേളയിൽ നോയ്മൻ കുടുംബത്തിനു വലിയ നഷ്ടങ്ങൾ അനുഭവപ്പെട്ടു. 1949 സെപ്തംബർ 5-ാംനു- തെരേസിന്റെ സഹോദരൻ എങ്കെൽബെർട്ടു് ദീൎഘമായ ഒരാലസ്യത്തിനുശേഷം മരിച്ചു. തെരേസാണു സഹോദരനെ ദീൎഘകാലം ശുശ്രൂഷിച്ചതു്; കുറേക്കാലം അയാൾ മൂൎഛയിലായിരുന്നു. 1949 ഡിസംബർ

9-ാംനു തെരേസിന്റെ അമ്മ അന്നാ ദിവംഗതയായി അവരുടെ ശവസംസ്കാരദിനം ഫാദർ നാബെറും റെസിലും ഞാനും മരണത്തേയും മരണാനന്തരജീവിതത്തേയുംപററി ദീർഘമായി സംസാരിച്ചു. നിത്യസൗഭാഗ്യം നിത്യവിശ്രമമായിട്ട ഭാവനം ചെയ്യുക എനിക്കു പ്രയാസമാണെന്നും നിത്യജീവൻ എന്ന പദമാണ് എനിക്ക് ഇഷ്ടമെന്നും ഞാൻ പറഞ്ഞു. "ദൈവത്തിന്റെ പ്രവൃത്തികളിലുള്ള നിത്യമായ ഭാഗഭാഗിത്വമാണു നിത്യസൗഭാഗ്യമെന്നു ഞാൻ കരുതുന്നു. ഉണ്ടായിട്ടുള്ളവയും ഉള്ളവയും ഉണ്ടാകാനിരിക്കുന്നവയും ദൈവത്തിൽ നാം കാണുന്നു" ഫാദർ നാബെർ അഭിപ്രായപ്പെട്ടു. "അല്ല, എന്റെ അപ്പാ" റെസിൽ പറഞ്ഞു, "ഉണ്ടാകാവുന്നവയുംകൂടെ നാം ദർശിക്കുന്നു."

പത്തു കൊല്ലത്തിനുശേഷം, 1959 മേയ് 1-ാംതീയതി അയിക്കൂസ്റ്റാററിൽവച്ചു ഓട്ടി നോയിമനും മരിച്ചു അവൾ പ്രൊഫസർ വുട്ട്സിന്റെ ഗൃഹവിചാരികയും ഫ്രാൻസിസ്കൻ മൂന്നാംസഭയുടെ അദ്ധ്യക്ഷയുമായിരുന്നു. അന്തിമനാളുകളിൽ റെസിൽ ഓട്ടിയുടെകൂടെയാണു ചെലവഴിച്ചതു്. മരണനേരത്തു് ദിവ്യരക്ഷകൻ മഹത്വപൂർവ്വം എഴുന്നള്ളുന്നതും സോദരിയുടെ പ്രകാശദീപ്തമായ ആത്മാവിനെ തന്റെകൂടെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുന്നതും റെസിൽ ദർശിച്ചു. ദർശനവേളയിൽ തെരേസ് ഇപ്രകാരം വിലപിച്ചുകൊണ്ടിരുന്നു: "എന്നേയുംകൂടെ കൊണ്ടുപോകുക." അനന്തരം അവൾ ആനന്ദതുന്ദിലയായി; സഹോദരിയുടെ മരണം അവളെ സന്തപ്തയാക്കിയില്ല.

അതേവർഷം നവംബർ 26-ാംനു 87-ാമത്തെ വയസ്സിൽ ഫെർഡിനാൻറ് നോയ്മനും മരിച്ചു. രോഗം ഹ്രസ്വമായിരുന്നു. പിന്നീട് സ്വഭവനത്തിൽ തെരേസിനോടുകൂടെ താമസിക്കാൻ സഹോദരീ സഹോദരന്മാരുമുണ്ടായിരുന്നില്ല.

തന്നിമിത്തം ഫാദർ നാബെർ ജോലി രാജിവച്ചു നോയ്മ ന്റെ ഭവനത്തിൽ ഒരു ഭാഗത്തു താമസിക്കാൻ നിശ്ചയിച്ചതു റെസിലിനു വലിയ ആശ്വാസമായി. അന്നു ഫാദർ നാബെറിനു വയസ്സ് 90 ആയിരുന്നു. അദ്ദേഹത്തിന്റെ ഗൃഹവിചാരിക റെസിലിന്റെ സഹോദരി മരിയാ ആയിരുന്നതുകൊണ്ട് ഈ താമസംമാററം സർവ്വഥാ ആശ്വാസകരമായിരുന്നു.

1962-ൽ റീജെൻസ്ബർഗ്ഗ് രൂപതയുടെ മെത്രാനായി റുഡോൾഫ് ഗ്രാബെർ ചാർജ്ജെടുത്തു. ഭരണമേററയുടനെ മെത്രാനച്ചനും രൂപതയ്ക്കും വേണ്ടി പ്രാർത്ഥിക്കാൻ ഒരു നിത്യാരാധനാമഠം സ്ഥാപിക്കണമെന്നുള്ള ആഗ്രഹം അദ്ദേഹം പ്രകാശിപ്പിച്ചു. തെരേസ് അതിന്റെ സ്ഥാപനത്തിനുള്ള പരിശ്രമം ഉടനെ തുടങ്ങി. തെരേസും ഫാദർ നാബെറുംകൂടി ബോഡനീസ് ഡിസ്ത്രിക്ടിലെ ഒരു ഗുണകാംക്ഷിയെ സന്ദർശിച്ചു തങ്ങളുടെ ആഗ്രഹം പ്രകാശിപ്പിച്ചു. അദ്ദേഹം ഉദാരമായ സംഭാവന വാഗ്ദാനവും ചെയ്തു. ഒരാഴ്ച അവർ അവിടെ താമസിച്ചു. ഈ അന്തിമ യാത്രയിൽ ക്രിസ്തീയ സഭകളുടെ ഐക്യത്തിനുള്ള സെക്രട്ടേറിയേററിന്റെ അദ്ധ്യക്ഷനായ കർദ്ദിനാൾ അഗസ്റ്റിൻ ബെയാ തിരുമേനിയെ തെരേസ് കണ്ടു. കർദ്ദിനാൾ സൂനഹദോസിന്റെ ഉദ്ദേശത്തെപ്പററി സംസാരിച്ചു. മററു പലരേയുംപോലെ കർദ്ദിനാളും സൂനഹദോസിന്റെ വിജയത്തിനും തിരുമേനിയുടെ ഉദ്ദേശങ്ങൾക്കായും പ്രാർത്ഥിക്കുവാൻ തെരേസിനോടഭ്യർത്ഥിച്ചു.

ഈ സന്ദർശനം കഴിഞ്ഞു മടങ്ങിവന്നിട്ട് അധികം താമസിയാതെ തെരേസ് മരിച്ചുവെങ്കിലും തെരേസിന്റെ ഗുണകാംക്ഷി നിത്യാരാധനമഠം സ്ഥാപിക്കുന്നതിന് എല്ലാ

സഹായങ്ങളും നൽകി. ലോകമാസകലം പലരും വലുതും ചെറുതുമായ സമ്മാനങ്ങൾ നല്കിക്കൊണ്ടിരുന്നുവെന്നതു് ആരെയും വിസ്മയിപ്പിക്കാതിരിക്കയില്ല. ആശ്രമത്തിനും ആരാധനക്കപ്പേളയ്ക്കും വേണ്ട പണം ചുരുങ്ങിയ മാസങ്ങൾക്കുള്ളിൽ ലഭിച്ചു. 1963 ഏപ്രിൽ 28-ാംനു- ഞായറാഴ്ച രൂപതാദ്ധ്യക്ഷൻ മഠത്തിനു കല്ലിട്ടു. കൊച്ചുത്രേസ്യാ പുണ്യവതിയെ വാഴ്ത്തപ്പെട്ടവൾ എന്നു വിളിച്ചതിന്റെ 40-ാം വാർഷികം ആണെന്നു പിന്നീടു് മനസ്സിലായി. വാസ്തവത്തിൽ ആ വാർഷികം 29-ാംനു- ആയിരുന്നു. അതു പരിഗണിച്ചു മഠത്തിനു തെരേസിയാനും എന്നു പേരിട്ടു.

അന്നത്തെ പൊന്തിഫിക്കൽ കുർബാനയുടെ ഇടയ്ക്കു് മെത്രാനച്ചൻ ചെയ്ത പ്രസംഗത്തിൽ ആരാധനമഠം സ്ഥാപിക്കാൻ തന്നെ പ്രേരിപ്പിച്ച സംഗതികളെപ്പററി അദ്ദേഹം പ്രസംഗിച്ചു. പാരീസിൽ മോന്തു്മാത്തറിലുള്ള തിരുഹൃദയ ബസിലിക്കാ സന്ദർശിച്ചപ്പോൾ അവിടെ ഉല്ലേഖനം ചെയ്തിരുന്ന വാക്കുകൾ Gallia Poenitens et Grata et Devota (ദൈവത്തിനു സമർപ്പിതവും കൃതജ്ഞതാനിർഭരവും അനുതപ്തയുമായ ഫ്രാൻസ്) തന്നെ അത്യധികം സ്പർശിച്ചുവെന്നു അദ്ദേഹം പ്രസ്താവിച്ചു. അദ്ദേഹം തന്നോടുതന്നെ ചോദിച്ചു: 'പാശ്ചാത്യരായ അയൽക്കാരേക്കാൾ നമ്മൾ കൂടുതൽ നിർദ്ദോഷികളാണോ?' അന്നു മുതൽ പരിഹാരാർത്ഥം ഒരു നിത്യാരാധനമഠം സ്ഥാപിക്കണമെന്നുള്ള ആഗ്രഹം അദ്ദേഹത്തിനുണ്ടായി. മെത്രാനായ ഉടനെ തന്റെ ആഗ്രഹം തെരേസ് നോയ്മനെ എഴുതി അറിയിച്ചു. ഒരു നിത്യാരാധനമഠം സ്ഥാപിച്ചു മെത്രാനച്ചനും രൂപതയ്ക്കും വേണ്ടി പ്രാർത്ഥിക്കുവാൻ ഒരു ഗണം സഹോദരിമാരുണ്ടായാൽ വലിയ ഒരനുഗ്രഹമായിരിക്കുമെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. തെരേസ് അത്യുത്സാഹത്തോടെ ആ

നിർദ്ദേശം സ്വീകരിച്ചു. റീജെൻസ് ബർഗ്ഗിലെ കർമ്മല സഹോദരിമാരും പല ഗുണകാംക്ഷികളും അവരുടെ സഹായത്തിനെത്തി. മഠസ്ഥാപനത്തിൻെറ ഭാരം തെരേസ് സ്വന്തം തോളിലെടുത്തു. പ്രതിബന്ധങ്ങളോരോന്നായി നീങ്ങി. മഠത്തിനുള്ള സ്ഥലം ഇനാമായികിട്ടി. എന്നാൽ മഠം ആരംഭിക്കുന്നതിനുമുമ്പു തെരേസ് മരിച്ചു. ഗോതമ്പു മണിപോലെ തെരേസ് മണ്ണടിഞ്ഞശേഷം നൂറുമേനി വിളവുണ്ടായി. പിതാവിനെ സത്യമായും ആന്തരികമായും ആരാധിക്കാനുള്ള ഒരു സ്ഥാപനം പൊന്തിവന്നു.

മഠത്തിനു കല്ലിട്ടിട്ട് ആറുമാസം കഴിഞ്ഞപ്പോഴേക്ക് അവിടെ താമസമായി. ലോകസമാധാനത്തിനും സുനഹദോസിനുംവേണ്ടി 1963 സെപ്റ്റംബർ 22-ാംനു- പ്രാർത്ഥനയുടേയും പ്രായശ്ചിത്തത്തിൻേറയും ദിവസമായി ആചരിക്കുവാൻ ബിഷപ്പു ഗ്രാബെർ ആഹ്വാനം നല്കിയിരുന്നു. കൊണ്ണേർസ്റ്റ്രോയ്ത്തു മഠവും ആരാധനക്കപ്പേളയും ആശീർവ്വദിക്കാൻ ആ ദിവസംതന്നെ അദ്ദേഹം തിരഞ്ഞെടുത്തു. അമ്പതിനായിരത്തോളം വിശ്വാസികൾ കൊണ്ണേർസ്റ്റ്രോയ്ത്തിൽ തടിച്ചുകൂടി. പൂർവ്വകാലത്തു ദുഃഖവെള്ളിയാഴ്ചകളിലല്ലാതെ ഇത്രയധികം ജനം അവിടെ എത്തിയിട്ടില്ല. ഏഴു മെത്രാന്മാർ വി. കുർബാന സമർപ്പിച്ചു. ലെയിറിയാഫാത്തിമായിലെ മെത്രാൻ വെനാസിയോ പോർത്തുഗീസു ഭാഷയിൽ പ്രസംഗിച്ചു; അദ്ദേഹത്തിൻെറ സെക്രട്ടറി അപ്പോൾത്തന്നെ അതു ജർമ്മൻ ഭാഷയിലേക്കു വിവർത്തനം ചെയ്തു പ്രഭാഷണം നടത്തി. ബിഷപ്പു ഗ്രാബെർ മഠവും ആരാധനക്കപ്പേളയും ആശീർവ്വദിച്ചു. നിത്യാരാധനയുടെ സമാരംഭമായി അദ്ദേഹംതന്നെ കെടാവിളക്കിൽ ദീപം കൊളുത്തി.

തെരേസിന്റെ ശവസംസ്കാരത്തിന്റെ വാഷികദിവസം മഠവും ദൈവാലയവും ആശീർവ്വദിക്കാൻ സാധിച്ചതു് ഏതാണ്ടു് ഒരത്ഭുതംതന്നെയാണെന്നു ഗ്രാബെർ മെത്രാനച്ചൻ പ്രസ്താവിച്ചു. ഉച്ചകഴിഞ്ഞു തടിച്ചുകൂടിയ ആരാധകരോടായിരുന്നു പ്രധാന പ്രസംഗം ചെയ്തതു്. നിത്യാരാധന മഠം സ്ഥാപിച്ചതിന്റെ ഉദ്ദേശ്യം ബിഷപ്പു ഗ്രാബെർ ആ പ്രസംഗത്തിൽ വ്യക്തമാക്കി ആധുനികലോകം അഭിമുഖീകരിക്കുന്ന വിപത്തുകൾ അദ്ദേഹം ചിത്രിച്ചു. പൂർവ്വദേശങ്ങൾ നിരീശ്വരത്വംകൊണ്ടു നശിക്കുന്നു. ബോൾഷെവിസത്തിന്റെ സാംസ്കാരികഫലമായി സാമ്പത്തികവും മതാത്മകവുമായ അധഃപതനം പാശ്ചാത്യരാജ്യങ്ങളെ ബാധിച്ചിരിക്കുന്നു. ലൗകികജീവിതത്തിനുള്ള കൊതിയും ആധുനികജീവിതത്തിലെ ശൃംഗാരവാഴ്ചയും ത്യാഗത്തിന്റെ കുറവും ആദർശങ്ങളുടെ അഭാവവും തന്നെ എവിടെയും.

അദ്ദേഹം ഇങ്ങനെ സമാപിച്ചു: ''സമരം പെട്ടെന്നു പൊട്ടിപ്പുറപ്പെടാതിരിക്കാൻ മോസ്കോയും വാഷിങ്ങ്ടണും തമ്മിൽ സംസാരിക്കാനുള്ള ഒരു ഫോൺ ലൈൻ സ്ഥാപിച്ചിട്ടുണ്ടു്. രണ്ടു ലോകശക്തികൾക്കു് അങ്ങനെ പരസ്പരം ആശയവിനിമയം ചെയ്യാമല്ലൊ. ഇതുകൊണ്ടു വല്ല ഫലമുണ്ടാകുമോ? എനിക്കറിഞ്ഞുകൂടാ. കത്താവു് ഒരു ഫോൺ ലൈൻ സ്ഥാപിച്ചിട്ടുണ്ടു്. അതു രണ്ടു വൻകരകളെമാത്രം ബന്ധിക്കുന്നതല്ല; അതു ഭൂമിയേയും സ്വർഗ്ഗത്തേയും ബന്ധിക്കുന്നതാണു്; ജപമാലയിലെ മുത്തുമണികളെ ബന്ധിക്കുന്ന ലൈനാണു്. മോസ്കോയിൽനിന്നു വാഷിങ്ങ്ടണിലേക്കുള്ള ലൈനിനേക്കാൾ വളരെയേറെ ബലിഷ്ഠമാണിതു്. ''മനുഷ്യവർഗ്ഗത്തിന്റെ ഈ വിപൽഘട്ടത്തിൽ ഞങ്ങൾക്കുവേണ്ടി പ്രാത്ഥിക്കണമേ,'' എന്നു ലക്ഷോപലക്ഷംപേർ പ്രാത്ഥിച്ചാൽ സ്വർഗ്ഗസ്ഥനായ

പിതാവു നമ്മളെ ശ്രവിക്കാതിരിക്കുമോ? ഇതിനാലത്രെ നാം ഒരുമിച്ചുകൂടിയിട്ടുള്ളതു്; ഇതിനാണു് ആരാധനാ ദൈവാലയം നിർമ്മിച്ചിരിക്കുന്നതു്; ഇതിനാണു കെടാവിളക്കു കത്തിച്ചിരിക്കുന്നതു്. രൂപതയുടെ നവീകരണത്തിനും ലോകത്തിൻെറ രക്ഷയ്ക്കുംവേണ്ടി ഈ പരിശുദ്ധ സ്ഥലത്തു നിന്നു് ഓജസ്സും ദൈവസ്നേഹാഗ്നിയും പുറത്തുവരണം.

തെരേസിൻെറ അന്തിമനാളുകളിലെ പ്രവർത്തനങ്ങൾ അവളുടെ പ്രവർത്തനങ്ങൾക്കു മകുടംചാർത്തുന്നവയാണു്: സുനഹദോസിനുവേണ്ടിയുള്ള പ്രാർത്ഥനയും നിത്യാരാധനയ്ക്കുള്ള മഠവും. ഇതു ദൈവപരിപാലനയിൽ സംഭവിച്ചതുതന്നെയായിരിക്കണം.

## തെരേസിൻെറ മരണം

തെരേസിൻെറ ഹൃദയം വളരെ കാലമായിട്ടു് ശരിയായി പ്രവർത്തിച്ചിരുന്നില്ല. ഇടയ്ക്കു കിതപ്പും ചങ്കിടിപ്പും ഉണ്ടാകുമായിരുന്നു. ഈദൃശ ഹൃദ്രോഗം (Angina Pectoris) പെട്ടെന്നുള്ള മരണത്തിലാണു കലാശിക്കാറുള്ളതു്; എന്നാൽ തെരേസിനെ പലപ്പോഴും ഇങ്ങനെ ദർശിച്ചിട്ടുള്ളതാകയാൽ അടുത്തെങ്ങും മരിക്കുമെന്നു് ആരും കരുതിയിരുന്നില്ല.

ഒരു കൊല്ലമായിട്ടു് അവൾ ദീർഘയാത്രയൊന്നും ചെയ്യുകയുണ്ടായിട്ടില്ല. എന്നാൽ ആരാധനമഠത്തിൻെറ കാര്യം ഏറെറടുത്ത നാൾമുതൽ സ്വന്തം ആരോഗ്യത്തെപ്പററി അവൾ ചിന്തിച്ചിട്ടില്ല. ഉടനെതന്നെ ഒരു യാത്ര പ്ലാൻചെയ്തു നടത്തി. തിരിച്ചുവന്നശേഷം 1962 സെപ്റ്റംബർ 13–ാംനു ഇടവകപ്പള്ളിയിലെ മിഷൻ കുരിശും അതിൻെറ ചുവട്ടിലുണ്ടായിരുന്ന വ്യാകുലമാതാവിൻെറ

ത്രൂപവും വളരെ ഭക്തിയോടെ അവസാനമായി അലങ്ക രിച്ചു. കുരിശിന്റെ പുകഴ്ച്ചയുടെ തിരുനാളായ പിറേറ ദിവസം പതിവുപോലെ മൂന്നുമണിക്കൂർനേരം പീഡാനുഭ വവേദനകൾ അനുഭവിച്ചു. എല്ലാക്കൊല്ലവും ഉണ്ടാകാറുള്ള ദർശനംതന്നെയായിരുന്നു ഇക്കൊല്ലവും. രാജകീയ വസ്ത്രം അണിഞ്ഞിരുന്ന ഹെറാക്ലിയസ്സ് ചക്രവർത്തിയേയും ഗാഗുൽത്തായിലേക്കു കുരിശു വഹിച്ചുകൊണ്ടുപോകാൻ പരിശ്രമിക്കുന്ന ഒരു മഹാസമൂഹത്തേയും അവൾ കണ്ടു. നഗരംവിട്ടു മുമ്പോട്ടുപോകാൻ ചക്രവർത്തിക്കു കഴിഞ്ഞില്ല. സക്കറിയാസു മെത്രാന്റെ നിർദ്ദേശപ്രകാരം രാജകീയവ സ്ത്രവും ചെരിപ്പും ഊരിയശേഷമെ അദ്ദേഹത്തിനു കുരിശു ഗാഗുൽത്തായിൽ കൊണ്ടുപോയി നാട്ടുവാൻ കഴിഞ്ഞുള്ളു. ഇതായിരുന്നു തെരേസിനുണ്ടായ കുരിശിന്റെ പുകഴ്ച്ചയുടെ അവസാനത്തെ ദർശനം.

ശനിയാഴ്ചയായിരുന്നു വ്യാകുലമാതാവിന്റെ ഏഴു വ്യാകുലതകളുടെ തിരുനാൾ. അന്ന് എഴുന്നേററു വസ്ത്രം ധരിക്കുമ്പോൾ തെരേസിന്ന് ഹൃദ്രോഗം അനുഭവപ്പെട്ടു. കുത്തിത്തറയ്ക്കുന്നതുപോലെയൊരു വേദനയും. തിരുമ്മിയും എന്തോ മരുന്നു കുത്തിവച്ചും വേദന ലഘുപ്പെടുത്താൻ ഡോക്ടർ സ്ററുക്ക്ലിക്കു പരിശ്രമിച്ചു; എന്നാൽ വേദന കുറഞ്ഞില്ല. അവളെ ഒരു തലയിണ കുമ്പാരത്തിന്മേൽ ചാരിയിരുത്തി സെപ്റ്റംബർ 1 –ാംനു- ചൊവ്വാഴ്ച അവളെ സഹോദരി മേരിയുടെ കരങ്ങളിൽ കിടത്തി. യാത്രാവന്ദനമൊന്നുംകൂടാതെ അവൾ അവിടെ കിടന്നു മരിച്ചു.

തെരേസിന്റെ അന്തിമ നിമിഷങ്ങളെപ്പററി ഫാദർ നാബെർ ഇപ്രകാരം എഴുതിയിരിക്കുന്നു: "റെസിലിന്റെ അന്തിമ ദിവ്യകാരുണ്യസ്വീകരണത്തെ ഞാൻ ഓർത്തുപോകുന്നു. മരിച്ചദിവസം ചൊവ്വാഴ്ച ഉച്ചയ്ക്കു വി. കുർബാന

കൊണ്ടുചെല്ലണമെന്നാണ് അവൾ ആവശ്യപ്പെട്ടിരുന്നതു്. പത്തര മണിയായപ്പോൾ അവൾ എനിക്കു് ഒരാളയച്ചു് അറിയിച്ചു ഉടനടി ദിവ്യകാരുണ്യം നല്കണമെന്നു്. തൽക്ഷണം ഞാൻ ദിവ്യകാരുണ്യം കൊണ്ടുചെന്നു. അവൾ എത്രയും ദുർബ്ബലയായിരുന്നു; വായ് ഉണങ്ങിയിരുന്നു. മരിയയോടു കുറെ വെള്ളം കൊണ്ടുവരാൻ അവൾ ആവശ്യപ്പെട്ടു. 1927-നുശേഷം ദിവ്യകാരുണ്യസ്വീകരണവേളയിലും അവൾ വെള്ളം കുടിച്ചിരുന്നില്ല. ഈ ചൊവ്വാഴ്ചത്തെ ദിവ്യകാരുണ്യസ്വീകരണത്തിനു മാത്രമാണ് അവൾ ജലം ആവശ്യപ്പെട്ടതു്. ഇതു് ഒരസാധാരണ വസ്തുതയായിരുന്നെങ്കിലും അന്നു് അവൾ മരിക്കുമെന്നു ഞങ്ങൾ കരുതിയില്ല. ഇതുപോലെ പലപ്പോഴും അവൾ സഹിക്കുന്നതു ഞങ്ങൾ കണ്ടിട്ടുണ്ടു്. ഞാൻ ഒരു കൈലിൽ കുറച്ചു വെള്ളം എടുത്തു് തിരുവോസ്തി കൈലിൽവച്ചു. തിരുവോസ്തി ഞാൻ വായിലേക്കു് എത്തിച്ചപ്പോഴേക്കു് അതു് അപ്രത്യക്ഷമായി. ഇറക്കാനുള്ള വിഷമം അവൾക്കുണ്ടായില്ല. മൗതികദിവ്യകാരുണ്യസ്വീകരണമായിരുന്നു അതു്.

തിരുവോസ്തി നമ്മുടെ ശരീരത്തിലെന്നപോലെ അവളുടെ ശരീരത്തിൽ അലിഞ്ഞുചേർന്നിരുന്നില്ല. അടുത്ത ദിവ്യകാരുണ്യസ്വീകരണത്തിനു തൊട്ടുമുമ്പുവരെ അതു ദഹിക്കാതിരുന്നിരുന്നു. തന്നിമിത്തം കർത്താവു തന്റെകൂടെയുണ്ടെന്നുള്ള ബോധ്യം അവൾക്കുണ്ടായിരുന്നു. ഇതു് അവൾക്കു മഹാ ആനന്ദവും ശക്തിയും നല്കി. "നീ എങ്ങനെ ജീവിക്കുന്നു" എന്നു ചോദിക്കുമ്പോൾ, "ദിവ്യരക്ഷകന്റെ ശരീരം ഭക്ഷിച്ചു ജീവിക്കുന്നു" എന്നായിരുന്നു അവളുടെ മറുപടി. മരണത്തിനുമുമ്പു് ഒരു പ്രാവശ്യവുംകൂടി ദിവ്യരക്ഷകൻ അവളിലെഴുന്നള്ളി വരുമെന്നായിരുന്നു ഞങ്ങളുടെ വിചാരം.

അവൾക്കു ദിവ്യകാരുണ്യം നൽകിയശേഷം, ഞാൻ ഒരാളെ കുമ്പസാരിപ്പിച്ചു. അതിനുശേഷം ഞങ്ങൾ ഭക്ഷണത്തിനിരുന്നു. ഉടനടി റെസിലിൻെറ മുറിയിൽനിന്നു മണിനാദം കേട്ടു. മരിയാ ഓടിച്ചെന്നു. ഉടനടി അച്ചാ, അച്ചാ എന്നു വിളിച്ചുകൊണ്ടു് അവൾ എൻെറ അടുക്കലേക്കു പാഞ്ഞെത്തി. ഞാൻ റെസിലിൻെറ മുറിയിലെത്തിയപ്പോഴേക്കു് അവൾ മരിച്ചു കഴിഞ്ഞു. ''സമാധിയിലെ അവളുടെ മരണംപോലെ തോന്നുന്നു,'' മരിയാ പറഞ്ഞു. തെരേസ് മരിച്ചുവെന്നു കുറേനേരത്തേക്കു് അവൾക്കു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. പലപ്രാവശ്യം ഇതേ അനുഭവം ഞങ്ങൾക്കുണ്ടായിട്ടുള്ളതാണു്. വെള്ളിയാഴ്ചകളിൽ ദിവ്യരക്ഷകൻെറകൂടെ സഹിച്ചു് അവസാനം ഇങ്ങനെ മരിച്ചുകിടക്കുന്നതു ഞങ്ങൾ കണ്ടിട്ടുണ്ടു്. പുനർജ്ജീവിക്കുന്നതു മരിയാ കുറേനേരം കാത്തിരുന്നു; എന്നാൽ അതു സംഭവിച്ചില്ല. റെസിൻ മരിയായുടെ കരങ്ങളിൽ കിടന്നു മരിച്ചു'' തിരുതൈലം കൊണ്ടുവന്നു ഫാദർ ഷൂമാൻ അവൾക്കു രോഗീലേപനം നല്കി.

തെരേസിൻെറ മരണം പെട്ടെന്നായിരിക്കുമെന്നു ഫാദർ നാബെറിൻെറ 1932–ലെ കുറിപ്പിൽ ഒരു സൂചനയുണ്ടു്. 1932 നവമ്പർ 8–ാംനു വൈദികനെക്കൂടാതെ അവൾ വി. കർബാന സ്വീകരിച്ചതായി റിപ്പോർട്ടു കാണുന്നു. ഫാദർ നാബെർ വൽഡ്സാസനിലായിരുന്നു. 11 മണിക്കു് അദ്ദേഹം തിരിച്ചുവന്നു; ഉടനെ അദ്ദേഹം തെരേസിനു് ദിവ്യകാരുണ്യം കൊണ്ടുചെന്നു; എന്നാൽ ദിവ്യകാരുണ്യസ്വീകരണശേഷമുള്ള സമുന്നത ശാന്തതയിൽ അവൾ വർത്തിക്കുന്നതായി അദ്ദേഹത്തിനു തോന്നി. ഇതാ അദ്ദേഹത്തിൻെറ റിപ്പോർട്ടു്:

''എന്തു സംഭവിച്ചുവെന്നു ഞാൻ ചോദിച്ചു. ദിവ്യരക്ഷകനെ സ്വീകരിക്കാനുള്ള ശക്തിമത്തായ ആഗ്രഹത്താൽ അവളുടെ ഹൃദയസ്പന്ദനം മന്ദീഭവിച്ചു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ അതു നിലച്ചുപോയേക്കുമായിരുന്നു. അതു തടയാൻ ദിവ്യരക്ഷകൻ വൈദികസഹായംകൂടാതെ സക്രാരിയിൽനിന്ന് ഇറങ്ങിവന്നു. ഇതുകൊണ്ട് എനിക്കു മനസ്സിലായി തെരേസ് എത്രവേഗം മരിച്ചുപോയേക്കുമെന്ന്. സ്വാഭാവികസ്ഥിതിയിലേക്കു തിരിച്ചെത്തിയപ്പോൾ താൻ കുറേനേരം അബോധാവസ്ഥയിലായിരുന്നുവെന്നും ദിവ്യരക്ഷകൻ ദൃശ്യരൂപത്തിൽ ഇറങ്ങിവരുകയുണ്ടായെന്നും മാത്രമെ അവൾ അനുസ്മരിച്ചുള്ളു.''

മുപ്പതുകൊല്ലം കഴിഞ്ഞെങ്കിലും ഈ വാക്കുകൾ ഏവക്കും ഓർമ്മയുണ്ടായിരുന്നു. പല പ്രാവശ്യം തെരേസ് മരിക്കാറായതുപോലെ തോന്നിയിട്ടുണ്ട്; യഥാർത്ഥ മരണം വളരെ അപ്രതീക്ഷിതമായിട്ടാണു വന്നത്.

തെരേസിന്റെ മരണശേഷം മാതാപിതാക്കന്മാർ കിടന്നിരുന്ന താഴത്തെ മുറിയിലാണു ശരീരം സൂക്ഷിച്ചുവച്ചത്. മുറിയുടെ വാതിൽ ഒരു ഗ്ലാസ്സുപ്ലെയിറ്റുകൊണ്ടടച്ചു. ശവസംസ്കാരം സെപ്തംബർ 22–ാംനു ശനിയാഴ്ചയായിരുന്നു. ഈ സമയമൊക്കെ ജനങ്ങൾ തെരേസിനെ കാണാൻ പ്രവഹിച്ചുകൊണ്ടിരുന്നു. ഒരു വാതിലിൽക്കൂടെ പ്രവേശിച്ചു വേറൊരു വാതിലിൽക്കൂടെ അവർ പുറത്തു കടന്നു. എല്ലാവർക്കും റെസിലിനെ ഒരു നോക്കു കാണുന്നതിനുവേണ്ടി ജനം ധൃതിയിലാണു കടന്നുപോയിരുന്നത്. ശനിയാഴ്ച ശവസംസ്കാരബലിയർപ്പിക്കുകയും ശവമഞ്ചമടയ്ക്കുകയുംചെയ്തു. മഞ്ചം അടയ്ക്കുന്നതിനുമുമ്പു തിർഷെൻറൂത്തിലെ പ്രധാന ഡോക്ടർ എങ്കെൽബെട്ട് എം. ഡി., കൊണ്ണേർസ്രോയ്ത്തിലെ എഡ്വേർഡ് സ്ററുക്ക്ലിക്കു

എം. ഡി., തിർഷെൻറൂത്തിലെ എലിസബെത്ത് സ്ററുക്ക്ലിക്ക എം. ഡി. എന്നിവർ തെരേസിനെ പരിശോധിച്ചു. ആ ചെറിയ മുറിയിൽ ശരീരം നാലുദിവസം കിടന്നു. ചൂടുകൂടിയ കാലമായിരുന്നു. നാലു തിരികൾ നിരന്തരം കത്തിക്കൊണ്ടുമിരുന്നു. എന്നിട്ടും ശരീരം അഴിഞ്ഞതിൻെറ യാതൊരു ലക്ഷണവുമുണ്ടായിരുന്നില്ലെന്നും യാതൊരു ദുർഗ്ഗന്ധവുമുണ്ടായിരുന്നില്ലെന്നും ഡോക്ടർമാർ സാക്ഷ്യപ്പെടുത്തി.

തെരേസിൻെറ ശവസംസ്കാരത്തിനു ജനങ്ങൾ തടിച്ചുകൂടി. സിമിത്തേരിയുടെ ഭിത്തികളിലും അടുത്തുള്ള വീടുകളുടെ മേല്പുരകളിലും ആളുകൾ തിങ്ങിനിന്നു. എത്രപേരുണ്ടായിരുന്നുവെന്നു നിർണ്ണയിക്കുക വിഷമമാണ്. പതിനായിരം പേരുണ്ടായിരുന്നുവെന്നു പറഞ്ഞാൽ അതു വളരെ വിനീതമായ ഗണിതമായിരിക്കും. ജർമ്മനിയിൽനിന്നുമാത്രമല്ല, സാർ, റൈൻലാൻറ്, ബെൽജിയം, ഹോളൻറ്, സ്വിററ്സർലൻറ്, ആസ്ത്രിയ എന്നീ സ്ഥലങ്ങളിൽനിന്നും പ്രത്യേക ബസ്സുകൾതന്നെവന്നു. ആൽസസ്സിൽനിന്നും പാരീസിൽനിന്നും സന്ദർശകരുണ്ടായിരുന്നു. ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും കമ്പികളും എഴുത്തുകളും വന്നു.

സിമിത്തേരിയിൽ തെരേസിൻെറ ദർശനപ്രകാരം വളരെ ഭീമമായ ഒരു കുരിശു സ്ഥാപിച്ചിരുന്നു. അതിന്റെ അരികെയാണു റെസിലിൻെറ സഹോദരി ഓട്ടിലിയെ സംസ്കരിച്ചിരുന്നതു്. ഓട്ടിലിയുടെ ശവകുടീരത്തിൻെറ അരികെതന്നെ തെരേസിനേയും സംസ്കരിച്ചു. അവളെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്നവർ ആ ശവകുടീരം കാത്തുസൂക്ഷിച്ചുപോരുന്നു; അവിടെച്ചെന്നു് അവളുടെ മാധ്യസ്ഥ്യംതേടുന്നു. അവൾ ആരംഭിച്ച നല്ല കാര്യ

ങ്ങൾ മരണശേഷവും തുടരാൻ ജനങ്ങൾ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. തെരേസിനെ അചിരേണ വിശുദ്ധപദത്തിലേക്കു് ഉയർത്തിക്കാണാൻ അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കയാണു്.

1963 ജൂൺ 15-ാംനു- മരിയയും മരിച്ചു. അവളുടെ കരങ്ങളിൽ കിടന്നാണല്ലൊ തെരേസ് അന്തർദ്ധാനംചെയ്തതു്. മരിയാ 34 കൊല്ലം ഫാദർ നാബെറിൻെറ ഗൃഹവിചാരികയായിരുന്നു. മരിക്കുന്നതിനു് ഏതാനും വാരങ്ങൾക്കുമുമ്പു് പിതൃഭവനം നിത്യാരാധനമഠത്തിനു വിട്ടുകൊടുത്തു. സഹോദരൻ അഗസ്റ്റിൻ സ്ഥലംവിട്ടിരുന്നു. അവിവാഹിതരായിരുന്ന സഹോദരിമാർ ഓട്ടിലിയും തെരേസും മരിച്ചതോടുകൂടെ പിതൃസ്വത്തു മരിയയുടെ ഓഹരിയായിത്തീർന്നിട്ടുണ്ടായിരുന്നു.





## രണ്ടാം ഭാഗം

## തെരേസിൻെറ ആന്തരികജീവിതം

# അദ്ധ്യായം 1

## ആന്തരികജീവിതം

തെരേസിൻെറ ആന്തരികജീവിതത്തിൻെറ ചില വശങ്ങൾ ഒന്നാം ഭാഗത്തിൽ നാം കണ്ടുകഴിഞ്ഞു. അവളുടെ എഴുത്തുകളിൽ അതൊന്നുകൂടി വിശദമായിക്കാണാം. 1923 മുതൽ 1926 വരെയുള്ള എഴുത്തുകൾ പ്രത്യേകിച്ചു ഉദ്ദീപകമാണ്. ആന്തരികമായ ഏകാഗ്രത ഉച്ചിയിലെത്തിയ സന്ദർഭമായിരുന്നു അതു്. വി. കൊച്ചുത്രേസ്യയെ വാഴ്ത്തപ്പെട്ടവൾ എന്നു പ്രഖ്യാപിച്ച ദിവസം 1923 ഏപ്രിൽ 29–ാംനു നാലു കൊല്ലത്തെ പഴക്കമുണ്ടായിരുന്ന തെരേസിൻെറ അന്ധത നീങ്ങിക്കിട്ടി. വീണ്ടും അവൾക്കു് എഴുതാറായി. അന്ധമായിരുന്നപ്പോഴും മുടന്തായിരുന്നപ്പോഴും അവൾക്കുണ്ടായ അനുഭവങ്ങൾ അവൾ എഴുത്തുകളിൽ വിവരിക്കുന്നു. ഉണ്ണീശോയോടും ചെറുപുഷ്പത്തോടും ആന്തരികമായ ഐക്യം അവൾ പാലിച്ചിരുന്നു. അതിനെപ്പററിയും ഭക്താത്മാക്കൾ കടന്നുപോകുന്ന കാളരാത്രിയെപ്പററിയും ഈ എഴുത്തുകളിൽ നമുക്കു വായിക്കാൻ കഴിയും.

തെരേസിന്റെ ശയ്യ തെരുവീഥിക്ക് അഭിമുഖമായി ജനലിനരികെ ഇടാമെന്ന് അമ്മ പറഞ്ഞപ്പോൾ തെരേസ് അതിനു സമ്മതിച്ചില്ല. അത് അന്യവിചാരങ്ങൾക്കു കാരണമാകുമെന്നുള്ള അവളുടെ വാദം ശ്രദ്ധേയമാണ്. അതുപോലെതന്നെ ക്രിസ്തുവിന്റെ സഭയിൽ പ്രയോജനകരമായ സേവനം ചെയ്യാൻ ത്യാഗവും സഹനവും ആവശ്യമാണല്ലൊ. അതിനാൽ ബലിവസ്തുവാകാൻ അവൾ പ്രദർശിപ്പിക്കുന്ന ആഗ്രഹവും നമ്മുടെ ചിന്തയ്ക്കു വിഷയമാകേണ്ടതാണ്. ഇവയൊക്കെ അടങ്ങിയിരിക്കുന്ന അവളുടെ എഴുത്തുകൾ കാര്യമായ തിരുത്തലൊന്നും കൂടാതെ, അധികം പരിഷ്കരിക്കാതെ പരിഭാഷപ്പെടുത്തി ചേർക്കുന്നു. ശിശുസഹജമായ അവളുടെ വർണ്ണനകളിൽ വ്യതിയാനം വരുത്തുന്നതു ശരിയല്ലല്ലൊ. ഒരു രോഗിണിക്കു ജീവിതത്തിലുണ്ടാകാവുന്ന ചെറിയ സന്തോഷങ്ങളും ഈ എഴുത്തുകളിൽ കാണാം.

തെരേസിന്റെ അന്ധത മാറുന്നു. കൊണ്ണേർസ്രോയ്ത്തിലെ ഒരദ്ധ്യാപികയായിരുന്ന പീലെൻ ഫോഫെനിലേ മിസ്സ് സിംസണെഴുതിയ കത്ത്.

കൊണ്ണേർസ്രോയ്ത്ത്, 1927 മേയ് 23

പ്രിയ മിസ്സ് സിംസൺ,

ദൈവം താങ്കളെ അനുഗ്രഹിക്കട്ടെ. സന്തോഷസമേതം അഭിവാദനങ്ങൾ! ഹൂറാ! കണ്ടാലും കർത്താവ് വി. കൊച്ചുത്രേസ്യായുടെ മാദ്ധ്യസ്ഥ്യത്താൽ എന്നെ അന്ധതയിൽനിന്ന് സുഖപ്പെടുത്തിയിരിക്കുന്നു. എന്തൊരാനന്ദം! സംഗതികൾ സംക്ഷിപ്തമായി വിവരിക്കാം. വി. നിക്കൊളാസിന്റെ തിരുനാളിനുമുമ്പ് എനിക്ക് എന്റെ കഴുത്തിൽ

ഒരു ശീലായ്മയുണ്ടായി. ദ്രാവകങ്ങൾ മാത്രമെ ഭക്ഷിക്കാമായിരുന്നുള്ളു. ഒന്നും വിഴുങ്ങാൻ നിവൃത്തിയില്ലാതായി. ദിവ്യകാരുണ്യം സ്വീകരിച്ചിരുന്നതുതന്നെ ജലത്തോട്ടുകൂടെയാണു്; തിരുവോസ്തി ചെറുതായിരിക്കയും വേണം. ഈ സ്ഥിതി ഒന്നുകൂടെ വഷളായി; ക്രിസ്തുമസ്സ്ദിവസം എനിക്കു് ഒരു തുള്ളി വെള്ളം പോലും കുടിക്കാൻ കഴിഞ്ഞില്ല. ഈ അവസ്ഥ പന്ത്രണ്ടു ദിവസത്തേക്കു നീണ്ടുനിന്നു. ഞാൻ തീരെ ക്ഷീണിച്ചു് അവശയായിരിക്കയാണു്; ദാഹം എന്താണെന്നുപോലും എനിക്കു നിശ്ചയമില്ലാതായിരിക്കുന്നു ഞാൻ മരിക്കാൻപോകയാണെന്നു് എനിക്കുതോന്നി. നമ്മുടെ രക്ഷകൻ ഹൃദയത്തിലില്ലാതെ മരിക്കുന്നതു് എത്ര ഭയങ്കരമായിരിക്കുമെന്നു ഞാൻ വിചാരിച്ചു നമ്മുടെ ദിവ്യരക്ഷകൻ അതാഗ്രഹിച്ചിരുന്നില്ല തലേദിവസം മൂന്നു രാജാക്കന്മാർ എന്റെ തൊണ്ട തുറന്നു കുറച്ചു വെള്ളം ഇറക്കുന്നതിനു സൗകര്യമുണ്ടാക്കി. എന്റെ സ്ഥിതി സാവധാനം മെച്ചപ്പെട്ടു.

ക്രിസ്തുമസിനുശേഷം എന്റെ വയററിൽ ഒരു കുരു ഉണ്ടായിക്കൊണ്ടിരിക്കുന്നതായി ഞാൻ കണ്ടു. ഉയിപ്പിനു മുമ്പു് എനിക്കു ഭക്ഷിക്കാവുന്ന നിലയായി; എന്നാൽ വയററിലെ കുരുനിമിത്തം ഒന്നും ഭക്ഷിക്കാൻ കഴിഞ്ഞില്ല. വിശുദ്ധവാരമായപ്പോഴേയ്ക്കു സ്ഥിതിഗതികൾ ഒന്നുകൂടെ മോശമായി. വയററിലെ കുരുക്കൾ ഭയങ്കരമായിത്തീന്നു. വയററിലെ നീരുനിമിത്തം ചങ്കും പതിരും പ്രവത്തിക്കാൻ മടിഞ്ഞുതുടങ്ങി. ശ്വസിക്കാൻ പ്രയാസമായി. ഏപ്രിൽ 25-ാംനു-വരെ അങ്ങനെ തുടന്നു. വൈകുന്നേരം ഞാൻ അന്ത്യകൂദാശകൾ സ്വീകരിച്ചു. ശ്വാസംമുട്ടന്നമട്ടായി. കുരു ഭേദപ്പെട്ടുകയില്ലെന്നു ഞങ്ങളുടെ വൈദികനും വിചാരിച്ചു. എന്തു ചെയ്യേണ്ടുവെന്നു് എനിക്കും അറിഞ്ഞുകൂടാ

യിരുന്നു. ഞാൻ വിറങ്ങലിച്ചു നീലിമപൂണ്ടുവെന്ന് അമ്മ പിന്നീടു പറയുകയുണ്ടായി. എന്റെ ശ്വാസംവലി നിലച്ചു. ഞാൻ മരിക്കുകയാണെന്ന് എല്ലാവരും കരുതി.

പെട്ടെന്നു കുരുപൊട്ടി; എന്റെ സ്ഥിതി മെച്ചപ്പെട്ടു. ക്ഷീണം തുടന്നു. ഞാൻ ഐസ് വിഴുങ്ങി; എങ്കിലും രക്തപ്രവാഹം നിലച്ചില്ല. അവസാനം എല്ലാം ഭേദപ്പെട്ടു; സാവധാനത്തിൽ സുഖമായിത്തുടങ്ങി. എങ്കിലും എനിക്കു കണ്ണുതുറക്കാൻ കഴിഞ്ഞില്ല. കൊച്ചുത്രേസ്യയെ വാഴ്ത്തപ്പെട്ടവൾ എന്നു പ്രഖ്യാപിച്ചതിന്റെ തലേദിവസം ബുധനാഴ്ച യാണു് കുരു പൊട്ടിയതു്. * ശനിയാഴ്ചയായിട്ടും എല്ലാം ഇരുട്ടുതന്നെ. ഞായറാഴ്ച ഏപ്രിൽ 29-ാംനു- ഞാൻ കണ്ണു തുറന്നു; ആമാശയപ്രശ്നങ്ങൾ നിമിത്തം അവ അടഞ്ഞാണിരുന്നതു്.

പ്രിയ ടീച്ചർ, പെട്ടെന്നു ഞാൻ കണ്ണുതുറന്നു. അപ്പോൾ ഞാൻ അങ്ങേയററം ക്ഷീണിതയായിരുന്നു. ആദ്യം വിചാരിച്ചു ഞാൻ സ്വപ്നം കാണുകയാണെന്നു്. എല്ലാം എന്റെ കൺമുമ്പാകെ പ്രകാശമാനമായിക്കണ്ടു. ഉടനെ അമ്മയെ വിളിക്കാനായിട്ടു് ഞാൻ എഴുന്നേററു തറയിൽ വടികൊണ്ടടിച്ചു. അസുഖം വർദ്ധിച്ചുകാണുമെന്നു കരുതി അമ്മ ഓടിവന്നു. എന്റെ ആനന്ദവും സംതൃപ്തിയും വർണ്ണിക്കുക വഹിയായിരുന്നു. ''അമ്മേ, എനിക്കു കാണാം,'' ഞാൻ പറഞ്ഞു. എന്റെ സങ്കല്പംമാത്രമാണെന്നു സംശയിച്ചു് അമ്മ കുറെ പുഷ്പങ്ങൾ എന്റെ മുമ്പിൽ പിടിച്ചു. ''ഹാ, നല്ല വെള്ളപുഷ്പങ്ങൾ.'' മേയ്മാസമാണല്ലൊ. കന്യകാംബികയ്ക്കു സമർപ്പിക്കാൻ നമുക്കു് അവ പള്ളിയിലേക്കു് കൊണ്ടുപോകാം.'' പ്രിയ

* 29-ാംനു-യാണു് കൊച്ചുത്രേസ്യായെ വാഴ്ത്തപ്പെട്ടവൾ എന്നു വിളിച്ചതു്.

ടീച്ചർ. ആ ഞായറാഴ്ചത്തെ ഞങ്ങളുടെ സന്തോഷമെന്തായിരുന്നുവെന്ന് ആലോചിച്ചുനോക്കൂ. ശനിയാഴ്ച എല്ലാം ഇരുട്ടായിരുന്നു; ഞായറാഴ്ച പ്രഭാതത്തിൽ എനിക്ക് എല്ലാം സ്പഷ്ടമായി കാണാം.

ദൈവത്തിനും കൊച്ചുത്രേസ്യാ പുണ്യവതിക്കും നന്ദി. ഞാനാകട്ടെ മററാരെങ്കിലുമാകട്ടെ എനിക്കു കാഴ്ച തിരിയെ കിട്ടുമെന്നു വിചാരിച്ചിരുന്നില്ല. ഒരു കൊല്ലംമുമ്പു ഡോക്ടർ സീഡെൽ പറഞ്ഞിരുന്നതാണ് എന്റെ കണ്ണു സുഖപ്പെടുകയില്ലെന്ന്. കാഴ്ചയ്ക്കുള്ള ഞരമ്പുകൾ മൃതപ്രായമായിരുന്നു; ഒരത്ഭുതംകൂടാതെ കാഴ്ച സംപ്രാപ്തമാകയില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ ഖണ്ഡിതമായ അഭിപ്രായം. ഏപ്രിൽ 28-ാംനു അദ്ദേഹം എന്നെ കണ്ടപ്പോൾ എന്റെ ഇടത്തേക്കാലിന്റെ മാംസസിരകൾ വലിഞ്ഞു എന്റെ പാദം വലത്തേകാലിന്റെ മുട്ടുവരെയായി. ''ഇനി ഒന്നും ചെയ്യാനില്ല,'' അദ്ദേഹം പ്രസ്താവിച്ചു. ആ പ്രസ്താവന എനിക്കു രുചിച്ചില്ല. നമ്മളെക്കാൾ കൂടുതലായി ഭാവിയെന്തായിരിക്കുമെന്നു ഡോക്ടർമാക്കും അറിഞ്ഞുകൂടാ. നമ്മുടെ നന്മയ്ക്കായി ഭാവി ദൈവം നിഗൂഢമായി വച്ചിരിക്കയാണ്. ആകയാൽ ദൈവപരിപാലനയ്ക്കു നാം നമ്മെത്തന്നെ ഏല്പിക്കണം. നമ്മുടെ കർത്താവിനു നമ്മളെക്കൊണ്ടു് എന്തും ചെയ്യാവുന്നതാണ്. എനിക്കു സുഖം അരുളുന്നെങ്കിൽ നല്ല കാര്യം; അമ്പതുകൊല്ലം രോഗശയ്യയിൽ കഴിയണമെന്നാണ് അവിടുത്തെ ഹിതമെങ്കിൽ അതും വളരെ നല്ലതു്. അവിടുന്ന് ഇനിയും എന്റെ കാഴ്ച എടുത്തുകളയുകയാണെങ്കിൽ അങ്ങനെയാകട്ടെ; അല്ല, അവിടുന്ന് എന്നെ മരിക്കുവാൻ അനുവദിക്കുന്നെങ്കിൽ, അതു് എനിക്കു മഹാഹ്ലാദത്തിനു കാരണമായിരിക്കും. സ്വർഗ്ഗീയ ഭവനത്തിലേക്കു പോകാൻ ചിലപ്പോളെനിക്കു കൊതിയാകുന്നുണ്ടു്; പക്ഷേ,

എൻെറ കുരിശിൻെറ വഴിയിൽ ഇനിയും കിഴക്കാംതൂക്കായ കുറേയേറെ പടികൾകൂടെ കയറുവാനുണ്ടായിരിക്കാം.

എനിക്കു 42 തരം പുഷ്പങ്ങളുണ്ട്; കൂടുതൽ പുഷ്പങ്ങൾക്ക് ഇനി ഇടമില്ല. താങ്കൾക്ക് ഏററവും നല്ലതെടുത്തു വീട്ടിലേക്കു കൊണ്ടുപോകാം. എനിക്ക് ഒരു കൊച്ചുപക്ഷിയുണ്ട്, ഒരു സിസ്കിൻ. താങ്കളുടെ ദിവ്യകാരുണ്യസ്വീകരണത്തിലും പ്രാർത്ഥനകളിലും എന്നെ വിസ്മരിക്കരുതെയെന്നു ഞാൻ അപേക്ഷിക്കുന്നു. പ്രിയ ടീച്ചർ, താങ്കളെ ഞാൻ എൻെറ പ്രാത്ഥനയിലും സഹനത്തിലും അവകാശിനിയാക്കിയിട്ടുണ്ട്. കാഴ്ച പ്രാപിക്കുന്നതിനു് എന്നെ സഹായിച്ചതു വി. കൊച്ചുത്രേസ്യയാണ്. അവളുടെ ശിശുസഹജമായ മാർഗ്ഗത്തിൽക്കൂടെ നടന്നു അവളെ അനുകരിച്ചു ക്രിസ്തീയ പരിപൂർണ്ണതനേടാൻവേണ്ടവരം അവളെനിക്കു വാങ്ങിത്തരുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതു താങ്കൾക്കും ലഭിക്കുമാറാകട്ടെയെന്നാണ് എൻെറ ഹൃദയംഗമമായ ആഗ്രഹം.

കൃതജ്ഞതാപൂർവ്വം, തെരേസ് നോയ്മൻ

## ടററ്സിങ്കിൽ ഒരു കന്യാസ്ത്രീക്ക് അയച്ച കത്ത്

ഈ കന്യാസ്ത്രീ തെരേസിൻെറ സഹപാഠിയായിരുന്നു. രണ്ടുപേരും മിഷനുപോകാൻ നിശ്ചയിച്ചിരുന്നതാണ്. ഫാദർ നാബെർ ഈ രണ്ടു യുവതികളെപ്പററി വി. ഒട്ടീലിയായുടെ മഠത്തിലേക്ക് എഴുതി. ടററ്സിങ്കിലെ ബെനഡിക്ടൻ മിഷനറി സഹോദരിമാർക്കെഴുതാൻ അവർ നിർദ്ദേശിച്ചു. തെരേസ് ആയിടക്കു മുടന്തിയായി; ഇതര യുവതി ടററ്സിങ്ക് മഠത്തിൽ ചേർന്നു.

കൊണ്ണേർസ്രോയ്ത്ത്,
1923 മേയ് 27

ഹല്ലോ! ദൈവം താങ്കളെ അനുഗ്രഹിക്കട്ടെ. ഇത്രയും ദൂരെനിന്ന് ഇതു വിളിച്ചുപറയാനേ എനിക്കു കഴിയൂ. വീണ്ടും വീണ്ടും ഞാൻ പറയുന്നു: അന്ധയും രോഗിയുമായ എനിക്ക് അയച്ച സ്നേഹംനിറഞ്ഞ എഴുത്തുകൾക്കു ''ദൈവം താങ്കൾക്കു സമ്മാനം നൽകട്ടെ.'' പല പ്രാവശ്യം അവ ഞാൻ വായിച്ചുകേട്ടാനന്ദിച്ചു. പ്രിയ സഹോദരീ, നിൻെറ അവസാനത്തെ കത്തു ഞാൻ തന്നെ വായിച്ചു. നിങ്ങളുടെ സുന്ദരമായ രാത്രിജപം എനിക്കു വളരെയേറെ ഇഷ്ടപ്പെട്ടു. എല്ലാ ദിവസവും ഞാൻ അതു ചൊല്ലുന്നു. എൻെറ കാനറിപ്പക്ഷിക്കും അതു മനസ്സിലാകുന്നുണ്ടെന്നു തോന്നുന്നു. ഞാൻ അതു് ഉറക്കെ വായിക്കും. ഞാൻ എന്തെങ്കിലും ഉറക്കെ വായിക്കുകയോ ചൊല്ലുകയോ ചെയ്താൽ ആ കാനറി പാടാൻതുടങ്ങും; എൻെറ വാക്കുകൾ എനിക്കുതന്നെ മനസ്സിലാകാതെയാകും. ഒരിക്കൽ താങ്കളുടെ ഒരെഴുത്തു താങ്കളുടെ അമ്മ എന്നെ വായിച്ചു കേൾപ്പിച്ചു. പക്ഷി ഉടനെ പാടാൻതുടങ്ങി. ആ പക്ഷിക്കും എന്നെപ്പോലെ ആഹ്ലാദം തോന്നുന്നുണ്ടാകണമെന്ന് താങ്കളുടെ അമ്മ അഭിപ്രായപ്പെട്ടു. പ്രിയ സഹോദരീ, രാത്രിയൊഴികെ മറെറാരു സമയത്തും ഞാൻ അതിനെ അടച്ചിട്ടുന്നില്ല. എല്ലാ പ്രഭാതങ്ങളിലും എൻെറ ഇളയ സഹോദരൻ കാനറിക്കുള്ള ഭക്ഷണം എന്നെ ഏല്പിക്കുന്നു. ഞാൻ കിടക്കയിലിരുന്നു അതിന് തീററകൊടുക്കുന്നു. ഇപ്പോൾ അതു് എൻെറ കൈയിൽനിന്നുതന്നെ തിന്നുകൊള്ളും. അതു് എനിക്കു വലിയ സന്തോഷമാണു്; ചിലപ്പോൾ ഞാൻ അവനെ കളിപ്പിക്കുകയുംചെയ്യും. രണ്ടു മൂന്നു സുഖദിവസം ഒരുമിച്ചു കിട്ടുമ്പോൾ എനിക്കു നല്ല ചൊടി

തോന്നും. അവന്ന തീററയും കുറച്ചു ശുദ്ധജലവുംകൊടുത്തു ജനലിന്റെ അടുക്കൽ കൊണ്ടുപോയി പുറത്തുവിടും. ജനൽ തുറന്നാൽ അവൻ കടന്നുവന്നു അവന്റെ കൂടിന്റെ മേൽ വന്നിരിക്കും. ചിലപ്പോൾ അവന്റെ പാട്ടിനു് അറുതിയില്ല. തലവേദനയുള്ള ദിവസങ്ങളിൽ അവനെ കേട്ടിരിക്കുക നന്നേ പ്രയാസമാണു്. വിശക്കുമ്പോൾ അവൻ കൂടിന്റെ അകത്തേക്കു കടന്നുപോകും; എന്നാൽ അധികം സമയം അകത്തിരിക്കയില്ല. കൂടിന്റെ മേല്പുരയിലിരിക്കുന്നതാണു് അവനിഷ്ടം.

പ്രിയ സഹോദരീ, എന്റെ കൊച്ചുപക്ഷി പലപ്പോഴും അരമണിക്കൂർ നേരത്തെ ധ്യാനത്തിനു് ഇടംനല്കുന്നുണ്ടു്. നമ്മുടെ ആനന്ദത്തിനുവേണ്ടി കർത്താവു് ഈ ചെറിയ പക്ഷികളെ സൃഷ്ടിച്ചു. അവ ദിവസവട്ടം മുഴുവനും പാടി തങ്ങളുടെ സ്രഷ്ടാവിനെ സ്തുതിക്കുന്നു; അങ്ങനെ ചെയ്യാൻ അവ നമുക്കു മഹാപ്രേരണയാണു്. അവ പാടുന്നതു കേൾക്കുമ്പോൾ നമ്മുടെ ഹൃദയം തരളിതമാകുന്നില്ലെങ്കിൽ അതു കരിങ്കല്ലായിരിക്കണം. പ്രിയ സഹോദരീ, എനിക്കു കാഴ്ചലഭിച്ചതുകൊണ്ടു ഞാൻ ഒരു പുതിയ ലോകത്തിലാണെന്നു തോന്നിപ്പോകുന്നു. എല്ലാം നവരൂപം പ്രാപിച്ചിരിക്കുന്നു. ബാഹ്യലോകം കാണാനുള്ള സൗകര്യമുണ്ടാകാൻവേണ്ടി എന്റെ കിടക്ക ജനലിന്റെ അരികെ ശരിപ്പെടുത്താൻ അമ്മ ആഗ്രഹിക്കുന്നു; വ്യഗ്രചിന്തകൾക്കു് ഇടയാകാവുന്നതുകൊണ്ടു് ഞാൻ അതു് ഇഷ്ടപ്പെടുന്നില്ല. ഇപ്പോൾ ഞാൻ കിടക്കുന്നിടത്തുതന്നെ എനിക്കു നീലാംബരം കാണാം; പച്ചമരങ്ങളും വീക്ഷിക്കാം. മുറിയിൽത്തന്നെ ധാരാളം പുഷ്പങ്ങളുണ്ടു്; ഇനി മുറിയിൽ സ്ഥലമില്ല, ദൈവം തിരുമനസ്സാകുന്നെങ്കിൽ പുഷ്പങ്ങളെപ്പററി വേറൊരിക്കലെഴുതാം.

എനിക്കു തന്നെ ഇപ്പോൾ വായിക്കാവുന്നതുകൊണ്ടു് ഞാൻ എത്രയും സന്തുഷ്ടയാണു്. മററാരേയും ശല്യപ്പെടുത്താതെ കഴിയും. എങ്കിലും എനിക്കു് അധികമൊന്നും വായിക്കാൻ സാധിക്കുന്നില്ല. കണ്ണല്ല തടസ്സമുണ്ടാക്കുന്നതു്, തലയാണു്. പ്രിയ സഹോദരീ, എനിക്കു വായിക്കുക ദുഷ്കരമായതുകൊണ്ടു് ഞാൻ എൻെറ പുസ്തകങ്ങൾ കടംകൊടുത്തു. ഈശോയുടെ തിരുഹൃദയത്തെപ്പററി ഒരു നല്ല പുസ്തകം എൻെറ കൈവശമുണ്ടായിരുന്നു; അതും ഞാൻ കൊടുത്തു. ഒന്നും തിരിയെ കിട്ടുന്നില്ല. അപ്പച്ചൻ ഒരെണ്ണം വാങ്ങിത്തരാമെന്നുപറഞ്ഞു; എന്നാൽ ഏതായിരിക്കും നല്ലതെന്നു് എനിക്കറിഞ്ഞുകൂടാ. ഇവിടത്തെ വൈദികനോടു ഞാൻ ചോദിച്ചു. അദ്ദേഹം ആ പുസ്തകം കണ്ടിട്ടുണ്ടെങ്കിലും ഏതാണെന്നു് ഓർമ്മിക്കുന്നില്ല. ഏതു പുസ്തകമാണു ഞാൻ വാങ്ങിക്കേണ്ടതെന്നു സഹോദരി പറയൂ. വല്ലതും പഠിക്കാൻ പററിയതും ധ്യാനിക്കാൻ കൊള്ളാവുന്നതുമായിരിക്കണം. താങ്കൾക്കു നിശ്ചയമുണ്ടാകാതിരിക്കയില്ല. അതിൻെറ പേരും അതു വാങ്ങിക്കാവുന്ന സ്ഥലവും സൗകര്യംപോലെ എന്നെ എഴുതി അറിയിക്കുക. എനിക്കായി തിരുഹൃദയോത്തരീയം നല്കിയ സഹോദരിക്കും അതു് വാങ്ങി അയച്ചുതന്ന താങ്കൾക്കും ''ദൈവം സമ്മാനം നല്കുമാറാകട്ടെ.'' എൻെറ പ്രാർത്ഥനകളിലും സഹനങ്ങളിലും ആ സഹോദരിയെക്കൂടെ ഓർമ്മിക്കുന്നതാണു്; മററു സഹോദരിമാരേയും ഞാൻ എൻെറ എളിയ പ്രാർത്ഥനയിലും സഹനത്തിലും സ്മരിക്കുന്നതാണു്. എല്ലാ ദിവസവും ഞാൻ അവരെ ഈശോയുടെ തിരുഹൃദയത്തിനു കാഴ്ചവയ്ക്കുന്നതായിരിക്കും. പ്രിയ സഹോദരീ, താങ്കളേയും പ്രാർത്ഥനയിൽ ഞാൻ മറക്കുകയില്ല. നമ്മൾ വളരെ യോജിപ്പിലാണു കഴിഞ്ഞിരുന്നതു്; അങ്ങ

നെതന്നെ തുടരണം, ഈ ലോകത്തിൽവച്ചു താങ്കളെ വന്നു കാണാൻ എനിക്കു സാധിക്കുമെന്നു തോന്നുന്നില്ല; എങ്കിലും അരൂപിയിൽ എല്ലാദിവസവും എൻെറ സഹോദരീ, നമ്മൾ ഒരുമിച്ചുതന്നെയാണിരിക്കുന്നതു്. സ്വർഗ്ഗത്തിൽ വീണ്ടും നമ്മൾ ഒരുമിച്ചുകൂടും. ഞാനും ക്രിസ്തുവിൻെറ മണവാട്ടിയാണു്. എൻെറ കുരിശു് എനിക്കു വഹിക്കാനുണ്ടു്. എനിക്കു് ഇനി മഠത്തിൽ ചേരാൻ സാധിക്കയില്ല: എങ്കിലും എൻെറ മുറി ആവൃതിയിലെ ഒരു മുറിപോലെയാണു്. അവിടെ ഞാൻ ബലികൾ സമർപ്പിക്കുന്നു; പ്രിയ ഗുരുവിനു് എന്നോടു സംതൃപ്തിയാണുള്ളതു്. എനിക്കു ധാരാളം സഹിക്കാനുണ്ടു്; എന്നാൽ വിഷമമൊന്നുമില്ല. പ്രിയരക്ഷകൻ എനിക്കു സഹിക്കാനുള്ള ശക്തി തരുന്നുണ്ടു്. എൻെറ ലക്ഷ്യമായ സ്വർഗ്ഗത്തിലെത്തിക്കഴിയുമ്പോൾ സഹനമില്ലാതാകും.

പ്രിയ സഹോദരീ, സഹനത്തിൽ ശക്തിയും ക്ഷമയും തരുവാൻ പ്രിയരക്ഷകനോടു താങ്കൾ പ്രാർത്ഥിക്കുക. എൻെറ കഴുത്തിൽ വേറൊരു നീരു കാണുന്നുണ്ടു്,

പ്രാർത്ഥനയുടെ ഐക്യത്തിൽ,
താങ്കളുടെ സ്നേഹിതയായ
തെരേസ് നോയ്മൻ

കൊണ്ണേർസ്രോയ്ത്ത്,
1923 നവംബർ 21

പ്രിയസഹോദരീ,

കഴിഞ്ഞരാത്രി താങ്കളുടെ സഹോദരി അന്ന അടുത്തു വരുന്ന തിരുനാളിൻെറ വിവരങ്ങൾ എന്നെ അറിയിച്ചു. എനിക്കു് എന്നെത്തന്നെ നിയന്ത്രിക്കുവാൻ കഴിഞ്ഞില്ല; ആനന്ദാതിരേകത്താൽ ഞാൻ കരഞ്ഞുപോയി. എൻെറ

എത്രയും പ്രിയസ്നേഹിത തന്നെത്തന്നെ ദിവ്യരക്ഷകനു സമർപ്പിക്കയാണെന്നു കേട്ടപ്പോൾ എനിക്കു കരയാതിരിക്കാൻ സാധിച്ചില്ല. മഠത്തിൽ ചേരാൻ താങ്കളെപ്പോലെ ഞാനും ആഗ്രഹിച്ചിരുന്നതാണ്; എന്നാൽ എൻെറ കർത്താവ് അതു വേണ്ടെന്നുവച്ചു. എനിക്കു താങ്കളോട് അസൂയ തോന്നുന്നു; ഇല്ല, എൻെറ രോഗശയ്യകൊണ്ടുതന്നെ ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം. അതാണു ദൈവതിരുമനസ്സ്. ഞാൻ മഠത്തിൽ ചേരണമെന്നായിരുന്നു ദൈവതിരുമനസ്സെങ്കിൽ ഇത്ര ഭയങ്കരരോഗം എനിക്ക് അനുവദിക്കയില്ലായിരുന്നു. നമ്മുടെ കർത്താവു ചെയ്യുന്നതെല്ലാം നമുക്കുത്തമം. ചിലപ്പോഴൊക്കെ, അങ്ങനെ വീക്ഷിക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ല; എന്നാൽ ഇപ്പോൾ എൻെറ അവസ്ഥയെ സംബന്ധിച്ചിടത്തോളം ഞാൻ സന്തുഷ്ടയാണ്. പ്രിയ സഹോദരീ, ഞാൻ എന്നെത്തന്നെ ദിവ്യരക്ഷകനു ഒരു സമ്പൂർണ്ണബലിയായി സമർപ്പിച്ചിരിക്കുന്നു എല്ലാ ദിവസവും എൻെറ കാഴ്ചവയ്പും ബലിയും ഞാൻ ആവർത്തിക്കുകയും ദിവ്യരക്ഷകൻെറ ബലികളോടും പ്രാർത്ഥനകളോടുംകൂടെ അവ ചേർത്തു ഞാൻ കാഴ്ചവയ്ക്കുകയുംചെയ്യുന്നു. ഈശോയുടെ തിരുഹൃദയത്തിൻെറ സഹോദരിമാരോടു ബന്ധപ്പെടുവാൻ കഴിഞ്ഞതിൽ ഞാൻ സന്തുഷ്ടയാണ്.

എനിക്ക് ഒന്നും ചെയ്യാൻ കഴിയുന്നില്ലെങ്കിലും എൻെറ ജീവിതംതന്നെ ദിവ്യരക്ഷകനുള്ള സേവനവും കാഴ്ചയുമായി നിലകൊള്ളും. എനിക്കു പല പ്രാർത്ഥനാനിയോഗങ്ങളുണ്ട്; എല്ലാവക്കുംവേണ്ടി പ്രാർത്ഥിക്കുവാൻ ഞാനാഗ്രഹിക്കുന്നു. എൻെറ ആഗ്രഹം എൻെറ കർത്താവു സ്വീകരിക്കുമെന്നു ഞാൻ കരുതുന്നു. ഞാൻ വി. ത്രേസ്യയുടെ മകളാണ്; അതിനാൽത്തന്നെ എനിക്കു നിയോഗങ്ങൾ പലതുണ്ട്. ശുദ്ധീകരാത്മാക്കളുടെ ഭക്തസഭപോലെ

ണ്യൊന്നാണ് വി. ത്രേസ്യയുടെ സഭയും. പുരോഹിതർക്കു വേണ്ടിയും പാപികളുടെ മാനസാന്തരത്തിനുവേണ്ടിയും പ്രാർത്ഥിക്കുകയാണ് ഈ ഭക്തസംഘടനയുടെ ചുമതല. എനിക്കും അതിൽ ഒരു പങ്കുണ്ട്. എൻെറ കൈയിൽ അതിനെപ്പററി വിവരങ്ങൾ നല്കുന്ന ഒരു കാർഡ് അധികമുണ്ട്. അതു ഞാൻ താങ്കൾക്ക് അയയ്ക്കുന്നു; തൽസംബന്ധമായി കൂടുതൽ വിവരങ്ങൾ അതിൽനിന്നു താങ്കൾക്കു ലഭിക്കുമല്ലൊ.

പ്രിയ സഹോദരീ, അടുത്ത തിരുനാൾ സംബന്ധിച്ച അനുമോദനങ്ങൾ സ്വീകരിച്ചാലും. അതോർക്കുമ്പോൾ ഞാൻ സന്തോഷിക്കുന്നു. ആ സുദിനത്തിനു താങ്കൾ ഒരുങ്ങിക്കൊണ്ടിരിക്കുന്നുവെന്നു എഴുതിയിരുന്നല്ലൊ. അന്നുമുതൽ താങ്കൾക്കുവേണ്ടി പല ഭക്തകൃത്യങ്ങളും ഞാൻ കാഴ്ചവച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. ഡിസംബർമാസത്തിൽ എന്റെ ഹൃദയത്തിൽ ഉണ്ണീശോയ്ക്കു ഞാൻ ഒരു തൊട്ടിലുണ്ടാക്കുന്നുണ്ട്. ഒരു ത്യാഗവും നഷ്ടപ്പെടുത്താതിരിക്കാൻ ഞാൻ പരിശ്രമിക്കും. ദിവ്യരക്ഷകൻ വേണ്ടുവോളം ത്യാഗാവസരങ്ങൾ അയച്ചുതരാതിരിക്കയില്ല; വേണ്ടിടത്തോളം അയയ്ക്കാനിടയാകുന്നില്ലെങ്കിൽ, ഞാൻതന്നെ അതിനുള്ള സന്ദർഭങ്ങളുണ്ടാക്കും. ദിവ്യരക്ഷകൻ വരംതരുന്നപക്ഷം താങ്കളുടെ നിയോഗപ്രകാരം എൻെറ ത്യാഗങ്ങളെല്ലാം ദിവ്യരക്ഷകനു കാഴ്ചവയ്ക്കാമെന്നു ഞാൻ വാഗ്ദാനംചെയ്യുന്നു. പ്രിയ സഹോദരീ, ആദ്യവെള്ളിയാഴ്ചയും ക്രിസ്മസ്സിൻെറ തലേദിവസവും ഞാൻ സ്വീകരിക്കുന്ന ദിവ്യകാരുണ്യം താങ്കൾക്കായി കാഴ്ചവയ്ക്കും.

എല്ലാ കൊല്ലവും ക്രിസ്മസ്സുകാലത്തു് വി. കൊച്ചുത്രേസ്യായുടെ ഒരു നൊവേന ഞാൻ കഴിക്കുന്നുണ്ട്. ആദ്ധ്യാത്മികശിശുത്വം എന്നെ അഭ്യസിപ്പിക്കണമെന്നുള്ളതാണ്

എന്റെ നിയോഗം. ദൈവം തിരുമനസ്സാകുന്നെങ്കിൽ, ദൈവവരപ്രസാദത്തിന്റെ സഹായത്തോടെ ഒരു നൊവേന ഇക്കൊല്ലവും കഴിക്കും. അതിൽ ഞാൻ എന്റെ കാര്യമല്ല എന്റെ സ്നേഹിതയായ താങ്കളുടെ കാര്യം ഓർമ്മിക്കും. താങ്കളെ ക്രിസ്തുവിന്റെ യോഗ്യ മണവാട്ടിയായി സംരക്ഷിക്കുന്നതിനു നമ്മുടെ പ്രിയപ്പെട്ട ത്രേസ്യാ പുണ്യവതി ദൈവത്തോടു പ്രാർത്ഥിക്കുമാറാകട്ടെ. താങ്കളുടെ നിത്യവിവാഹ ദിവസം താങ്കളെ പ്രത്യേകം ഓർമ്മിക്കും; അതൃപ്തിയിൽ താങ്കളോടുകൂടെ വസിക്കും.

പ്രിയ സഹോദരീ, ഞാൻ താങ്കളോടു ഒരു കാര്യം ചോദിക്കുന്നു. എനിക്കുവേണ്ടി പ്രാർത്ഥിക്കുക. താങ്കളുടെ രോഗിയായ സ്നേഹിതയ്ക്കുവേണ്ടി നമ്മുടെ ദിവ്യമണവാളനോട് എല്ലാ ദിവസവും പ്രാർത്ഥിക്കുക. എന്റെ ആരോഗ്യത്തിനുവേണ്ടി പ്രാർത്ഥിക്കേണ്ടതില്ല. എനിക്ക് എന്താണു നല്ലതെന്ന് എന്നെക്കാൾ നന്നായിട്ടു നമ്മുടെ കർത്താവിനറിയാം. ഈ വിപ്രവാസം മുഴുവനും കുരിശിൽ കിടക്കേണ്ടിവന്നാലും ക്രിസ്തുവിന്റെ മണവാട്ടിയായിരിക്കുവാൻ ഞാനാഗ്രഹിക്കുന്നുവെന്ന് അവിടത്തോടു പറയുക. കുരിശിൽ മരിച്ച മണവാളനോട് അനുരൂപയായിരിക്കുക കുരിശുകൾ വഹിക്കേണ്ടിവരുമ്പോളാണല്ലോ.

എന്റെ മനുഷ്യപ്രകൃതിക്ക് ഈ കുരിശുകൾ ഭാരമേറിയവയായിത്തോന്നുന്നുണ്ടെങ്കിലും എന്റെ ആത്മാവിന്റെ ഉൽകൃഷ്ടഭാഗത്ത് എനിക്കു സമാധാനമുണ്ട്. രക്ഷകനു വെറുപ്പിനു കാരണമാകാതെ സദാസന്തോഷം നല്കിക്കൊണ്ടിരിക്കണമെന്നൊരാഗ്രഹമേ എനിക്കുള്ളൂ. എന്നാൽ ഇക്കാര്യത്തിൽ ഞാൻ പലപ്പോഴും പരാജയമടയുന്നു. ആകയാൽ എന്റെ സ്നേഹിത, എന്നെ വിസ്മരിക്കല്ലേ. താങ്കളുടെ പ്രിയ സഹോദരിമാർക്കെല്ലാം അഭിവാദനങ്ങൾ.

താങ്കളുടെ മാദ്ധ്യസ്ഥയുടെ നാമകാരികയുടെ ദിവസം ഞാൻ അവരെ അനുസ്മരിക്കും; അവക്കു സർവ്വമംഗളവും ഞാൻ ആശംസിക്കുന്നു.

എന്റെ മാതാപിതാക്കന്മാരുടേയും കുടുംബാംഗങ്ങളുടേയും എന്റേയും അഭിവാദനങ്ങളും മംഗളാശംസകളും.

എന്നു്,

പ്രാർത്ഥനാപൂർവ്വം
താങ്കളുടെ വിശ്വസ്ത സ്നേഹിത.
തെരേസ് നോയ്മൻ



കൊണ്ണേർസ്രോയ്ത്ത്,
1924 നവമ്പർ 7

പ്രിയ സഹോദരി,

ഒരു കത്തെഴുതിയിട്ട് ഒരു കൊല്ലത്തോളമായി; വീണ്ടും ഞാൻ എഴുതുന്നു. ഇക്കാലമൊക്കെ തലവേദന കലശലായിരുന്നു. അതിനാൽ കത്തെഴുതാതിരുന്നതിനു താങ്കൾ എന്നോടു ക്ഷമിക്കുമെന്നു് എനിക്കുറപ്പുണ്ടു്. കഴിഞ്ഞ കൊല്ലം അയച്ച എഴുത്തിനു താങ്കൾക്കു ദൈവം സമ്മാനം നല്കട്ടെ. എന്തുചെയ്യണമെന്നു് അറിയാതെ കുഴയുമ്പോൾ താങ്കളുടെ എഴുത്തു് എന്നെ അത്യധികം ആനന്ദിപ്പിച്ചു. തോളിൽ പിടിച്ചു കുറച്ചുനേരം കരയുന്നതു താങ്കൾക്കു ശല്യമാകുമോ? വേറൊന്നും കാര്യമായിട്ടെഴുതാനില്ല. വസന്തത്തിലും ഗ്രീഷ്മകാലത്തും എനിക്കുണ്ടായ സുഖക്കേടുകളെപ്പററി എന്റെ കുടുംബാംഗങ്ങൾ എനിക്കു നല്കിയ വിവരങ്ങൾ ഞാനെഴുതാം.

എനിക്കു് ഇതൊന്നും അറിവില്ല. എന്നെ സന്ദർശിക്കുന്ന പെൺകുട്ടികൾ ഇക്കാര്യങ്ങൾ പറഞ്ഞു് എന്നെ കളിപ്പിക്കാറുണ്ടു്. ഈയിടെയ്ക്കു താങ്കളുടെ സഹോദരി പറയുകയാണു് ഞാൻ കുട്ടികളെ പറഞ്ഞുവിട്ടതു് ഉണ്ണീശോയോടു് ഏകാന്തത്തിൽ സംസാരിക്കാനാണെന്നു്. എന്നാൽ ആ പെൺകുട്ടികൾ പോകുന്ന ഭാവം കാണിച്ചതേയുള്ളു. യഥാർത്ഥത്തിൽ അവർ നിന്നു പറഞ്ഞതൊക്കെ കേട്ടു. പ്രിയ സഹോദരീ, എൻെറ ബോധത്തിലുണ്ടായിരുന്നതു ഞാൻ പറഞ്ഞു; ഞാൻ വിചാരിച്ചിരുന്നതു ഞാൻ വെളിപ്പെടുത്തി. എൻെറ കണ്ണുകളുയർത്തി നോക്കാൻപോലും എനിക്കു ശക്തിയില്ലായിരുന്നു; രക്തം കട്ടകെട്ടി അവ അടഞ്ഞിരിക്കയായിരുന്നു. എനിക്കു് ഒന്നും കാണാൻ കഴിഞ്ഞിരുന്നില്ല. ഈയിടെയ്ക്കു് എൻെറ വികാരിയച്ചൻ പറഞ്ഞു ആ സമയത്തു് എൻെറ സംസാരം കേൾക്കുക വളരെ മധുരമായിരുന്നുവെന്നു്. ഉണ്ണീശോ എൻെറ അരികെ നില്ക്കുന്നതായും ഞാൻ അവിടത്തോടു സംസാരിക്കുന്നതായും എനിക്കു തോന്നി. ഞാൻ അവിടുത്തോടു പല കാര്യങ്ങളും പറഞ്ഞു; അവിടുത്തോടു പലതും സംസാരിച്ചു.

എൻെറ പുറം വേദനിച്ചുകൊണ്ടിരുന്നപ്പോൾ എന്റെ ഇടവക വികാരി റോമൻ രക്തസാക്ഷിയായ വി. ലോറൻസിനെപ്പററി എന്നോടു സംസാരിക്കുകയുണ്ടായി. വേദന തീവ്രമാണോ എന്നു് ആരെങ്കിലും ചോദിച്ചാൽ ഞാൻ പറയും; ''ഹാ! റോമൻ പൊരിഞ്ഞുകഴിഞ്ഞു; പ്രിയപ്പെട്ട ഈശോയെപ്രതി കുറേനേരവുംകൂടി കാത്തുനിന്നാൽ കൊള്ളാമെന്നുണ്ടു്.'' താങ്കളുടെ എഴുത്തുകൾ വായിക്കുമ്പോൾ അവ എനിക്കു ലത്തീൻപോലെയാണു തോന്നിയതു്. ഒരു വാക്കെനിക്കു മനസ്സിലായില്ല. ഈശോ എന്നോടു ജർമ്മൻ ഭാഷയിൽ സംസാരിക്കുന്നതു വളരെ നല്ലതു്.''

അപ്പച്ചനോടായാലും അമ്മയോടായാലും ഇടവക വികാരിയോടായാലും എല്ലാവരോടു ''നീ'' എന്നുപയോഗിച്ചാണു സംസാരിച്ചിരുന്നതു്. ഇടവക വികാരിയോടു സ്വർഗ്ഗത്തെപ്പററി വളരെയേറെ ഞാൻ തക്കിച്ചിട്ടുണ്ടു്. അവിടെ തെരുവീഥികൾ സ്വർണ്ണംവിരിച്ചതായിരിക്കുമെന്നും എനിക്കു് ഒരു സ്വർണ്ണകിരീടം ഉണ്ടായിരിക്കുമെന്നും അദ്ദേഹം പറയുന്നു. അദ്ദേഹം പറയുന്നതു മുഴുവനും ശരിയാണെന്നു തോന്നുന്നില്ല. അവിടെ മുഴുവനും സ്വർണ്ണമാണെങ്കിൽ സ്വർഗ്ഗം എനിക്കു വേണമെന്നില്ല. അവിടെ ഈശോ വ്യാപിച്ചിരിക്കും; ഞാൻ പൂക്കൾ ഇറുത്തെടുത്തു് ഈശോയുടെയും കന്യകാമറിയത്തിൻേറയും പാദങ്ങളിൽ നിക്ഷേപിക്കും. ആകയാൽ പൂച്ചെടികൾ നട്ടുവളർത്താൻ സ്വർഗ്ഗത്തിൽ കുറേ സ്ഥലമുണ്ടായിരുന്നെങ്കിൽനന്നു്. ഒന്നു ചിന്തിച്ചുനോക്കു.

എനിക്കു താങ്കളോടു് ഒരു കാര്യവുംകൂടി പറയാനുണ്ടു്. ഞങ്ങൾ അതിനെപ്പററി സംസാരിച്ചു വളരെയേറെ ചിരിച്ചു. ഇടവക വികാരിയോടു സ്വർഗ്ഗത്തെപ്പററി സംസാരിച്ചുകൊണ്ടിരിക്കേ, ഞാൻ പറഞ്ഞു: ''അച്ചാ, അങ്ങു മായകളിൽ അമർന്നിരിക്കയാണെന്നു തോന്നുന്നല്ലോ'' തിരുസ്സഭയിലെ വിശുദ്ധന്മാരെല്ലാം സ്വർണ്ണവസ്ത്രം അണിയുമെന്നും അദ്ദേഹത്തിനു് അതു ധാരാളം മതിയെന്നും പറഞ്ഞപ്പോൾ, ഞാൻ അദ്ദേഹത്തോടു തീർത്തുപറഞ്ഞു: ''എനിക്കു് അതു് അഹമ്മതിയായിത്തോന്നുന്നു.'' പ്രിയ സഹോദരീ, ചിരിക്കു. ഇക്കാര്യത്തെപ്പററി ചിന്തിക്കുമ്പോൾ ഞാൻ ചിരിച്ചുപോകുന്നു. ക്ഷീണിച്ചു് ഒരു വാക്കുപോലും പറയാൻ പാടില്ലാതാകുന്നതുവരെ ഞാൻ നമ്മുടെ പ്രിയ രക്ഷകനോടു സംസാരിച്ചിരുന്നു. ഞാൻ സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്തിട്ടുള്ള കാര്യങ്ങളെപ്പററി

അവർ പലതും പറയുന്നു. ഇങ്ങനെയാണ് എന്റെ വേദന സഹ്യമായിത്തീർന്നതെന്ന് അപ്പച്ചൻ പറയുന്നു. എനിക്ക് ഇനി സുബോധമുണ്ടാകയില്ലെന്നാണ് എന്റെ കുടുംബാംഗങ്ങൾ വിചാരിച്ചതു്. ദൈവത്തിനു സ്തുതിയായിരിക്കട്ടെ. ഞാൻ വീണ്ടും സുബോധം പ്രാപിച്ചിരിക്കുന്നു.

ക്രിസ്തുമസ്സിനുശേഷം ഞാൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരുന്നു: ഇക്കൊല്ലം പുതുതായി യാതൊന്നും സഹിക്കാനുണ്ടായിരുന്നില്ല; തന്നിമിത്തം എനിക്കു വളരെ ധൈര്യമൊന്നും പ്രകാശിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. പ്രിയ സഹോദരീ, എല്ലാ കൊല്ലവും ക്രിസ്തുമസ്സിന് എന്തെങ്കിലും പുതുതായി സഹിക്കാനുണ്ടാകുമായിരുന്നു. എന്നാൽ ശിശുവായ ക്രിസ്തു വരാൻ രണ്ടാഴ്ച വൈകിപ്പോയി. അവസാനം സഹനംവന്നു; പതിവിൽ കവിഞ്ഞ തീവ്രതയോടെ വന്നെത്തി. ക്രിസ്തുമസ്സുകഴിഞ്ഞു രണ്ടാഴ്ച പൂർത്തിയായപ്പോൾ ഇതാ അസഹ്യമായ ഒരു തലവേദന. ദിനംപ്രതി അതു ശക്തിപ്പെട്ടുകൊണ്ടിരുന്നു. എന്റെ മനസ്സ് ഒരു ശിശുവിന്റേതുപോലെയായി. ദൈവത്തിനു സ്തുതിയായിരിക്കട്ടെ. ബോധക്കുറവൊന്നുമില്ലാതിരുന്നതിനാൽ വേദന യഥാതഥം അനുഭവപ്പെട്ടു. വേദനനിമിത്തം മാംസം കീറിപ്പറിച്ചതിന്റെ അടയാളം എന്റെ കൈകളിൽ കാണാം. ഞാൻ നാവു കടിച്ചു നീരുവന്നിരിക്കയാണ്; തന്നിമിത്തം ഒരു വാക്കു പറയാൻ എനിക്കു സാധിക്കുന്നില്ല. വി. കുർബാന തരുമ്പോൾ തന്റെ വിരലുകളിൽ ചോരപുരളാറുണ്ടെന്നു വികാരിയച്ചൻ പറയുന്നു.

ഉയിർപ്പുതിരുനാൾ ദിവസം ദിവ്യരക്ഷകനെ എന്റെ കൈയിലെടുക്കാൻ എനിക്കു കഴിഞ്ഞു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ നീരു് അപ്രത്യക്ഷമായി; എന്റെ സ്ഥിതി

മെച്ചപ്പെട്ടു. അര ഗ്ലാസോളം ചെലം പുറത്തുപോയെന്നാണ് അമ്മ പറയുന്നതു്. പ്രിയ സഹോദരി, എൻെറ തല തകന്നപോലെയായി; പഴപ്പു കുറഞ്ഞുമില്ല. വി കുർബാനയുടെ തിരുനാൾവരെ നീരു കൂടിക്കൊണ്ടിരുന്നു. വീണ്ടും നീരു പൊട്ടിയെങ്കിലും ചെലം മുമ്പത്തോളമുണ്ടായില്ല. കണ്ണുകൾ പൊള്ളുന്നതുപോലെ തോന്നി. മുറിവു സുഖപ്പെട്ടില്ല. കൺപോളകൾ തുറന്നതന്നെ ഇരുന്നു. തല അല്പം അനങ്ങിയാൽ കണ്ണിൽനിന്നു രക്തം വരികയായി

ക്രിസ്മസ്സിനുശേഷം വലതുവശത്തേക്കു തിരിഞ്ഞുകിടക്കുവാൻ എനിക്കു കഴിഞ്ഞിരുന്നില്ല; ഇടതുവശത്തു് ഒരു നീർക്കെട്ടും. അതിനാൽ കെട്ടിയിട്ടിരുന്നപോലെയാണു് ഞാൻ കിടന്നതു്. രക്തപ്രവാഹത്തെ ഭയന്നു എല്ലാ വ്യാഴാഴ്ചകളിലും ശയ്യ മാററുന്നുണ്ടു്. ഈയിടയ്ക്കു് എൻെറ ഹൃദയം തെല്ലു ക്ഷീണിച്ചിട്ടുണ്ടെന്നാണു് ഡോക്ടരുടെ അഭിപ്രായം. രക്തദൗർല്ലഭ്യമാണു കാരണമെന്നു ഡോക്ടർ പറയുന്നു. ചങ്കിടിപ്പുനിമിത്തം ചിലപ്പോൾ എനിക്കു ഭയം തോന്നുന്നുണ്ടു്. അപ്പോൾ ശ്വാസംവലിക്കാൻ എനിക്കു പ്രയാസം തോന്നുന്നു; ദേഹം മരവിച്ചമാതിരി തോന്നും. കുമ്പസാരത്തിൻെറനേരത്തു് ഏഴെട്ടുപ്രാവശ്യം എനിക്കു് അങ്ങനെ തോന്നി; എന്നാൽ ഇപ്പോൾ ഭേദപ്പെട്ടിരിക്കുന്നു.

ഇതാ ഞാൻ താങ്കളുടെ തോളിൽ പിടിച്ചു് ധാരാളം കരഞ്ഞുകഴിഞ്ഞു. കണ്ണുനീരുകൊണ്ടു വയറു നിറഞ്ഞുകാണുമല്ലൊ! ഇനി താങ്കൾക്കു് ആഹ്ലാദകാരണമായ കുറേ കാര്യങ്ങളെഴുതാം. ഇപ്പോളെനിക്കു് എല്ലാ വെള്ളിയാഴ്ചകളിലും ദിവ്യകാരുണ്യം സ്വീകരിക്കുവാൻ കഴിയുന്നുണ്ടു്. എൻെറ സന്തോഷമെന്തുമാത്രമെന്നു് ഊഹിച്ചുകൊള്ളുക. എല്ലാം സഹിക്കാൻ അതു് എനിക്കു ശക്തി നല്കുന്നു.

കഴിഞ്ഞകൊല്ലം എന്റെ സ്ഥിതി മോശമായിരുന്നപ്പോൾ അടുത്തടുത്തു ദിവ്യകാരുണ്യം സ്വീകരിക്കുവാൻ എനിക്കു കഴിഞ്ഞിരുന്നു. ഞാൻ വി. കുർബാന കൈക്കൊണ്ടിരുന്നതു് എങ്ങനെയെന്നു മനസ്സിലാക്കുന്നതു താങ്കൾക്കു സന്തോഷം നല്കാതിരിക്കയില്ല. എന്റെ ഇടവകവികാരി പറയുന്നതു് ചുററും നടക്കുന്ന സംഗതികളെപ്പററി എനിക്കു യാതൊരു ബോധവുമില്ലെന്നാണു്. ചിലപ്പോൾ അദ്ദേഹം വന്നു താൻ ആരാണെന്നു ചോദിക്കും. തിരുവോസ്തിയിൽ ഈശോയെക്കൊണ്ടുവന്നിട്ടുണ്ടോ എന്നായിരിക്കും അപ്പോളെന്റെ അർത്ഥന. വി. കുർബാന കൊണ്ടുവന്നിട്ടില്ലെങ്കിൽ അദ്ദേഹം ചോദിക്കും എപ്പോൾ വി. കുർബാന കൊണ്ടുവരണമെന്നു്. ഇപ്പോൾത്തന്നെയെന്നു ഞാൻ പറയും. പിറേറ പ്രഭാതത്തിൽ അദ്ദേഹം വി. കുർബാനയും കൊണ്ടുവരും.

ആ രാത്രി അമ്മയ്ക്കു ഭയങ്കരമായ കുരിശാണു ഞാൻ. രക്തപ്രവാഹംകണ്ടു് അമ്മ പകലും രാത്രിയും എന്റെകൂടെ ചെലവഴിക്കും. ഓരോ നിശ്വാസനവും എന്റെ ഒടുവിലത്തേതായിരിക്കാമെന്നായിരുന്നു എവരുടേയും ഭയം. ഇടവക വികാരി കാലത്തും വൈകുന്നേരവും എന്നെ സന്ദർശിച്ചിരുന്നു. കാലത്തു വി. കുർബാന കൊണ്ടുവരാമെന്നു വികാരിയച്ചൻ പറഞ്ഞിട്ടുണ്ടെങ്കിൽ രാത്രി വീണ്ടും വീണ്ടും ഞാൻ ചോദിക്കും പ്രഭാതമായോ എന്നു്. വേദന ഭയങ്കരമാണെങ്കിലും അപ്പോഴൊക്കെ മന്ദസ്മിതം തൂകാൻ ഞാൻ പരിശ്രമിച്ചിരുന്നു. അതുസംബന്ധിച്ചു ധാരാളം ഞങ്ങൾ സംസാരിക്കാറുണ്ടു്.

പ്രിയ സോദരീ, ഈ സന്തോഷങ്ങളെല്ലാം എനിക്കു് അരുളിയതിനു താങ്കളും എന്നോടുചേർന്നു നമ്മുടെ കർത്താവിനു നന്ദിപറയുക. എനിക്കു നിരാശതോന്നാമാ

യിരുന്നു. ദൈവാനുഗ്രഹത്താൽ ഞാൻ ക്ഷമാപൂർവ്വം വർത്തിച്ചു. സഹനം കുറച്ചു വിട്ടുകിട്ടിയാൽ കൊള്ളാമെന്നു തോന്നുന്നില്ലേയെന്ന് ഒരിക്കൽ വികാരിയച്ചൻ എന്നോടു ചോദിച്ചു. ഉടനടി ഞാൻ ഇങ്ങനെ മറുപടി നല്കി 'ഇല്ല, നമ്മുടെ പ്രിയരക്ഷകൻ എനിക്കാവശ്യമുള്ള സഹനമേ തരുന്നുള്ളു.'' ഞാൻ എന്റെ വിരലിന്റെ അററം കാണിച്ചുകൊണ്ടു് അദ്ദേഹത്തോട്ട് ഇത്രപോലും സഹനം വിട്ടുതരുകയില്ലെന്നു ഞാൻ പറയും. ഇടവക വികാരി സന്ദർശിക്കുമ്പോൾ എന്റെ പ്രിയ സഹോദരി ഇവിടെ ഉണ്ടായിരുന്നെങ്കിൽ! താങ്കൾക്കും ധാരാളം ചിരിക്കാമായിരുന്നു; അങ്ങനെയാണു് അദ്ദേഹത്തിന്റെ സംസാരം. ''അച്ചാ, ഇത്രയുംമതി. ചിരിച്ചു തല കഴയ്ക്കുന്നു.'' ഉടനെ അദ്ദേഹം പറയും: ''നമ്മൾ കുറേ ചിരിച്ചുവെന്നതു ശരിയാണു്; എന്നാൽ നീ കരയുമ്പോൾ ഞങ്ങളെത്രമാത്രം കരഞ്ഞിട്ടുള്ളതാണു്. പ്രിയ സഹോദരീ, എപ്പോഴും എന്തെങ്കിലും സഹിക്കാനുണ്ടാകും, എന്നാൽ നമ്മുടെ ദിവ്യരക്ഷകൻ നമ്മളെ സഹായിക്കും. നമുക്കു സഹിക്കാവുന്നതിനപ്പുറം അവിടുന്നു് ഒന്നും അയച്ചുതരുകില്ല, എനിക്കു പ്രിയപ്പെട്ട പലരും പ്രാർത്ഥനയിൽ എന്നെ സ്മരിക്കുന്നുണ്ടു്; അവരിൽ അഗ്രിമസ്ഥാനം, പ്രിയ സഹോദരീ, താങ്കൾക്കു തന്നെയായിരിക്കുമെന്നതിൽ എനിക്കു സന്ദേഹമില്ല.

താങ്കളുടെ പ്രാർത്ഥനകൾക്കു്, ''ദൈവം സമ്മാനം നല്കട്ടെ'' നന്മയിൽ ഉറച്ചുനില്ക്കാനും നമ്മുടെ കർത്താവിൽനിന്നു് ഇത്രയും അനുഗ്രഹങ്ങൾ ലഭിക്കാനും ഞാൻ ഒരു വിധത്തിലും അർഹയല്ല; ഞാൻ ഒന്നും ചെയ്തിട്ടില്ല. എന്റെ സ്വന്തമായി പാപങ്ങളും ഉപേക്ഷകളും ദുർബലതകളും മാത്രമേയുള്ളു. പ്രിയ സഹോദരീ, താങ്കളും കൂട്ടുകാരും വല്ലപ്പോഴുമൊക്കെ എന്നെ സ്മരിക്കണമെന്നു ഞാൻ യാചിക്കു

കയാണ്.. ഞാനിതു് എഴുതുമ്പോൾ എനിക്കുള്ള സഹനം എത്രമാത്രമാണെന്നു മനസ്സിലാക്കിയിരുന്നെങ്കിൽ, താങ്കൾ അമ്പരന്നുപോകും. എന്താണെന്നു വിവരിക്കുവാൻ എനിക്കു് അറിഞ്ഞുകൂടാ; എഴുതാൻ ഒട്ടും സാധ്യമല്ല. ആന്തരികമായും വളരെ ഞാൻ സഹിക്കുന്നുണ്ടു്; അതാണ് ഒന്നുകൂടെ ഭയങ്കരം. വിശ്വാസത്തിനും ക്ഷമയ്ക്കുമെതിരായ പ്രലോഭനങ്ങളുണ്ടാകുന്നുണ്ടു്. അതു നരകം തന്നെയാണ്. അപ്പോൾ ഞാൻ എന്നെത്തന്നെ വിസ്മരിക്കുന്നു. ദിവ്യരക്ഷകൻ എന്നെ ഉപേക്ഷിച്ചതുപോലെ തോന്നുന്നു; തന്നിമിത്തം എല്ലാം കറുത്തും ഇരുണ്ടുമിരിക്കുന്നു. ഉൽക്കണ്ഠകൾ നിമിത്തം ഞാൻ നിരാശയുടെ വക്കിലെത്തിയിരിക്കയാണ്. ദിവ്യരക്ഷകനെ കാത്തിരിക്കുമ്പോൾ അന്യചിന്ത പൊന്തിവരുന്നതു കഷ്ടംതന്നെ.

എന്റെ ഇപ്പോഴത്തെ സ്ഥിതി തുലികകൊണ്ടു ചിത്രിക്കുക ദുർഘടമാണ്; ശരിയായ വാക്കുകൾ കാണുന്നില്ല. പ്രിയ സഹോദരീ, താങ്കൾക്കു് എന്റെ സ്ഥിതി വേഗം മനസ്സിലാക്കുവാൻ കഴിയും. ദിവ്യകാരുണ്യ സ്വീകരണവേളയിൽ ഇടയ്ക്കിടയ്ക്കു് എന്നെ അനുസ്മരിക്കുക. ഞാൻ താങ്കളെ വിസ്മരിക്കയില്ല; താങ്കളേയും അവിടെയുള്ള മററു സഹോദരിമാരേയും എന്റെ പ്രാത്ഥനകളിലും സഹനങ്ങളിലും ഞാൻ അനുസ്മരിക്കുന്നതാണ്. ഇതുകൊണ്ടു വല്ലഫലവുമുണ്ടോ എന്നു് എനിക്കു് അറിഞ്ഞുകൂടാ; കാരണം ഇന്നത്തെ എന്റെ സ്ഥിതി അത്ര മെച്ചമല്ല. എല്ലാ വെള്ളിയാഴ്ചകളിലും ഞാൻ വി. കുർബാന സ്വീകരിക്കുന്നുണ്ടെന്നുള്ളതു ശരിതന്നെ; എന്നാൽ എല്ലാ വ്യാഴാഴ്ച രാത്രികളിലും അന്യചിന്തകൾവന്നു് എന്റെ ആന്തരിക സമാധാനം നശിപ്പിക്കുവാൻ പരിശ്രമിക്കുന്നു; എന്നാൽ ദൈവാനുഗ്രഹത്താൽ അവയ്ക്കു എന്റെ സമാധാനം എടുത്തുകളയാൻ സാധിക്കു

ന്നില്ല. ചിലപ്പോൾ വലിയ വിലകൊടുത്താണു് ഈ വിജയം നിലനിറുത്തുന്നതു്. സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഹിതമാണിതെന്നു ഞാൻ വിചാരിച്ചുകൊണ്ടിരിക്കും. എന്നെപ്പോലെ പ്രയോജനരഹിതമായ ഒരു വസ്തുവിനു് എന്താണു് ആവശ്യമായിട്ടുള്ളതെന്നു് അവിടുത്തേക്കു അറിയാം. ആകയാൽ ദൈവത്തിന്റെ പരിശുദ്ധ ഹിതത്തിനു ഞാൻ എന്നെത്തന്നെ സമർപ്പിക്കുന്നു. അവിടുന്നു് എന്നിൽനിന്നു മറഞ്ഞിരുന്നാലും എനിക്കു് ആശ്വാസം നല്കുന്നതായാലും എല്ലാം എന്റെ നന്മയ്ക്കുതന്നെ. എന്നാൽ നരകം മുഴുവനും എന്റെ മുമ്പിൽ മിഴിച്ചുനില്ക്കുകയാണെങ്കിൽ, പ്രയാസമാണു സഹിക്കാൻ. പ്രിയസഹോദരി, നിങ്ങളിൽ ചിലരെ നരകം മിഴിച്ചുനോക്കുന്നുണ്ടു്.



വീണ്ടും എനിക്കു് ഒരു ചുമ. തണുത്ത വെള്ളം കുടിച്ചു കിടന്നപ്പോൾ കിട്ടിയ ഒരു നീരുവീഴ്ചയാണിതു്. വേദന കൊണ്ടു വിയർത്തിരിക്കുമ്പോഴാണു ഞാൻ തണുത്ത വെള്ളം കുടിച്ചതു്. ഇതു് അത്രപ്രാധാന്യമുള്ള ഒരു സംഗതിയല്ല. ഞാൻ താങ്കളുടെ തോളിൽ പിടിച്ചു കരയാൻ തുടങ്ങിയിട്ടു കുറേയായല്ലൊ. ദൈവം തിരുമനസ്സാകുന്നെങ്കിൽ, അടുത്ത പ്രാവശ്യം വല്ലതും വ്യത്യസ്തമായി എഴുതുവാനുണ്ടായേക്കും. താങ്കൾക്കും ഇതരസഹോദരിമാർക്കും സുഖമല്ലേ? നിങ്ങളുടെ ബ. അമ്മയുടെ യാത്ര സുഖപ്രദമായിരുന്നില്ലേ? ഞാൻ അമ്മയെ പലപ്പോഴും ഓർക്കാറുണ്ടു്. അമ്മയ്ക്കു് എന്റെ മംഗളങ്ങൾ. മഠാധിപയ്ക്കു സുഖമാണോ? അയർലണ്ടിൽ നിന്നും മടങ്ങിയെത്തിയോ? എന്റെ മംഗളാശംസകൾ മഠാധിപയ്ക്കും നല്കുക. സിസ്റ്റർ ബൊനീത്തായ്ക്കു സുഖമെന്നു കരുതട്ടെയോ? അവർ അയച്ച പുസ്തകം എനിക്കു കിട്ടി. പുതിയതു ഞാൻ ബൈൻറു ചെയ്യിച്ചു. എന്റെ പേരിൽ അവർക്കു മംഗളങ്ങൾ ആശംസിക്കു. സിസ്റ്റർ സല

ബെർഗാമ്മ്ക്കും എനിക്കു ഉത്തരീയം കൊടുത്തയച്ച സിസ്റ്റർ എഡെൽട്രാഡിനും സുഖമല്ലേ? സിസ്റ്റർ എഡെൽട്രാഡ് ബുൾഗേരിയായിലാണോ? അവക്കും മററു സഹോദരിമാർക്കും മംഗളങ്ങൾ. സിസ്റ്റർ ഇമെൾഡാ ഇപ്പോളെന്തു ചെയ്യുന്നു? ഇപ്പോഴും രോഗിയാണോ? അവർക്കും മംഗളങ്ങൾ. അവർ മരിച്ചുപോയെന്നു് എനിക്കു ഒരു തോന്നൽ! ബ്രിജീത്താമ്മയ്ക്കു സുഖമാണല്ലൊ. അവക്കും എൻെറ മംഗളങ്ങൾ. ഞാൻ നിങ്ങളെപ്പററി പലപ്പോഴും ചിന്തിക്കാറുണ്ടു്. എന്നെ സുഖപ്പെടുത്താൻ ദൈവം തിരുമനസ്സാകുന്നെങ്കിൽ ഞാൻ നിങ്ങളെ സന്ദർശിക്കുന്നതാണു്. ഞാൻ പ്രത്യേകതരം വ്യക്തിയാണെന്നു തോന്നുന്നു.

താങ്കളും മററു സഹോദരിമാരും പ്രാത്ഥനയിൽ എന്നെ സ്മരിക്കുവിൻ; അത്രയ്ക്കുമാത്രം അന്തരികവേദനകൾ എനിക്കുണ്ടു്. ഇപ്പോൾ പ്രസാദവരത്തിൻെറ ആവശ്യം കൂടുതലാണു്. നിങ്ങളുടെ നിയോഗങ്ങൾക്കായി ഞാൻ പ്രാത്ഥിക്കുകയും സഹിക്കുകയും ചെയ്യുന്നുണ്ടു്. ഈശോയുടെ പീഡകളും അവിടുത്തേയ്ക്കു പ്രിയപ്പെട്ട വിശുദ്ധരും ഭക്തരുമായ ഏവരുടേയും യോഗ്യതകളും സ്വർഗ്ഗസ്ഥനായ പിതാവിനു ഞാൻ സമപ്പിക്കുന്നു. പരേതരേയും ഞാൻ വിസ്മരിക്കുന്നില്ല. ഇന്നത്തെ ദിവ്യകാരുണ്യസ്വീകരണം ഫാദർ ഹിൽഡെബ്രാൻറിനുവേണ്ടിയാണു ഞാൻ കാഴ്ചവച്ചതു്.

പ്രിയ സഹോദരീ, എൻെറ രണ്ടു കൊച്ചുപക്ഷികളുടെ കാര്യം ഞാൻ വിവരിക്കാം. അവ നന്നായിട്ടു് ഇണങ്ങിയിട്ടുണ്ടു്. കാനറി ഇറങ്ങിവന്നു് എൻെറ കൈയിൽനിന്നു ധാന്യമണികളും ആപ്പിളും കൊത്തിത്തിന്നും. എനിക്കു കുടിക്കാനുള്ള വെള്ളം ഗ്ലാസിൽ വച്ചിരിക്കയാണെങ്കിൽ അവൻ അതിൽ ഇറങ്ങി മുങ്ങിക്കുളിക്കും. കുളി വളരെ ധൃതിയിലാണു്; തന്നിമിത്തം വെള്ളം പലപ്പോഴും കിട

ക്കയിലേക്കു് ഒഴുകും. ചിലപ്പോഴൊക്കെ അവൻ എന്റെ തലയിണയിൽ ചാടിക്കളിക്കും; പിന്നീടു് ഒരു പുഷ്പത്തിൽ നിന്നു മറ്റൊന്നിലേക്കു ചാടിനടക്കും. രാത്രിമാത്രമെ അവൻ കൂട്ടിലിരിക്കയുള്ളു. കൂടിന്റെ മേല്പുരയിൽ ഇരുന്നാണു് അവന്റെ മധുരമായ പാട്ടു്. ഈ കുഞ്ഞുപക്ഷിയുടെ വ്യാപാരം എത്രയും. വിശ്വസ്തതയോടെയാണു്. ഗോൾഡു് ഫിഞ്ചാണു് എന്റെ രണ്ടാമത്തെ കൊച്ചുപക്ഷി. അതു സദാ കൂട്ടിലിരുന്നു വളരെയേറെ പാടും. അവൻ എത്രയും സുന്ദരനാണു്. എന്തു വർണ്ണപ്പകിട്ടു്! ദൈവശക്തിയോർത്തു വിസ്മയിച്ചുപോകുന്നു. തൽക്കാലം രണ്ടും അധികം പാട്ടുന്നില്ല. തൂവൽ പൊഴിഞ്ഞുപോകുന്ന സമയമായതുകൊണ്ടു് അവ മ്ലാനതയിലാണു്.

ഇനി നിറുത്തട്ടെ. ഈ എഴുത്തു് എന്നു് എഴുതിത്തുടങ്ങിയതാണെന്നു കണ്ടാലും! പ്രിയ സഹോദരീ, ഇതു മുഴുവനും ഒററയെഴുത്തായി അയയ്ക്കാനുദ്ദേശിച്ചതല്ലെന്നു് അറിയാമല്ലൊ. ഇതിനു് അഞ്ചെഴുത്തിന്റെ നീളമുണ്ടു്. മിക്കപ്പോഴും എനിക്കു എഴുതാൻ സാധ്യമല്ല. സൗകര്യമുണ്ടെന്നു തോന്നിയാൽ ഉടനെ ററസ്സിങ്ങിലേക്കു് എഴുതുകയായി. എന്താണു താങ്കളുടെ അടുക്കലേക്കു് ഇപ്രകാരം എന്നെ ആകർഷിക്കുന്നതെന്നു് എനിക്കു് അറിഞ്ഞുകൂടാ. ഞാൻ അവിടെവന്നു താമസിച്ചിട്ടുള്ളതുപോലെയാണു് എന്റെ ഭാവം. കൃത്യാന്തരബഹുലയായ താങ്കൾ എന്റെ എഴുത്തു വായിച്ചു മനസ്സിലാക്കാൻ ബുദ്ധിമുട്ടുന്നെങ്കിൽ എന്നോടു ക്ഷമിക്കണം. ഞാൻ ഒരു ഭാരമാകുന്നില്ലെന്നു കരുതട്ടെ.

പ്രിയ സഹോദരീ, എനിക്കു തോന്നുന്നതൊക്കെ ഞാനെഴുതുന്നു. വാക്കുകൾ കടഞ്ഞെടുക്കുവാൻ ഒരു യത്നവും ചെയ്തിട്ടില്ല. സ്വർഗ്ഗസ്ഥനായ പിതാവിനോടു സംസാരിക്കുമ്പോഴും അങ്ങനെതന്നെ. ഒരു ശിശുവിനെപ്പോലെ ദൈവ

ത്തോടു സംസാരിക്കുവാൻ ഞാനാഗ്രഹിക്കുന്നു. എൻെറ സംസാരം ശിശുക്കളുടെ കൊഞ്ചൽപോലെ അവിടുത്തേക്കു തോന്നിക്കാണണം.

എനിക്കു് അയച്ചുതന്ന പുസ്തകങ്ങൾക്കു "ദൈവം പ്രതിഫലം തരട്ടെ," എന്നു് അമ്മയോടു പലപ്രാവശ്യം പറയുവാൻ ഞാൻ ആഗ്രഹിക്കയാണു്. ഈശോയുടെ തിരുഹൃദയാനുകരണം വളരെ നല്ല ഒരു പുസ്തകമാണു് അതുള്ളപ്പോൾ വേറൊരു പുസ്തകവും ആവശ്യമില്ലെന്നു് എനിക്കു തോന്നുന്നു. എൻെറ കുറെ പഴയ പുസ്തകങ്ങൾ അങ്ങോട്ടു് അയയ്ക്കുന്നു. അപ്പച്ചൻ തന്ന പുസ്തകാടയാളങ്ങൾ ഞാൻ താങ്കൾക്കു് അയച്ചുതരാം. ചെറിയ കത്തുകളെഴുതുമ്പോൾ അവയുടെ കൂട്ടത്തിലിട്ടേക്കാം.

എല്ലാ സഹോദരിമാർക്കും ഒന്നുകൂടി മംഗളം; പ്രത്യേകിച്ചു താങ്കൾക്കു്,

എന്നു്, സാധുസ്നേഹിത
തെരേസ് നോയ്മൻ

കൊണ്ണേർസ്രോയ്ത്തു്,
1927 ഫെബ്രുവരി 14

പ്രിയ സഹോദരി,

ഞാൻ താങ്കളോടു സംസാരിച്ചിട്ടു വളരെ കാലമായി. പലപ്രാവശ്യം അരൂപിയിൽ ഞാൻ താങ്കളുടെകൂടെയായിരുന്നു. എൻെറ പ്രാർത്ഥനകളിലും സഹനങ്ങളിലും ടറ്റ്സിംഗിനെ ഞാൻ വിസ്മരിച്ചിട്ടില്ല. ഇത്രയുംനാൾ മൗനം അവലംബിച്ചതിനു താങ്കൾ എന്നോടു ക്ഷമിക്കണം. എനിക്കു് എഴുതാൻ ആഗ്രഹമുണ്ടായിരുന്നു; എന്നാൽ ഒരിക്കലും

ത്തുലികയെടുത്തില്ല. ഈയിടയ്ക്കു പല ആളുകളേയും കാണേണ്ടിവന്നു. കൈയിലെ മുറിവുകൾനിമിത്തം എഴുതാൻ വളരെ ബുദ്ധിമുട്ടുണ്ടു്. എനിക്കു സ്വല്പം ഭേദമാണെന്നു മരിയായും റെസിലും താങ്കളോടു പറഞ്ഞുകാണും. പ്രിയ സഹോദരീ, എൻെറ സ്ഥിതിഗതികൾ അത്ര മോശമൊന്നുമല്ല; എങ്കിലും കുറേയധികം സമയം സഹനത്തിൽ എനിക്കു കഴിയേണ്ടിവന്നിട്ടുണ്ടു്. സഹനം എൻെറ ദൈവവിളിയാണു്. വീട്ടിൽ കഴിഞ്ഞുകൂടുന്ന എനിക്കു വിദേശമിഷനിൽ ജോലിചെയ്തു് ആത്മാക്കളെ ദിവ്യരക്ഷകൻെറ അടുക്കലേക്കാനയിക്കുക സാധ്യമല്ല.

എവിടെയായിരുന്നാലും ജീവിതത്തിൽ വലിയ മാററമൊന്നുണ്ടാകയില്ല. യഥാർത്ഥഭവനത്തിലെത്തിച്ചേരുന്നതുവരെ എവിടെയും നമുക്കു സ്വന്തം ഭവനത്തിലെന്നപോലെ കഴിഞ്ഞുകൂടാവുന്നതാണു്. നാം അത്യധികം ആശിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ യഥാർത്ഥഭവനം സുന്ദരംതന്നെയാണു്. സദാ ദിവ്യരക്ഷകൻെറകൂടെ ഇരിക്കുക, അവിടുത്തെ ദ്രോഹിക്കുവാൻ കഴിയാതെ സദാ സംതൃപ്തിപ്പെടുത്തിക്കൊണ്ടിരിക്കുക, അതേ താൽപര്യത്തോടുകൂടിയ ആത്മാക്കളോടുകൂടെ ജീവിക്കുക, പ്രിയ സഹോദരീ, ഒന്നു ചിന്തിച്ചുനോക്കു! എത്ര മനോഹരം! "ദിവ്യരക്ഷകാ, അങ്ങു് എത്ര നല്ലവൻ!" എന്നു സദാ ഞാൻ പറഞ്ഞുകൊണ്ടിരിക്കയാണു്. പലപ്പോഴും എനിക്കു കരയാനല്ലാതെ പ്രാർത്ഥിക്കുവാൻ കഴിയുന്നില്ല. എൻെറ അനുഭവങ്ങൾ എനിക്കു വിവരിക്കുവാൻ വഹിയാ. എല്ലാം ഒരേസമയത്തു സാധാരണവും അസാധാരണവുമായിത്തോന്നുന്നു. ഞാനുദ്ദേശിക്കുന്നതെന്തെന്നു മനസ്സിലായിക്കാണും.

പ്രിയ സഹോദരീ, താങ്കൾക്കു ഞങ്ങളെ വന്നുകാണാൻ ദൈവം അനുമതി നല്കിയേക്കും. അങ്ങനെയെങ്കിൽ

ദിവ്യരക്ഷകനെപ്പററി നമുക്കു ധാരാളം സംസാരിക്കാമല്ലൊ. ആഴ്ചതോറും വിദേശ സഹോദരിമാർ ഇവിടെ വരുന്നുണ്ടു്. ചിലർ വളരെ ദൂരെനിന്നു വരുന്നവരാണു് അവരെ കാണുമ്പോൾ ഒരിക്കൽ താങ്കളും ഇവിടെ വന്നേക്കുമെന്നു തോന്നുന്നു. ഇതു നമ്മൾക്കുവേണ്ടിയല്ല; നമ്മൾ പരസ്പരം നന്നായി അറിയുന്നവരാണല്ലൊ. ദിവ്യരക്ഷകനെപ്പററി നാം ധാരാളം സംസാരിച്ചിരുന്നവരാണു്; ഇപ്പോൾ കൂടുതൽ സംസാരിക്കാൻ ഞാൻ അഭിലഷിക്കുന്നു. ഹാ നമ്മുടെ ദിവ്യരക്ഷകൻ എത്ര നല്ലവൻ! അവിടുന്നു നമ്മളെപ്രതി എന്തുമാത്രം സഹിച്ചു? അവണ്ണനീയംതന്നെ. എല്ലാം എന്തുമാത്രം ക്ഷമയോടും അനുസരണയോടുംകൂടെയാണു് അവിടുന്നു ക്ഷമിച്ചതു്! പകരം സാനന്ദം സഹിക്കാൻ നമ്മളും പരിശ്രമിക്കണം. പ്രിയ സഹോദരീ, ഇപ്പോൾ ഞാൻ സഹിക്കുന്നതിനൊരുക്കമായിട്ടാണു് ഇതുവരെയുണ്ടായിട്ടുള്ള സഹനങ്ങളെന്നത്രെ എന്റെ ഇടവക വികാരിയുടെ അഭിപ്രായം. സഹനം പ്രയാസമേറിയതാണെങ്കിലും ഇന്നും നിന്ദിതനായിക്കഴിയുന്ന ദിവ്യരക്ഷകൻ എത്ര നല്ലവനാണെന്നു് ഓമ്മിക്കുമ്പോൾ സഹനം സന്തോഷാവഹമായിത്തീരുന്നു. അങ്ങനെ നമുക്കു തെല്ലു പരിഹാരം ചെയ്യാമല്ലൊ.

''ഹാ ദിവ്യരക്ഷകൻ എത്ര നല്ലവൻ,'' ഈ വാക്കുകൾ ആവർത്തിച്ചുകൊണ്ടിരിക്കയാണു് എനിക്കിഷ്ടം. നമുക്കു് അവിടുത്തെ സംതൃപ്തിപ്പെടുത്തുവാൻ കഴിഞ്ഞിരുന്നെങ്കിൽ! ആനന്ദമോ സഹനമോ എന്തുതന്നെയാകട്ടെ; എല്ലാ സന്ദർഭവും നാം വേണ്ടപോലെ വിനിയോഗിക്കണം. നമ്മുടെ നന്മമാത്രമെ അവിടുന്നു് ആഗ്രഹിക്കുന്നുള്ളു. എല്ലാം അവിടുത്തെ നന്മയും സൗന്ദര്യവും സ്നേഹവും തന്നെ പ്രകീത്തിക്കുന്നു. ദൈവത്തിന്റെ സ്നേഹത്തേയും കാരുണ്യത്തേയും വായിക്കാവുന്ന തുറന്ന പുസ്തകമാണു് പ്രകൃതി. ദിവ്യരക്ഷകന്റെ പീഡാനുഭവത്തിൽ ഈ സ്നേഹം കൂടുതൽ ദൃശ്യമാ

ണു്. നാം നമ്മുടെ ഹൃദയം അവിടുത്തേക്കു നല്കണം. അവിടുത്തോടുള്ള സ്നേഹത്തെപ്രതി അവിടുന്നു് അയച്ചുതരുന്നവയെല്ലാം സഹിക്കണം. പ്രിയ സഹോദരീ, എന്റെ പ്രാർത്ഥനയിലും സഹനങ്ങളിലും താങ്കളേയും ഇതര സഹോദരിമാരേയും ഞാൻ അനുസ്മരിക്കുന്നു. ദൈവത്തിന്റെ പരിശുദ്ധ ഹിതം മനസ്സിലാക്കി പ്രവർത്തിക്കുവാനും അങ്ങനെ അവിടുത്തെ സംതൃപ്തിപ്പെടുത്തുവാനും സഹനങ്ങളിലും ജീവിതത്തിലെ കൊടുങ്കാററുകളിലും സമരങ്ങളിലും അവസാനത്തോളം ഉറച്ചുനില്ക്കുവാനുംവേണ്ടി നിങ്ങളുടെ പ്രാത്ഥനകളിലും പരിത്യാഗപ്രവൃത്തികളിലും എന്നെ അനുസ്മരിക്കുവിൻ. കണ്ണുനീർ കണങ്ങളോടെയാണു് ഈ അഭ്യത്ഥന ഞാൻ ചെയ്യുന്നതു്. പ്രിയ സഹോദരീ, എന്റെ ഹൃദയം സഹോദരിയുടെ മുമ്പാകെ തുറന്നുവയ്ക്കുവാൻ ആഗ്രഹമുണ്ടു്. എല്ലാക്കാര്യങ്ങളും ഞാൻ ദിവ്യരക്ഷകനോടു പറയുന്നു; അവിടുന്നു എന്നെ യഥാതഥം മനസ്സിലാക്കിയിരിക്കുന്നു.

എന്റെ പ്രിയകുടുംബാംഗങ്ങൾക്കും എനിക്കും ക്ലേശഭൂയിഷ്ഠമായ ഒരു സമരത്തെ അഭിമുഖീകരിക്കാനുണ്ടു്. ഞങ്ങളെ വിസ്മരിക്കരുതേ. പാതിരാകഴിഞ്ഞു രണ്ടുമണിയായിരിക്കുന്നു; ഞാൻ എഴുത്തു നിറുത്തുകയാണു്. ബ. മഠാധിപയ്ക്കും ഇതര സഹോദരിമാക്കും എന്റെ ഹാദ്ദമായ അഭിവാദനങ്ങൾ സമപ്പിക്കുക.

പ്രിയ സഹോദരീ, ഈശോയോടുള്ള സ്നേഹത്തെ പ്രതി താങ്കൾക്കു് എന്റെ അഭിവാദനങ്ങൾ.

താങ്കളുടെ സഹപാഠിയും
കർത്താവിൽ സഹോദരിയും
തെരേസ് നോയ്മൻ

## ഒരു കർമ്മലീത്താ പുരോഹിതനു് അയച്ച കത്തു്

വി. ചെറുപുഷ്പത്തിൻെറ മാധ്യസ്ഥ്യത്താൽ തെരേസിൻെറ അപ്പെൻറിസൈററിസുമാറിയതു സംബന്ധിച്ച വിവരണങ്ങൾ ആവശ്യപ്പെട്ടുകൊണ്ടു് ഈ പുരോഹിതൻ തെരേസിനു് ഒരു കത്തു് അയച്ചിരുന്നു. മറുപടിക്കത്തിനു തീയതി ചേർത്തിട്ടില്ല; 1925 ൻെറ അവസാനദിവസങ്ങളിലോ 1926 ൻെറ ആരംഭത്തിലോ ആയിരിക്കണം. ഇതാ ആ കത്തു്:

നവമ്പർമാസത്തിൽ എനിക്കു ഭയങ്കരമായ വയററിൽ വേദനയും പനിയും അനുഭവപ്പെട്ടു. നവമ്പർ 13–ാംനു- ആയപ്പോഴേക്കു് എൻെറ സ്ഥിതി വളരെ മോശപ്പെട്ടു. കുടുംബഡോക്ടർക്കു് അന്നുതന്നെ ആളയച്ചുവരുത്തി. എനിക്കു മൂപ്പെത്തിയ അപ്പെൻറിസൈററിസാണെന്നും ഉടനടി ഓപ്പറേഷൻ നടത്തണമെന്നും ഡോക്ടർ അഭിപ്രായപ്പെട്ടു. പ്രഭാതംവരെ കാത്തുനില്ക്കുന്നതു ഉചിതമായിരിക്കുമെന്നു തോന്നുന്നില്ല. എൻെറ മാതാപിതാക്കന്മാർ ഭയപ്പെട്ടു. ക്ഷീണിതയായതുകൊണ്ടു് ഓപ്പറേഷനെ ഞാൻ അതിജീവിക്കയില്ലെന്നായിരുന്നു എൻെറ അമ്മയുടെ ആശങ്ക. എൻെറ കുടുംബാംഗങ്ങളുടെകൂടെ ഏഴുകൊല്ലം ഞാൻ സഹിച്ചുകഴിഞ്ഞു; അവസാനം വേറൊരാളുടെ കരങ്ങളാൽ ജീവൻ വിച്ഛേദിക്കപ്പെടേണ്ടിവരുമല്ലോ എന്നും അമ്മയ്ക്കു ഭയമുണ്ടായിരുന്നു. എനിക്കു് ആശങ്കയൊന്നുമുണ്ടായിരുന്നില്ല. ഓപ്പറേഷനോ മരണമോ മരണസ്ഥലമോ എനിക്കു് ഒരു പ്രശ്നമായിരുന്നില്ല. എൻെറ ബലഹീനതയാൽ ഞാൻ ഡോക്ടറോടു് ഇപ്രകാരം പറയാനിടയായി; ദിവ്യരക്ഷകൻ ആവശ്യപ്പെടുന്നതു് എൻെറ തലവെട്ടണമെന്നാണെങ്കിൽ, അങ്ങേയ്ക്കു് അങ്ങനെ ചെയ്യാവുന്നതാണെന്നു് അറിയാമല്ലൊ.''

എന്റെ അമ്മ അവസാനം സമാധാനപ്പെട്ടു; യാത്രയ്ക്കു് ഒരുങ്ങി. ഒരു മണിക്കൂർ യാത്രചെയ്യണം ഡോക്ടരുടെ വീട്ടിലെത്താൻ. ഡോക്ടർ എന്നെ സ്വന്തം കാറിൽ കൊണ്ടു പോകാൻ സന്നദ്ധത പ്രകാശിപ്പിച്ചു; എന്നാൽ എനിക്കു് എഴുന്നേററിരിക്കാൻ കഴിയുമോ എന്നു് അദ്ദേഹത്തിനു് ആശങ്കയുണ്ടായിരുന്നു. ഡോക്ടരുടെ നിർദ്ദേശപ്രകാരം എന്നെ കിടത്തിക്കൊണ്ടുപോകാവുന്ന ഒരു മോട്ടോർ വാഹനം പിതാവു വാടകയ്ക്കെടുത്തു. ''ഞാൻ ഇക്കാര്യം ചെറുപുഷ്പത്തെ അറിയിക്കയാണെങ്കിൽ, വിശുദ്ധ എന്നെ സഹായിക്കും,'' ഞാൻ ഡോക്ടറോടു പറഞ്ഞു. ''ചെറുപുഷ്പം സദാ അത്ഭുതം പ്രവർത്തിക്കുമെന്നാണോ നീ വിചാരിക്കുന്നതു്. ഓപ്പറേഷനു് വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളാൻ ഡോക്ടർ വാൾഡ്‌ഡാസനിലേക്കു ഫോൺ സന്ദേശം നല്കി. ഓപ്പറേഷൻ കൂടാതെ കഴിക്കാൻ ഡോക്ടരെ പ്രേരിപ്പിക്കുവാൻവേണ്ടി ഇടവകവികാരിയച്ചനെ ക്ഷണിക്കാൻ അമ്മ നിശ്ചയിച്ചു. വികാരിയച്ചൻ ഡോക്ടരോടു സംസാരിച്ചു. ശേഷം പറഞ്ഞു ഈദൃശ കാര്യങ്ങളിൽ ഡോക്ടറെ അനുസരിക്കുക എത്രയും സമീചീനമാണെന്നു്. അങ്ങനെ എന്റെ യാത്രക്കുള്ള ഒരുക്കങ്ങളെല്ലാം ചെയ്തു.

''ഒരു ഡോക്ടർക്കും നിന്നെ സഹായിക്കുവാൻ സാധിക്കുകയില്ല'' എന്നു കൊച്ചുത്രേസ്യാ മേയ്മാസത്തിൽ എന്നോടു പറഞ്ഞിട്ടുള്ളതു ഞാൻ ഓർമ്മിച്ചു. ഡോക്ടർ യാത്രപറഞ്ഞു പോയശേഷം, ഞാൻ ഇടവകവികാരിയച്ചനോടു പറഞ്ഞു: ''ഞാൻ ഈ സംഗതി ചെറുപുഷ്പത്തെ അറിയിക്കുകയാണെങ്കിൽ വിശുദ്ധ ഇപ്പോൾത്തന്നെ എന്നെ സഹായിക്കുമെന്നു് എനിക്കു തോന്നുന്നു. എനിക്കു് അതാവശ്യപ്പെടാമോ, അതു ദൈവത്തിനു് ഇഷ്ടമായിരിക്കുമോ എന്നു് എനിക്കു് അറിഞ്ഞുകൂടാ. എനിക്കു പ്രത്യേക ഇഷ്ടമൊന്നു

മില്ല. അമ്മയെപ്രതി മാത്രമാണ ഞാനിതു ചോദിക്കുന്നതു്.'' അതിൽ തെററൊന്നുമില്ലെന്നു വികാരിയച്ചൻ അഭിപ്രായപ്പെട്ടു. എൻെറ കഴുത്തിൽ സദാ ഞാൻ അണിഞ്ഞിരുന്ന വിശുദ്ധയുടെ തിരുശേഷിപ്പു് വേദനയുണ്ടായിരുന്ന സ്ഥലത്തുവച്ചുകൊണ്ടു് വിശുദ്ധയോടു് അവർ പ്രാർത്ഥിച്ചു. ആ പ്രാർത്ഥനയുടെ സമയത്തു് അസഹനീയമായ ഒരു വേദന അനുഭവപ്പെട്ടു.

പെട്ടെന്നു മേയ് 17-ാംതീയതിയിലെ സ്ഥിതിയിലേക്കു ഞാൻ തിരിച്ചെത്തി. അതേ പ്രകാശവും അതേ കരവും അതേ മധുരസ്വരവും ഞാൻ ആസ്വദിച്ചു. ഇത്തവണ ആ സ്വരം ഇപ്രകാരം പറഞ്ഞു: ''ദൈവതിരുമനസ്സിനുള്ള നിൻെറ പരിപൂർണ്ണ കീഴ്വഴക്കവും സഹനത്തിലുള്ള നിൻെറ സന്തോഷവും ഞങ്ങളെ പ്രസാദിപ്പിച്ചിരിക്കുന്നു. ഒരുന്നതശക്തി പ്രവർത്തിക്കുന്നുണ്ടെന്നു ലോകം അറിയട്ടെ. നിന്നെ ഇപ്പോൾ കീറിമുറിക്കേണ്ടിവരുകയില്ല. ഇപ്പോൾത്തന്നെ കർത്താവിനെ സ്തുതിക്കുക; അവിടുത്തേയ്ക്കു നന്ദിപറയുക. എങ്കിലും നിനക്കു ധാരാളം സഹിക്കാനുണ്ടാകും. ആന്തരികസഹനത്തെ നീ ഭയപ്പെടേണ്ടാ. അങ്ങനെ അനേകം ആത്മാക്കളുടെ രക്ഷയിൽ നിനക്കു് സഹകരിക്കുവാൻ കഴിയും. സ്വന്തം ഇഷ്ടം ചാകണം; സദാ ശിശുസഹജമായ നിഷ്കപടത പാലിക്കുക.''

പ്രകാശം അന്തർദ്ധാനംചെയ്തപ്പോൾ ഞാൻ എഴുന്നേററിരുന്നു. എനിക്കു സൗഖ്യം ലഭിച്ചുകഴിഞ്ഞുവെന്നു ബോദ്ധ്യമുണ്ടായിരുന്നു. ദൈവാലയത്തിൽ ഉടനെ പോയി നന്ദി പറയണമെന്നു വി. ത്രേസ്യാ ആജ്ഞാപിച്ചിട്ടുണ്ടെന്നു ഞാൻ വികാരിയച്ചനെ അറിയിച്ചു. ഞാൻ വസ്ത്രങ്ങളണിഞ്ഞു പള്ളിയിലേക്കു പുറപ്പെട്ടു. വികാരിയച്ചൻ പള്ളിയുടെ വാതിൽ തുറന്നുതന്നു. ഞങ്ങളെല്ലാവരും ഒരുമിച്ചാണ

പള്ളിയിലേക്കു പുറപ്പെട്ടതു്. എനിക്കു പൂൎണ്ണമായ ആരോഗ്യംതോന്നി. വിവരം ഫോൺവഴി ഡോക്ടറെ അറിയിച്ചു. ആ സാധുമനുഷ്യനു് ഇക്കാര്യം ശരിയായിട്ടു മനസ്സിലായില്ല. ആ രാത്രി കുടലിൽക്കൂടെ കുറേയേറെ പഴപ്പു പുറത്തുപോയി. ശനിനാഴ്ച പതിവുപോലെ ഞാൻ വി. കുർബാന കാണുകയും സ്വീകരിക്കുകയുംചെയ്തു. ശനിയാഴ്ച വൈകുന്നേരം വികാരിയച്ചൻ എന്നെ ഡോക്ടരുടെ അടുക്കൽ കൊണ്ടുപോയി. രോഗത്തിൻെറ ഒരവശിഷ്ടവുമുണ്ടായിരുന്നില്ല. എനിക്കു പൂൎണ്ണസുഖം കൈവന്നു. പനി നിമിത്തം ചുണ്ടുകളും മോണയും പഴുത്തിരുന്നു. ആ പഴുപ്പുമാത്രം കുറേദിവസത്തേക്കുകൂടി തുടർന്നു. അനർഹമായ ഈ മഹാനുഗ്രഹത്തിനു നമ്മുടെ പ്രിയപ്പെട്ട കർത്താവിനും ചെറുപുഷ്പത്തിനും നന്ദി പറയുവാൻ എന്നെ സഹായിക്കുക.

## ഒബെർസ്റ്റോണെൻഫെൽഡിലെ സഹപാഠിയായിരുന്ന ഒരു കന്യാസ്ത്രീക്കു് അയച്ച കത്തുകൾ

കൊണ്ണേർസ്രേയ്ത്ത്,
1925 ജൂൺ 16-ാം തീയതി

പ്രിയ സ്നേഹിതേ,

മേയ് 17-ാം തീയതി എനിക്കു ലഭിച്ച അനർഹമായ ഒരനുഗ്രഹത്തെപ്പററി താങ്കളോടു സംസാരിക്കുവാൻ ഞാൻ ആഗ്രഹിക്കുകയാണു്. പ്രിയ സ്നേഹിതേ, എനിക്കു് ഇപ്പോൾ എഴുന്നേററിരിക്കാം, നടക്കാം. എൻെറ വികാരങ്ങൾ വർണ്ണിക്കുവാൻ വഹിയാ. ലോകത്തിൽ ഒരു മഹാപുതുമ ഞാൻ കാണുന്നു. ദൈവം സൃഷ്ടിച്ചിരിക്കുന്ന സുന്ദരപ്രകൃതിയായ അദ്ധ്യാപികയോടുകൂടെ എല്ലാ ദിവസവും ഞാൻ കഴിച്ചുകൂട്ടുന്നു. മിക്ക സമയവും ഞാൻ ഇടവകയിലെ പൂന്തോട്ടത്തിലാണു്. അൽടോട്ടിങ്ങിലെ സിസ്റ്റർ

സവേരിയായോട്ടുകൂടെയാണു ഞാൻ തോട്ടത്തിലേക്കു പോകുന്നതു്. ആരോഗ്യസംരക്ഷണാർത്ഥം ആ സഹോദരി മൂന്നാഴ്ചയോളം ഇവിടെ താമസിച്ചു. എല്ലാ സായാഹ്നങ്ങളിലും ഞങ്ങൾ രണ്ടുപേരുംകൂടി ദൈവാലയം സന്ദർശിച്ചുകൊണ്ടിരുന്നു. പ്രഭാതത്തിൽ ശൈത്യം കൂടുതലാണ്. ജനക്കൂട്ടത്തിലേക്കു കടക്കാൻ എനിക്കു തീരെ ഇഷ്ടം തോന്നുന്നില്ല. ഞായറാഴ്ച ഞാൻ വി. കർബാനയ്ക്കു പോകുന്നുണ്ടു്; എന്നാൽ ബലിപീഠത്തിന്റെ പിറകിലാണു കഴിച്ചുകൂട്ടിയിരുന്നതു്. വി കർബാന സ്വഭവനത്തിലാണു ഞാൻ സ്വീകരിക്കുന്നതു്; സ്വല്പം ജലം കൂടാതെ തിരുവോസ്തി ഇറങ്ങുകയില്ല. അപ്പോഴും ഒരു ഓസ്തിയുടെ പകുതിയേ എനിക്കു് ഇറക്കുവാൻ കഴിയുന്നുള്ളൂ.

പ്രിയ തെരേസ്, എനിക്കു പൂർണ്ണസുഖമായിട്ടില്ല. എനിക്കു ധാരാളം സഹിക്കാനുണ്ടാകുമെന്നു് ആ സ്വരം പ്രസ്താവിച്ചിട്ടുമുണ്ടല്ലോ. ഇതു് എന്നെ സന്തുഷ്ടയാക്കുന്നു. സഹനവും സങ്കടവുമില്ലാത്ത ഒരു ജീവിതം ഭാവനംചെയ്യുക സാധ്യമല്ല. എന്നാൽ ഏററവും കൂടുതൽ വേദന നൽകിയിരുന്ന നട്ടെല്ലിന്റെ കുഴപ്പങ്ങളെല്ലാം നിശ്ശേഷം നീങ്ങിയിരിക്കുന്നു. ദൈവാനുഗ്രഹത്താൽ നട്ടെല്ലിലെ അപകടസ്ഥാനം ശരിയായി. പ്രിയ തെരേസ്, ഇതു് എങ്ങനെ സംഭവിച്ചുവെന്നു ഞാൻ വിവരിച്ചു പറയാം:

ചെറുപുഷ്പത്തെ വിശുദ്ധയെന്നു പ്രഖ്യാപനം ചെയ്ത ദിവസം ഞാൻ തനിച്ചു് എന്റെ മുറിയിലിരുന്നു് ഒരു മേയ്ധ്യാനം നടത്തുകയായിരുന്നു. ജപമാല എത്തിച്ചുകൊണ്ടിരുന്ന സമയം പെട്ടെന്നു് അവർണ്ണനീയമായ ഒരു പ്രകാശം ഞാൻ കണ്ടു. എന്റെ മുമ്പിൽ സർവഥാ സുന്ദരമായ ഒരു പ്രകാശം! ആദ്യം ഭയന്നു് ഉച്ചത്തിൽ രണ്ടു പ്രാവശ്യം ഞാൻ കരഞ്ഞു. കുടുംബാംഗങ്ങൾ താഴെനിന്നു്

ഈ സ്വരംകേട്ട് എന്റെ അടുക്കലെത്തി. എന്നാൽ അവർ കയറിവന്നതൊന്നും ഞാനറിഞ്ഞില്ല. നവ്യമായ ഒരവസ്ഥയിലാണു ഞാൻ സ്ഥിതിചെയ്യുന്നതെന്ന് അവർക്കെല്ലാം മനസ്സിലായി. ആഴ്സ്ബെർഗ്ഗ് നേഴ്സും സഹോദരി അന്നയും വന്നുചേർന്നു. വികാരിയച്ചനെ അവർ വിളിച്ചു വരുത്തി. അദ്ദേഹം വാതില്ക്കൽ വന്നപ്പോൾത്തന്നെ എന്റെ യഥാർത്ഥസ്ഥിതി മനസ്സിലാക്കി. എന്റെ ഭാവമെല്ലാം മാറിയിരുന്നു. എന്റെ മുമ്പാകെ ആരൊക്കെയുണ്ടായിരുന്നുവെന്നും എന്തെല്ലാമാണ് എന്റെ കൺമുമ്പാകെ നടന്നിരുന്നതെന്നും എനിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞില്ല.

എന്റെ ഹൃദയാന്തർഭാഗത്തു നടന്നിരുന്നതെല്ലാം ഇന്നലെ നടന്നാലെന്നതിൻവണ്ണം ഞാൻ ഓർമ്മിക്കുന്നുണ്ട്. മേല്പറഞ്ഞ പ്രകാശം വീശാൻ തുടങ്ങിയപ്പോൾതന്നെ ഒരു മധുരസ്വരം ഞാൻ ശ്രവിച്ചുതുടങ്ങി. ''സുഖപ്പെടാൻ ആഗ്രഹിക്കുന്നുവോ'' എന്ന് ആ സ്വരം എന്നോടു ചോദിച്ചു. ''ജീവിതവും മരണവും രോഗവും ആരോഗ്യവും എല്ലാം എനിക്ക് ഒരുപോലെതന്നെ. കർത്താവു തരുന്നതു നല്ലതു്. അവിടുത്തേക്കറിയാം ഏതാണ് എനിക്കു നല്ലതെന്ന്.'' ആ സ്വരം വീണ്ടും ചോദിച്ചു: ''നിന്റെ കാര്യങ്ങളൊക്കെ നിനക്ക് അന്വേഷിച്ചാൽ കൊള്ളാമെന്ന് നീ ആഗ്രഹിക്കുന്നില്ലേ?'' ''ദൈവത്തിൽനിന്നു വരുന്നതെല്ലാം എന്തുതന്നെ ആയിരുന്നാലും എനിക്കു വേണം'' ഞാൻ മറുപടി പറഞ്ഞു. ആ സ്വരം തുടന്നു: ''ദൈവതിരുമനസ്സിനുള്ള നിന്റെ കീഴ്വഴക്കം നമ്മുടെ ദിവ്യരക്ഷകനു് എത്രയും പ്രിയംകരമാണ്. ഒരു ചെറിയ ആനന്ദവുംകൂടി ഇതാ നിനക്കു തരുന്നു. ഇനിയും ദീർഘനാൾ കഠിനമായി സഹിക്കേണ്ടിവരും. ഞാൻ സദാ നിന്റെ അരികെയു

ണ്ടായിരുന്നു. ഇനിയും ഞാൻ നിന്റെ സഹായി ആയിരിക്കും. ഒരു ഡോക്ടർക്കും നിന്നെ സഹായിക്കുവാൻ സാധിക്കുകയില്ല. ഇപ്പോൾ ഇരിക്കാൻ ശ്രമിക്കൂ. ഉടനടി ഞാൻ സഹായിക്കാം.'' തൽക്ഷണം എന്തോ എന്റെ വലതുകൈയിൽ പിടിച്ചു. ഞാൻ എഴുന്നേററിരുന്നു.

അതേസമയം പുറത്തു നട്ടെല്ലിൽ വേദനപ്പെട്ടിരുന്ന സ്ഥലത്തു വീണ്ടും വേദന ആവിർഭവിച്ചു. ഞാൻ വീണ്ടും കിടന്നു. ആ സ്വരം വീണ്ടും സംസാരിക്കുവാൻ തുടങ്ങി. എന്നാൽ ഇപ്പോഴതു് എന്റെ ആന്തരികജീവിതത്തെ സംബന്ധിച്ചാണു സംസാരിച്ചുകൊണ്ടിരുന്നതു്. സഹനത്തെപ്പററി ആ സ്വരത്തിനു ധാരാളം സംസാരിക്കുവാനുണ്ടായിരുന്നു; അതൊന്നും എനിക്കു പരസ്യപ്പെടുത്താവുന്നതല്ല. അനുസരണയിൻകീഴ് ഞാൻ അവയെല്ലാം ജ്ഞാനപിതാവിനെ അറിയിച്ചിട്ടുണ്ടു്. സഹനത്തെപ്പററി അവൾ ഒരു കാര്യവുംകൂടി പറഞ്ഞു. ആ വാചകം ഞാൻ എഴുതിയിട്ടുള്ളതാണു്. ആ വാചകത്തിൽനിന്നാണു ജ്ഞാനപിതാവു മനസ്സിലാക്കിയതു സ്വരം വി. കൊച്ചുത്രേസ്യയുടേതാണെന്നു്. ആ വാക്യം അടുത്ത തിങ്കളാഴ്ച അദ്ദേഹത്തിനു ചെറുപുഷ്പഗ്രന്ഥങ്ങളിൽ കാണാൻ കഴിഞ്ഞുവെന്നുള്ളതാണു കാരണം. ആധ്യാത്മികകാര്യങ്ങളെപ്പററി കുറേക്കൂടി സംസാരിച്ചശേഷം, ആ സ്വരം ഇങ്ങനെ സമാപിച്ചു: ''ഇപ്പോൾ നിനക്കു് ഇരിക്കാം, നടക്കാം'' തൽക്ഷണം എന്തോ എന്റെ കൈയിൽ പിടിച്ചു. ഞാൻ ഉടനടി എഴുന്നേററു. കുറേ കാര്യങ്ങൾകൂടി ആ സ്വരം പറഞ്ഞു. പെട്ടെന്നു് ആ സുന്ദരമായ പ്രകാശം അന്തർധാനം ചെയ്തു. ഞാൻ കയ്യോടെ കരഞ്ഞു.

അപ്പോൾമാത്രമാണു ഞാൻ എന്റെ കുടുംബാംഗങ്ങളെ കാണാനും കേൾക്കാനും ഇടയായതു്. എന്റെ കിടക്കയുടെ

പാർശ്വത്തിൽ ഇരുന്നിരുന്ന വികാരിയച്ചനെ ഞാൻ മനസ്സിലാക്കി. "റെസിൽ, ഇപ്പോളെവിടെയായിരുന്നു?" അദ്ദേഹം ചോദിച്ചു. "അച്ചാ, എനിക്കു് ഇരിക്കാം, നടക്കാം. ഒന്നു പുറത്തുപോയാൽ കൊള്ളാമെന്നുണ്ടു്" ഞാൻ പറഞ്ഞു. അവർ കിടക്ക മാററി. ഞാൻ ഒരു കുപ്പായമിട്ടു. ആഴ്സ്ബെർഗ്ഗിലെ നേഴ്സ് എൻെറ ഒരു കൈയിലും വികാരിയച്ചൻ മറേറ കൈയിലും പിടിച്ചു. ഞാൻ മുറിയിൽ കുറേനേരം നടന്നു. ഞാൻ നടക്കാതായിട്ടു് അന്നു് ഏഴുകൊല്ലമായിരുന്നു. എൻെറ അമ്മ ഒരു ജീവച്ഛവംപോലെ ആയി. ഞാൻ വീണ്ടും ശയ്യയിൽ കിടന്നു. അനന്തരം വികാരിയച്ചൻ പറഞ്ഞു: "റെസിൽ, നിനക്കു ചില അനുഭവങ്ങളെല്ലാമുണ്ടായല്ലോ. നീ അവ വിവരിക്കണം." "തനിച്ചു് എല്ലാം പറയാം" ഞാൻ പ്രതിവചിച്ചു. അദ്ദേഹം എല്ലാവരേയും പിരിച്ചയച്ചു; എല്ലാം ഞാൻ അദ്ദേഹത്തോടു പറഞ്ഞു. "ഒരത്ഭുതമാണിതു്" അദ്ദേഹം പ്രസ്താവിച്ചു. പിറേറദിവസം അദ്ദേഹം തിരിയെവന്നു് എല്ലാം എഴുതിയെടുത്തു.

പ്രിയ തെരേസ്, എൻെറ നട്ടെല്ലു ശരിയായിട്ടുണ്ടു്; എൻെറ കാലും ശരിയായിട്ടുണ്ടു്. ഒരു കാലിനു നീളം സ്വല്പം കുറവാണെന്നുമാത്രം. അതു നീണ്ടുവന്നതു ഞാൻ കണ്ടില്ല. അതു പതുക്കെ നീണ്ടുകൊണ്ടിരുന്നതു പ്രിയപ്പെട്ട അമ്മയ്ക്കും പ്രിയപ്പെട്ട സഹോദരിമാക്കും കാണാൻ കഴിഞ്ഞു. ആദ്യം അതു് വായുവിൽ പൊന്തിനിൽക്കുകയായിരുന്നുവെന്നു താങ്കളും കണ്ടിട്ടുണ്ടായിരിക്കുമല്ലൊ. ഇപ്പോൾ അതുകൊണ്ടു് എനിക്കു ചവിട്ടിനടക്കുവാൻ കഴിയും. കുറേദിവസങ്ങൾക്കുശേഷം ഡോക്ടർ സീഡെൽ എന്നെ സന്ദർശിച്ചു. അദ്ദേഹം വിസ്മയസ്തബ്ധനായി. അദ്ദേഹം എന്നെ പരിപൂർണ്ണമായി പരിശോധിച്ചശേഷം

എൻെറ വാതം നിശ്ശേഷം സുഖപ്പെട്ടുവെന്ന പറഞ്ഞു; എന്നാൽ ഇപ്പോഴും എനിക്ക പൂർണ്ണസുഖമില്ല, മുറിവു കളിൽനിന്ന രക്തം ഇപ്പോഴും പോയിക്കൊണ്ടിരിക്കയാ ണ്. പൂർണ്ണസുഖമാകുമായിരുന്നെങ്കിൽ, ആ സ്വരം അതും അറിയിക്കുമായിരുന്നു. തെല്ലൊരാനന്ദം എനിക്കുണ്ടാകു മെന്നും ഞാൻ സൂക്ഷിക്കണമെന്നും മാത്രമാണ് ആ സ്വരം പ്രസ്താവിച്ചതു്. ഞാനിപ്പോൾ സംതൃപ്തയാണ്; സഹനം കൂടാതെ ജീവിക്കുകതന്നെ എനിക്ക ദുസ്സാധമാണ്. എൻെറ കുടുംബാംഗങ്ങൾ ഇനി എനിക്കുവേണ്ടി ബുദ്ധി മുട്ടേണ്ടതില്ല. ദൈവാനുഗ്രഹത്താൽ മുടന്തും വണ്ണവലിയും നീങ്ങിക്കിട്ടി.



പ്രിയ തെരേസ്, എൻെറമേൽ വർഷിക്കപ്പെട്ടിരി ക്കുന്ന അനർഹങ്ങളായ മഹാനുഗ്രഹങ്ങൾക്ക ദൈവത്തിനു നന്ദി പറയുവാൻ നീ എന്നെ സഹായിക്കുക. എൻെറ ആനന്ദം താങ്കൾക്ക് ഊഹിക്കാവുന്നതാണല്ലൊ. എൻെറ സഹനങ്ങൾ തെരേസ് നന്നായി മനസ്സിലാക്കിയിട്ടുള്ള താണ്. സുഖപ്പെട്ടുമെന്ന് ഒരു പ്രതീക്ഷയുമില്ലാതിരുന്ന കാര്യം താങ്കൾക്ക് അറിയാമായിരുന്നു. അപ്രതീക്ഷിത മായി ഞാൻ വീണ്ടും ഉയിർത്തെഴുന്നേററിരിക്കുന്നു. എൻെറ കാര്യങ്ങൾ നോക്കാൻ കുടുംബാംഗങ്ങൾക്കുള്ള ഭാരം വളരെ യേറെ നീങ്ങിപ്പോയിട്ടുണ്ട്. എനിക്ക് എൻെറ വസ്ത്ര ങ്ങൾ അലക്കാം; മുറിയടിക്കാം; അങ്ങനെ പല ചെറിയ കാര്യങ്ങളും ചെയ്യാം. ദൈവം സൃഷ്ടിച്ചിട്ടുള്ള പ്രകൃതി യുടെ രമണീയത നടന്നുകണ്ടാസ്വദിക്കാം. എല്ലാം എനിക്ക നവമായിത്തോന്നുന്നു. പാപികളായ നമ്മളോടു ദൈവം എത്രകണ്ടു കരുണാമസൃണമായിട്ടാണു പെരുമാറുന്നതു്! പ്രകൃതിയിലെ വിവിധാനന്ദങ്ങൾ! താങ്കൾ പുഷ്പങ്ങൾ

പറിച്ചുകൊണ്ടുവന്നിരുന്നപ്പോൾ ഞാൻ എന്തുമാത്രം ആനന്ദിച്ചിട്ടുണ്ടു്. ഇന്നു് എനിക്കുതന്നെ അവ പറിച്ചെടുക്കാം.

തെരേസ്, ഒരു കാര്യംകൂടി. എനിക്കുവേണ്ടി നിരന്തരം പ്രാർത്ഥിക്കുക. ആന്തരികമായ സഹനങ്ങൾ വളരെയുണ്ടു്. ക്ഷമാപൂർവം നിലനില്ക്കാൻ പ്രാർത്ഥിക്കുക. മരിച്ചു നിത്യമായ സ്വർഗ്ഗീയഭവനത്തിലെത്തിച്ചേരാനുള്ള ആഗ്രഹം മറേറതുകാലത്തേക്കാളും വർദ്ധിച്ചിരിക്കുന്നു. ഞാനുദ്ദേശിക്കുന്നതെന്താണെന്നു മനസ്സിലായെന്നു കരുതുന്നു. ചെറുപ്പക്കാർക്കുവേണ്ടി വല്ലപ്പോഴുമൊക്കെ ഒരു "നന്മ നിറഞ്ഞ മറിയമേ" എന്ന ജപം ചൊല്ലുക. വിവേകം വിനാ എത്രയും മുഢമായി അവർ വ്യാപരിക്കുന്നതു കാണുമ്പോൾ എൻെറ ഹൃദയം നീറുകയാണു്. യുദ്ധകാലത്തെന്നതിനേക്കാൾ ലോകം വളരെ വ്യത്യാസപ്പെട്ടിട്ടുണ്ടു്. പ്രിയ സ്നേഹിതേ, എൻെറ ഈ ലഘുവായ ആഗ്രഹങ്ങൾ താങ്കൾ നിവർത്തിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഞാൻ താങ്കൾക്കും താങ്കളുടെ നിയോഗങ്ങൾക്കുംവേണ്ടി സദാ പ്രാർത്ഥിക്കുന്നതാണു്. എല്ലാ ജീവിതസ്ഥിതിയിലും സഹനങ്ങളുണ്ടു്; എന്നാൽ ദൈവാനുഗ്രഹത്താൽ വിജയം നേടാവുന്നതേയുള്ളു.

ഇതാ ഞാൻ എൻെറ കഥ മുഴുവനും പറഞ്ഞുകഴിഞ്ഞു. താങ്കൾക്കു് അതിൽ താല്പര്യമുണ്ടെന്നു് എനിക്കറിയാം. കുറേക്കൂടെ ദീർഘമായി എഴുതിയാൽകൊള്ളാമെന്നുണ്ടായിരുന്നു. എഴുത്തിൻെറ ആരംഭത്തിൽ ഇട്ടിരിക്കുന്ന തീയതി കാണുക. ഓരോ പ്രതിബന്ധം വരുന്നു. പല അപരിചിതരും എന്നെ സന്ദർശിച്ചുകൊണ്ടിരിക്കയാണു്. [ചില സ്നേഹിതരെപ്പററിയുള്ള വിവരങ്ങൾ ഇവിടെ ചേർത്തിട്ടുണ്ടു്.]

നമുക്കു സംതൃപ്തിയടയാം. കർത്താവ് എല്ലാം ശരിയാക്കും. ഭൂമിയിൽ ഒന്നും പരിപൂർണ്ണമല്ല; പ്രത്യേകിച്ചു നമ്മുടെ കാര്യംതന്നെ നോക്കുക. എല്ലാം നന്നായി ചെയ്യാൻ നാം ആഗ്രഹിക്കുന്നു; എന്നാൽ അങ്ങനെയൊന്നും കാര്യം നടക്കുന്നില്ല. നമ്മുടെ കർത്താവു നമ്മളെക്കൊണ്ടു തൃപ്തിയടയണം. നമ്മുടെ നന്മനസ്സ് അവിടുത്തേക്കറിയാം; നമ്മുടെ ബലഹീനതയും നീചത്വവും അവിടുത്തേക്കു സുവിദിതമാണ്. സന്യാസസഭയിൽ താങ്കൾക്കുള്ള കൂട്ടുകാക്കെല്ലാം എന്റെ അഭിവാദനങ്ങൾ. ഈശോയുടെ ഏറ്റവും പരിശുദ്ധ തിരുഹൃദയത്തിന്റെ സ്നേഹത്തിൽ ഈ കത്തു ഞാൻ അവസാനിപ്പിക്കുന്നു.

എന്നു
താങ്കളുടെ സാധുസ്നേഹിത
തെരേസ് നോയ്മൻ

**P. S.** കഴിവുണ്ടെങ്കിൽ എനിക്ക് ഏതാനും വരികൾ എഴുതി അയയ്ക്കുക.



കൊണ്ണേർസ്രോയ്ത്ത്,
1926 ഒക്ടോബർ 13

പ്രിയ സ്നേഹിതേ,

ഞാൻ എഴുത്തെഴുതാൻ കുറേയധികം താമസിച്ചു വല്ലേ? എന്നോടു ക്ഷമിക്കുമെന്ന് എനിക്കുറപ്പുണ്ട്. എനിക്ക് എത്ര തിരക്കടിച്ച പണിയായിരുന്നുവെന്നു താങ്കൾക്കു ബോധ്യപ്പെടുകയില്ല. തണുപ്പുകാലം കാത്തിരിക്കയാണു ഞാൻ; അപ്പോൾ അപരിചിതരുടെ സന്ദർശനം കുറയും. കുറേസമയം ഏകാന്തത്തിൽ കഴിക്കുവാൻ ഞാൻ കൊതിക്കുകയാണ്. കഴിഞ്ഞ ശനിയാഴ്ച ഒരു ദൈവശാസ്ത്രപണ്ഡിതൻ വികാരിയച്ചനേയും അപ്പച്ചനേയും

എന്നേയും വൾഡാസനിലേക്ക കൊണ്ടുപോയി സിസ്റ്റർ എമരൻസിയാനയെ എനിക്ക കാണിച്ചുതന്നു. എന്നെ കാണാൻ അവൾക്ക വളരെ ഇഷ്ടമായിരുന്നു. സഹോദരി തൻെറ അഭിവാദനങ്ങൾകൂടി താങ്കൾക്കു് അയയ്ക്കുന്നു.

പ്രിയ സ്നേഹിതേ, നമ്മുടെ സർവശക്തിയോടുംകൂടെ ദിവ്യരക്ഷകനെ സ്നേഹിക്കമാറാകുന്നതിന്ന താങ്കളുടെ നാമ കാരിയുടെ തിരുനാൾദിവസം ശാരീരികവും ആത്മീയവു മായ സകല ആശിസ്സുകളും ഞാൻ താങ്കൾക്ക കാഴ്ചവയ്ക്കുന്നു. ദൈവതിരുമനസ്സു ഗ്രഹിച്ചു് അപ്രകാരം പ്രവർത്തിക്കുന്ന തിന്ന നമുക്ക പരസ്പരം തീക്ഷ്ണതാപൂർവം പ്രാർത്ഥിക്കാം. അടുത്ത ദിവസങ്ങളിൽ താങ്കളും താങ്കളുടെ കൂടെയുള്ള സഹോദരിമാരും എനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു ഞാൻ യാചിക്കുന്നു. എന്തോ ഒക്കെ സംഭവിക്കാൻ പോകു ന്നതായി താങ്കളും അറിഞ്ഞിട്ടുള്ളതാണല്ലൊ. ഞാൻ പരി ഭ്രാന്തയായിരിക്കയാണു്. താമസിയാതെ ഞാൻ എൻെറ മുറിയിൽനിന്നു് ഒരാശുപത്രിയിലേക്ക നീക്കപ്പെടും; സദാ നിരീക്ഷണപരീക്ഷണങ്ങൾക്ക ഞാൻ വിധേയയാകും. അതൊക്കെ വേദനാജനകമാണു്. അപരിചിതരായ ഡോ ക്ടർമാർ സമ്പൂർണ്ണപരിശോധന നടത്തുക എത്ര ഭയങ്കര മായിരിക്കും. അതു് എത്രയും കഠിനമാണു്. താങ്കളും സഹോദരിമാരും എനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു ഹൃദയപൂർവം ഞാൻ യാചിക്കുകയാണു്. ഇതിലും ദൈവ ഹിതം കാണാൻ കഴിഞ്ഞിരുന്നെങ്കിൽ!

ഇതിനെപ്പററിയൊന്നും നിങ്ങളുടെ പിതാവിനു് എഴു തേണ്ടാ. കൊണ്ണേർസ്രോയ്ത്തുകാർ ഇക്കാര്യങ്ങൾ മുൻ കൂട്ടി അറിയാതിരിക്കയാണു നല്ലതു്. അവർ അതു തട ഞ്ഞെന്നും അങ്ങനെ കലഹങ്ങളുണ്ടായെന്നും വരും. എന്നെ പ്രതി ജനങ്ങൾ പ്രകോപിതരാകരുതു്; കഷ്ടതകൾ വളരെ

യുണ്ടെങ്കിലും ആരുടെയും അനുകമ്പ ഞാൻ പ്രതീക്ഷിക്കുന്നില്ല. നമ്മുടെ ദിവ്യരക്ഷകന്റെ സാഹചര്യങ്ങൾ ഒട്ടും മെച്ചമായിരുന്നില്ലല്ലൊ. അവിടുത്തോടുള്ള സ്നേഹത്തെ പ്രതി നാം സഹിക്കണം; അവിടുന്നു വേണ്ട സംരക്ഷണം നൽകും. എല്ലാം ശരിയാകുകയും ചെയ്യും.

എന്റെ ആരോഗ്യത്തേയും മററു സ്ഥിതിഗതികളേയും സംബന്ധിച്ചു താങ്കളുടെ പ്രിയപിതാവു് എഴുതുമായിരിക്കും. എല്ലാ വെള്ളിയാഴ്ചകളിലും നമ്മുടെ ദിവ്യരക്ഷകനോടുകൂടെ ഞാൻ സഹിച്ചുകൊണ്ടിരിക്കയാണു്. ക്ഷമയോടെ നില നിന്നു ദിവ്യരക്ഷകനെ പ്രസാദിപ്പിക്കാൻവേണ്ടി നമുക്കു പരസ്പരം പ്രാർത്ഥിക്കാം. തല്ക്കാലം ഈ എഴുത്തു നിറുത്തുകയാണു്; ഈശോയുടെ സ്നേഹത്തിൽ ഞാൻ താങ്കൾക്കു് അഭിവാദനങ്ങൾ സമർപ്പിക്കുന്നു.

താങ്കളുടെ സാധു തെരേസ്

അടുത്ത എഴുത്തു് ഈശോസഭാവൈദികനായ ഫാദർ കുൺസ് റീജെൻസ്ബർഗ്ഗിലെ കത്തീഡ്രൽ വികാരി ഡോക്ടർ ജോസഫ് കുംഫ്മുള്ളർ അവർകൾക്കു് അയച്ച ഒരു റിപ്പോർട്ടാണു്. അദ്ദേഹം 1927-ൽ ഓഗ്സ്ബർഗ്ഗിലെ മെത്രാനായി.

ഫെൽഡ് കിർക്ക്,
1927 ഓഗസ്റ്റ് 20-ാം തീയതി

റവ. ഡോക്ടർ ജോസഫ് കുംഫ്മുള്ളർ,

എനിക്ക് ഒരു സന്തോഷവാർത്ത അറിയിക്കാനുണ്ട്.... എന്റെ ജീവിതത്തിൽ എനിക്ക് അനുഭവവേദ്യമായ ഒരു ബാഹ്യവരമാണ തെരേസ് നോയ്മന്റെ ജീവിതമാധുര്യം. സ്ഥലത്തെ വികാരിയച്ചന്റെ അനുവാദത്തോടുകൂടെ സമാധിയിലും സാധാരണാവസ്ഥയിലും തെരേസിനോടു സംസാരിക്കുകയും തെരേസിനെ കാണുകയുംചെയ്തു. അവളുടെ ആന്തരികജീവിതത്തിന്റെ ഒരു നല്ല ചിത്രം എനിക്കു കിട്ടി. ഒരു സുവർണ്ണാത്മാവ്! അവളുടെ ആന്തരികജീവിതം വി. ഇഗ്നേഷ്യസ്സിന്റെ ആദ്ധ്യാത്മികാഭ്യാസത്തിൽ കാണുന്ന എളിമയുടെ മൂന്നാം പദവിയിലെത്തിക്കഴിഞ്ഞിരുന്നു. ആത്മാക്കളെപ്രതിയുള്ള തീക്ഷ്ണത അവളുടെ ആത്മാവിൽ എരിഞ്ഞുകൊണ്ടേയിരുന്നു; അവളുടെ സ്വഭാവത്തിലെ ഒരു പ്രേഷിതഘടകം! (എല്ലാവരും അങ്ങയെ സ്നേഹിച്ചിരുന്നെങ്കിൽ എത്ര മനോഹരമായിരുന്നേനെ!) പുരോഹിത ദൈവവിളിക്കുവേണ്ടിയുള്ള അവളുടെ പ്രാർത്ഥന നമ്മുടെ രക്ഷകനു തീർച്ചയായും ആനന്ദമായിരിക്കും. ഈശോയുടെ പീഢാനുഭവത്തിന്റെ കുറവു നികത്താൻ ശ്രമിച്ചുകൊണ്ടിരുന്ന വി. പൗലോസിന്റെ പരിഹാരചൈതന്യവും അവളിൽ കാണാം. അവളുടെ വാക്കുകൾ ഇപ്രകാരമാണ്: ''എന്റെ സഹനങ്ങൾ അങ്ങയുടേതോടുകൂട്ടിച്ചേർക്കുന്നു. എല്ലാവരും അങ്ങയെ സ്നേഹിക്കുവാൻ ഇടയാകുന്നതിനു് അങ്ങേയ്ക്കു യഥേഷ്ടം അവ വിഭജിക്കാവുന്നതാണ്.'' അവളുടെ ശക്തി വി. കുർബാനയാണ്. അതിന്റെ സാമീപ്യം അവൾ ആവേശത്തോടെ ആസ്വദിക്കുന്നു. എന്റെ അഭി

പ്രായത്തിൽ, ഈ കുട്ടി ദൈവത്തിൻെറ അനുഗ്രഹപാത്ര മാണ്: ആദ്ധ്യാത്മികാഭ്യാസങ്ങളിലെ തത്വങ്ങളുടെ സ ജീവമാതൃകയാണ്. അവ സമ്യക്കായി ഗ്രഹിച്ചു ത്യാഗ ത്തിൽ ആനന്ദംകൊള്ളുന്ന ദിവ്യരക്ഷകനെ അനുകരിച്ച് ഉന്നതമായതോതിൽ ആ തത്വങ്ങൾ അഭ്യസിക്കുന്നു. പരി ശുദ്ധ ബലിയിൽ എന്നെയും അനുസ്മരിക്കുക.

എന്നു്, കൃതജ്ഞതാപൂർവ്വം,
ഫാദർ കൺസ് എസ്. ജെ.

തെരേസിൻെറ ആന്തരിക ജീവിതത്തെപ്പററിധാരാളം ലേഖനങ്ങൾ പത്രങ്ങളിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്. ഹിൽഡാ ഗ്രേഫ് എഴുതിയ ആക്ഷേപഗ്രന്ഥം പുറത്തുവന്ന തുമുതൽ (അന്യത്ര കാണുക) പലരും തെരേസിൻെറ ആത്മാർത്ഥതയെ സാധൂകരിച്ചു ലേഖനങ്ങളെഴുതിയിട്ടുണ്ട്. റീജെൻസ്ബർഗ്ഗ് കത്തീഡ്രൽ പ്രസംഗകൻ ഫാദർ ലെയോ ഓർത്ത് ഒ. എഫ്. എം. എഴുതിയ ഒരു ലേഖനം കീഴെ ചേർക്കുന്നു:

## തെരേസ് നോയ്മൻെറ ആന്തരികജീവിതം സ്വഭാവവും സന്യാസജീവിതവും

തെരേസ് നോയ്മൻെറ ആദ്ധ്യാത്മികജീവിതവും സ്വഭാവവും പ്രകൃതിയും പരിചയമുള്ളവർക്കേ അവളുടെ ആന്തരികജീവിതത്തെപ്പററി ഒരഭിപ്രായം പറയുവാൻ കഴിയൂ. ആദ്യം തന്നെ അവളുടെകൂടെ കുറേസമയം ചെല വഴിച്ച് അവളെ ശരിയായി മനസ്സിലാക്കിയാലേ അവ ളുടെ ആന്തരികജീവിതത്തെപ്പററി എന്തെങ്കിലും നമുക്കു മനസ്സിലാകയുള്ളു. വരുന്നവരുടെ മുമ്പിലൊക്കെ തൻെറ



ദർശനങ്ങൾക്കുശേഷമുള്ള പ്രശാന്തത

ആന്തരികജീവിതം അവൾ തുറന്നുവയ്ക്കുകയില്ല; സന്ദർശകരെ രസിപ്പിക്കാൻ തന്റെ അനുഭവങ്ങൾ അവൾ വിവരിക്കയില്ല. തെരേസ് നോയ്മന്റെ സ്വഭാവം മനസ്സിലാക്കിയിട്ടില്ലാത്തവർക്ക് അവളെപ്പററി ഒന്നും എഴുതാൻ കഴിയുന്നതല്ല.

''തെരേസ് നോയ്മന്റെ കാര്യം'' എന്ന പുസ്തകത്തിൽ ഹിൻഡാ ഗ്രേഫ് തെരേസിന്റെ ആന്തരികജീവിതത്തെപ്പററി രണ്ടു് അദ്ധ്യായം എഴുതിയിട്ടുണ്ടു്. ഈ വിഷയത്തെപ്പററി തനിക്കു ശരിയായ വിജ്ഞാനമില്ലെന്നും വേണ്ടത്ര വിവരങ്ങൾ ലഭിച്ചിട്ടില്ലെന്നും ആ ഗ്രന്ഥകർത്രി പ്രസ്താവിച്ചുംകൊണ്ടാണു് ഈ രണ്ടു് അദ്ധ്യായം എഴുതിയതു്. ഈ സാഹചര്യത്തിൽ ഈ സംഗതികളെപ്പററി ഒന്നും എഴുതാതിരിക്കുന്നതിനുപകരം തെരേസ് നിഗളിയാണെന്നും പ്രായശ്ചിത്തത്തിന്റെയൊ സഹനത്തിന്റെയൊ ചൈതന്യമില്ലാത്തവളാണെന്നും ക്രൂശിതനായ ദിവ്യരക്ഷകനോടു സ്നേഹമില്ലാത്തവളാണെന്നുമുള്ള നിഗമനത്തിൽ എത്തിച്ചേർന്നിരിക്കുന്നു. തെരേസ് ഒരു അപസ്മാരരോഗിയാണെന്നും കൊണ്ണേർസ്രോയ്ത്തുകഥകൾ സത്യാധിഷ്ഠിതമല്ലെന്നും ഗ്രന്ഥകർത്രി പ്രസ്താവിച്ചിരിക്കുന്നു.

ഹിൽഡാ ഗ്രേഫിന്റെ വിധി ശാസ്ത്രീയമായിരിക്കുമോ? ഒരന്വേഷണത്തെ നേരിടാൻ അതിനു ദൃഢതയുണ്ടോ? തെരേസിന്റെ ബാഹ്യപ്രതിഭാസങ്ങളെല്ലാം അവളുടെ സ്വഭാവത്തിലും ആന്തരികജീവിതത്തിലും അധിഷ്ഠിതമാണു്. ഈ അസാധാരണസംഭവങ്ങളുടെ യാഥാർത്ഥ്യവും വികലതയും തെരേസിന്റെ സ്വാഭാവിക വാസനകൾ പരിശോധിച്ചു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ഗ്രേഫിന്റെ അടിസ്ഥാനതത്വങ്ങൾ അബദ്ധമാണെങ്കിൽ അവളുടെ നിഗമനങ്ങൾ എങ്ങനെ അബദ്ധമാകാതിരിക്കും?

തെരേസ് നോയ്മന്റെ ഒരു യഥാർത്ഥചിത്രം വരച്ചുവയ്ക്കുകയാണ് അടുത്ത ഖണ്ഡികകളിൽ ചെയ്തിട്ടുള്ളതു്. ഈ ലേഖകനു 1940 മുതൽ തെരേസിനോടു പരിചയമുണ്ടു്. വൈദികജോലികൾ സംബന്ധിച്ചും അല്ലാതെയും അവളെ നിരീക്ഷിക്കുവാൻ സന്ദർഭമുണ്ടായിട്ടുണ്ടു്. എന്റെ ഒഴിവുകാലം പലപ്പോഴും ഞാൻ കൊണ്ണേർസ്രോയ്തിൽ കഴിച്ചിട്ടുണ്ടു്; അങ്ങനെ തെരേസിന്റെ സ്വഭാവവും വാസനകളും ആന്തരികജീവിതവും എനിക്കു സുപരിചിതമായിക്കഴിഞ്ഞിരിക്കുന്നുവെന്നു് അവകാശപ്പെടുന്നതു് ഒരിക്കലും അധികപ്രസംഗമാകുമെന്നു തോന്നുന്നില്ല. രഹസ്യങ്ങളെ ആച്ഛാദനം ചെയ്തിരിക്കുന്ന തിരശ്ശീല ഉയർത്തുന്നതു് അവളുടെ വിശുദ്ധി പദപ്രഖ്യാപനംപോലെയാകുമെങ്കിലും ഹിൽഡാഗ്രഫിന്റെ അധിക്ഷേപങ്ങൾക്കു മറുപടി നല്കി തെരേസിന്റെ അഭിമാനം സംരക്ഷിക്കുവാൻവേണ്ടി ആ തിരശ്ശീല തെല്ലുയർത്താതെ നിവൃത്തിയില്ല. കീഴനല്കുന്ന വിവരണം ഈ ഉദ്ദേശ്യത്തോടുകൂടെ രചിച്ചിട്ടുള്ളതാണു്.

ഈ വിവരണം പരിപൂർണ്ണമല്ല. തെരേസായുടെ ജീവിതകാലത്തു് എല്ലാക്കാര്യങ്ങളും പരസ്യമാക്കുന്നതു് ഉത്തമമായിരിക്കയില്ല. ആന്തരികജീവിതം ദൈവവും ആത്മാവും തമ്മിലുള്ള ബന്ധമാണു്. അതു് എത്രയും രഹസ്യാത്മകവും നിഗൂഢവുമാകയാൽ സമ്പൂർണ്ണവിവരണങ്ങളെന്നു കരുതുന്നവപോലും എത്രയും അപൂർണ്ണവും അതൃപ്തികരവുമായിരിക്കും.

തെരേസിനെ നന്നായിട്ടു് അറിയാവുന്ന ഫാദർ നാബെർ അവളെ ഇപ്രകാരം വിവരിച്ചിരിക്കുന്നു:

''തെരേസ് നോയ്മൻ പ്രായമുള്ള ഒരു വലിയ ശിശുവാണു്. അന്ധവിശ്വാസമോ കൃത്രിമത്വമോ പുണ്യവത്

യെന്ന ഭാവമോ അവളിലില്ല. അവൾ ഒരു സാധാരണ നിഷ്കപട ശിശുവാണ്; ഈ ഇടവകയിലെ എത്രയും നിഷ്കപടയായ ശിശുവാണ്; നിഷ്കളങ്കയും എത്രയും ഭക്തയുമായ ഒരു യഥാർത്ഥ ശിശുവാണ്. പല അസാധാരണാനുഭവങ്ങൾ ഉണ്ടായിരുന്നിട്ടും അവൾ നിഷ്കളങ്കയും സന്തുഷ്ടയുമായിത്തന്നെ കഴിയുന്നു. സഹനമാണ് അതിന്റെ നിദാനം. ചെറിയവയും നിസ്സാരമായവയും ഒരു ശിശുവിനെപ്പോലെ അവൾ സ്നേഹിക്കുന്നു.''

ശിശുസഹജമായ ആർജ്ജവം തെരേസിന്റെ പ്രത്യേകതയാണ്. ശിശുക്കളുടെ പ്രകൃതിയാണ് അവളുടേത്. യാദൃച്ഛികമായി അവളെ കണ്ടുമുട്ടുന്നവർക്ക് അവളും മററു മനുഷ്യരും തമ്മിൽ എന്തെങ്കിലും അന്തരമുള്ളതായി തോന്നുകയില്ല. അവളിൽ അസാധാരണമായി യാതൊന്നുമില്ല. കൊണ്ണേർസ്രോയ്ത്തിലെ കാലാവസ്ഥയ്ക്കും ദാരിദ്ര്യത്തിനും അനുയോജ്യമാണ് അവളുടെ സ്വഭാവം. മുൻവിധിയിൽ കടിച്ചുതൂങ്ങിനില്ക്കുന്ന ഒരു മനുഷ്യനല്ലാതെ മററാരും തെരേസിനെ ഒരപസ്മാരരോഗിയായി കരുതുകയില്ല. കർത്താവിനെ തെററിധരിച്ച ഫരിസേയരെപ്പോലെയായിരിക്കും അവർ. സുവിശേഷത്തിൽ അവരെപ്പററി നാം ഇപ്രകാരം വായിക്കുന്നു: ''ഈശോയെ അവിടുത്തെ വാക്കുകളാൽത്തന്നെ കെണിയിൽപ്പെടുത്തി ഗവർണ്ണറുടെ അധികാരത്തിലും അധീനതയിലും ഏല്പിച്ചുകൊടുക്കാൻ അവർ അവസരം പാർത്തിരുന്നു. അതിനുവേണ്ടി നീതിമാന്മാരുടെ ഭാവം നടിച്ചിരുന്ന ഏതാനും ചാരന്മാരെ അവർ അയച്ചു.'' (ലൂക്കാ 20,20)

തെരേസ് ഒരു സാധാരണയുവതിയായിരുന്നുവെന്നാണ കൊണ്ണേർസ്രോയ്ത്തിലെ ഡോക്ടർമാരുടെയും വൈദികരുടെയും അൽമേനികളുടെയും സാർവ്വത്രികമായ അഭിപ്രായവും

തീരുമാനവും. അവൾക്ക് അപസ്മാരമുള്ളതായി അവർ കരുതിയിരുന്നില്ല. വലിയവളാകാനോ ജനശ്രദ്ധ ആകർഷിക്കാനോ അവൾ ഇച്ഛിച്ചിരുന്നതായി നാട്ടുകാർക്കാർക്കും തോന്നിയിരുന്നില്ല. കൂടുതൽ സ്വാഭാവികമായി യാതൊന്നും ആരും അവളിൽനിന്നു പ്രതീക്ഷിക്കുകയില്ല. കുഴപ്പങ്ങളെല്ലാം അവളുടെ പ്രകൃതിക്കു വിരുദ്ധമാണ്. ശിശുക്കളെപ്പോലെ അവൾ നിഷ്കളങ്കയാണ്. ഇന്നത്തെ അസാധാരണ പ്രതിഭാസങ്ങൾ അവളുടെ ജീവിതത്തിനു പുതിയ ഒരു രൂപം കൊടുത്തിട്ടുണ്ടെങ്കിലും അവളുടെ ജീവിതരീതിക്കു വ്യതിയാനമൊന്നുമില്ല. തെരേസ് മനുഷ്യപ്രകൃതിയുടെ ഒരു സാധാരണ സന്താനമായിത്തന്നെ ജീവിച്ചുപോന്നു. ലോകത്തിനൊ, ജീവിതത്തിനൊ അവൾ അപരിചിതയായിരുന്നില്ല; സന്താപപ്രകൃതിയുമല്ല. നല്ലതും ശ്രേഷ്ഠമായതും അവളെ സദാ ആകർഷിച്ചിരുന്നു. ദൈവത്തിന്റെ സൃഷ്ടികളായ പുഷ്പങ്ങളിലും പക്ഷികളിലും മാത്രമല്ല മോട്ടാർകാർ റേഡിയൊ മുതലായ സാങ്കേതിക സാമഗ്രികളിലും അവൾ ആനന്ദം കണ്ടെത്തിയിരുന്നു. ആർക്ക് അതിന് അവളെ കുററപ്പെടുത്താൻ കഴിയും?

തെരേസ് എല്ലാവരോടും വളരെ സന്തുഷ്ടിയോടുകൂടെയാണു പെരുമാറിയിരുന്നതു്; കളിയാക്കപ്പെട്ടപ്പോഴും അവളുടെ ഫലിതത്തിനു കുറവൊന്നുമില്ല. സജീവമായ ഫലിതം അവൾക്കുണ്ട്; തമാശയുമുണ്ട്. ദൈവാലയം അലങ്കരിക്കുമ്പോൾ ഒരലങ്കാരവും അവളെ തൃപ്തിപ്പെടുത്തിയിരുന്നില്ല. ഇതു കണ്ടുനിന്നിരുന്ന ഗെർലിക്കു പറഞ്ഞു: ''തെരേസ്, ഇങ്ങനെയാണ് ഉപജീവനം തേടുന്നതെങ്കിൽ നിനക്ക് അതു കിട്ടാൻ പോകുന്നില്ല.'' ''ഓ എനിക്കാവശ്യമായ അപ്പം ഞാൻ നേടിക്കൊള്ളാം'', അവൾ പ്രത്യുത്തരിച്ചു. (അവൾക്കു അനുദിനദിവ്യകാരുണ്യംമാത്രം മതിയായിരുന്നല്ലൊ.)

പ്രേരണകൾ നല്കി തെരേസിനെ വശീകരിക്കുവാൻ ആൎക്കും കഴിയുമായിരുന്നില്ല. സ്വയപ്രത്യായന (Autosuggestion) മാകട്ടെ, പരപ്രേരണയാകട്ടെ അവളെ സ്പർശിച്ചിരുന്നില്ല. പ്രേരണവഴി ദർശനം നീട്ടിക്കൊണ്ടുപോകാനോ പുതിയ ദർശനം ആരംഭിക്കുന്നതിനോ ആൎക്കും കഴിയുമായിരുന്നില്ല; അത്രയ്ക്കു പ്രശാന്തമായിരുന്നു തെരേസ്. വികാരങ്ങൾ അവളെ തരളിതയാക്കിയിരുന്നില്ല. അവളുടെ ദർശനങ്ങളും അസാധാരണാനുഭവങ്ങളും അവളുടെ നിയന്ത്രണത്തിലല്ലായിരുന്നു. അവൾ സാഹചര്യങ്ങളുണ്ടാക്കുകയല്ല; അവയെല്ലാം സംഭവിക്കുന്നുവെന്നുമാത്രം. മായാനിദ്രകൊണ്ട് മയക്കാൻ ചെയ്തിട്ടുള്ള പരിശ്രമങ്ങളൊന്നും അവളിൽ ഫലമണിഞ്ഞിട്ടില്ല.

തെരേസിൻെറ അസാധാരണാനുഭവങ്ങൾ അവളുടെ അഭിലാഷപ്രകാരമുണ്ടാകുന്നവയല്ല. ഈ അസാധാരണ സംഭവങ്ങൾ തന്നെ ലോകശ്രദ്ധയ്ക്കു വിഷയമാക്കിത്തീർത്തല്ലോഎന്ന് അവൾ വിലപിച്ചിരുന്നു. ചെറുപ്പകാലത്തെന്നപോലെ ഒരജ്ഞാത കർഷകബാലികയായിക്കഴിയുവാനായിരുന്നു അവളുടെ ആഗ്രഹം. എന്നാൽ എല്ലാം ദിവ്യരക്ഷകൻെറ പ്രവർത്തനങ്ങളായിരുന്നതുകൊണ്ട് അവൾ അവയെ സ്വാഗതംചെയ്തു; മററുള്ളവരുടെ ചിന്താഗതിയനുസരിച്ച് യാതൊന്നും ദർശിക്കുവാൻ അവൾ ആഗ്രഹിച്ചിരുന്നില്ല. തൻെറ ദൈവത്തോടുകൂടെ തനിച്ചുനിന്നു ജോലി ചെയ്യുകയായിരുന്നു അവൾക്കിഷ്ടം. അവരുടെ സാന്നിധ്യം അവൾക്കു് ഒരു ശല്യമായിരുന്നു. അന്യജനങ്ങളിൽനിന്നു് അവൾ ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ജനൽപ്പടിയിലുള്ള പൂച്ചെടികൾ നനയ്ക്കുമ്പോൾ വല്ലവരും അവളെ സൂക്ഷിച്ചുനോക്കുന്നതു കണ്ടാൽ അവൾ ഉടനെ മററു വല്ല ജോലിയും ചെയ്യാൻ

തുടങ്ങും. ''ജനങ്ങൾ എന്നെ അലട്ടുന്നതു് എനിക്കിഷ്ട മല്ല,'' അവളൊരിക്കൽ എന്നോടു പറഞ്ഞു. ജിജ്ഞാസാ ഭരിതരായി തുറിച്ചുനോക്കിനില്ക്കുന്നവർ അവളെ പ്രകോപി പ്പിച്ചിരുന്നു. മറ്റൊരു സന്ദർഭത്തിൽ അവൾ പറയുകയാണു്:'' സാധാരണ ഗതിയിൽ കൊള്ളേ 'മഗ്രായ്'ത്തിലേക്കു തിരി ഞ്ഞുനോക്കാനിടയില്ലാത്തവർ വലിയ കാറുകളിൽ കയറി തിങ്ങിക്കൂടിവരുന്ന കാഴ്ചയോളം ഭയജനകമായി വേറൊന്നു മെനിക്കില്ല.''

തെരേസിൻെറ കാഴ്ചകളും മററും വെറും വഞ്ചനയാ ണെന്നും അതിനാൽ അവളെ വല്ല മുറിയിലും പൂട്ടിയിടേ ണ്ടതാണെന്നും ചിലർ അഭിപ്രായപ്പെട്ടപ്പോൾ, അവൾ പറഞ്ഞു: ''ഞാൻ ആ നിർദ്ദേശത്തെ എതിർക്കുകയില്ല. രക്ഷകൻ എൻെറകൂടെ ഉണ്ടായിരിക്കും; സന്ദർശകരിൽനിന്നു മോചനവും ലഭിക്കും.'' ആകയാൽ തെരേസ് പ്രശസ്തിയെ ആശിച്ചുകഴിയുകയാണെന്നുള്ള ഹിൽഡാ ഗ്രേഫിൻെറ പ്രസ്താവന സത്യത്തിനു നിരക്കുന്നതല്ല.

ശിശുവിനെപ്പോലെ സത്യസന്ധതയും എളിമയും ഉള്ളവളാണ തെരേസ്. പരമാർത്ഥത അവളുടെ പ്രത്യേക തയാണു്. അവൾ യാതൊന്നും വെറുതെ ഭാവിക്കുന്നതല്ല. നുണപറയുന്നതും താനല്ലാത്തതു് ആണെന്നു ഭാവിക്കുന്നതും അവൾക്കു് ഊഹിക്കപോലും വയ്യായിരുന്നു. ''ഞാൻ വിചാരിക്കുന്നതു സംസാരിക്കുന്നു. ഞാൻ എന്തായിരിക്കു ന്നുവോ അതിൽ ഉൽകൃഷ്ടമോ അപകൃഷ്ടമോ ആയി കാണ പ്പെടാൻ ഞാനാഗ്രഹിക്കുന്നില്ല. സത്യമല്ലാത്തതെല്ലാം കപ ടമാണു്; കാപട്യത്തിൽ എനിക്കു് ഓഹരിവേണ്ടാ.''

സത്യത്തോടുള്ള അവളുടെ രതി ജന്മസിദ്ധമായിരുന്നു. സർവ്വഥാ അവൾ സത്യത്തോടു ചേർന്നുനില്ക്കുന്നു. അസൗകര്യ

ങ്ങളുണ്ടായേക്കാമെങ്കിലും സത്യംതന്നെ അവൾ പറയുന്നു. സത്യം നിഷേധിക്കുന്നതും മറച്ചുവയ്ക്കുന്നതും അവളുടെ ദൃഷ്ടിയിൽ മഹാപാതകവും ഭീതിജനകവുമായിരുന്നു. സമുന്നത വ്യക്തികളോടും പ്രൊഫസർമാരോടും വൈദികന്മാരോടും സംസാരിക്കുമ്പോളാണെങ്കിൽത്തന്നെയും സത്യം നിഷേധിക്കപ്പെടുവാൻ അവൾ സമ്മതിക്കയില്ല. ദർശനങ്ങളിൽ അവൾ കേട്ടവാക്കുകൾ ശ്രോതാക്കൾ തെററിധരിക്കാനിടയായാൽ അവരെ സഹായിക്കാൻവേണ്ടിത്തന്നെയാണെങ്കിൽക്കൂടി അവൾ അവ തിരുത്താൻ സമ്മതിക്കയില്ല. പ്രൊഫസർ വൃട്ട്സിന് ഈ അനുഭവം പലപ്പോഴുമുണ്ടായിട്ടുണ്ട്. വാശികൊണ്ടല്ല സത്യത്തോടുള്ള പ്രേമംകൊണ്ടുമാത്രമാണ് അവളങ്ങനെ ചെയ്തിരുന്നതു്. പള്ളിക്കൂടത്തിൽ പഠിച്ചിരുന്ന കാലത്തു് അദ്ധ്യാപിക കഥപറയുമ്പോൾ അവൾ പലപ്പോഴും ചോദിക്കുമായിരുന്നു: ''ഇതു വാസ്തവമാണോ?'' ബാലപ്രായത്തിലും ഹിൽഡാ ഗ്രേഫ് ചിത്രിക്കുന്നതുപോലെ ആയിരുന്നില്ല തെരേസ്.

സർവ്വഥാ സത്യസന്ധയായിരുന്നതുകൊണ്ടു് തെരേസ് തൻെറ തെററുകൾ ഏററുപറയുന്നു. ''ഞാൻ ധൃതി പ്രകൃതിയാണു്, അതായതു് പെട്ടെന്നു കോപിക്കും,'' എന്നു് അവൾതന്നെ പറഞ്ഞിരുന്നു. കോപപ്രകൃതിയായിരുന്നെങ്കിലും അതിനു അവൾ വഴങ്ങിക്കൊടുത്തിരുന്നില്ല; പെട്ടെന്നു് ആത്മനിയന്ത്രണം പാലിക്കുന്നു. അവളുടെ സഹോദരിമാരുടേയൊ സഹോദരന്മാരുടേയൊ മക്കൾ അവളെസന്ദർശിക്കുമ്പോഴും ദൈവാലയത്തിലെ അലങ്കാരപ്പണികൾ നിർവ്വഹിക്കുമ്പോഴും ഞാൻ ഇതു നേരിൽ കണ്ടിട്ടുണ്ടു്. അവർ അവളുടെ ക്ഷമ അങ്ങേയററം പരീക്ഷിച്ചിരുന്നു. തൻെറ കുററങ്ങളേററുപറഞ്ഞു് അവൾ ദിവ്യരക്ഷകനോടു പ്രാർത്ഥി

കുന്നതു് ആരെയും ഇളക്കുന്ന ഒരുരംഗമാണു്. ''ചിന്താ ശൂന്യമായ ഒരു വാക്കു പുറത്തുവരാനിടയായാൽ ദിവ്യരക്ഷകാ, എന്നോടു ക്ഷമിക്കുക.''

തെരേസിന്റെ സ്വാഭാവിക പ്രത്യേകതകൾ അവളെ ചിലപ്പോൾ സ്നേഹമില്ലാത്തവളെപ്പോലെയാക്കിത്തീർക്കാറുണ്ടു്. അതു് അവൾതന്നെ സമ്മതിച്ചുകൊണ്ടു പറയുന്നു;'' ജിജ്ഞാസാഭരിതർ എന്റെമേൽ സമ്മർദ്ദം ചെലുത്തുമ്പോൾ ഞാൻ സ്നേഹമില്ലാതെ പെരുമാറിയിട്ടുണ്ടു്; അവർക്കു് ഒന്നും കാര്യമായി ചോദിക്കാനില്ല.'' വാസ്തവത്തിൽ കൊണ്ണേർസ്രോയ്ത്തിലേക്കു വളരെയേറെപ്പേർ വരുകൊണ്ടിരിക്കുന്നുണ്ടു്. അവരുടെ ഗണത്തിൽ ജിജ്ഞാസാഭരിതരും വിവേകരഹിതരും ധാരാളമായുണ്ടായേക്കും. തങ്ങൾമാത്രമേ കൊണ്ണേർസ്രോയ്ത്തിലേക്കു വരുന്നുള്ളുവെന്നും അവരുടെ ചോദ്യങ്ങൾക്കു് ഉത്തരം പറയുകയല്ലാതെ മററു യാതൊന്നും തെരേസാക്കു ചെയ്യാനില്ലെന്നുമായിരുന്നു അവരുടെ വിചാരം. ഹിൽഡാ ഗ്രേഫിനു് അക്ഷമമായ വല്ല മറുപടിയും ലഭിച്ചിരുന്നിരിക്കാം.

എന്നാൽ തെരേസ് അനേകരെ സ്നേഹപൂർവം സ്വീകരിച്ചു് അവരുടെ പ്രശ്നങ്ങൾ ശ്രവിക്കുകയും അവരെ ആശ്വസിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും അവർക്കു പ്രാർത്ഥനാസഹായം വാഗ്ദാനം ചെയ്യുകയും ചെയ്യുന്ന കാര്യം ഹിൽഡാഗ്രേഫ് അറിഞ്ഞില്ലെന്നോ, അഥവാ അറിയുവാൻ ആഗ്രഹിച്ചില്ലെന്നോ? തെരേസിനുതന്നെ തന്റെ പ്രകൃതിയെപ്പററി ഉൾക്കണ്ഠയുണ്ടു്. തന്റെ ധൃതിപ്രകൃതിനിമിത്തം ശുദ്ധീകരണസ്ഥലത്തിൽ താൻ കുറേനാൾ കഴിച്ചുകൂട്ടേണ്ടിവന്നേക്കുമെന്നു് അവൾ എളിമയോടെ ഏററുപറയുകയുണ്ടായിട്ടുണ്ടു്. പരുഷപ്രകൃതിക്കാർക്കും പരുഷസ്വഭാവക്കാർക്കും വെറും ബാഹ്യോപചാരങ്ങളും വികാരപ്രകട

നങ്ങളും ഇഷ്ടപ്പെടുകയില്ല. കഠിനാധ്വാനംചെയ്തു ദാരിദ്ര്യത്തിലൂടെ കടന്നുപോയ ഒരു ഗ്രാമീണയുവതിയിൽ അഭ്യസ്തവിദ്യരായ ബാലികമാരുടെ മധുരമായ ഉപചാരമര്യാദകൾ എങ്ങനെ പ്രതീക്ഷിക്കാം?

വിശുദ്ധരുടെ അധരങ്ങളിൽനിന്നു മാത്രമല്ല നമ്മുടെ കർത്താവിന്റെ അധരങ്ങളിൽനിന്നുകൂടെ കഠിനഭാഷ ബഹിർഗ്ഗമിക്കുന്നതു സുവിശേഷവർത്തമാനങ്ങളിൽ നാം കാണുന്നില്ലേ? മൃദുലപ്രകൃതികൾക്ക് അവ ഉതപ്പാകയില്ലേ? ദിവ്യരക്ഷകൻ പത്രോസിനെ സാത്താനെന്നു വിളിച്ചിട്ടില്ലയോ? (മത്താ. 17, 23) ഫരിസേയരുടെ ഭത്സനം അനുസ്മരിക്കുക. ദിവ്യരക്ഷകനെയും ജനങ്ങൾ കുററപ്പെടുത്തിയിട്ടില്ലേ? ചിലർ പറഞ്ഞു ഈശോ നല്ലവനാണെന്ന്; അപരർ പറഞ്ഞു അവിടുന്നു ജനങ്ങളെ വഴിതെററിക്കുന്നുവെന്ന് (യോഹ. 7, 12) മറിച്ചൊരനുഭവം തെരേസിനോ ഒരുത്തമക്രിസ്ത്യാനിക്കോ പ്രതീക്ഷിക്കുവാൻ കഴിയുമോ?

തെരേസിനു തന്റെ തെററുകളറിയാം; അതുകൊണ്ടു താനാണു ലോകത്തിൽ ഏററവും ചീത്തമനുഷ്യനെന്നു അവൾ കരുതുന്നില്ല. ''ദിവ്യരക്ഷകാ, ഞാനല്ല എത്രയും നീചപാപിയെന്നുള്ളതു വാസ്തവമാണ്. അതിനാലൊരഹങ്കാരവും എനിക്കില്ല. ഞാൻ എത്ര നീചയാണെന്ന് അങ്ങേക്കറിയാം; എന്നാൽ ഞാൻ എന്തായിരിക്കുന്നുവോ അതിലും ചീത്തയായി ഞാൻ എന്നെത്തന്നെ കരുതേണ്ടതില്ലല്ലൊ.'' യഥാസ്ഥിതിയിലും സ്വയം താഴ്ത്തിക്കെട്ടുന്നവരെ തെരേസിനു മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നില്ല. ''കൂനുള്ള എളിമ'' എന്നു നാം അതിനെ വിളിക്കുന്നു. അസത്യവും രഹസ്യവുമായ അഹങ്കാരവും അവരുടെ കൂടപ്പിറപ്പുകളാണ്.

ദൈവം ഇഷ്ടപ്പെടുന്നവർക്കുകൂടി കുറ്റങ്ങളുണ്ടെന്നും സ്വാഭാവികദുർബലതകളോട് സമരം ചെയ്യേണ്ടിവരുന്നുണ്ടെന്നും അറിയുന്നതു് നമുക്ക് ആശ്വാസം നൽകുന്ന ഒരു ചിന്തയാണ്. ഈശോയുടെയും പരിശുദ്ധ ജനനിയുടെയും ഭാഗധേയമാണു പാപരാഹിത്യവും പരിശുദ്ധിയും. മറ്റെല്ലാവരും വിശുദ്ധന്മാരുൾപ്പെടെ ഉത്ഭവപാപത്തിനു കപ്പം കൊടുത്തുകൊണ്ടാണിരുന്നിട്ടുള്ളതു്.

താൻ "ഒരു മൂകബാലിക"യാണെന്നു തെരേസ് തുറന്നുസമ്മതിക്കുന്നു. "അതേ, പൂർണ്ണബോധത്തോടെയാണു ഞാൻ പറയുന്നതു്: ഞാൻ ഒരു വിഡ്ഢിയാണെന്നു് എനിക്കറിയാം." ദിവ്യരക്ഷകന്റെ ഹിതത്തിനു കീഴ്പ്പെട്ടുകൊണ്ടു് അവളുടെ ബലഹീനതയിൽനിന്നുകൂടി അവൾ മുതലെടുക്കുന്നു. "ദിവ്യരക്ഷകൻ തെറ്റുവരുത്തുകയില്ല; ഞാൻ എല്ലാം കശപിശയാക്കുകയാണ്." "എന്തിലാണ് എനിക്കു് അഹങ്കരിക്കാവുന്നതു്? എനിക്കു വലിയ സാമർത്ഥ്യമൊന്നുമില്ല; ഉണ്ടെങ്കിൽത്തന്നെ അതു ദൈവദാനമാണല്ലോ. എന്തെങ്കിലും അസാധാരണമായുണ്ടെങ്കിൽ, അതു ദിവ്യരക്ഷകനിൽനിന്നു ലഭിച്ചിട്ടുള്ളതാണ്." "നിനക്ക് എന്തെങ്കിലും മേന്മയുണ്ടെന്നു ഭാവിക്കുന്നതു മൗഢ്യമാണ്. അതു ദിവ്യരക്ഷകൻ തന്നതാണ്; അവിടുത്തേക്ക് ഇഷ്ടമുള്ളതൊക്കെ ചെയ്യാമല്ലൊ" ഇതാണു തെരേസിന്റെ ചിന്താഗതി. ദിവ്യരക്ഷകനോടു് അവൾ പറഞ്ഞ വാക്കുകൾ ശ്രവിച്ചാലും: "ദിവ്യരക്ഷകാ, ഇതൊക്കെ സമാരംഭിച്ചതു ഞങ്ങളല്ല; അങ്ങുതന്നെ ഇവയെല്ലാം സുഭഗമായ ഒരന്ത്യത്തിലെത്തിക്കണം."

ഒരു ശിശുവിനെപ്പോലെ ഭക്തയാണു തെരേസ്. ദിവ്യരക്ഷകന്റെ തിരുവിഷ്ടത്തിനു ശിശുസഹജമായും

അനുപാധികമായും കീഴ്പ്പെട്ടിരുന്നുവെന്നുള്ളതാണ തെരേസിൻെറ പ്രത്യേകവിശേഷം. ''ദിവ്യരക്ഷകൻ ആഗ്രഹിക്കുന്നതു ഞാനും ആഗ്രഹിക്കുന്നു. രോഗിയായിരുന്നാലും അരോഗയായിരുന്നാലും ജീവിച്ചിരിക്കുകയാണെങ്കിലും മരിക്കുകയാണെങ്കിലും എനിക്ക് എല്ലാം ഒന്നുപോലെയാണ്. ദിവ്യരക്ഷകൻെറ ഹിതം! ഞാൻ സഹിക്കണമെന്നാണ് അവിടുത്തെ ആഗ്രഹമെങ്കിൽ, ഞാൻ സഹിക്കും. ദിവ്യരക്ഷകൻ വല്ല ആനന്ദവും അയച്ചുതരുന്നുവെങ്കിൽ ഞാനതു സ്വീകരിക്കുന്നു. ദിവ്യരക്ഷകൻെറ ഇഷ്ടമല്ലാതെ വേറൊരിഷ്ടം എനിക്കില്ല.'' ഇതിനാലാണ തിരുനാളുകൾ വരുമ്പോൾ തെരേസ് സന്തോഷിക്കുന്നതു്; ആ ദിവസങ്ങളിൽ സഹനം കുറവാണ്. സഹനം കൂടുതലുള്ള ദിവസങ്ങളിലും അവൾ സന്തുഷ്ടയാണ്. അവൾ രക്ഷകനേയും അവിടുത്തെ സ്നേഹത്തേയും അന്വേഷിക്കുന്നു. അതിനാലാണ സ്വന്തമായി അസാധാരണ സഹനങ്ങളും ത്യാഗങ്ങളും അവൾ അന്വേഷിക്കാത്തതു്.

ഈ മനോഭാവമാണ തെരേസിൻെറ ആദ്ധ്യാത്മിക ജീവിതത്തിൻേറയും ഭക്തിയുടേയും ജീവിതവീക്ഷണത്തിൻേറയും താക്കോൽ. എത്ര സദുദ്ദേശമുള്ളവരായിരുന്നാലും മററുവിധത്തിൽ തെരേസിനെ മനസ്സിലാക്കുന്നവർ അബദ്ധത്തിൽ ചാടുന്നു. അവളുടെ ഭക്തിക്ക് ഏതു വിമശനത്തേയും ചെറുത്തുനില്ക്കാൻ കഴിയും. ദിവ്യരക്ഷകൻെറ തിരുവിഷ്ടത്തിനു് ഇപ്രകാരമുള്ള കീഴ്വഴക്കം പരിപൂണ്ണതയുടെ ആരംഭമാണോ? അതോ സമുന്നതധാമ്മികപൂണ്ണത തന്നെയോ? പൗലോസ്സ്ലീഹായുടെ അഭിമതപ്രകാരം ദിവ്യരക്ഷകൻെറ ജീവിതത്തിൻെറ ആരംഭത്തിൽ അവിടുത്തെ താല്പര്യവും ഇതുതന്നെ ആയിരുന്നില്ലേ? ''കണ്ടാലും, ഓ ദൈവമേ, അങ്ങയുടെ ഇഷ്ടം നിറവേററാൻ ഞാൻ

വരുന്നു.'' (ഹെബ്രാ. 10, 9) ഇതുതന്നെയായിരുന്നു കന്യകാമറിയം ഗബ്രിയേൽ ദൈവദൂതനോടു പറഞ്ഞ വാക്കുകളുടെ സാരം. ''ഇതാ കർത്താവിൻെറ ദാസി അങ്ങയുടെ വചനംപോലെ എന്നിൽ സംഭവിക്കട്ടെ'' (ലൂക്കാ 1, 38) സുവിശേഷാനുസാരം ദൈവതിരുമനസ്സിനു കീഴ്പ്പെടുന്നതാണു പരിപൂർണ്ണതയുടെ നികഷം. അതുതന്നെയാണു തിരുസ്സഭയുടേയും വിശുദ്ധരുടേയും മാതൃക ഉദ്ബോധിപ്പിക്കുന്നതു്. മറിച്ചു് ഒരഭിപ്രായം ക്രിസ്തുവിനോ തിരുസ്സഭയ്ക്കോ ദൈവശാസ്ത്രജ്ഞന്മാർക്കോ പുണ്യവാന്മാർക്കോ ഇല്ല.

തെരേസിനു ഭക്തിയില്ലെന്നു ഹിൽഡാഗ്രേഫ് പറയുന്നു. ചെറുപുഷ്പത്തോടുള്ള സംഭാഷണത്തിൽ ഗ്രേഫ് മായാസ്തുതി കാണുന്നു. രോഗത്തോടും ആരോഗ്യത്തോടും തെരേസ്നോയ്മനു് സമചിത്തതയുള്ളതായി ചെറുപുഷ്പത്തെക്കൊണ്ടു പറയിപ്പിക്കുന്നു. തെരേസിൻെറ ചരിത്രം ഈ സന്ദർഭത്തിൽ നാം അനുസ്മരിക്കേണ്ടതുണ്ടു്. ആറു കൊല്ലമായി തെരേസ് രോഗശയ്യയിൽ കിടക്കാൻ തുടങ്ങിയിട്ടു്. നാലുകൊല്ലം അവൾ അന്ധയായിരുന്നു; തന്നിമിത്തം സഹോദരിമാരേയും മാതാപിതാക്കന്മാരേയും ആശ്രയിച്ചാണു് അവൾ ജീവിച്ചിരുന്നതു്. പ്രസ്തുത സാഹചര്യങ്ങളിൽ ആരാണു സുഖപ്പെടുവാൻ ആഗ്രഹിക്കാതിരിക്കുക? മാത്രമല്ല, ബാല്യകാലംമുതൽ അധ്വാനിച്ചിരുന്ന ഒരാളായിരുന്നു തെരേസ്; മററാളുകളെ അപേക്ഷിച്ചു് വളരെ അധ്വാനശീലയുമായിരുന്നു. പ്രയത്നം അവൾക്കു സ്വാഭാവികമായിരുന്നു; മാതാപിതാക്കന്മാരുടെ ഒസ്യത്തുമായിരുന്നു. എന്തെങ്കിലും ജോലിചെയ്യുന്നതായിട്ടേ ആരും തെരേസായെ ഭാവനംചെയ്യുകയുള്ളു. അങ്ങനെയുള്ള ഒരു രോഗിക്കാണു് നിഗ്രഢസ്വരം ആരോഗ്യം വാഗ്ദാനംചെയ്യുന്നതു്. എന്നിട്ടും തെരേസ് പറഞ്ഞതു് ഇപ്രകാരമാണു്:

''രോഗിയായിരുന്നാലും ആരോഗ്യയായിരുന്നാലും ജീവിച്ചിരിക്കുകയാണെങ്കിലും മരിക്കുകയാണെങ്കിലും എല്ലാം എനിക്ക് ഒരുപോലെയാണ്.''

പ്രസ്തുത സാഹചര്യങ്ങളിൽ നമ്മളെന്താണു പറയുക? സൗഖ്യം വാഗ്ദാനംചെയ്ത പ്രഥമ നിമിഷത്തിൽത്തന്നെ നാം പറയുകയായിരുന്നു: കൊള്ളാം; എനിക്ക് എന്റെ ജനങ്ങളോടുകൂടെ പ്രയത്നിക്കാമല്ലോ. ആരെയും എന്റെ രോഗം കൊണ്ട് അലട്ടേണ്ടിവരികയുമില്ല. എന്നാൽ തെരേസാ പറഞ്ഞതു്: ''രോഗിയായിരുന്നാലും ആരോഗ്യയായിരുന്നാലും എനിക്ക് എല്ലാം ഒരുപോലെയാണ്. ദിവ്യരക്ഷകൻ എന്താവശ്യപ്പെട്ടാലും എനിക്കു സന്തോഷംതന്നെ. എന്റെ എത്രയുംവലിയ ആനന്ദം ദിവ്യരക്ഷകൻതന്നെ,''എന്നാണ്. ഈ ചിന്താഗതി ദിവ്യരക്ഷകനു വളരെ ഇഷ്ടമാണ്. ദൈവതിരുമനസ്സിനുള്ള ഈദൃശാനുസരണം ദൈവത്തിന്റെ വിശിഷ്ടാനുഗ്രഹങ്ങൾ നമ്മുടെമേൽ ചൊരിയിച്ചു. ദൈവഹിതത്തിനുള്ള ഇത്തരം കീഴ്‌വഴക്കത്തെ അവഗണിച്ചു മററു വ്യാഖ്യാനങ്ങൾ തേടുന്നതു് പരിപൂർണ്ണതയെപ്പററിയുള്ള തെററായ ബോധമാണ്.

തെരേസ് സഹനത്തെ സ്നേഹിക്കുന്നില്ലെന്നുള്ളതാണു ഹിൽഡായുടെ വേറൊരാക്ഷേപം. സഹനം മനുഷ്യനു സ്വാഭാവികമായി വെറുപ്പുള്ള കാര്യമാകകൊണ്ടു് ഹിൽഡാ പറയുന്നതു ശരിയാണ്. ''സഹനം നിങ്ങൾ ഇഷ്ടപ്പെടാത്ത ഒന്നാണ്,''എന്നത്രെ തെരേസ് പറയുന്നതു്. ഇതു് എത്ര സ്വാഭാവികമായ ഒരു മനോഭാവമാണ്! സഹനത്തിനുവേണ്ടി ആരും സഹനത്തെ അന്വേഷിക്കുകയില്ല; അതു മനുഷ്യപ്രകൃതിക്കു വിരുദ്ധമാണ്. 'പിതാവേ, പാടുണ്ടെങ്കിൽ ഈ കാസ എന്നിൽനിന്നു് അകന്നുപോ

കട്ടെ'' (ലൂക്കാ 22, 42) എന്നത്രേ ദിവ്യരക്ഷകൻ ഗെത്ത് സെമിനിയിൽ പ്രാർത്ഥിച്ചതു്. ഇതു് അപൂർണ്ണതയാണോ? ഹിൽഡാ പറയും അപൂർണ്ണതയാണെന്നു്.

''ദിവ്യരക്ഷകനോടുള്ള സ്നേഹത്തെപ്രതിമാത്രം സഹനം ആഗ്രഹിക്കാവുന്നതത്രേ,'' എന്നാണു് തെരേസിന്റെ അഭിമതം. ഇതിൽനിന്നു സഹനത്തെ തെരേസ് സ്നേഹിച്ചിരുന്നുവെന്നു സ്പഷ്ടമാണു്; കാരണം ദിവ്യരക്ഷകനോടു് അവൾക്കു പ്രത്യക്ഷസ്നേഹമുണ്ടായിരുന്നു. ഒരിക്കൽ അവൾ എന്നോടു് ഇങ്ങനെ പറഞ്ഞു: ''എന്റെ വെള്ളിയാഴ്ച സഹനങ്ങളെല്ലാം എടുത്തു മാററുകയാണെങ്കിൽ, എന്റെ സ്ഥിതി ഭയങ്കരമായിരിക്കും.'' നീ എന്തിനു് ഇങ്ങനെ ലോകത്തിൽ ജീവിക്കുന്നുവെന്നു ഞാൻ ചോദിച്ചപ്പോൾ അവൾ പറയുകയാണു്: ''എനിക്കു ദിവ്യരക്ഷകനോടുകൂടെ അദ്ധ്വാനിക്കുവാനും സംസാരിക്കുവാനും സഹിക്കുവാനും സാധിക്കുന്നു.'' വേറൊരിക്കൽ, ''സന്യാസജീവിതം എന്തിലടങ്ങിയിരിക്കുന്നു?'' എന്നു ഞാൻ ചോദിച്ചു. അപ്പോൾ അവൾ പ്രതിവചിച്ചു: ''ദിവ്യരക്ഷകനെ സ്നേഹിക്കുന്നതും അവിടുത്തിൽ ശരണം വയ്ക്കുന്നതും സഹിക്കുന്നതും അങ്ങനെ ആത്മാക്കൾക്കു വിഭജിച്ചുകൊടുക്കുവാൻ ദിവ്യരക്ഷകനു യോഗ്യതകളുണ്ടാക്കികൊടുക്കുന്നതുമാണു സന്യാസജീവിതം. നമ്മുടെ ദിവ്യരക്ഷകനോടുള്ള യാഥാർത്ഥ സ്നേഹത്തിന്റെയും സഹനത്തോടുള്ള താല്പര്യത്തിന്റേയും ആത്മാക്കളുടെ രക്ഷയിലുള്ള പ്രേഷിതസഹജമായ ഔത്സുക്യത്തിന്റേയും പ്രകടനമാണു് ഈ വാക്കുകൾ. ''മിശിഹായുടെ പീഡകളിലേ കുറവു് അവിടുത്തെ ശരീരമാകുന്ന സഭയ്ക്കുവേണ്ടി എന്റെ ശരീരത്താൽ ഞാൻ പരിഹരിക്കയാണു്.'' (കൊളോ 1,24) എന്ന ശ്ലീഹായുടെ വാക്യങ്ങൾ അവൾക്കു പരിചിതമായിരുന്നു. ലളിതമായ ഭാഷയിൽ തെരേസ് അതുതന്നെ പ്രസ്തം

വിച്ചിരിക്കുന്നു: ''ദിവ്യരക്ഷകൻ ചെയ്തിരിക്കുന്ന മഹാകാര്യങ്ങളുടെക്കൂടെ എന്റെ നിസ്സാരസഹനങ്ങൾ ഞാൻ ചേർക്കുന്നു. എല്ലാവരും ദിവ്യരക്ഷകനെ അറിഞ്ഞു സ്നേഹിക്കുവാനിടയാകണമെന്നുള്ളതായിരുന്നു അവളുടെ നിയോഗം. ''ദിവ്യരക്ഷകാ, അങ്ങയോടുള്ള സ്നേഹത്തെപ്രതി പൂർണ്ണമനസ്സോടെ സർവ്വത്യാഗവും'', എന്നു് എഴുതിയാണു വിശുദ്ധചിത്രങ്ങൾ അവൾ വിതരണം ചെയ്തിരുന്നതു്. ദിവ്യരക്ഷകനു് ആത്മാക്കളെ നേടാൻ മിഷനറി സഹോദരിയായി വിജാതീയരുടെ ഇടയിലേക്കു പോകാനായിരുന്നു അവളുടെ ആഗ്രഹം.

ഈ സഹനത്തിന്റേയും പ്രാർത്ഥനയുടേയും ഫലമൊന്നും കൊണ്ണേർസ്രോയ്ത്തിൽ കണ്ടില്ലെന്നുള്ളതാണു ഹിൽഡായുടെ വേറൊരാക്ഷേപം. കൂട്ടമായി ഒരു മാനസാന്തരവും അവിടെ ഉണ്ടായിട്ടില്ലപോലും! അങ്ങനെ വിപുലതോതിലുള്ള മാനസാന്തരം നാം പ്രതീക്ഷിക്കേണ്ടതുണ്ടോ? ''അവരുടെ ഫലങ്ങൾകൊണ്ട് നിങ്ങൾ അവരെ അറിയും''(മത്താ: 7,20) എന്ന ദിവ്യരക്ഷകന്റെ വാക്കുകൾ കൊണ്ണേർസ്രോയ്ത്തിനെ സംബന്ധിച്ചും വാസ്തവമാണ്. ആന്തരികവീക്ഷണമുള്ളവർക്ക് ഈ സൽഫലങ്ങൾ കാണാൻ കഴിയും. 1940 മുതൽ കൊണ്ണേർസ്രോയ്ത്ത് ഇടവക എനിക്കു നല്ല പരിചയമാണ്. അവിടെ ഞാൻ വൈദികശുശ്രൂഷ ചെയ്തിട്ടുണ്ട്. മതാത്മകവും സാന്മാർഗ്ഗികവുമായ ജീവിതത്തെ സംബന്ധിച്ചിടത്തോളം കൊണ്ണേർസ്രോയ്ത്ത് സമീപസ്ഥലങ്ങളെയെല്ലാം വെല്ലുമെന്ന് എനിക്കു തീർത്തും പറയുവാൻ കഴിയും.

1947 ഒക്ടോബറിലെ ഇടവകധ്യാനം പ്രസംഗിച്ചപ്പോൾ അനുഭവവൃദ്ധനായ എന്റെ കപ്പൂച്ചിൻ സുപ്പീരിയർ ഫാദർ എക്സ്പെദിത്ത് ധ്യാനത്തിന്റെ ആരംഭത്തിൽ

ത്തന്നെ ഇപ്രകാരം അഭിപ്രായപ്പെട്ടു: ''തെരേസ് നോയ് മന്റെ അനിഷേധ്യമായ വശീകരണശക്തി ഇവിടെ കാണുന്നുണ്ട്.'' ആ കപ്പൂച്ചിൻ മിഷൻ ധ്യാനത്തിൽ പ്രസംഗിച്ച വേറൊരു വൈദികൻ ഇങ്ങനെ പ്രസ്താവിച്ചു: ''ഒരു നല്ല ഇടവക! ഇത്തരം ഇടവകകളിൽ നാം അധികമൊന്നും പോയിട്ടില്ല.''

തെരേസ് രോമച്ചട്ട ധരിക്കാത്തതും അസാധാരണ പ്രായശ്ചിത്തങ്ങൾ ചെയ്യാത്തതുമാണ് ഹിൽഡായുടെ വേറൊരാവലാതി. മൃദുലമായ ശയ്യയും ഇടവകപ്പള്ളിയിൽ കുഷൻബെഞ്ചും ഉപയോഗിക്കുന്നതു ഹിൽഡായ്ക്കു് ഉതപ്പായിട്ടുതോന്നി. ത്യാഗത്തെ ഭയപ്പെടുന്നവളും സഹിക്കാൻ ഇഷ്ടമില്ലാത്തവളും നാട്യം കൂടിയവളുമായ ഒരു സ്ത്രീയായിട്ടാണ് തെരേസിനെ ഹിൽഡാ ചിത്രീകരിക്കുന്നതു്. എന്നാൽ തെരേസിന്റെ ജീവിതം മുഴുവനും സങ്കടവും സഹനവുംകൊണ്ടു നിറഞ്ഞതായിരുന്നു; അതിനാൽ മററു സഹനസന്ദർഭങ്ങളെ അവൾ അന്വേഷിച്ചുപോയിരുന്നില്ല. സഹനമായിരുന്നു അവളുടെ ദൈവവിളി. അനുസ്യൂതസഹനമായിരുന്നു അവളുടെ ജീവിതം. പഞ്ചക്ഷതങ്ങളിൽ നിന്നും ശിരസ്സിലെ മുള്ളുകൾ വരുത്തിക്കൂട്ടിയ മുറിവുകളിൽ നിന്നും ഭയങ്കരവേദന അവൾക്കു് അനുഭവിക്കാനുണ്ടായിരുന്നു. നിങ്ങളതു് അനുഭവിച്ചെങ്കിൽ അവളുടെ സഹനം നിങ്ങൾക്കു് സുഗ്രഹമായേനേ. സഹനസമയത്തു് അവൾ നെടുവീർപ്പിടുന്നു; അതേ സമയം അവൾ പറയുന്നു: ''സന്തോഷപൂർവ്വം, ദിവ്യരക്ഷകാ, സന്തോഷപൂർവ്വം ഞാൻ സഹിക്കുന്നു.''

വെള്ളിയാഴ്ചദർശനങ്ങളുടെ സമയത്തു ദിവ്യരക്ഷകനെ കാണുകയും കുരിശിന്റെ വഴിയിൽ അവിടുത്തെ അനുധാവനം ചെയ്യുകയും മാത്രമല്ല ചെയ്യുന്നതു്; ശരീരത്തിലും

ആത്മാവിലും അവിടുന്നു സഹിക്കുന്നതു് അവളും തൻെറ ശരീരത്തിലും ആത്മാവിലും സഹിക്കുന്നു. ഗെത്ത്സെമിൻ തോട്ടത്തിൽ ചോരവിയർത്തതുമുതൽ ഗാഗുൽത്തായിൽ കുരിശിൽ തറയ്ക്കപ്പെട്ടതുവരെ ദിവ്യരക്ഷകൻ സഹിച്ചതെല്ലാം അവളും തൻെറ ശരീരത്തിലും ആത്മാവിലും സഹിച്ചു. അവസാനം നിർജ്ജീവയായി അവൾ തലയണയിൽ പതിക്കുന്നു.

അപസ്മാരബാധിതഭാവനയോ മാനസികക്രീഡകളോ അല്ല ഈ സഹനത്തിൻെറ അടിസ്ഥാനം. ''എനിക്കു സഹനം കൂടാതെ കഴിക്കാവുന്നതാണു്'', തെരേസ് ഈയിടെയ്ക്കു് പ്രസ്താവിക്കുകയുണ്ടായി. ''തിരുനാൾ വരുന്നതു് എനിക്കു സന്തോഷമാണു്. ഞാൻ സഹിക്കേണ്ടതില്ലെന്നു ദിവ്യരക്ഷകൻ നിശ്ചയിക്കുമ്പോൾ ഞാൻ സന്തുഷ്ടയത്രേ. സഹനദിവസം വരുമ്പോൾ ഞാൻ പറയുന്നു: ''ദിവ്യരക്ഷകാ, ഞാൻ സന്നദ്ധയാണു്.'' പല വിശുദ്ധരും ചെയ്തിരുന്നതുപോലെ, തെരേസ് സഹനത്തെ അന്വേഷിച്ചുപോയിരുന്നില്ല. ധീരമായ കീഴ്വഴക്കത്തോടെ എല്ലാം വരുന്നപടി അവൾ സ്വീകരിക്കുന്നു. ഈ ചിന്താഗതി എത്രയും സ്വാഭാവികമാണെന്നു തോന്നുന്നു. സ്വന്ത ഇഷ്ടപ്രകാരം ആത്മനിയന്ത്രണം നേടാൻ പരിശ്രമിക്കുന്നതിലുള്ള ആത്മസംതൃപ്തിയും സ്വാർത്ഥാന്വേഷണവും അങ്ങനെ വർജ്ജിക്കുവാനിടയാകുന്നു. നമ്മുടെ ഇഷ്ടപ്രകാരം ത്യാഗങ്ങൾ തിരിഞ്ഞെടുക്കുന്നതിനേക്കാൾ ഭാരമേറിയതാണു ദൈവം ജീവിതത്തിൽ അയച്ചുതരുന്ന ത്യാഗങ്ങൾ. തെരേസിനു് മായാസ്തുതിയും അപസ്മാരവുമുണ്ടായിരുന്നെങ്കിൽ അസാധാരണമായ ബാഹ്യപ്രായശ്ചിത്തങ്ങൾ അവൾ തിരിഞ്ഞെടുക്കുമായിരുന്നു; തന്റെ ആദ്ധ്യാത്മികാനുഭവങ്ങളെപ്പററി സംസാരിച്ചുകൊണ്ടിരിക്കുമായിരുന്നു. എന്നാൽ അവളങ്ങനെ ചെയ്തിരുന്നില്ല.

തെരേസിനു്. പലപ്പോഴും ജലദോഷം പിടിപെട്ടിരുന്നു; തൽഫലമായി പതിരിലും ഗ്രന്ഥികളിലും ഞരമ്പുകളിലും നീർക്കെട്ടലുണ്ടാകുക പതിവായിരുന്നു. അങ്ങനെയുള്ള ഒരു വനിതയ്ക്കു പ്രധാന ബലിപീഠത്തിന്റെ പിറകിൽ ''സുഖപ്രദമായ'' ഒരു കസേര അനുവദിച്ചതു് ആർക്കാണു തെററായിത്തോന്നുക? തുടർച്ചയായി സഹിച്ചും രക്തനഷ്ടംകൊണ്ടു വിറച്ചും കഴിഞ്ഞിരുന്ന തെരേസിനു് ഒരു കുഷൻ കസേര കൊടുത്തതിൽ എന്തു് അനൗചിത്യമാണുള്ളതു്? ജിജ്ഞാസാഭരിതമായ ദൃഷ്ടികളിൽനിന്നു് അവളെ മറയ്ക്കാൻ അവൾക്കു സമ്മാനംകൊടുത്ത കസേരയായിരുന്നു അതു്. ഒരിക്കൽ ഞാൻ അവളെ സന്ദർശിച്ചപ്പോൾ അവൾ ഭയങ്കര പല്ലുവേദന അനുഭവിച്ചുകൊണ്ടിരിക്കയായിരുന്നു. അവളുടെ സഹോദരനും ഭാര്യയും ദന്തവൈദ്യരായിരുന്നു. അവരെ കാണാൻ ആവശ്യപ്പെട്ടപ്പോൾ അവൾ പറയുകയാണു്: ''പല്ലുവേദനകൊണ്ടു് ഞാൻ ചാകയില്ല. ഞാൻ അതു സഹിക്കണം. അതു ദിവ്യരക്ഷകനു ഞാൻ നൽകിയിട്ടുള്ള ഒരു കാഴ്ചയാണു്. ആ ത്യാഗം തിരിച്ചെടുക്കുന്നതു ലജ്ജാവഹമായിരിക്കും.'' ഈ പ്രസ്താവന ത്യാഗത്തോടും സഹനത്തോടും എതിർപ്പുകലർന്നതാണോ? തെരേസിനെ അറിയുന്നവരാരും പറയുകയില്ല അവൾക്കു വേദനകളേയും സഹനത്തേയും ത്യാഗത്തേയും മഹാഭയമാണെന്നു്. തെരേസിനു് സ്വന്തം കാര്യത്തിൽ യാതൊരുൽകണ്ഠയുമുണ്ടായിരുന്നില്ല. മടുക്കുന്നതുവരെ അവൾ അധ്വാനിക്കുന്നു; ബോധം നഷ്ടപ്പെടുന്നതുവരെ അവൾ സഹിക്കുന്നു.

ഏററവും ഭയങ്കര സഹനവുംകൂടി തെരേസിനു് പരിചിതമാണു്; അതും അവൾ സ്വാഗതംചെയ്യുന്നു. സഹനത്തിന്റെ സൗന്ദര്യത്തെപ്പററിയും അവൾ ബോധവതിയാണു്. അതിനാലത്രെ പൂർണ്ണമനത്തോടെ അവൾ സഹനം

സ്വീകരിക്കുന്നതു്. ഒരിക്കൽ അവൾ എന്നോടു് ഇപ്രകാരം പറഞ്ഞു: ''സഹനം കഠിനമാണെങ്കിലും സുന്ദരമാണു്. സഹിക്കുമ്പോൾ ലോകത്തിൽനിന്നകന്നു ദിവ്യരക്ഷകന്റെ കൂടെ ഞാൻ ജെറുസലേമിലത്രേ വ്യാപരിക്കുന്നതു്. അതിനാൽ പലരും തെരേസു് സഹിക്കുന്നതു കാണാൻ അനുമതി നല്കിയിരുന്നു. അതിനാലത്രേ ഈ സന്ദർഭങ്ങൾ തെരേസിനു് പ്രലോഭനകാരണമാകാതിരുന്നതു്. അവളുടെ ആത്മാവു് ഇതൊന്നും കണ്ടിരുന്നില്ല. അവൾ എവിടെയായിരിക്കണമെന്നു ദൈവം തിരുമനസ്സായിരുന്നുവോ അവിടെയ്ക്കു ദിവ്യരക്ഷകൻ അവളെ സമാനയിക്കുകയാണു ചെയ്യുക.

അവളുടെ ചിന്തകളും ഹൃദയത്തുടിപ്പുകളും തീരുമാനങ്ങളും ദിവ്യരക്ഷകനെ സംബന്ധിക്കുന്നവ മാത്രമായിരുന്നു. ദിവ്യരക്ഷകനുവേണ്ടി അവൾ സഹിക്കുന്നു, അധ്വാനിക്കുന്നു; അവിടത്തെ പക്ഷത്തുനിന്നു പടവെട്ടുന്നു; അതായിരുന്നു അവരുടെ ഹൃദയംഗമമായ ആനന്ദം. അത്രയ്ക്കു വികാരതരളിതമായ സ്നേഹമാണു് അവൾക്കു് ദിവ്യരക്ഷകനോടു തോന്നിയിരുന്നതു്. ഈ രംഗത്തു് അവളുടെ ശക്തി മുഴുവനും പ്രകടമായിക്കാണുന്നു; ത്യാഗത്തിനുള്ള വാസനയും ഇവിടെ പ്രദൃഷ്ടമായിരുന്നു. അതിനാലായിരിക്കണം വി. ജോൻ ഓഫ് ആർക്കു് അവളുടെ പ്രിയപ്പെട്ട പുണ്യവതിയായിത്തീർന്നതു്. ദിവ്യരക്ഷകനോടുള്ള സ്നേഹത്തിനായി പണമോ സമയമോ ചെലവഴിക്കാൻ അവൾക്കു് ഒരു വൈമനസ്യവുമുണ്ടായിരുന്നില്ല. അതുപോലെതന്നെ ദൈവാലയം അലങ്കരിക്കുന്നതിനും സമയവും ധനവും അവൾ പരിഗണിച്ചിരുന്നില്ല. തിരുനാൾ ദിവസങ്ങളിൽ കൊണ്ണേർസ്രോയ്ത്തു് സന്ദർശിക്കുന്നവർ ബലിപീഠത്തിലേയും ദൈവാലയത്തിലേയും അലങ്കാരങ്ങൾകണ്ടു് ആശ്ചര്യഭരിതരായിപ്പോകും. വളരെ സ്നേഹത്തോടും ക്ഷമയോടുംകൂടെ

യാണ് ഓരോ പുഷ്പവും തെരേസ് പുഷ്പപാത്രത്തിൽ വച്ചിരുന്നതു്. തൽസമയം അവൾ ഇങ്ങനെ പ്രാർത്ഥിച്ചിരുന്നു: ''ദിവ്യരക്ഷകാ, ഞാൻ അങ്ങയെ സ്നേഹിക്കുന്നു, ഞാൻ ഇവിടെ ഇല്ലാത്തപ്പോൾ ഞാൻ അങ്ങയെ സ്നേഹിക്കുന്നുവെന്നു് ഈ പുഷ്പം അങ്ങയെ ഉണർത്തിച്ചുകൊണ്ടിരിക്കട്ടെ.''

ദിവ്യരക്ഷകനോടുള്ള സ്നേഹത്തിന്മേലാണ് അവളുടെ പ്രാർത്ഥനാജീവിതം പടുത്തുയർത്തിയിരുന്നതു് പീഡാനുഭത്തെപ്പററി ധ്യാനിക്കാത്തതിനും കുരിശിൻെറവഴി കഴിക്കാത്തതിനും ജപമാലയിലെ ദുഃഖരഹസ്യങ്ങൾ ചൊല്ലാത്തതിനും ഹിൽഡാ തെരേസിനെ ആക്ഷേപിക്കുന്നു. തെരേസ് പീഡാനുഭവത്തെപ്പററി ജപമാലയിലൊ വഴിയസാക്രയിലൊ പ്രാർത്ഥിക്കുമ്പോൾ പീഡാനുഭവദർശനങ്ങൾ സജീവമാകയും അവൾ മൂർച്ഛിക്കുകയും ചെയ്യുന്നുവെന്നതാണ് ഈ ഭക്താഭ്യാസങ്ങൾ ഉപേക്ഷിക്കാനുള്ള കാരണം. അപസ്മാരരോഗികളെപ്പോലെ തെരേസ് ആരേയും ദ്രോഹിക്കുന്നില്ല. പ്രാർത്ഥനയിൽ അന്യവിചാരം വരുന്നുവെന്ന അവളുടെ കുററസമ്മതം ഹിൽഡയെ പരിഭ്രമിപ്പിക്കേണ്ടതില്ല. തെരേസ് ഒരു ചിന്തയിൽ അമർന്നുപോയാൽ അടുത്ത പ്രാർത്ഥനാഭാഗങ്ങൾ അവളുടെ ശ്രദ്ധയിൽ പെടുകയില്ല. അതിനാൽ കൂട്ടപ്രാർത്ഥന അവൾക്കു ദുർഗ്രഹമായിരുന്നു. വാസ്തവത്തിൽ അവൾ വളരെ അഗാധമായി പ്രാർത്ഥിക്കുന്നു. അവളുടെ പ്രാർത്ഥന തീവ്രമാണ്; നിശ്ചലമാനസമല്ല.

തെരേസ് നമ്മളേക്കാൾ കൂടുതൽ തീക്ഷ്ണതയോടെ പ്രാർത്ഥിക്കുകയും ധ്യാനിക്കുകയുംചെയ്യുന്നു. അവളുടെ ജപമാലയ്ക്കു് സ്വന്തമായ ഒരു ക്രമമുണ്ടായിരുന്നു. ഓരോ കൊന്തമണി ഉരുട്ടുമ്പോഴും അവൾ ചേർത്തു പറഞ്ഞിരുന്നു: ''ദിവ്യരക്ഷകാ, ഞാൻ അങ്ങയെ സ്നേഹി

ക്കുന്നു; അങ്ങ് എത്രനല്ലവൻ!'' സർവ്വോപരി അവൾക്ക് പ്രിയപ്പെട്ട ഒരു സ്തുതികീർത്തനമുണ്ട്: ''ദിവ്യരക്ഷകാ, അങ്ങു നല്ലവൻ; ദിവ്യരക്ഷകാ, അങ്ങു വിജ്ഞൻ; ദിവ്യരക്ഷകാ, അങ്ങു പ്രബലൻ, ദിവ്യരക്ഷകാ, അങ്ങു സർവ്വശക്തൻ'' പ്രാർത്ഥനയിലായിരുന്നാലും ധ്യാനത്തിലായിരുന്നാലും ദൈവത്തിൻെറ പ്രതാപവും ശക്തിയും അവളെ വിസ്മയിപ്പിക്കുന്നു. അവളുടെ അപേക്ഷകളെല്ലാം പ്രേഷിതാത്മകങ്ങളാണ്. ''ഇപ്പോൾ ഞാൻ 'അന്യർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു; എനിക്കുവേണ്ടി പ്രാർത്ഥിക്കാൻ സമയമില്ല.''

മററു വശങ്ങൾ പരിഗണിച്ചാൽ തെരേസിൻെറ പ്രാർത്ഥനകൾ നമ്മുടേതുപോലെയാണ്; ചിലപ്പോൾ പ്രാർത്ഥനപ്പുസ്തകങ്ങളുപയോഗിച്ചാണ് അവൾ അപേക്ഷിച്ചിരുന്നതു്. വി. കർബാനയുടെ പ്രാർത്ഥനകളും സങ്കീർത്തനങ്ങളും കാനോനനമസ്കാരവും വൈദികനോടുകൂടെ ചൊല്ലാൻ അവൾ ആഗ്രഹിച്ചിരുന്നു; പരിശുദ്ധാത്മാവിനോടും ഈശോയുടെ ദിവ്യകാരുണ്യഹൃദയത്തോടും കന്യകാമറിയത്തോടും അവൾക്കു പ്രത്യേക ഭക്തിയുണ്ടായിരുന്നു. നിശ്ചിതപ്രാർത്ഥനകളേക്കാൾ കൂടുതലായി സ്വഹൃദയത്തിൽനിന്നുള്ള പ്രാർത്ഥനയെ അവൾ വിലമതിച്ചിരുന്നു. എന്നാൽ വാമൊഴിയായുള്ള പ്രാർത്ഥനകളും കാനോനനമസ്കാരവും വേണ്ടെന്നുവയ്ക്കാൻ തെരേസ് ആവശ്യപ്പെട്ടുവെന്നുള്ള ഹിൽഡായുടെ ആക്ഷേപം അസ്ഥാനത്താണ്. വൈദികരോടു സംസാരിക്കുമ്പോൾ, ദൈവത്തെ നാം നാവുകൊണ്ടു സ്തുതിച്ചാൽമാത്രംപോരാ ഹൃദയംകൊണ്ടു സ്തുതിക്കണമെന്ന് അവൾ പറയുമായിരുന്നു. ''ഈ ജനം അധരങ്ങൾകൊണ്ടു് എന്നെ സ്തുതിക്കുന്നു; എന്നാൽ അവരുടെ ഹൃദയം എന്നിൽനിന്നു വളരെ വിദൂരത്താണ്''' (മത്താ. 15, 8) എന്ന രക്ഷ

കൻെറ വാക്കുകളോടു തെരേസിൻെറ അഭിപ്രായം യോജിച്ചുപോകുന്നു. പ്രാർത്ഥനാജീവിതത്തിലും തെരേസിൻെറ ആന്തരികസത്യസന്ധത സുസ്പഷ്ടമായിക്കാണാം. തൻെറ ചിന്താഗതിക്ക് അനുയോജ്യമല്ലാത്ത യാതൊരു പ്രാർത്ഥനയും അവൾ ചൊല്ലാറില്ല.

വി. കുർബാന സ്വീകരിച്ചുശേഷം തെരേസ് നടത്തുന്ന നന്ദിപ്രകടനവും പീഡാനുഭവത്തെപ്പററിയുള്ള അവളുടെ വിവരണങ്ങളും ശ്രവിക്കുന്നതാണ കൊണ്ണേർസ്രൂയ്ത്ത് സന്ദർശകരുടെ ഏററവും ഹൃദയാവർജ്ജകമായ അനുഭവം. ശിശുസഹജമായ രീതിയിൽ ദിവ്യകാരുണ്യസ്വീകരണശേഷം അവൾ ദിവ്യരക്ഷകനോടു സംസാരിക്കുന്നു. പ്രസ്തുത വേളകളിൽ അവളുടെ ആത്മാവിൻെറ അഗാധത്തിലേക്കു നമുക്കു പ്രവേശനം ലഭിക്കുന്നു. അവളുടെ ശിശുത്വം നമുക്കു സുസ്പഷ്ടമാകുന്നു.

തെരേസിൻെറ ആദ്ധ്യാത്മികജീവിതം ദിവ്യരക്ഷകൻെറ വാക്കുകളിൽ ഇങ്ങനെ സമാഹരിക്കാം: ''നിങ്ങൾ മനസ്സുതിരിഞ്ഞു ശിശുക്കളെപ്പോലെയാകുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല.'' (മത്താ. 18, 3) ''പിതാവേ, ഇക്കാര്യങ്ങൾ വിജ്ഞാനികളിലും വിവേകമതികളിലുംനിന്നു മറച്ചുവച്ചു ശിശുക്കൾക്കു വെളിപ്പെടുത്തിക്കൊടുത്തതിനു ഞാൻ അങ്ങയെ സ്തുതിക്കുന്നു.'' (മത്താ. 11,25) തെരേസ് നോയ്മൻെറ ജീവിതം ഈ വാക്കുകളെ സാർത്ഥകമാക്കുന്നു, തെരേസ് നമ്മുടെ ഇടയിൽ ജീവിക്കുന്നിടത്തോളംകാലം, അവളുടെ ആന്തരികജീവിതത്തെപ്പററി വ്യക്തമായ യാതൊരു തീരുമാനവും നമുക്കു പറയുവാൻ വഹിയാ. അന്തിമ തീരുമാനം തിരുസ്സഭയുടേതാണ്. എന്നാൽ ഒരു കാര്യം ഇപ്പോൾത്തന്നെ ഉറപ്പിച്ചു പറയാം: ''തെരേസ് നോയ്മൻ ഒരപസ്മാരരോഗിയല്ല. അവൾ പ്രകൃ

ത്യാനുസൃതം പ്രവർത്തിക്കുന്നു; കൂടുതൽ പ്രകൃത്യാനുസൃതമായി അവൾക്കു പ്രവർത്തിക്കുവാൻ കഴിയുകയില്ല. ജീവിതയാഥാർത്ഥ്യങ്ങൾ അവൾക്കറിയാം. അവളുടെ അടുക്കൽ കൊണ്ടുവരുന്ന സന്തോഷസങ്കടങ്ങൾ ഗ്രഹിച്ച് അവയിൽ ഭാഗഭാക്കാകുവാൻ അവൾക്കു കഴിയുന്നു. ദിവ്യരക്ഷകന്റെ ഒരു ഭക്തയാണവൾ, അവിടുത്തെ തിരുവിഷ്ടത്തിന് അവൾ വിധേയയാണ്; ശ്രേഷ്ഠസംരക്ഷമായ ശരണം അങ്ങിൽ അവൾക്കുണ്ട്. വിജ്ഞാനമെന്ന ഗ്രന്ഥത്തിന്റെ വാക്കുകളിൽ അവളെ വർണ്ണിക്കാവുന്നതാണ്. അവ നമുക്ക് ഒരുദ്ബോധനവുമായിരിക്കും: ''നന്മനസ്സോടെ കർത്താവിനെപ്പററി ചിന്തിക്കുവിൻ; ഹൃദയനൈർമ്മല്യത്തോടെ അവിടത്തെ അന്വേഷിക്കുവിൻ; എന്തുകൊണ്ടെന്നാൽ അവിടുത്തെ പരീക്ഷിക്കാത്തവർ അവിടുത്തെ കണ്ടെത്തുന്നു; അവിടുത്തെ വിശ്വസിക്കുന്നവർക്ക് അവിടുന്നു പ്രത്യക്ഷനാകുന്നു.'' (വിജ്ഞാനം 1, 1-2)

---

# അദ്ധ്യായം 2

## തെരേസിൻെറ മൗതികജീവിതം

പ്രഥമഭാഗത്തു തെരേസിൻെറ വിശേഷ വരങ്ങളെപ്പററി സംക്ഷിപ്തമായി പ്രതിപാദിച്ചിട്ടുണ്ട്; അതേക്രമത്തിൽ തെരേസിൻെറ മൗതികാനുഭവങ്ങൾ ഇവിടെ വിവരിക്കുവാൻ പോകയാണ്; തന്നിമിത്തം രണ്ടു് അദ്ധ്യായങ്ങളുംകൂടി ചേർത്തു വായിക്കുക സുഗമമായിരിക്കും. ഒരേ അനുഭവംതന്നെ വിവിധ വരങ്ങൾക്കു് സാക്ഷ്യംവഹിക്കും; തദനുസാരം അവയെ വെട്ടിമുറിക്കാതെ വ്യക്തികളുടെ വിവരങ്ങൾ ഫാദർ നാബെറിൻെറ ഡയറിയിൽനിന്നു് അതേപടി ഇവിടെ വിവരിക്കുകയാണ ചെയ്യുന്നതു്.

### തെരേസിൻെറ ദർശനങ്ങൾ

തെരേസിൻെറ ദർശനങ്ങളെപ്പററി വിവരിക്കുന്നതിനുമുമ്പു്, ദർശനങ്ങളെപ്പററി പൊതുവെ ചില കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ടതുണ്ടു്. വിശുദ്ധ ഗ്രന്ഥചരിത്രം പലരുടേയും ദർശനങ്ങൾകൊണ്ടു ശതാബ്ദങ്ങൾതോറും വികാസംപ്രാപിച്ചിട്ടുണ്ടു്. എന്നാൽ സൂക്ഷ്മമായി പരിശോധിക്കുമ്പോൾ ഈ ദർശനങ്ങൾതമ്മിൽ വൈരുദ്ധ്യമുള്ളതായിത്തോന്നും. തന്നിമിത്തം ചിലർ എല്ലാ ദർശനങ്ങളും പാടെ നിഷേധിക്കുന്നു; അപരർ ചില ദർശനങ്ങൾ സ്വീകരിക്കുകയും ശേഷമുള്ളവ തിരസ്കരിക്കുകയുംചെയ്യുന്നു. ഈ നിലപാടു സർവ്വഥാ ശരിയാണെന്നു തോന്നുന്നില്ല. ചരിത്ര

വസ്തുത ലോകത്തെ പഠിപ്പിക്കാൻവേണ്ടിയല്ല ദൈവം ദർശനം അനുവദിക്കുന്നതു്. ഐതിഹാസികമായ സാഹചര്യങ്ങൾകൂടി ദർശനത്തിൽ ദൈവം അനുവദിച്ചുവെന്നുവരാം. പ്രസ്തുത സാഹചര്യങ്ങൾ ദർശകൻെറ ആത്മീയ ഗുണത്തെ അടിസ്ഥാനമാക്കി ദൈവം അനുവദിച്ചതുമാകാം. മാത്രമല്ല, ഓരോ ദർശകനും കാര്യങ്ങൾ ഗ്രഹിക്കുന്നതു് അവനവൻെറ പാണ്ഡിത്യവും ബുദ്ധിശക്തിയും അനുസരിച്ചായിരിക്കും. ഒരു കാറപകടം ദൃക്സാക്ഷികൾ പലവിധത്തിൽ വിവരിക്കാനിടയാകുന്നുണ്ടെങ്കിൽ ദർശനങ്ങൾ വിവരിക്കുമ്പോൾ സാഹചര്യവ്യത്യാസങ്ങൾ പ്രത്യക്ഷപ്പെടുന്നതിൽ വിസ്മയിക്കാനൊന്നുമില്ല. ദർശനം ഉടനടി എഴുതിയിടാൻ സാധിക്കാതെവരുന്നതും ചില അബദ്ധങ്ങൾക്കു കാരണമായിത്തീരുന്നുണ്ടു്.

അന്ന കത്രീനാ എമ്മെരിക്കിൻെറ ദർശനങ്ങളും തെരേസിൻെറ ദർശനങ്ങളുംതമ്മിൽ വ്യത്യാസങ്ങൾ കണ്ട ഡോക്ടർ ഗെർലിക്കു് രണ്ടു ദർശനങ്ങളുംതമ്മിൽ പൊരുത്തപ്പെടുത്താൻ ശ്രമിച്ചു. എമ്മെരിക്കിൻെറ ദർശനങ്ങൾ വിവരിക്കുന്ന ബ്രെന്താനോയ്ക്കു് ഒരു കവിഹൃദയമാണുണ്ടായിരുന്നതു്. തന്നിമിത്തം പല ദർശനങ്ങൾക്കും ബ്രെന്താനോയുടെ ഭാവനയിൽക്കൂടെ കടന്നുവന്നപ്പോൾ ചില വ്യതിയാനങ്ങൾ വന്നുകൂടിയിട്ടുണ്ടു്. ബ്രെന്താനോ എന്തൊക്കെയാണു കൂട്ടിച്ചേർത്തതെന്നുള്ളതു് ഡോക്ടർ ഗെർലിക്കിനു് ഒരു പ്രശ്നമായി.

ഈ വസ്തുതകളെല്ലാം പരിഗണിച്ചുകൊണ്ടു തെരേസിൻെറ ദർശനങ്ങൾ യഥാതഥം വിവരിക്കുവാൻ ഞാൻ അത്യന്തം പരിശ്രമിച്ചിട്ടുണ്ടു്. തെരേസിൻെറ ദർശനങ്ങളെ സംബന്ധിച്ചിടത്തോളം ഒരു സംഗതിയുംകൂടെ കണക്കിലെടുക്കേണ്ടതുണ്ടു്. തെരേസ് ഒരു കർഷകബാലികയാണു്

പ്രഥമദർശനമുണ്ടായതുവരെ കാര്യമായൊന്നും അവൾ വായിച്ചിട്ടില്ലായിരുന്നു. ഇടവകപ്പള്ളിയിലെ കുരിശിന്റെ വഴിയുടെ സ്വരൂപങ്ങളിൽനിന്ന് പീഡാനുഭവകഥാപാത്രങ്ങളുടെ വസ്ത്രങ്ങളെയും പെരുമാററത്തെയുംപററി ലഘുവായ ഒരു ജ്ഞാനം അവൾ കരസ്ഥമാക്കിയിരുന്നു. എന്താണ്ട് അതേത്രൂപത്തിലായിരിക്കുമല്ലോ ദർശനങ്ങളെന്നു ഡോക്ടർ ഗെർലിക്ക് അഭിപ്രായപ്പെട്ടപ്പോൾ തെരേസ് പറഞ്ഞു: "ഓ, ഡോക്ടർ അങ്ങനെയല്ല: പ്രത്യേകിച്ചു പടയാളികൾക്കു വളരെ അന്തരമുണ്ട്."

തെരേസിൻെറ ഈ ദർശനങ്ങൾ കൊല്ലന്തോറും എല്ലാ വെള്ളിയാഴ്ചകളിലും ആവർത്തിച്ചിരുന്നു. ജെറൂസലമിന്റെ വിവരണവും വസ്തുങ്ങളുടെ നിറത്തെപ്പററിയുള്ള തെരേസിൻെറ വിശദീകരണങ്ങളും പലവുരു ആവർത്തിക്കയുണ്ടായെങ്കിലും വസ്തുതകൾക്കു യാതൊരു വ്യതിയാനവുമുണ്ടായിരുന്നില്ല. ആകയാൽ ഈ ദർശനങ്ങളുടെ ചരിത്രവസ്തുത അനിഷേധ്യമാണെന്നു സ്പഷ്ടമാണ്.

## ചരിത്രസംഭവങ്ങളുടെ ദർശനങ്ങൾ പീഡാനുഭവരംഗങ്ങൾ

തെരേസ് നോയ്മൻെറ ദർശനങ്ങളിൽ എത്രയും പ്രധാനപ്പെട്ടവ ക്രിസ്തുവിൻെറ പീഡാനുഭത്തെസംബന്ധിച്ച വെള്ളിയാഴ്ച ദർശനങ്ങളാണ്. അവ കാണാൻ അടുത്തും അകലെയുമുള്ള പല ജനങ്ങൾ കൊണ്ണേർ സ്രോയ്ത്തിലേക്കു തിങ്ങിക്കൂടിയിരുന്നു. 700 വെള്ളിയാഴ്ച ദർശനങ്ങളാണു തെരേസിനുണ്ടായിട്ടുള്ളത്. പീഡാനുഭവദിവസത്തേയും തലേരാത്രിയിലേയും പീഡനരംഗങ്ങൾ മുപ്പത്തഞ്ചുമുതൽ അമ്പതുവരെ ദർശനങ്ങളായിട്ടാണു തെരേസ് വീക്ഷിച്ചിരുന്നത്. ഓരോ ദർശനത്തിൻെറയും ആരംഭവും

സമാപ്തിയും മാറിമാറിക്കൊണ്ടേയിരുന്നു. എല്ലാ വ്യാഴാഴ്ച രാത്രികളിലും വെള്ളിയാഴ്ചകളിലും ദർശനങ്ങൾ ആവർത്തിച്ചിരുന്നു; എന്നാൽ ആരാധനവർഷത്തിലെ സന്തോഷകാലങ്ങളിൽ ഈ ദർശനങ്ങളുണ്ടായിരുന്നില്ല. ക്രിസ്തുമസ്സുമുതൽ 70–ാം ഞായർവരെയും ഉയിർപ്പുമുതൽ തിരുഹൃദയത്തിരുനാൾവരെയും വെള്ളിയാഴ്ചദർശനങ്ങളില്ലായിരുന്നു. പരിശുദ്ധ കന്യകാമറിയത്തിൻേറയൊ വി. യൗസേപ്പിൻേറയൊ ഇടവകയുടെ മദ്ധ്യസ്ഥനായ വി. ലോറൻസിൻേറയൊ, രൂപതയുടെ മദ്ധ്യസ്ഥനായ വി. വൂൾഫ്ഗാത്തിൻേറയൊ തിരുനാൾ ഒരു വെള്ളിയാഴ്ച വരികയാണെങ്കിൽ അന്നു പീഡാനുഭവദർശനമുണ്ടാകയില്ല; തിരുനാളുകളുടെ എട്ടാമിടത്തിൽ വരുന്ന വെള്ളിയാഴ്ചകളിലും അതുപോലെതന്നെ.

ആരാധനാവത്സരബന്ധം വളരെ കണിശമായി പ്രത്യക്ഷമായിരുന്നു. വി. ലോറൻസിൻെറതിരുനാളിനു തെരേസ് കൊണ്ണേർസ്രോയ്ത്തിൽ അല്ലാതിരിക്കയൊ വി. വൂൾഫ്ഗാത്തിൻെറ തിരുനാളിനു രൂപതയുടെ അതിർത്തിയിൽ ഉണ്ടാകാതിരിക്കയൊ ചെയ്താൽ വെള്ളിയാഴ്ചദർശനമുണ്ടാകും. ഈ തിരുനാളിൽ ദശനമുണ്ടാകയില്ലെന്നുകരുതി തെരേസ് യാത്രയ്ക്കു പുറപ്പെട്ടിട്ടുണ്ട്. എന്നാൽ വി. ലോറൻസിൻെറ തിരുനാളും വി. വൂൾഫ്ഗാത്തിൻെറ തിരുനാളും വെള്ളിയാഴ്ചയായിരുന്നിട്ടും പീഡാനുഭവദർശനമുണ്ടായി. ഒന്നു സെയിലിലും മറേറതു് അയിക്കസ്റ്റാററിലുമാണു സംഭവിച്ചതു്.

വെള്ളിയാഴ്ച ദർശനങ്ങൾ ഇതരദർശനങ്ങളിൽനിന്നു വിഭിന്നമാണു്. അവയ്ക്കുശേഷം തെരേസിൻെറ ശരീരത്തിൽ ചില അടയാളങ്ങൾ വ്യക്തമായി കാണാമായിരുന്നു. ഗെത്ത്സെമിൻ തോട്ടത്തിൻെറ ദർശനംമുതൽ രക്തം കണ്ണിൽനിന്നു കവിളിലൂടെ ഒഴുകുവാൻ തുടങ്ങും; പഞ്ച

ക്ഷതങ്ങളിൽനിന്നും രക്തം പ്രവഹിക്കും. ദുഃഖവെള്ളിയാഴ്ചയിലെ ചമ്മട്ടിയുടെ ഫലമായൊഴുകിയ രക്തം കുപ്പായവും ശയ്യയും നനയ്ക്കും. മുൾമുടിയുടെ ഫലമായി വെള്ളത്ത ശിരോവസ്ത്രത്തിൽ പല വശത്തുനിന്നും രക്തം ഒഴുകുന്നു: ഒമ്പതു സ്ഥലത്തു രക്തം ഒഴുകുന്ന മുറിവിനു വീതികൂടിയതായിക്കാണുന്നു. നോമ്പുകാലങ്ങളിൽ ധ്യാനനേരത്ത് അവളുടെ തോളിൽ നീരു് ഉരുണ്ടുകൂടുന്നു; പിന്നീടു ശയ്യയിൽ രക്തത്തിന്റെ അടയാളം ദൃശ്യമാകുന്നു. ഈ ദർശനങ്ങൾ വീക്ഷിച്ചിട്ടുള്ളവരെല്ലാം തെരേസിനെ ഒരുത്തമ രക്തസാക്ഷിയായിട്ടാണു കരുതിയിരുന്നതു്. അവളുടെ കാഴ്ച ഉത്തേജകവും സുന്ദരവുമാണു്. ശിരസ്സിൽനിന്നു മുൾമുടി പറിച്ചുമാററാൻ അവളുടെ കൈകൾ ശ്രമിക്കുന്നതു നമുക്കു കാണാം. ഈശോയെ കുരിശിൽ തറയ്ക്കുന്നതു ദർശിക്കുമ്പോൾ കുരിശാകൃതിയിൽ നീട്ടിയിരിക്കുന്ന അവളുടെ കൈകളിലെ വിരലുകൾ വിറയ്ക്കും. വരണ്ട ചുണ്ടുകളിൽക്കൂടെ നാവു ചലിക്കും.

രക്തപ്രവാഹം എല്ലാ വെള്ളിയാഴ്ചകളിലും ഒരുപോലെ ആയിരുന്നില്ല; നോമ്പുകാലത്തു കൂടുതലായിരുന്നു. ഏററവും കൂടുതൽ രക്തം ചിന്തിയിരുന്നതു ദുഃഖവെള്ളിയാഴ്ചകളിലാണു്. പെസഹാ വ്യാഴാഴ്ചയും ദുഃഖവെള്ളിയാഴ്ചയും ദർശനത്തിനു ദൈർഘ്യംകൂടും. സാധാരണമായി വ്യാഴാഴ്ച പാതിരായ്ക്കുമുമ്പു ഗെത്ത്സെമിൻ യാത്രയോടുകൂടെ ദർശനം ആരംഭിക്കുകയും വെള്ളിയാഴ്ച ഉദ്ദേശം ഒരു മണിക്കു ഈശോയുടെ മരണത്തോടുകൂടെ സമാപിക്കുകയും ചെയ്യും. പെസഹാ വ്യാഴാഴ്ച ഒടുക്കത്തെ അത്താഴത്തിനുള്ള ഒരുക്കത്തോടുകൂടെ ദർശനമാരംഭിക്കുകയും ദുഃഖവെള്ളിയാഴ്ച ഈശോയുടെ ശവസംസ്കാരത്തോടുകൂടെ അവസാനിക്കുകയും ചെയ്യുന്നു.

ജെറൂസലമിൽ മരണമണിക്കൂർ ഒരു മണിയായിട്ടാണ് അട യാളപ്പെടുത്തിയിരിക്കുന്നതു്. ആ കാലത്തു ജർമ്മൻ സമയ ത്തേക്കാൾ രണ്ടു മണിക്കൂർ മുമ്പാണു ജറൂസലം സമയം. അപ്പോൾ ജറൂസലമിൽ മൂന്നാമണിയാണ്; റോമാക്കാരുടെ ഗണനയനുസരിച്ചു 9 മണിയും. ഈശോയുടെ മരണത്തിന്റെ ദർശനങ്ങൾ ഓശാനയുടെ മുമ്പുള്ള വെള്ളിയാഴ്ചയും ചില പ്പോളുണ്ടായിരുന്നു. ശ്ലീഹന്മാരുടെ പാദപ്രക്ഷാളനവും വി. കുർബാന സ്ഥാപനവും പെസഹാവ്യാഴാഴ്ചകളിലും വി. കുർബാനയുടെ തിരുനാളുകളിലും അവൾ ദർശിച്ചിരുന്നു.

തെരേസിനു് പ്രായംകൂടിയപ്പോൾ വെള്ളിയാഴ്ച സ ഹനം കുറഞ്ഞുവന്നു. ആഗമനകാലത്തും മററു ചില സന്ദ ർഭങ്ങളിലും സഹനസമയം ഗണ്യമായി കുറഞ്ഞിരുന്നു. സുഖ മില്ലാത്തപ്പോഴും പരിഹാരപ്രവൃത്തികൾകൊണ്ടു ക്ഷീണി ച്ചിരിക്കുമ്പോഴും ദർശനസമയം വളരെ കുറഞ്ഞുപോകും. ജീവിതത്തിന്റെ അവസാനഘട്ടത്തിൽ നോമ്പുകാലത്തും തിരുഹൃദയത്തിരുനാൾദിവസവും മാത്രമെ പീഡാനുഭവ ദർശനങ്ങളുണ്ടായിരുന്നുള്ളു.

വെള്ളിയാഴ്ച സഹനങ്ങൾക്കു് ഒരിക്കൽമാത്രമേ സാധാ രണ പരിപാടിയിൽനിന്നു വ്യതിയാനമുണ്ടായിട്ടുള്ളു. 1951-ലെ ദുഃഖവെള്ളിയാഴ്ചയാണ് അതു സംഭവിച്ചതു്. മററു പല വെള്ളിയാഴ്ചകളിലെന്നപോലെ അന്നു ഞാൻ അവിടെ സന്നിഹിതനായിരുന്നു. അന്നു പീഡാനുഭവം തെരേസ് മുഴുവനായിട്ടു ദർശിച്ചു; എന്നാൽ കർത്താവിന്റെ കൂടെ സഹിച്ചില്ല. കണ്ണുകളിൽനിന്നോ മുറിവുകളിൽ നിന്നോ രക്തം പ്രവഹിച്ചില്ല. സന്ദർശകർക്കു് അന്നു തെരേ സിനെ കാണുവാൻ കഴിയുകയില്ലെന്നു് പ്രഖ്യാപിതമായി.

പിറേറദിവസം വർത്തമാനപ്പത്രങ്ങൾ പ്രഖ്യാപിച്ചു തെരേസിൻെറ പ്രത്യേകാനുഗ്രഹങ്ങൾ നിലച്ചിരിക്കുന്നുവെന്നു്. അവളുടെ ശത്രുക്കൾ ഈ വിജയത്തിൽ ആഹ്ലാദിച്ചു. *

വാസ്തവത്തിൽ എന്താണു സംഭവിച്ചതു്? മതാത്മകമായ താല്പര്യത്തോടുകൂടെ വന്നുകൂടിയിരുന്ന ജനക്കൂട്ടത്തോടു യഥാർത്ഥമായ കാരണം ഫാദർ നാബെർ വിവരിച്ചു പറഞ്ഞു. സമുന്നത പ്രശാന്തവേളയിൽ തെരേസ് തന്നെ പറഞ്ഞ സംഗതികളാണു്. അന്നു പഞ്ചക്ഷതമാരംഭിച്ചിട്ടു 25 കൊല്ലം തികഞ്ഞ ദിവസമായതുകൊണ്ടു് അവൾക്കു

* തെരേസ് നോയ്മൻെറ ഒരു ബദ്ധശത്രുവായ ഫാദർ വാൾഡ്മൻെറ എഴുത്തിൽനിന്നു് ഒരു ഭാഗം കീഴെ ചേർക്കുന്നു:



റീജെൻസ്ബർഗ്ഗ്,
1951 മാർച്ചു് 27

ശ്രീമതി,

കൊണ്ണേർസ്രോയ്ത്തിൽ എന്തു സംഭവിക്കുമെന്നു് അറിയാനായി ഈ ദുഃഖവെള്ളിയാഴ്ച മുഴുവനും ഞാൻ കാത്തിരുന്നു...... 1928 മാർച്ച് 23-ാംനു-യാണു് കൊണ്ണേർസ്രോയ്ത്തിൽ ഒന്നാമത്തെ കുഴപ്പമുണ്ടായതു്. 23 കൊല്ലങ്ങൾക്കുശേഷം ഈ മാർച്ചു് 23-ാംനു- ദുഃഖവെള്ളിയാഴ്ച എല്ലാവരുടെയും മുമ്പാകെ സമസ്തവും സമാപിച്ചിരിക്കുന്നു. 1928-ൽ ഈ അത്ഭുത രക്തപ്രവാഹിയുടെ മാതാവു് അവളിൽ ലോക സകലരുടെയും ശ്രദ്ധ ആകർഷിച്ചു. ഇപ്പോൾ അമ്മ ഇവിടെയില്ല; ഒന്നും ചെയ്യാനും അവൾക്കു കഴിയുകയില്ല. മകൾക്കു് ഏപ്രിൽ 9-ാംനു- 53 വയസ്സു തികയും. ഇനി ആവശ്യമുള്ള രക്തം എവിടെനിന്നു ലഭിക്കാനാണു്? കൊണ്ണേർസ്രോയ്ത്ത് ഇതാ ചത്തുകഴിഞ്ഞിരിക്കുന്നു. ഹിൽഡാഗ്രഫിൻെറ പുസ്തകം തക്കസമയത്തു് 1950-ൽ പുറത്തുവന്നു. (തെരേസ് നോയ്മൻെറ കാര്യം, മേഴ്സിയർ പ്രസ്സ്, അയർലൻറു്) ഞാൻ ആ പുസ്തകം എഴുതാൻ സഹായിച്ചിട്ടുണ്ടു്. താങ്കൾക്കു് ഇംഗ്ലീഷ് അറിയാമോ? എങ്കിൽ 5 പ്രതി അയച്ചുതരാം. അഭിവാദനങ്ങൾ. എം. വാൾഡ്മൻ.

സഹിക്കാനൊന്നുമില്ല; ആകയാൽ ആർക്കും അവളെ ഇന്നു കാണാൻ സാധിക്കുകയില്ല. നിങ്ങൾ ദൈവാലയത്തിൽ പോയി പ്രാർത്ഥിക്കുക. നിങ്ങളുടെ ആശാനിഗ്രഹം ദിവ്യരക്ഷകനു കാഴ്ചവയ്ക്കുക. തെരേസിനെ കണ്ടാലെന്നതിനേക്കാൾ കൂടുതൽ ഫലം സിദ്ധിക്കുകയും ചെയ്യും. ചില സന്ദർശകർ അതൃപ്തരായെങ്കിലും ആരും ഒന്നും പറഞ്ഞില്ല. ഭൂരിപക്ഷം നിശ്ശബ്ദരായി. ഈ പ്രഖ്യാപനം സ്വീകരിച്ചുകൊണ്ടു് അതൃപ്തർ വായ് തുറന്നില്ല. പെസഹാക്കാലം കഴിഞ്ഞ 1951-ലെ തിരുഹൃദയത്തിരുനാൾ മുതൽ വീണ്ടും വെള്ളിയാഴ്ച ദർശനങ്ങൾ പതിവുപടി ആരംഭിച്ചു.

കീഴെ പെസഹാവ്യാഴാഴ്ചയും ദുഃഖവെള്ളിയാഴ്ചയും ഉണ്ടാകാറുള്ള ദർശനങ്ങളുടെ ഒരു വിവരണം നല്കുന്നു. ഫാദർ നാബെറിൻേറയും കർദ്ദിനാൾ കാസ്പാറിൻേറയും നോട്ടുകളും തെരേസിൻെറ കുറിപ്പുകളും ഉപയോഗിച്ചാണ് ഞാൻ ഈ ഭാഗം എഴുതുന്നതു്. ദർശനസമയത്തു തെരേസും ഫാദർ നാബെറും തമ്മിൽ നടന്നിട്ടുള്ള സംഭാഷണങ്ങളുടെ വിവരണം ഫെർഡിനൻറ് നോയ്മൻ എഴുതിവച്ചിരുന്നു. ആ വിവരങ്ങളും ഞാൻ ഉപയോഗിക്കയുണ്ടായിട്ടുണ്ടു്.

## പീഡാനുഭവദർശനങ്ങളുടെ ഗതി

പെസഹാവ്യാഴാഴ്ച രാത്രി 11-30. 1 ദർശനം. പത്തു് മനുഷ്യരോടുകൂടെ ഈശോ തെരുവീഥിയിൽ. പത്രോസും യോഹന്നാനും മുൻകൂട്ടി പോയിരിക്കയാണ്.

2 ദർശനം. ഒരു നല്ല മനുഷ്യൻ ദിവ്യരക്ഷകനെ സുന്ദരമായ വലിയ ഒരു മുറിയിലേക്ക് ആനയിക്കുന്നു. തെരുവീഥിയിൽവച്ചു കണ്ടവർക്കു പുറമെ ''ഒരാൾ, ഒരാളുംകൂടി''

അങ്ങനെയാണ രണ്ടു ദർശനങ്ങൾക്കിടക്ക് ശൈശവാവസ്ഥയിൽ അവൾ എണ്ണിയിരുന്നതു്. പത്രോസും യോഹന്നാനും കൂടെയുണ്ടായിരുന്നു.

3 ദർശനം. മുറിയുടെ വിവരണം: കസേരകളില്ല. ചാരിയിരിക്കാവുന്ന ഇരിപ്പിടങ്ങൾ. ഇരുണ്ട തവിട്ടു നിറത്തിലുള്ള വസ്തുകൾ— തനിവട്ടമല്ല. കത്തികളുണ്ട്, മുള്ളുകളില്ല. ചിരണ്ടാവുന്ന കയിലുകളുണ്ട്. നമ്മുടെ ദിവ്യരക്ഷകന്റെ മുമ്പിൽ വലിയ ഒരു കത്തി. അഗ്നി ജ്വലിക്കുന്നു. ത്രികോണാകൃതിയിൽ മൂന്നു വിളക്കുകൾ വച്ചിരിക്കുന്നു. മൂന്നു ചുണ്ടുകളിൽനിന്നു മൂന്നു തിരികൾ. ഒരു കൂർത്ത തൊപ്പി വച്ചിരുന്ന ഒരാൾ കുറെ പച്ചിലകളും പെസഹാകുഞ്ഞാടിനേയും ഒരു പാത്രത്തിൽവച്ചു കൊണ്ടുവരുന്നു. തമ്മുടെ ദിവ്യരക്ഷകൻ കുറെ രക്തമെടുത്തു വാതിലിൽ പുരട്ടുന്നു ബാക്കി തീയിലൊഴിക്കുന്നു.

4 പ്രസാദദർശനം. അത്താഴം ആരംഭിക്കുന്നു.

5 ദർശനം. ദിവ്യഗുരു അവരുടെ ചുററും നടക്കുന്നു. അവർ പാടുകയാണ്. ദിവ്യഗുരു ഗാനമാരംഭിച്ചു. (തെരേസ് ഈ ദർശനത്തിന്റെ ഇടയ്ക്കു കുരിശുവരച്ചു) എല്ലാവരും ചേർന്നു പാടുന്നു. "നമ്മുടെ ദിവ്യഗുരു സുന്ദരമായി ഗാനമാലപിച്ചു. എല്ലാവരും വാതിൽകടന്നുപോയി. ഏതെങ്കിലും വാക്കുകൾ കേട്ടുവോ എന്നു ചോദിച്ചപ്പോൾ അവൾ പറഞ്ഞു: ഉവ്വ്: "ഹല്ലേലൂയ്യാ, ഏലോഹിം, അദ്ധോനായി."

6 ദർശനം. ദിവ്യഗുരു ശിഷ്യരുടെ പാദങ്ങൾ കഴുകുന്നു. ഒരാൾ തന്റെ കാലുകഴുകാൻ അനുവദിക്കുന്നില്ല. അവസാനം അയാൾ (പത്രോസ്) സമ്മതിക്കുന്നു.



തെരേസിനു് പക്ഷികളോടുള്ള സ്നേഹം; ഒരു കോഴിക്കുഞ്ഞിനെ ക്ഷതങ്ങളുള്ള കൈകളിൽ അടക്കിപ്പിടിച്ചിരിക്കുന്നു.



തെരേസ് ഹർഷപാരവശ്യത്തിൽ

7 ദർശനം. തെരേസ് ബഹുമാനപൂർവ്വം മുകളിലേക്കു നോക്കുന്നു; അനന്തരം സന്താപത്തോടെ ഇരുവശത്തേക്കും. അപ്പവും വീഞ്ഞും ശരീരവും രക്തവുമായി മാറുന്നതിനു മുമ്പ് ഈശോ മുകളിലേക്കുനോക്കി. തെരേസ് ദിവ്യ രക്ഷകനെ അനുകരിക്കുന്നു. നമ്മുടെ ദിവ്യരക്ഷകൻ "എന്തോ വലിയ കാര്യം" (ശുദ്ധാശവചനങ്ങൾ) പറയുന്നു. അന ന്തരം എല്ലാവർക്കും ഓരോ കഷണം കൊടുക്കുന്നു. അവിടുന്ന് എന്തോ പറഞ്ഞു. ചുവന്ന തലമുടിയുള്ള ഒരാൾ ധൃതി യിൽ പുറത്തുകടന്നുപോയി. ഗുരു വീണ്ടും സംസാരിക്കുകയും വീണ്ടും കുടിക്കാൻ കൊടുക്കുകയും ചെയ്യുന്നു.

8 ദർശനം. അവർ സംസാരിക്കുന്നു. നമ്മുടെ ദിവ്യ രക്ഷകൻ എഴുന്നേററു പ്രാർത്ഥിക്കുന്നു. (പുരോഹിത പ്രാർത്ഥന) അവിടുത്തേക്കു മഹാവിഷാദം. അവിടുന്ന് ഇരിക്കുമ്പോൾ ചെറുപ്പക്കാരൻ (യോഹന്നാൻ) ദിവ്യരക്ഷ കന്റെ ഇടത്തേ മാറിൽ തല ചായിക്കുന്നു. മററു മനുഷ്യ രിൽ ചിലർ ഇരിക്കുന്നു. ചിലർ നില്ക്കുന്നു. അനന്തരം എല്ലാവരോടുംകൂടെ ദിവ്യരക്ഷകൻ വാതിൽ കടന്നു പുറ ത്തേക്കുപോകുന്നു.

(ഈ ദർശനങ്ങൾ പെസഹാവ്യാഴാഴ്ചയും വി. കുർബാ നയുടെ തിരുനാൾ ദിവസവും മാത്രം ഉണ്ടാകുന്നു.) ഇനി വിവരിക്കുന്ന ദർശനങ്ങൾ എല്ലാ വ്യാഴാഴ്ചകളിലും രാത്രി 11–45ന് ആരംഭിക്കുന്നു.

9 ദർശനം. തെരേസ് ചുററും നോക്കുന്നു. ഇരുട്ടു തന്നെ. സൈത്തുമലയിലേക്ക് എല്ലാവരോടൊപ്പം അവൾ പോകുന്നു.

10 ദർശനം. മനുഷ്യരോടുകൂടെ ദിവ്യരക്ഷകൻ കെദ്രോൻ നദിയിലെ കൊച്ചുപാലം കടന്നു ഇടതുവശത്തുള്ള മലയിലേക്കും പിന്നീടു തോട്ടത്തിലേക്കും പോകുന്നു. അവർ ഒരു ചെറിയ വീടും വലിയ വീടും കടന്നാണു പോന്നതു്. അവിടെ കുറെ പേർ നിന്നു. എത്ര പേരെന്നു ചോദിച്ചപ്പോൾ അവൾ പതിവുപോലെ എണ്ണി. ഒരാൾ, ഒരാളുംകൂടെ, ഒരാളുംകൂടെ അങ്ങനെ എട്ടുവരെ. മൂന്നു പേരോടുകൂടെ ദിവ്യരക്ഷകൻ മുന്നോട്ടുപോകുന്നു.

11 ദർശനം. ദിവ്യരക്ഷകൻ തോട്ടത്തിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നു. (ഒന്നാമത്തെ പ്രാർത്ഥന) മൂന്നു പേരുടെ അടുക്കലേക്കു മടങ്ങുന്നു. തെരേസ് കണ്ണുനീർ ധാരധാരയായി പൊഴിക്കുന്നു.

12 ദർശനം. ദിവ്യരക്ഷകൻെറ രണ്ടാമത്തെ പ്രാർത്ഥന വീണ്ടും മടങ്ങിപ്പോകുന്നു. അപ്പസ്തോലന്മാർ ഉറങ്ങുന്നതായിക്കാണുന്നു. തെരേസിൻെറ കണ്ണുകളിൽനിന്നു രക്തത്തുള്ളികൾ പുറപ്പെടുന്നു.

13 ദർശനം. ദിവ്യഗുരുവിൻെറ മൂന്നാമത്തേ പ്രാർത്ഥന. രക്ഷകൻ രക്തം വിയർക്കുന്നു. വാനവൻ വന്നാശ്വസിപ്പിക്കുന്നു. അവിടുന്നു മടങ്ങിപ്പോയി മൂന്നുപേരെയും ഉണർത്തുന്നു. ചെറുപ്പക്കാരൻ, കുറേക്കൂടെ പ്രായംകൂടിയവൻ, ഒന്നുകൂടെ പ്രായംകൂടിയ ആൾ. തെരേസിൻെറ കവിളിൽ രക്തം കാണപ്പെടുന്നു, രാത്രിയുടുപ്പിലും രക്തം. ഹൃദയത്തിലേ മുറിവിൽനിന്നു രക്തം പ്രവഹിക്കുന്നു.

14 ദർശനം. ജനക്കൂട്ടം പന്തവുമായി വരുന്നു. ഒരാൾ വഴികാണിക്കുന്നുണ്ടു്. ദിവ്യരക്ഷകൻെറ കൈയിൽനിന്നു് അപ്പം വാങ്ങി ധൃതിയിൽ പോയവൻ.

15 ദശ്നം. അപ്പസ്തോലന്മാരും യൂദാസും തമ്മിൽ കലഹം. അപ്പസ്തോലന്മാർ വിലപിക്കുന്നു: മാക്കാദാ, മാക്കാദാ (എന്താ കാര്യം?) അവർ യൂദാസിനെ കണ്ടു. അവർ ഉദ്ഘോഷിച്ചു: ''ഗാനപാ, മാജെരാ'' (ദ്രോഹി, ഒരു വാള്). പത്രോസു വാളെടുത്തു പടവെട്ടുന്നു. (ദശ്നങ്ങളുടെ ഇടയ്ക്കു പത്രോസിനെ ''ചെവിവെട്ടി'' എന്നാണ് തെരേസ് വിളിക്കുന്നതു്.) പടയാളികളോട് അവർ ചോദിക്കുന്നു: ''നിങ്ങൾ ആരെ അന്വേഷിക്കുന്നു?'' ''യേശുവാ നസേറയാ''. ഈശോ മറുപടി പറഞ്ഞു: ''എന്നാ''. പോലീസുകാരെല്ലാം നിലംപതിച്ചു. ''നല്ല മനുഷ്യർ'' (റോമൻ പടയാളികൾ) വീണില്ല. ഈശോ ''ക്കും'' (എഴുന്നേല്ക്കുവിൻ) എന്നു പറഞ്ഞപ്പോൾ എല്ലാവരും എഴുന്നേല്ക്കുന്നു.

16 ദശ്നം. തെരേസാ മന്ദഹസിക്കുന്നു. യൂദാസിൻെറ ചുംബനം സ്നേഹലക്ഷ്യമായി അവൾ തെററിദ്ധരിക്കുന്നു. പെട്ടെന്ന് അവളുടെ മുഖം പരിഭ്രാന്തമാകുന്നു. കൈ വേദനിക്കുന്നുവെന്ന് അവൾ ആവലാതിപ്പെടുന്നു. മാൽക്കസ്സിൻെറ ചെവി സുഖപ്പെടുത്തിയ കരങ്ങളെ അവർ പിടിച്ചു കെട്ടുന്നു. ഇടതുകരത്തിലെ ക്ഷതം തുറന്നു രക്തമൊഴുകുന്നു.

17 ദശ്നം. അവർ ദിവ്യരക്ഷകനെ വലിച്ചുകൊണ്ടു പോകുന്നു. ഒരു ചെറുപ്പക്കാരൻെറ പുതപ്പിൽ അവർ പിടിക്കുന്നു. (മക്കോ. 14,50) അവനെ പിടിക്കാൻ ഭാവിച്ചപ്പോൾ പുതപ്പു വിട്ടുകൊടുത്തു് അവൻ ഓടി.

18 ദശ്നം. ദിവ്യരക്ഷകനെ അവർ കെദ്രോൻ അരുവികളിലേക്കാനയിച്ചു. വലതുകരത്തിലേയും പാദങ്ങളിലേയും ക്ഷതങ്ങളിൽനിന്നു രക്തം ഒഴുകുന്നു.

19 ദശ്നം. ഒരുത്തൻ ദിവ്യരക്ഷകനെ ഒരു കാരണവും കൂടാതെ അടിക്കുന്നു. കടുംചോര ഇടത്തേ കരത്തിൻെറ

പത്തിയിൽനിന്ന് ഒഴുകുന്നു. ഹൃദയത്തിലെ മുറിവുകളുടെ വേദനയിൽ തെരേസ് നെടുവീർപ്പെടുന്നു.

20 ദർശനം. അന്നാസിന്റെ ഭവനത്തിലേക്ക് രക്ഷകൻ ആനയിക്കപ്പെടുന്നു.

21 ദർശനം. അവിടുന്ന് അന്നാസിന്റെ മുമ്പിലെത്തുന്നു.

22 ദർശനം. നീണ്ടതാടിയുള്ള ഒരു മനുഷ്യന്റെ മുമ്പിൽ അവിടുന്നു നില്ക്കുന്നു. അവിടുന്നു നിന്ദിക്കപ്പെടുന്നു. കരങ്ങളിലെ ക്ഷതങ്ങളിൽനിന്നു രക്തം ഒഴുകുന്നു. രക്തം പ്രവഹിക്കുമ്പോൾ കൈപ്പത്തി ചുങ്ങിപ്പോകുന്നു.

23 ദർശനം. ദിവ്യരക്ഷകൻ വേറൊരാളുടെ മുമ്പിൽ നില്ക്കുന്നു. ഉടുപ്പ് ഉജ്ജ്വലമാണ്; ശിരസ്സിൽ കൊമ്പു പോലെ എന്തോ കാണുന്നു. നെഞ്ചിൽ എന്തോ അലങ്കാരങ്ങളുണ്ട്. തെരേസ് നെഞ്ചിൽ അതിന്റെ ഒരു മോഡൽ വരയ്ക്കുന്നു. പ്രധാന പുരോഹിതന്റെ എഫോദാണ് അവൾ ഉദ്ദേശിക്കുന്നത്. പന്ത്രണ്ടു ഗോത്രങ്ങളുടെ പേരുകൾ പ്ലെയിററുകളിൽ ഉല്ലേഖനം ചെയ്തിരിക്കുന്നു. ദിവ്യരക്ഷകന്റെ മുഖത്തടിക്കുന്നു.

24 ദർശനം. മുററത്തു തീ. ''ചെവിവെട്ടി'' ദിവ്യരക്ഷകനെ അറിയുകയില്ലെന്നു പറയുന്നു. കോഴികൂവുന്നതു കേട്ടു. ദർശനങ്ങളുടെ ഇടയ്ക്കുള്ള സമയത്ത് മൃഗം ഒരു സ്വരമുണ്ടാക്കിയെന്ന് അവൾ പറഞ്ഞു. അങ്ങനെയാണു മൃഗങ്ങളുടെ സ്വരം അവൾ വിവരിക്കുക പതിവ്. ദൈനഹാതിരുനാളിൽ മൃഗങ്ങളുടെ സ്വരം അതേ വാക്ക് ഉപയോഗിച്ച് അവൾ സൂചിപ്പിക്കുന്നു.

25 ദർശനം. കൊച്ചുകൊമ്പുള്ള മനുഷ്യർ ഉടുപ്പു് കീറുന്നു. ഒരു വൃദ്ധസ്ത്രീ പത്രോസിനോടു സംസാരിക്കുന്നു; വീണ്ടും പത്രോസു് ഈശോയെ നിഷേധിക്കുന്നു. കോഴി കൂകുന്നു. ദിവ്യരക്ഷകൻ പത്രോസിന്റെ നേക്കു നോക്കി. അദ്ദേഹം കണ്ണീരോടെ കരഞ്ഞു.

26 ദർശനം. ഇരുൾ നിറഞ്ഞ തണുത്ത ഒരു മാർഗ്ഗത്തിലൂടെ ദിവ്യരക്ഷകൻ നയിക്കപ്പെടുന്നു. കമ്പിട്ടുവേണം അതിൽകൂടെ നടക്കാൻ. രണ്ടുപേർക്കു നില്ക്കാവുന്ന ഒരു മുറിയാണു ജയിൽ. പ്രഭാതംവരെ ദിവ്യരക്ഷകനെ അതിലടച്ചുപൂട്ടിയിട്ടു.

ഇപ്പോൾ പാതിരാത്രി കഴിഞ്ഞു. മണി രണ്ടായിക്കാണും. ഗെത്ത്സെമിൻ തോട്ടത്തിലേക്കു പ്രവേശിച്ചതു മുതൽ ഇതുവരെയുള്ള ദർശനങ്ങൾക്കു രണ്ടു മണിക്കൂറോളം വരും. ഓരോ ദർശനവും രണ്ടു മുതൽ അഞ്ചു മിനിററുവരെ നീണ്ടുനില്ക്കും. രണ്ടു ദർശനങ്ങളുടെ ഇടയ്ക്കു ശിശുസഹജഭാവം സംജാതമാകുന്നു. ആ സ്ഥിതിയിൽ ദർശനവിവരങ്ങൾ ശിശുവിനെപ്പോലെ അവൾ വർണ്ണിച്ചു പറയും. ദർശനസമയത്തു് അവൾ കിടക്കയിൽ എഴുന്നേററിരിക്കുന്നു. കൈകൾ മുൻഭാഗത്തു് ഉയർത്തിപ്പിടിക്കുന്നു. ശിശുസഹജസ്ഥിതിയിൽ അവൾ ക്ഷീണിച്ചു തലയിണയിൽ നിപതിക്കുന്നു; കൈകൾ മെത്തയിൽ കൊഴിഞ്ഞു വീഴുന്നു. ഉടനെ സമുന്നത പ്രശാന്തതവന്നുചേരുന്നു. തൽസമയം അവൾ ഓജസ്സോടെ വിവരിക്കും ദിവ്യരക്ഷകൻ തന്റെ ശക്തി എങ്ങനെ സമുദ്ധരിക്കുമെന്നു്.

വെള്ളിയാഴ്ച പ്രഭാതമാകുമ്പോഴേക്കു കവിളിൽകൂടെ ഒഴുകിയ രക്തം ഉണങ്ങിപ്പോകുന്നു. കൺപോളകളിൽ രക്തം പററിപ്പിടിച്ചു ഒററക്കട്ടപോലെയാകുന്നു. നെഞ്ചി

ലെ മുറിവിൻെറ മീതെ പ്രത്യേകം തുണി കെട്ടിവച്ചിരുന്നെങ്കിലും ഹൃദയത്തിനു മീതെയ്ക്കും രാത്രിയുടുപ്പു രക്തം കൊണ്ടു നനയുന്നു. കരങ്ങളിലെ ക്ഷതങ്ങളിൽനിന്നൊഴുകുന്ന രക്തം കൈക്കണ്ണുകളിൽ കട്ടപിടിച്ചുകിടക്കുന്നു.

27–29 ദർശനങ്ങൾ. ഈശോ പീലാത്തോസിൻെറ മുമ്പിൽ ആനയിക്കപ്പെടുന്നു. ഹേറോദേസിൻെറ അടുക്കലേക്ക് അയയ്ക്കപ്പെടുകയും വീണ്ടും പീലാത്തോസിൻെറ പക്കലേക്കു മടങ്ങുകയും ചെയ്യുന്നു. പീലാത്തോസിൻെറ ഭാര്യയേയും തെരേസ് കാണുന്നു. ഭാര്യയുടെ സന്ദേശം പീലാത്തോസിനെ വേദനിപ്പിക്കുന്നു. (മത്താ. 27,19).

30 ദർശനം. തെരേസ് പരിഭ്രാന്തയായി ശിരസ്സ് അങ്ങോട്ടുമിങ്ങോട്ടും മറയ്ക്കുന്നു. അവൾ ചമ്മട്ടിയടി ദർശിക്കുകയാണ്. ദിവ്യരക്ഷകൻ പൂർണ്ണമായി നഗ്നനാക്കപ്പെട്ടിരുന്നു. അവിടുന്നു മനോവേദനയോടെ ചുററും നോക്കുന്നു. കൈകൾ വീണ്ടും കെട്ടി മുഖം തൂണിലേക്കു തിരിച്ചു പെരുവിരൽ നിലത്തു തൊട്ടിരിക്കത്തക്കവിധം തൂണിൽ അവിടുന്നു ബന്ധിക്കപ്പെടുന്നു. ആറു പോലീസുകാർ മൂന്നു ഗണമായി തിരിഞ്ഞു് ആഹ്ലാദപൂർവ്വം അതികഠിനമായി അവിടുത്തെ അടിക്കുന്നു. തുറന്നുകിടന്ന ഭാഗങ്ങൾ അടികൊണ്ടു പൊട്ടിക്കീറിയേക്കുമെന്നുഭയന്നു് അവർ അവിടുത്തെ തിരിച്ചുകെട്ടി മുൻഭാഗത്തും അടിക്കുന്നു. അടികഴിഞ്ഞു വസ്ത്രങ്ങൾ കുനിഞ്ഞെടുക്കുക പ്രയാസമായിരിക്കെ ഒരു ഭൃത്യൻ അവിടുത്തേ വസ്ത്രങ്ങൾ കാലുകൊണ്ടുതട്ടി കുറേക്കൂടെ അകലെയാക്കി. ചമ്മട്ടിയടിയുടെ നേരത്തെ ഹൃദയത്തിലുള്ള മുറിവിൽനിന്നു രക്തം ഒഴുകി രാത്രിയുടുപ്പു നനയുന്നു. തെരേസ് ഭൃത്യനോടു കോപിച്ചു് ഒന്നു രണ്ടു വാക്കുകൾ പറയുന്നു: ''എനിക്ക് അവനെ പിടികിട്ടിയിരുന്നെങ്കിൽ, അവനെ ഞാൻ ശരിയാക്കുമായിരുന്നു.''

31 ദർശനം. മുൾമുടി ധാരണം. പലപ്പോഴും ചിന്തി ക്കാറുള്ളതുപോലെ ഏകശാഖകൊണ്ടുണ്ടാക്കിയ നല്ല മുൾ മുടി. പാശ്ചാത്യരാജ്യങ്ങളിലെ മുടികൾപോലെ ഉപരി ഭാഗം തുറന്നല്ല കിടന്നിരുന്നതു്. പൗരസ്ത്യപാത്രിയാക്കുമാ രുടെ മുടിപോലെയാണു്. ധാരാളം മുള്ളുകൾ തള്ളിനില്ക്കുന്ന ഒരു ചെറിയകൊട്ട. പടയാളികൾ അതു് ഈശോയുടെ ശിരസ്സിൽവച്ചു; കൈയിൽ മുള്ളുകൊള്ളാതിരിക്കാൻ വടി കൊണ്ടു് അവരതു് അടിച്ചുമുറുക്കുന്നു. തൽസമയം തെരേ സിന്റെ ശിരോവസ്ത്രത്തിൽ രക്തം ദൃശ്യമാകുന്നു; ഒമ്പതു പാടുകൾ വളരെ വിസ്തീർണ്ണമുള്ളവയാണു്. എല്ലാ വെള്ളി യാഴ്ചകളിലും ഈ ഒമ്പതു വലിയ പാടുകൾ പ്രത്യക്ഷമാകുന്നു.

32 ദർശനം. ഈശോയെ മരണത്തിനു വിധിക്കുന്നു. കഷണ്ടിത്തലയൻ (പീലാത്തോസ്) കൈകൾ കഴുകുന്നു. ''ഇദ്രാവുമിനെത്ത''' (ഞാൻ എന്നെ വിശ്വസിക്കുന്നില്ല) എന്നാണു് അദ്ദേഹത്തെ തെരേസ് വിളിക്കാറുള്ളതു്. ദിവ്യരക്ഷകൻ യഹൂദന്മാർക്കു് ഏല്പിക്കപ്പെടുന്നു.

33 ദർശനം. ദിവ്യരക്ഷകന്റെ തോളുകളിൽ ഒരു വീടിനുവേണ്ട ഉരുപ്പിടികൾ വയ്ക്കുന്നതായി തെരേസ് വിചാരിക്കുന്നു. നമ്മൾ പരിചയപ്പെട്ടിട്ടുള്ള തരത്തിലുള്ള ഒരു കുരിശല്ല തോളിൽ വയ്ക്കപ്പെടുന്നതു്. മൂന്നു തടിക്ക ഷണങ്ങൾ കയറുകൊണ്ടുകെട്ടി തോളിൽ വയ്ക്കുകയാണു് ചെയ്തിരിക്കുന്നതു്. ഒരു കഷണം നല്ല നീളമുള്ളതും മററു രണ്ടെണ്ണവും നീളം കുറഞ്ഞതുമാണു്. അറുത്തു പൊളിച്ചിട്ടു കുറേക്കാലമായിരിക്കണം; തടി മഴയും വെയിലുംകൊണ്ട മട്ടുണ്ടു്. ക്ഷതമായിരുന്ന അവിടുത്തെ തോളുകളിൽനിന്നു രക്തം ഒഴുകുന്നു. തെരേസിന്റെ വലത്തെ തോളിൽ നീരു വന്നുകൂടി രക്തം ഒഴുകുകയും രാത്രിവസ്ത്രം നനയുകയും ചെയ്യുന്നു.

34 ദൾനം. ഈശോ ഗാഗുൽത്തായിലേക്കു നടക്കുന്നു. കുരിശോടുകൂടി അവിടുന്നു വീഴുന്നു. അവൾ അവിടുത്തെ താങ്ങി എഴുന്നേല്പിക്കുന്നു.

35 ദൾനം. കുരിശു ചുമന്നുകൊണ്ടു പോകുമ്പോൾ ഈശോ തന്റെ അമ്മയേയും ചില സ്ത്രീകളേയും യോഹന്നാനേയും കാണുന്നു. അവിടുന്നു് അമ്മയെ "ഏും" എന്നു വിളിക്കുന്നു. ക്രൂശനത്തിനു വേണ്ട ഉപകരണങ്ങൾ വഹിച്ചുകൊണ്ടുപോയിരുന്ന ഒരുത്തൻ ഈശോയെ കുരിശിൽ തറയ്ക്കാനുള്ള രണ്ടാണിയെടുത്തു് അവളെ കാണിച്ചുകൊടുത്തു. കന്യകാംബിക മൂർഛരിച്ചു വീഴാൻ തുടങ്ങുമ്പോഴേക്കു യോഹന്നാൻ അവിടുത്തെ പിടിക്കുന്നു.

36 ദൾനം. അവർ ഒരു അപരിചിതനോടു കുരിശു ചുമക്കുവാൻ ആവശ്യപ്പെടുന്നു. തെരേസ് തന്റെ ഇടതു കൈകൊണ്ടു് ആംഗ്യം കാണിക്കുന്നു. ദിവ്യരക്ഷകനെ സഹായിക്കാൻ അവൾ അയാളോടു് അഭ്യർത്ഥിക്കുകയാണു്.

37 ദൾനം. വസ്ത്രവും താടിയും തലമുടിയും കണ്ടാൽ മനസ്സിലാകും അപരിചിതൻ ഒരു വിദേശിയാണെന്നു്. (സൈറീനിൽനിന്നുള്ള ശെമയോൻ, ഒരു യവനൻ) അയാളുടെ കക്ഷത്തിൽ ഒരു വടിയും കൂടെ രണ്ടു കുട്ടികളുമുണ്ടു്, ഒരാൾ വലുതും ഒരാൾ ചെറുതും. അവക്കു് അവിടെ എന്താണു നടക്കുന്നതെന്നു് അറിയണം. അയാളോടു കുരിശു ചുമക്കാൻ അവർ ആജ്ഞാപിക്കുന്നു. അയാളുടെ വൈമനസ്യം തുടരുന്നു. ഒരു ജയിലർ അയാളെ നിർബന്ധിക്കുന്നു. ഇപ്രകാരം അയാളെ നിർബന്ധിച്ചതു് അയാൾക്കു് ഇഷ്ടപ്പെട്ടില്ല. അയാൾ ആവലാതിപ്പെട്ടുകൊണ്ടിരുന്നു. വേണ്ടപോലെ സഹകരിക്കാഞ്ഞതിനാൽ ഈശോ രണ്ടാം പ്രാവശ്യം വീണു. ദിവ്യരക്ഷകൻ എഴുന്നേററയുടനെ ശെമ

യോനു "ദിവ്യമായ ഒരു കടാക്ഷം" നൽകി. ദിവ്യമായ കടാക്ഷം ഇതരദർശനങ്ങളിലും പതിവുണ്ട്. മൂന്നു രാജാക്കന്മാർ തിരുക്കുടുംബത്തിന്റെ ദാരിദ്ര്യവും കഷ്ടപ്പാടും കണ്ടപ്പോൾ യഥാസ്ഥാനത്താണോ വന്നുചേർന്നിട്ടുള്ളതെന്നു സംശയിച്ചു. ഒന്നരവയസ്സുണ്ടായിരുന്ന ദിവ്യശിശു "ദിവ്യമായ ഒരു കടാക്ഷം" നൽകി. ഉടനടി അവരുടെ കണ്ണുകൾ തുറന്നു. അവർ നിലത്തുവീണു ശിശുവിനെ ആരാധിച്ചു. ദിവ്യരക്ഷകന്റെ ഈ കടാക്ഷം ശെമയോന്റെ കണ്ണുകളിൽ പതിഞ്ഞയുടനെ അയാളുടെ എതിർപ്പൊക്കെ നീങ്ങി. കുരിശിന്റെ നടുവിൽത്തന്നെ ശക്തിയോടെ പിടിച്ചു. ദിവ്യരക്ഷകനു കാര്യമായ ഭാരമൊന്നും അവശേഷിച്ചില്ല. റെസിൽ ദിവ്യരക്ഷകന്റെ പിന്നാലെ കുരിശിന്റെ വഴിയിൽക്കൂടെ നടക്കുന്നു. പിറകിൽ ഒരു ഭയങ്കര സ്വരം കേൾക്കുന്നുണ്ടായിരുന്നു. ബന്ധിതരായ രണ്ടു കള്ളന്മാർ കുരിശു ചുമന്നുവരുന്നതിന്റെ ഒച്ചപ്പാടായിരുന്നു അതു്.

39 ദർശനം. ഒരു സ്ത്രീയും ഒരു ചെറിയ പെൺകുട്ടിയുംകൂടി വരുന്നു. സ്ത്രീയെ റെസിലിനു പരിചയമുണ്ടു്. ജനക്കൂട്ടത്തിൽക്കൂടെവന്നു ഈശോയുടെ തിരുവസ്ത്രങ്ങൾ സ്പർശിച്ചു രക്തസ്രാവത്തിൽനിന്നു സുഖംപ്രാപിച്ചവളാണു് സ്ത്രീ. അവളുടെ കൈയിൽ ഒരു മോന്ത വെള്ളമുണ്ടു്. ദിവ്യഗുരുവിന്റെ മുഖത്തു രക്തം കട്ടപിടിച്ചു കിടക്കുന്നതുകണ്ടു് അവൾ പരിഭ്രാന്തയാണു്. അവൾ തന്റെ തോളിലെ വസ്ത്രമെടുത്തു് അവിടുത്തേയ്ക്കു നല്കി. അവിടുന്നു് അതു വാങ്ങി മുഖം തുടച്ചു മടക്കിക്കൊടുത്തു. അവിടുത്തെ മുഖം അതിൽ ദൃശ്യമായിരുന്നു. (വെറോനിക്ക)

40 ദർശനം. ഈശോയും സമൂഹവും നഗരവാതിൽക്കലെത്തുന്നു.

41 ദർശനം. സ്ത്രീകളും കുട്ടികളും വഴിയിൽനിന്നു കരയുന്നു. അവരെ ''ബനാത് ജെറൂസലം'' (ജെറൂസലം പുത്രിമാരേ) എന്നു ദിവ്യരക്ഷകൻ വിളിച്ചതു് റെസിൽ കേട്ടു. മര്യാദക്കാർ (പടയാളികൾ) സ്ത്രീകളെ വഴിയിൽനിന്നു മാററിനിറുത്തുന്നു.

42 ദർശനം. ദിവ്യരക്ഷകൻെറ പാദങ്ങൾ അവരുടെ കൈയിലിരിക്കുന്ന കയറിൽപ്പെട്ടു് അവിടുന്നു് വീഴാനിടയാകുന്നു.

43 ദർശനം. പോലിസുകാർ അലറുന്നു: ''കൂം'' (എഴുന്നേല്ക്കു) അവർ അവിടുത്തെ തോളിൽ പിടിച്ചു് എഴുന്നേല്പിക്കുന്നു. ക്രൂശനത്തിനുമുമ്പു് ഈശോ മരിച്ചുപോയേക്കുമോഎന്നു് അവർക്കു ഭയമുണ്ടായിരുന്നു.

44 ദർശനം. ദിവ്യരക്ഷകനും സമൂഹവും ഗാഗുൽത്തായിലെത്തി. അതു് ഒരു വലിയ കുന്നല്ല. ദിവ്യരക്ഷകനെ ഒരു പഴയ ശവകുടീരത്തിലേക്കാനയിച്ചു.

45 ദർശനം. കുരിശിൻെറ മൂന്നു തടികൾ കൂട്ടിത്തറച്ചു. കുറിയ തണ്ടുകളുടെ കുത്ത് അററം നെടിയ തണ്ടിലെ ദ്വാരങ്ങളിൽക്കൂടെ കടത്തി മരപ്പൂളുകൾ വച്ചു് ഉറപ്പിച്ചു.

46 ദർശനം. ദിവ്യഗുരുവിനെ കുരിശിൽ കിടത്തി കൈകാലുകളും ശിരസ്സും ശരീരവും എവിടെവരെ എത്തുമെന്നു് അടയാളപ്പെടുത്തി. വീണ്ടും അവിടുത്തെ കുഴിമാടത്തിലേക്കു കൊണ്ടുപോയി. അപ്പോൾ അവിടുന്നു വസ്ത്രമൊക്കെ ധരിച്ചിട്ടുണ്ടു്; എങ്കിലും തണുപ്പുകൊണ്ടു വിറയ്ക്കുന്നു. റെസിൽ അവിടുത്തെ ദർശിക്കുന്നു. സ്വാഭാവികാവസ്ഥയിൽ അവൾ ഒരിക്കലെന്നോടു പറഞ്ഞു: ''കൊല്ലാരംഭമാണെന്നുള്ള കാര്യം അങ്ങു് ഓർമ്മിക്കണം; മാത്രമല്ല

ഇതുവരെ അവിടുത്തേയ്ക്കു ലഭിച്ച മുറിവുകൾനിമിത്തം ഒരു പനിയുമുണ്ടായിരുന്നു.''

ഈ ദർശനം കഴിയുമ്പോഴേയ്ക്കു പകൽ 11 മണിയാകും. പിന്നീട്ട് ഒരു മണിക്കൂർ നേരത്തേക്ക് ഒഴിവായിരിക്കും: തൽസമയം റെസിൽ സമുന്നതമായ പ്രശാന്തതയിൽ കഴിയുന്നു. പ്രസ്തുത വേളയിൽ നടക്കുന്ന കാര്യങ്ങൾ 1947-ലെ ഗ്രീഷ്മകാലത്തെ സ്വാഭാവികാവസ്ഥയിൽ റെസിൽതന്നെ വിവരിച്ചിട്ടുണ്ട്. നെടിയ തണ്ടിൻെറ തോൽ പൊളിച്ചു കളഞ്ഞു ചിന്തേറിട്ട് ശരിയാക്കുന്നു. മുൾമുടി പതിയുന്നിടത്തും മദ്ധ്യശരീരം താങ്ങുന്നിടത്തും ഉപ്പുകുററി ഇരിക്കേണ്ടിടത്തും നെടിയ തണ്ടിൽ ചില കുഴികൾ വെട്ടിയുണ്ടാക്കിയിരുന്നു. കൈപ്പത്തികൾ തറയ്ക്കാൻ രണ്ടു ദ്വാരങ്ങളും കാലുകൾ തറയ്ക്കാൻ മൂന്നാമതൊരു ദ്വാരവും മുൻകൂട്ടി തയ്യാറാക്കിയിരുന്നു. ഉപ്പുകുററി താങ്ങാൻ വെട്ടിയ കുഴിയിൽനിന്നു് അടത്തിയെടുത്ത കഷണം പാദങ്ങൾക്കു താങ്ങായി ആ കുഴിയുടെ കീഴ 'നെടിയ തണ്ടിൽ തറച്ചിരുന്നു. * നെടിയ തണ്ടിൻെറ അററത്തു് ഉല്ലേഖനം പതിച്ചു. ഗോൽഗോത്തയിലെ പാറയിൽ കുരിശു നാട്ടാൻ ഒരു കുഴിയും വെട്ടിയുണ്ടാക്കി.

പന്ത്രണ്ടുമണിക്കു തെരേസ് പെട്ടെന്നു് എഴുന്നേററിരിക്കുന്നു. ക്ഷീണം വകവയ്ക്കാതെ രണ്ടു കൈകളും മുന്നോട്ടു

---

* ശരീരത്തിൻെറ ഭാരം മുഴുവനും കൈകളിലെ ആണികളിൽ പ്രവർത്തിക്കുകയാണെങ്കിൽ കൈപ്പത്തി കീറിപ്പോകാനിടയുള്ളതുകൊണ്ടായിരിക്കണം ശരീരത്തിനു പല താങ്ങുകൾ നല്കിയിരുന്നതു്. ഈ ദർശനങ്ങളെപ്പററി കേൾക്കുന്നതിനുമുമ്പു പ്രേഗിലെ ഡോക്ടർ ഹിങ്ക് വിചാരിച്ചിരുന്നതു് ആണി കൈപ്പത്തിയിലല്ല കൈക്കുഴയിൽ തറച്ചുവെന്നത്രെ.

നീട്ടിപ്പിടിക്കുന്നു. ഇതാണു ക്രൂശന ദർശനം; ഒന്നേകാൽ മണിവരെ ഈ ദർശനം നീണ്ടുനില്ക്കുന്നു.

അനന്തരം ദിവ്യരക്ഷകനെ കുരിശിന്റെ അടുക്കലേക്കു കൊണ്ടുപോയി വസ്ത്രം ഉരിയുന്നു. ചില സ്ഥലങ്ങളിൽ വസ്ത്രം ചോരയോടുകൂടെ മുറിവുകളിൽ ഒട്ടിപ്പിടിച്ചിരിക്കയായിരുന്നു. ആ മുറിവുകളൊക്കെ തുറന്നു. ദിവ്യരക്ഷകൻ പൂർണ്ണനഗ്നനായി നില്ക്കുന്നു. ലജ്ജാഭരിതനായി അവിടുന്നു ചുററും നോക്കുന്നു. ഒരു ധീരസ്ത്രീ തന്റെ തോൾ വസ്ത്രമെടുത്തു് അവിടുത്തേയ്ക്കു കൊടുക്കുന്നു. കൃതജ്ഞതാപൂർവ്വം സ്വീകരിച്ചു് അതു് അവിടുന്നു് അരയിൽ ചുററുന്നു. പിന്നീടു പോലീസുകാർ അവിടുത്തെ കുരിശിൽ കിടത്തി അര കുരിശോടുകൂടെ മുറുക്കിക്കെട്ടുന്നു. വലതുകൈയുടെ കണ്ണു കുരിശിനോടു ചേർത്തുകെട്ടി കൈപ്പത്തിയിൽ ആണിവച്ചശേഷം ഇടതുകൈവച്ചു നോക്കിയപ്പോൾ ദ്വാരം കുറച്ചു് അകലെയാണെന്നുകണ്ടു് അവർ ആ കൈയിൽ ഒരു കയർ കെട്ടിവലിച്ചു കൈപ്പത്തി നിശ്ചിത ദ്വാരത്തോടു് വലിച്ചു അടുപ്പിക്കുന്നു. ഇടത്തെ തോളിലെ ബന്ധം ശിഥിലമായതിനുശേഷമാണു് ഇതു സാധിച്ചതു്. പ്രസ്തുത കരവും കുരിശിനോടു ചേർത്തുകെട്ടിയശേഷം അവർ ആണി തറച്ചു. ചുററികയടി തെരേസ് കേൾക്കുന്നു; ഓരോ അടി കേൾക്കുമ്പോഴും പുതപ്പിന്റെ കീഴ്അവൾ മുട്ടുവിറപ്പിക്കുന്നു. അവളുടെ മുറിവുകളിൽനിന്നെല്ലാം രക്തം ഒഴുകുന്നു. കൈവിരലുകൾ വേദനകൊണ്ടു് അവൾ ചുരുട്ടുകയും നിവർത്തുകയും ചെയ്യുന്നു.

പാദങ്ങളിൽ ആണിതറച്ചതു് ഇപ്രകാരമാണു്. ആദ്യം കാൽമുട്ടുകൾ കുരിശിൽ ചേർത്തുകെട്ടി. അനന്തരം വലത്തെ പാദമെടുത്തു പോലീസുകാർ പാദതാങ്ങിന്മേൽ വച്ചു് ആണിയടിച്ചു. കൈകളിൽ തറച്ച ആണിയുടെ

വലിപ്പമേ. അതിനുണ്ടായിരുന്നുള്ളു. ആ ആണി അവർ ഊരിയെടുത്തു വലിച്ചെറിഞ്ഞു. ഈശോയുടെ അനുഗാമികൾ ആ ആണിയും മററാണികളും ശേഖരിച്ചു സൂക്ഷിച്ചുവച്ചു. ഇതു് ഒരു പ്രാഥമിക ബന്ധനം മാത്രമായിരുന്നു. പിന്നീടു് ഇടത്തെ പാദമെടുത്തു വലത്തെ പാദത്തിൻെറ മീതെവച്ചു നീണ്ട ഒരാണികൊണ്ടു് രണ്ടും ഒന്നിച്ചു തറച്ചു. ചുററികയടികൾ എത്രയും ശക്തിയോടെയായിരുന്നു.

ഉല്ലേഖനം ശരിക്കു പതിപ്പിച്ചുശേഷം കുറെ താങ്ങുകളുടെ സഹായത്തോടുകൂടെ കുരിശു നിവർത്തി പാറയിൽ വെട്ടിയുണ്ടാക്കിയിരുന്ന കുഴിയിൽ അവർ വീഴിച്ചു. റെസിൽ കൂടുകൂടെ വിറച്ചു. പെട്ടെന്നു ശരീരത്തിനുണ്ടായ കുലുക്കം ദിവ്യരക്ഷകനെ വളരെയേറെ വേദനിപ്പിച്ചുവെന്നു റെസിലിൻെറ മുഖത്തുവന്ന ഭാവഭേദംകൊണ്ടു സ്പഷ്ടമാണു്. ദിവ്യരക്ഷകൻെറ ബോധം ഏതാനും നിമിഷത്തേയ്ക്കു നഷ്ടപ്പെട്ടു; അവിടുത്തെ ശിരസ്സു മുന്നോട്ടേക്കു കുനിഞ്ഞു. കുരിശു് പാറയിലേക്കു് അധികം ഇറങ്ങിപ്പോയില്ല; കുരിശു് ഉറച്ചുനില്ക്കത്തക്ക താഴ്ചയില്ലായിരുന്നു; പോലീസുകാർ കുരിശു പൊക്കി കുഴി വീണ്ടും താഴ്ത്തുകയും പിന്നീടു ഇറക്കിവച്ചു് ഉറപ്പിക്കുകയുംചെയ്തു. ഈ പ്രാവശ്യം കുരിശു് ഇറക്കിവച്ചതു കുറേക്കൂടി സൂക്ഷത്തോടെയാണു്. എങ്കിലും ശരീരത്തിൻെറ ഭാരംകൊണ്ടു കുരിശു നേരെ നിന്നില്ല. അതു മുന്നോട്ടേക്കു ചാഞ്ഞാണു നിന്നതു്. മുൻ അനുഭവം അടിസ്ഥാനപ്പെടുത്തി നെടിയ തണ്ടിൻെറ പിറകിൽ വളയവും വളയത്തിൽ കയറുകളും കെട്ടിയിട്ടിരുന്നു. ആ കയറുകൾ പിറകോട്ടു വലിച്ചു രണ്ടാണികളിൽ ബലമായി കെട്ടി. കുരിശിൻെറ കടയ്ക്കൽ കൂടുതൽ കല്ലുചേർത്തുവച്ചു കുരിശുറപ്പിച്ചു. ദിവ്യരക്ഷകൻ എവിടേയ്ക്കു നോക്കിയാണു കുരിശിൽ കിടന്നിരുന്നതെന്നു ചോദിച്ചപ്പോൾ അവൾ പ്രതിവചിച്ചു:

''ഞാൻ ദിവ്യരക്ഷകന്റെ മുമ്പിൽ നില്ക്കുമ്പോൾ എന്റെ മുഖം ജെറുസലം ദൈവാലയത്തിലേയ്ക്കു തിരിഞ്ഞാണ് ഇരിക്കുന്നതു്. ആകയാൽ ദിവ്യരക്ഷകൻ ക്രൂശിക്കപ്പെട്ടനേരത്തു് അവിടുത്തെ പൃഷ്ഠഭാഗം വിശുദ്ധ നഗരത്തിനെതിരായിരുന്നു. കള്ളന്മാരുടെ കുരിശു സ്വല്പം മുന്നോട്ടു നീങ്ങി ദിവ്യരക്ഷകന്റെ കുരിശിന്റെ ഇരുവശത്തുമായിരുന്നതുകൊണ്ടു് അവിടുത്തേയ്ക്കു് അവരെ കാണാമായിരുന്നു. ഒരു അഷ്ടസമഭാജിയുടെ (Octogon) മൂന്നു കേന്ദ്രങ്ങളിലാണു കുരിശുകൾ നിന്നിരുന്നതെന്നു പറയാം.''

ഈ നിമിഷംമുതൽ തെരേസിന്റെ നോട്ടം മുകളിലേക്കാണ്. പരിഹാസകരുടെ വാക്കുകൾ അവൾ കേൾക്കുന്നു; അതേസമയം ദിവ്യരക്ഷകൻ പടയാളികൾക്കുവേണ്ടി പ്രാൎത്ഥിക്കുന്നതും അവരോടു ക്ഷമിക്കുന്നതും അവൾ ശ്രവിച്ചു. അവൾ ഇരുവശത്തുമുള്ള കള്ളന്മാരുടെനേരെ മാറിമാറി നോക്കി. തെല്ലൊരു മന്ദസ്മിതമുണ്ടായി അവളുടെ മുഖത്തു്. ഉടനടി പഞ്ചക്ഷതങ്ങളിൽനിന്നു രക്തം ഒഴുകാൻ തുടങ്ങി. രക്തം കൈക്കുഴയിൽവന്നണഞ്ഞു കട്ടപിടിച്ചു. യോഹന്നാനോടും കന്യകാമറിയത്തോടും ദിവ്യരക്ഷകൻ സംസാരിക്കുന്നതു് അവൾ കേട്ടു. അനുകമ്പാപൂൎവ്വം തെരേസ് ദിവ്യരക്ഷകനേയും ദിവ്യജനനിയേയും വീക്ഷിച്ചു. ഈശോയുടെ വാക്കുകൾ ശ്രവിച്ചയുടനെ യോഹന്നാൻ കന്യകാംബികയുടെ അടുത്തുചെന്നു് അവിടുത്തെ താങ്ങുന്നു. മറിയം മഗ്ദലേനയേയും റെസിൽ കണ്ടു. ആ പെണ്ണു കുരിശിന്റെ അരികെ നില്ക്കുന്നു; രക്തം അവളുടെമേൽ വീണിട്ടുണ്ടു്.

അന്ധകാരം വീശുന്നു. ദിവ്യരക്ഷകന്റെ ആത്മാവിലും ഇരുട്ടു പ്രവേശിച്ചു. അവിടുന്നു പറഞ്ഞു; ഏലോയി, ഏലോയി, ല്മാശബ്ക്ത്താനി (എന്റെ ദൈവമേ, അങ്ങു് എന്തുകൊണ്ടു് എന്നെ ഉപേക്ഷിച്ചു?) ഈശോയുടെ

ജീവിതത്തിലെ ഏറ്റവും ഭയങ്കരമായ നിമിഷം വന്നുചേർന്നു. മങ്ങിയ ഒരു വെളിച്ചംമാത്രം ഭൂമിയിലുണ്ട്. പക്ഷികളുടെ ഭയം കലർന്ന നിലവിളി കേൾക്കുന്നു.

തെരേസിന്റെ വാക്കുകൾ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: ''പിതാവിനു തന്നോടു യാതൊരു ബന്ധവുമില്ലാത്തതുപോലെ ദിവ്യരക്ഷകനു തോന്നി; ദിവ്യരക്ഷകനോട് എന്നോടു യാതൊരു ബന്ധവുമില്ലാത്തതുപോലെ എനിക്കും തോന്നി.'' തൽസമയം ദിവ്യരക്ഷകൻ അരുൾ ചെയ്തു: ''എഷേ'' (എനിക്കു ദാഹിക്കുന്നു) *

അവർ സ്പോഞ്ചു ചുറുക്കയിൽ മുക്കി അവിടുത്തേയ്ക്കു കൊടുത്തു. അനന്തരം അവിടുന്നു പറഞ്ഞു: ''ശാലേം കുലേച്ചി'' (എല്ലാം പൂർത്തിയായിരിക്കുന്നു.) സ്വല്പം കഴിഞ്ഞു് അവിടുന്നു് അരുൾച്ചെയ്തു: ''അബ്ബാ, ബെയാദാക് അഫ് കേദ് റൂഹ്'' (പിതാവേ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു.) പാറകൾ പിളരുന്നതു റെസിൽ കണ്ടു. ദിവ്യരക്ഷകൻ ശിരസ്സു നമിച്ചു മരിച്ചു. അതേസമയം റെസിൽ തലയിണയിൽ മരിച്ചപോലെ വീണു. ശവശരീരത്തിലെന്നപോലെ വായ് സ്വല്പം തുറന്നിരുന്നു; താഴത്തെ മോണ താണുപോയി. മുഖം ചാരനി

---

* ഈ വാക്കുകൾ ആദ്യം കേട്ടപ്പോൾ പ്രൊഫസർ വുട്ട്സ് പറഞ്ഞു: ''എഷേ'' എന്നല്ല ''സ്ഹേനാ'' എന്നാണ്. തെരേസ് അതു സമ്മതിച്ചില്ല. പ്രൊഫസർ വുട്ട്സ് പല ഡിക്ഷണറികളും നോക്കി. അവസാനം അദ്ദേഹത്തിനു മനസ്സിലായി അതു് നവ്യ ഹീബ്രൂ പദമാണെന്നു്. അതു് ഹീബ്രുവിനും അരമെയിക്കിനും മദ്ധ്യേ നിലകൊള്ളുന്നു. ഈദൃശ ഉദാഹരണങ്ങൾകൊണ്ടു് മനസ്സിലാക്കാം തെരേസിന്റെ ദർശനങ്ങൾ വ്യാജമല്ലെന്നും ഹിപ്പ്നോട്ടിസമല്ലെന്നും.

ാമായി. മൂക്ക കൂർത്തമാതിരി തോന്നും. റെസിൽ മരിച്ചു കിടക്കുന്നതുപോലെ തോന്നും.

പീഡാനുഭവദർശനങ്ങൾ സാധാരണമായി ഇങ്ങനെയാണു് അവസാനിക്കുക പതിവു്. ദുഃഖവെള്ളിയാഴ്ചയും അതിന്റെ തലേ വെള്ളിയാഴ്ചയും ചില ദർശനങ്ങൾകൂടി ഉണ്ടാകാറുണ്ടു്.

1. കള്ളന്മാരുടെ കാലൊടിക്കപ്പെടുന്നു. ദിവ്യരക്ഷകനോടും അങ്ങനെ ചെയ്യുമെന്നു കരുതി ഭയത്തോടെ തെരേസ് മുഖം മാറുന്നു. ഒരു പടയാളി അടുത്തുചെന്നു ദിവ്യരക്ഷകന്റെ പള്ളയിൽ കുന്തംകൊണ്ടു കുത്തുന്നു.

2. ദൈവമാതാവു കുരിശിന്റെ അരികെ നില്ക്കുന്നു. അവർ ആണികൾ പറിച്ചും കെട്ടുകളഴിച്ചും ശരീരം കീഴോട്ടു ഇറക്കുവാൻ പരിശ്രമിക്കുന്നു. തെരേസിനു് ആളുകളെ മനസ്സിലായി. ഒരു രാത്രി കർത്താവിന്റെകൂടെയുണ്ടായിരുന്ന ജോസഫ് അരിമത്തായും നിക്കോദേമൂസുതന്നെ. ഗോവണി നമുക്കു പരിചയമുള്ളതരമല്ല. ഒന്നിടവിട്ടു് ഇരുവശത്തും പടികളുള്ളതായിരുന്നു ഗോവണി. പടികൾ തമ്മിലുള്ള അകലം വളരെ കൂടുതലായിരുന്നു.

3. ദൈവജനനി ഒരു കാർപൊറിൽ കല്ലിന്മേൽ ചാരി ഇരുന്നു. ഈശോയുടെ ശരീരം അവർ അവിടുത്തെ മടിയിൽ കിടത്തി. റെസിൽ ശാന്തമായി വികാരഭരിതയായി എല്ലാം വീക്ഷിച്ചുകൊണ്ടിരിക്കുന്നു.

4. റെസിൽ നാസദ്വാരങ്ങൾ ആവുന്നിടത്തോളം വികസിപ്പിച്ചുകൊണ്ടു ശ്വാസംവലിക്കുന്നു. സുഗന്ധദ്രവ്യങ്ങളുടെ സൗരഭ്യം റെസിലിനു് അനുഭവപ്പെടുന്നു. മറിയം മഗ്ദലേനയാണു സുഗന്ധദ്രവ്യം പൂശുന്നതു്. അവളുടെ വസ്ത്ര



പഞ്ചക്ഷതങ്ങളിൽനിന്നുള്ള രക്തംപുരണ്ട വസ്ത്രം (1959)



1941 ഒക്ടോബർ 31-ാംതീയതി കണ്ണുകളിൽനിന്നു
രക്തപ്രവാഹമുണ്ടായപ്പോൾ

ത്തിൽ രക്തം അവിടവിടെ തെറിച്ചുവീണിട്ടുണ്ട്. ഈശോയുടെ കൈ വച്ചിരിക്കുന്നതുപോലെ തെരേസ് ഒരു കൈ മറേറ കൈയുടെമീതെ വയ്ക്കുന്നു. തുണി ചുററുന്നവിധത്തിൽ അവൾ കൈകൾ ഇളക്കുന്നു. അനന്തരം ഈശോയുടെ ശരീരം കുഴിയിൽ വയ്ക്കുന്നു. ക്രൂശനസ്ഥലത്തുനിന്ന് അധികം ദൂരത്തല്ല കുഴി. പുരോഹിതരും ഫരിസേയരും വന്നു കുഴിക്കു മുദ്രവച്ചു. അനന്തരം അവൾ അഗാധമായി ഉറങ്ങുന്നു.

ഇതാണു വെള്ളിയാഴ്ച ദർശനങ്ങളുടെ ഗതി. ഇവിടെ വിവരിച്ചിരിക്കുന്നതുപോലെ രംഗങ്ങൾ എല്ലായ്പ്പോഴും വിഭജിക്കപ്പെട്ടിരുന്നുവെന്നു പറയാൻ വഹിയാ. ഉള്ളടക്കം സദാ ഒന്നുതന്നെ. ഒരു വെള്ളിയാഴ്ച കണ്ടതിൽനിന്നു വ്യത്യസ്തമായി വേറൊരു വെള്ളിയാഴ്ച കണ്ടിരുന്നില്ല. ദർശനത്തിൻെറ വ്യാപ്തി കൂടിയും കുറഞ്ഞുമിരുന്നു.

1947–ൽ തെരേസ് സ്വാഭാവികാവസ്ഥയിലായിരിക്കുമ്പോൾ പീഡാനുഭവദർശനങ്ങളെപ്പററി ഞാൻ അവളോടു സംസാരിച്ചു. അന്നത്തെ അവളുടെ മറുപടി ഞാൻ ഇവിടെ ചേർക്കുന്നു: "ദിവ്യരക്ഷകൻ കുരിശിൽ കിടന്നപ്പോൾ കുരിശിൻെറ കുറിയ തണ്ടും കരങ്ങളും തമ്മിൽ തെല്ല് ഇടയുണ്ടായിരുന്നു. ഇന്നു കുരിശുരൂപങ്ങളിൽ കാണുന്നപോലെ അല്ലായിരുന്നു യാഥാർത്ഥ്യം. ഒരു കുറിയ തണ്ടു മറേറതിനേക്കാൾ കീഴിലായിരുന്നു."

അവൾ ഇങ്ങനെയും പ്രസ്താവിച്ചു: "ഇതു യഥാർത്ഥത്തിൽ ദൈവപുത്രനാണ്'" എന്നു വിളിച്ചുപറഞ്ഞതു ക്യാപ്ററൻ ലൊഞ്ചീനസ്സല്ല. ദിവ്യരക്ഷകൻ മരിച്ചപ്പോൾ ക്യാപ്ററൻ കുതിരപ്പുറത്തുനിന്നു താഴേയ്ക്കു ചാടിയിറങ്ങി. തലവൻെറ ആജ്ഞ കീഴുദ്യോഗസ്ഥനോടു നിറവേററാൻ

അദ്ദേഹം ആവശ്യപ്പെട്ടു. ആ കീഴുദ്യോഗസ്ഥനാണു ലൊഞ്ചീനൂസ്. അദ്ദേഹമാണു ഈശോയുടെ വിലാവ് കുത്തിത്തുറന്നതു്. പെന്തക്കുസ്തയിലെ ക്രുട്ടമാമ്മോദീസായ്ക്കു രണ്ടുദ്യോഗസ്ഥന്മാരും പീലാത്തോസിന്റെ ഭാര്യയുമുണ്ടായിരുന്നു. സ്വർഗ്ഗാരോഹണത്തിനുശേഷം അവൾ സ്വർഗ്ഗാവകാശികളുടെ കൂട്ടത്തിൽ കഴിഞ്ഞു.''

രസകരമായ ഒരു വിവരണവുംകൂടി രേഖകളിൽ കാണുന്നുണ്ടു്. പടയാളികൾ ഈശോയുടെ വസ്ത്രങ്ങൾ നറുക്കിട്ടെടുത്തല്ലൊ. മരക്കഷണങ്ങളായിരുന്നു നറുക്ക്. രാത്രി ദിവ്യരക്ഷകന്റെകൂടെ കഴിച്ചവൻ (നിക്കൊദെമൂസ്) പടയാളികളെ സമീപിച്ചു് ആ വസ്ത്രങ്ങൾ വിലയ്ക്കുവാങ്ങി. രക്തപങ്കിലമായ വസ്ത്രങ്ങൾക്കു വല്ലതും കിട്ടിയല്ലൊ എന്നു പടയാളികൾ കരുതി. നിക്കൊദേമൂസു കൂടുതൽ സന്തുഷ്ടനായിരുന്നു; എന്നാൽ അദ്ദേഹം ആ സന്തോഷം ബഹിർ പ്രകാശിപ്പിച്ചില്ല.

ശനിയാഴ്ച തെരേസ് സുഖംപ്രാപിക്കുന്നു. ദുഃഖശനിയാഴ്ച മുഴുവനും അവൾ കിടന്നുറങ്ങും. അന്നു് അവൾ സംസാരിക്കുകയില്ല; വളരെ ക്ലേശിച്ചു മാത്രമാണു മുഖം കഴുകുവാൻ അവളെ അന്നു് എഴുന്നേല്പിച്ചിരുത്തുന്നതു്.

ഈശോയുടെ മരണമാണല്ലൊ നമ്മുടെ വിശ്വാസത്തിന്റെ കാതൽ; അവിടുത്തെ ഉയിർപ്പാണല്ലോ നമ്മുടെ വിശ്വാസത്തിലെ സർവ്വപ്രധാനമായ രഹസ്യം. ആകയാൽ ഫാദർ നാബെറിന്റെ കുറിപ്പുകളിൽനിന്നു് ഉയിർപ്പിനെപ്പററിയുള്ള ഭാഗം ഇവിടെ ചേർക്കാം.

1928 ഏപ്രിൽ 8-ാംനു ഉയിർപ്പു്. കാലത്തു് അഞ്ചുമണിക്ക് തെരേസ് പെട്ടെന്നു് ഉണരുന്നു. ദുഃഖവെള്ളിയാഴ്ച തുടങ്ങിയ നിദ്രയായിരുന്നു. ഉയിർപ്പും അതോടു ബന്ധ

പ്പെട്ട സംഭവങ്ങളും അഞ്ചു ദർശനമായിട്ടാണു കാണാറുള്ളത്. എല്ലാ പിഢകളും നീങ്ങി. തെരേസിന്റെ ഹൃദയം സന്തോഷംകൊണ്ടു വിങ്ങിപ്പൊട്ടുന്ന മട്ടായി. ശിശു സഹജാവസ്ഥയിൽ അവളെന്നോടു പറഞ്ഞു: ''അങ്ങയുടെ പ്രസംഗത്തിൽ ഇതുമാത്രം പറയുക: ദിവ്യരക്ഷകൻ നല്ലവനാണ്, ദിവ്യരക്ഷകൻ നല്ലവനാണ്. ഇങ്ങനെ ആവർത്തിക്കുന്നതു മൗഢ്യമാണെന്ന് എല്ലാവരും കരുതിയാലും തെററില്ല.''

തെരേസിന്റെ ദർശനപ്രകാരം പുനരുത്ഥാനം കഴിഞ്ഞ് ഈശോ ആദ്യം പ്രത്യക്ഷപ്പെട്ടതു തന്റെ അമ്മയ്ക്കാണ്. ഉയിർപ്പുദിവസം രാവിലെ ഇതരഭക്തസ്ത്രീകളോടുകൂടെ ദൈവജനനിയും കുഴിമാടത്തിലേക്കു പുറപ്പെട്ടു; എന്നാൽ കുരിശുമരണസ്ഥലത്തെത്തിയപ്പോൾ മറിയം അവിടെനിന്നു. മററു സ്ത്രീകൾ കുഴിമാടത്തിങ്കലേയ്ക്ക് അടുത്തുചെന്നു. അവിടെവച്ചു ദിവ്യരക്ഷകൻ ഒരു നിമിഷനേരത്തേക്ക് മറിയത്തിനു പ്രത്യക്ഷപ്പെട്ടു. ഒന്നും സംസാരിച്ചില്ല. സ്നേഹപൂർവ്വം അമ്മയെ കടാക്ഷിച്ചു. പുനരുത്ഥാനത്തിന്റെ അഭൗമികവും അവർണ്ണനീയവുമായ മഹത്വം അവളുടെമേൽ വീശി.

പുനരുത്ഥാന ആഴ്ചയിലേയും ക്രിസ്തുസ്സിലേയും ദെനഹായിലേയും മററ് ആരാധനാവഷത്തിലെ പ്രധാന തിരുനാളുകളിലേയും സുന്ദരമായ ദർശനങ്ങളെല്ലാം വിവരിക്കുക ഈ ചെറുഗ്രന്ഥത്തിൽ അസാദ്ധ്യമാകയാൽ സ്വർഗ്ഗാരോപണത്തിന്റെ ദർശനം മാത്രം ഇവിടെ വിവരിക്കാം.

## സ്വർഗ്ഗാരോപണദിനത്തെ ദർശനങ്ങൾ

1947 ഓഗസ്റ്റ് 15-ാംതീയതിയിലെ ദർശനവേളയിൽ നടത്തിയ നിരീക്ഷണങ്ങളേയും ദർശനത്തിനുശേഷം അവൾ നല്കിയ വിവരങ്ങളേയും അടിസ്ഥാനപ്പെടുത്തിയാണ് ഈ കുറിപ്പു് എഴുതുന്നതു്. 1950 സെപ്റ്റംബറിൽ ഈ കുറിപ്പുകൾ തെരേസിനേയും ഫാദർ നാബെറിനേയും ഞാൻ വായിച്ചുകേൾപ്പിച്ചു. അവർ ചില ഭാഗങ്ങൾ ചേർക്കുകയും ചില ഭാഗങ്ങൾ തിരുത്തുകയും ചെയ്യുകയുണ്ടായിട്ടുണ്ടു്. 1928 ഓഗസ്റ്റ് 15-ാംതീയതിയിലെ ദർശനത്തെപ്പററി ഡോക്ടർ ഗെർലിക്കു നല്കിയ വിവരങ്ങളും ഞാൻ ഉപയോഗിച്ചിട്ടുണ്ടു്. എന്നാൽ സ്വർഗ്ഗാരോപണ വിശ്വാസസത്യ പ്രഖ്യാപനത്തിനുമുമ്പുണ്ടായ ദർശനങ്ങളാണിവയെന്നു പ്രത്യേകം സ്മരിക്കേണ്ടിയിരിക്കുന്നു. 1950 നവമ്പർ 17-ാംനു ആണു സ്വർഗ്ഗാരോപണം വിശ്വാസസത്യമായി പ്രഖ്യാപിച്ചതു്.

## എഫേസൂസും ജെറൂസലവും

ഈശോയുടെ സ്വർഗ്ഗാരോഹണത്തിനുശേഷം ദൈവമാതാവു് യോഹന്നാനോടുകൂടെ ഏതാനുംവർഷം ജെറൂസലേമിൽ താമസിച്ചു. യോഹന്നാൻ ജെറൂസലേമിലും പരിസരങ്ങളിലും മിഷൻ പ്രവർത്തനങ്ങളിൽക്കഴിച്ചു. അനന്തരം രണ്ടുപേരും എഫേസൂസിലേക്കുപോയി. ആദിമസഭ നഗരത്തിൻെറ തെക്കുപടിഞ്ഞാറുവശത്തു് അവർക്കു സുന്ദരമായ ഒരു ഭവനം നല്കി. അവിടെ അവർ വളരെക്കാലം ജീവിച്ചു. [കന്യകാമറിയം ജെറൂസലം വിട്ടിട്ടില്ലെന്നാണു എപ്പിഫാനിയൂസ് പറയുന്നതു്. ഇവിടെ തെരേസിൻെറ ദർശനമനുസരിച്ചാണു വിവരിച്ചിരിക്കുന്നതു്.]

## മറിയത്തിൻെറ മരണം

പ്രഥമദർശനം: മറിയവും അപ്പസ്തോലന്മാരും ഒരു വലിയ ശാലയിൽ സമ്മേളിക്കുന്നു. അതു് അത്താഴമുറിയുടെ അടുത്തുള്ള മുറിയാണു്. ഒടുക്കത്തെ അത്താഴത്തിൻെറ നേരത്തു ഭക്തസ്ത്രീകൾ ആ മുറിയിലാണു നിന്നിരുന്നതു്. അവർ പ്രാർത്ഥനയും ധ്യാനവുംവഴി പെസഹായ്ക്കു് ഒരുങ്ങിക്കൊണ്ടിരുന്നു. അപ്പസ്തോലന്മാർ വൃദ്ധരായിത്തുടങ്ങിയിരുന്നെങ്കിലും തെരേസ് അവരെ മനസ്സിലാക്കിയിരുന്നു. യാക്കോബുശ്ലീഹഇല്ലായിരുന്നു. ഹേറോദേസിൻെറ ആജ്ഞപ്രകാരം 44-ാം ആണ്ടിൽ അദ്ദേഹം വധിക്കപ്പെട്ടു. വി. തോമസും അവിടെ ഉണ്ടായിരുന്നില്ല. ആവേശഭരിതനായ പൗലോസു് അവിടെയുണ്ടു്. മററു ദർശനങ്ങളിൽനിന്നു തെരേസ് വി. പൗലോസിനെ പരിചയപ്പെട്ടിട്ടുണ്ടായിരുന്നു. തെരേസിനു് പരിചയമില്ലാത്ത ഒരാൾ അപ്പസ്തോലന്മാർക്കു സമനായി അവരുടെ ഇടയിൽ വ്യാപരിക്കുന്നുണ്ടായിരുന്നു. അതു വി. ബർന്നബാസ് ആയിരിക്കുമെന്നു ഫാദർ നാബെർ പറയുന്നു. അപ്പസ്തോലന്മാരെല്ലാവരും കന്യകാമറിയത്തിൻെറ ചുററും അന്നത്തെ സമ്പ്രദായമനുസരിച്ചു ചാരിയിരിക്കയായിരുന്നു. ഇരിപ്പിടത്തിൻെറ ഒരു വശം പൊങ്ങിയിരുന്നുവെന്നല്ലാതെ ചാരില്ലായിരുന്നു. തെരേസിനു് പരിചയമില്ലാത്ത കുറെ ശിഷ്യന്മാരുമുണ്ടായിരുന്നു; എന്നാൽ അവർ കുറെ അകലെയാണു് ഇരുന്നിരുന്നതു്. സ്ത്രീകളെ അവൾക്കു പരിചയമില്ലായിരുന്നു; ആരും അപ്പസ്തോലന്മാരുടെ ഇടയിൽ കയറി ഇരിക്കുന്നുണ്ടായിരുന്നില്ല.

അവർ ഈശോയെപ്പററിയാണു സംസാരിച്ചിരുന്നതു്. കന്യകാമറിയം ദിവ്യസുതനോടുള്ള സ്നേഹംകൊണ്ടു് അവിടുത്തെ അടുക്കൽ ഓടിയെത്താൻ വെമ്പൽപൂണ്ടു. പെട്ടെന്നു

ബലഹീനയായി അവിടുന്നു വീഴാൻ ഭാവിച്ചു. യോഹന്നാൻ അവിടുത്തെ താങ്ങി. കന്യകാംബിക തന്റെ "രണ്ടാമത്തെ പുത്രനായ" യോഹന്നാന്റെ കരങ്ങളിൽ കിടന്നു മരിച്ചു. അതേസമയം അവിടുത്തെ ആത്മാവു ശരീരത്തിൽ നിന്നു് ഉയർന്നു അശരീരിയായ പ്രകാശമായി നിലകൊള്ളുന്നതു് അവൾ ദർശിച്ചു. ദിവ്യരക്ഷകൻ മന്ദസ്മിതത്തോടെ അമ്മയുടെ ആത്മാവിനെ സ്വീകരിച്ചു; പ്രകാശമാനമായ രൂപം നിശ്ശേഷം അപ്രത്യക്ഷമായി. അപ്പസ്തോലന്മാർ സന്താപപൂർവ്വം മൃതദേഹത്തിന്റെ ചുററും നില്ക്കുന്നു. യോഹന്നാൻ ദൈവമാതാവിന്റെ കണ്ണുകളടച്ചു നിറുകയിലും വലത്തെ കവിളിലും അധരങ്ങളിലും ചുംബിച്ചു. അനന്തരം എല്ലാ അപ്പസ്തോലന്മാരും സ്ത്രീകളും അപ്രകാരം തന്നെ ചെയ്തു. അവരുടെ ദുഃഖത്തിൽ തെരേസും പങ്കുകൊണ്ടു; ദർശനവേളയിൽ അവളുടെ കവിൾത്തടത്തിൽക്കൂടെ കണ്ണുനീരൊഴുകി. ദർശനാനന്തരസമാധിയിൽ തെരേസ് ചരിത്രം വിവരിക്കുന്നു. അതിനിടയ്ക്കു രണ്ടാമത്തെ ദർശനം ആരംഭിക്കുന്നു:

## ശവസംസ്കാരം

രണ്ടാമത്തെ ദർശനം: സ്ത്രീകൾ ശരീരത്തിൽ സുഗന്ധവസ്തുക്കൾ പൂശുകയും ചേലചുററുകയും അങ്ങനെ ദൈവമാതാവിന്റെ ശവസംസ്കാരത്തിനു ഒരുങ്ങുകയുംചെയ്യുന്നു. പത്രോസും ചെറിയ യാക്കോബുംകൂടെപോയി ദൈവമാതാവിനുള്ള ശവകുടീരം തയ്യാറാക്കുന്നു. കെദ്രോൻ താഴ്വരയിൽ പാറയിൽ വെട്ടിയുണ്ടാക്കിയതായിരുന്നു ശവകുടീരം. ക്രിസ്തുവിന്റെ ശവകുടീരംപോലെ പ്രവേശനദ്വാരം ലംബമായിരുന്നില്ല; ലാസറിന്റേതുപോലെ നിരപ്പുമായിരുന്നില്ല, ചരിഞ്ഞാണു കിടന്നിരുന്നതു്, രണ്ടുമൂന്നു പടികയറിക്കഴിയുമ്പോൾ ശവസംസ്കാരമുറി നിരപ്പിലുള്ള ഒരു ടണൽ

പോലെ കാണപ്പെടുന്നു. ഇങ്ങനെയുള്ള പടികൾ ലാസറിൻേറയും ക്രിസ്തുവിൻേറയും ശവകുടീരത്തിലുണ്ടായിരുന്നില്ല. ദിവ്യരക്ഷകൻെറ ശവകുടീരത്തിലെന്നപോലെ പിൻമുറിയുമുണ്ടായിരുന്നില്ല: പ്രവേശനദ്വാരത്തിൽ ചരിഞ്ഞ ഒരു വാതിലുണ്ടായിരുന്നു. ഒരു ശനിയാഴ്ചയാണു ശവശരീരം കുഴിമാടത്തിൽ വച്ചതും കുഴിമാടത്തിനു മുദ്രവച്ചതും. തെരേസിൻെറ പ്രഥമവണ്ണനയിൽ ആഴ്ച ഏതാണെന്നു വ്യക്തമാക്കിയിരുന്നില്ല. സമുന്നത പ്രശാന്തതയിൽ അവൾ പിന്നീടു പ്രസ്താവിച്ചതാണ്. ശനിയാഴ്ചതന്നെ അതിരാവിലെയാണു ദൈവമാതാവു മരിച്ചതു്. സൂര്യൻെറ നിലയും നിഴലും നോക്കിയാണു തെരേസ് സമയം നിശ്ചയിച്ചിരുന്നതു്. മററു സമയത്തും ഈ ശാല തെരേസ് കണ്ടിട്ടുണ്ടു്.

സ്വർഗ്ഗാരോപണദർശനങ്ങളിൽ ഏറ്റവും ഹൃദയസ്പർശകവും സുന്ദരവും തൃതീയദർശനമാണ്. തെരേസ് ദൈവമാതാവിൻെറ ശവകുടീരത്തിലേക്കു നീങ്ങുന്നു. ഞായറാഴ്ച പ്രഭാതം. അടുത്തെങ്ങും ആരുമില്ല. പെട്ടെന്നു സ്വർഗ്ഗത്തിൽനിന്നു് ഒരു പ്രകാശം വീശുന്നു. രണ്ടു മാലാഖമാർ മറിയത്തിൻെറ പ്രകാശാത്മകമായ ആത്മാവോടുകൂടെ പറന്നിറങ്ങിവരുന്നു. അവരിലൊന്നു മംഗലവാർത്ത സംവഹിച്ച ഗബ്രിയേൽ ദൈവദൂതനാണെന്നു തെരേസിനു മനസ്സിലായി. രണ്ടാമത്തേതു കന്യകാമറിയത്തിൻെറ കാവൽമാലാഖായായിരുന്നെന്നു സമുന്നത പ്രശാന്തവേളയിൽ അവൾ പറഞ്ഞു. പ്രകാശമാത്രമായ മൂന്നു രൂപങ്ങൾ ശവകുടീരത്തിലേക്കു് ഇറങ്ങിവന്നു. അടഞ്ഞുകിടന്നിരുന്ന വാതിൽ ഒരു പ്രതിബന്ധമായിരുന്നില്ല. അവർ ഉടനടി പുറത്തുവന്നു; എന്നാൽ മറിയത്തിൻെറ രൂപം പ്രകാശംമാത്രമായിരുന്നില്ല. രൂപാന്തരപ്പെട്ട സജീവമായ ശരീരത്തോടെയാണു മറിയം പ്രത്യക്ഷയായതു്. അവണ്ണനീയമായ ഒരു പ്രകാശവസ്ത്ര

മാണ് അവിടുന്ന് അണിഞ്ഞിരുന്നതു്. സൂര്യപ്രകാശത്തിൽ നവമായ ഹിമംപോലെ ആ വസ്ത്രം പ്രകാശിച്ചു. അവിട്ടത്തെ ശിരസ്സും പാദങ്ങളും സ്വതന്ത്രമായിരുന്നു; പാദങ്ങൾമാത്രം ദൃശ്യമായിരുന്നു. ദൈവമാതാവിൻെറ സന്തോഷത്തിലും മഹത്വത്തിലും തെരേസും പങ്കെടുത്തു. അവളുടെ മുഖം അത്യുജ്ജ്വലമായി പ്രകാശിച്ചു; തന്നിമിത്തം തെരേസിനെ കാണുന്നവർക്കും സ്വർഗ്ഗാരോപണസന്തോഷത്തിൻെറ ഒരോഹരി ലഭിക്കും.

മാലാഖമാർ ഒരു കരംകൊണ്ടു ദൈവമാതാവിൻെറ കരത്തിൽ താങ്ങുന്നു. മറേറ കരം പുറത്തു പിടിച്ചിരിക്കുന്നതായിക്കാണാം. അങ്ങനെ അവർ വായുവിൽ ഉയന്നു പോകുന്നു. കൈകൊണ്ടു പിടിച്ചിരിക്കുന്നതു വെറും ഒരു ബഹുമാനമായിട്ടാണ്, ഒരാവശ്യമായിട്ടല്ല. കന്യകാമറിയത്തിൻെറ മഹത്വപൂർണ്ണമായ ശരീരത്തിനു ഘനമില്ല; അടഞ്ഞുകിടന്നിരുന്ന വാതിലിൽക്കൂടെ കടന്നുപോന്ന ശരീരമായിരുന്നല്ലൊ അതു്. തെരേസിൻെറ കണ്ണുകൾ ദൈവമാതാവിൽ പതിഞ്ഞിരിക്കുകയാണ്: പെട്ടെന്നു് അവളുടെ സന്തോഷം സമ്പൂർണ്ണമാകുന്നു. നിസ്തുലമായ മഹത്വത്തോടും സ്വർഗ്ഗവാസികളായ മാലാഖമാരുടെയും പുണ്യവാന്മാരുടെയും അകമ്പടിയോടുംകൂടെ ഈശോ പ്രത്യക്ഷപ്പെടുന്നു. അശരീരിയെങ്കിലും വി. യൗസേപ്പുദിവ്യരക്ഷകൻെറ അരികെ നില്ക്കുന്നതു തെരേസിനു മനസ്സിലാക്കാൻ കഴിഞ്ഞു. ദിവ്യരക്ഷകൻ തൻെറ മാതാവിനെ സമീപിച്ചു് മറിയത്തിൻെറ അകമ്പടിയായ വാനവഗണത്തോടു യോജിച്ചുകൊണ്ടു് ആഘോഷപൂർവ്വം തൻെറ മാതാവിനെ സ്വർഗ്ഗത്തിലേയ്ക്കു് ആനയിക്കുന്നു. ഭൂമിയും സ്വർഗ്ഗവുംകൂടി ആദ്യം സംയോജിക്കുന്നു. മാലാഖമാരുടെ ഗണം ആഹ്ലാദംകൊള്ളുന്നു.

മററു ദർശനങ്ങളിൽ പ്രത്യക്ഷപ്പെടാത്ത ഉത്സാഹത്തോടുകൂടെ സാനന്ദകമായ ഈ സംഭവത്തിൽ ഭാഗഭാക്കാകാൻ തെരേസിനു് കഴിഞ്ഞു. "എന്നെയും കൊണ്ടുപോകുക," അവൾ നിലവിളിച്ചു. പെരുവിരലിൽനിന്നുകൊണ്ടു് അവൾ പ്രകാശമാത്രമായ രൂപങ്ങളിലേക്കു കൈകൾ ഉയർത്തിപ്പിടിച്ചു. നിലത്താണോ അവൾ നില്ക്കുന്നതെന്നു മനസ്സിലാക്കണമെങ്കിൽ വളരെ സൂക്ഷിച്ചുനോക്കേണ്ടിയിരിക്കുന്നു. തിർഷെൻ റൂത്തിൽ സ്റ്റെയിലർ മഠത്തിൽ 1938 ലുണ്ടായ സ്വർഗ്ഗാരോപണദർശനവേളയിൽ അവൾ തറയിൽനിന്നു് ഉയർന്നുനിന്നുവെന്നു വൈദികരുൾപ്പെടെയുള്ള സാക്ഷികൾ പ്രസ്താവിക്കുന്നു. ഹിൽഡെഷീമിൽനിന്നുള്ള ശ്രീ ഡോസ്റ്റു് ഇതിനു ദൃക്സാക്ഷിയായിരുന്നു. 1950 സെപ്ററമ്പർ 24-ാംതീയതി കൊണ്ണേർസ്രോയ്ത്തിൽവച്ചു് ഇക്കാര്യം അദ്ദേഹം എന്നെ അറിയിച്ചു. തെരേസ് തറയിൽനിന്നു് ഒരടി ഉയരം പൊന്തി ഏതാനുംനേരം വായുവിൽ പതച്ചുനിന്നു. 1947-ൽ അങ്ങനെയൊന്നും ഉണ്ടായതായി ഞാൻ കണ്ടില്ല.

ഈ ദർശനം സംബന്ധിച്ചു വേറൊരനുഭവം വിവരിക്കാനുണ്ടു്. തെരേസ് മാനസാന്തരപ്പെടുത്തിയ ഹാംബർഗ്ഗ് സ്കൂൾ അദ്ധ്യാപകനും എവാഞ്ചെലിക്കൽ സഭാംഗവുമായ പോൾ ലുട്ടെന്റെ പ്രഥമ ദിവ്യബലിക്കു് അവൾ പോയിരുന്നു. ആഘോഷം കഴിഞ്ഞു മടങ്ങുംവഴി 1940 ജൂലായ് 7-ാംനു അവൾക്കു് ഒരു തളർച്ച് വന്നുകൂടി. തലച്ചോറിന്റെ ഇടതുവശത്തു് എന്തോ തകരാറു സംഭവിച്ചു. വലതുവശം മുടന്തായി. വലത്തേ കാലും കൈയും ഇളകാതായി. വലതുകണ്ണും ഇടതുകണ്ണും യോജിച്ചു പ്രവർത്തിക്കാതെ അവളുടെ നോട്ടം നേരേ മുന്നോട്ടേക്കു മാത്രമായി. ഇവയെല്ലാം മ്യൂണിക്കിലെ ഡോക്ടർ ജോസഫ് മിറെറൻഫോർഫെർ സാക്ഷി

ച്ചിട്ടുള്ളതാണ്. തെരേസ് കോങ്കണ്ണിയായിത്തീന്നു; അധരങ്ങളുടെ വലതുവശം തളന്നു; അതിനാൽ സംസാരം ദുർഘമായി. ഒമ്പതു ദിവസം മൂർച്ഛിച്ചു കിടപ്പിലായിരുന്നു. ബോധവുമുണ്ടായിരുന്നില്ല. 1940-ലെ സ്വർഗ്ഗാരോപണ ദിവസം നടന്ന കാര്യങ്ങൾ തെരേസ് ഇപ്രകാരം വിവരിച്ചിരിക്കുന്നു.

"മാലാഖാമാർ ദൈവമാതാവിനെ കുഴിമാടത്തിൽ നിന്നെടുത്തുകൊണ്ടുപോകുമ്പോൾ. അവിടുന്നു് എന്നെ നോക്കി പുഞ്ചിരിതൂകുകയും തൻെറ വലതുകൈ നീട്ടി ശിരസ്സിനു മീതെ പിടിക്കുകയുംചെയ്തു. എൻെറ ദർശനങ്ങളിൽ സാധാരണമായി ബാഹ്യമായി യാതൊന്നും എന്നിൽ പ്രവത്തിക്കാറില്ല: ഇത്തവണ ഈ സമയത്തു് ബലിഷ്ഠമായ ഒരു ഷോക്കു് എൻെറ വലതുവശത്തു് എനിക്കു് അനുഭവപ്പെട്ടു. ദിവ്യജനനിയുടെ കരം ആശ്ലേഷിക്കുവാൻ ഞാൻ കരമുയത്തി." ഫാദർ നാബെർ വിവരണം ഇങ്ങനെ തുടരുന്നു: "ഈ രംഗം ഞങ്ങളുടെ ഹൃദയത്തെ സ്പർശിച്ചു. തെരേസ് ഒന്നിളകി; മുടന്തായിരുന്ന വലതുകരം സാഹ്ലാദം അവൾ സ്വശിരസ്സിനുമീതെ കൊണ്ടുവന്നു. അവളുടെ കണ്ണു ശരിയായി; കൊഞ്ഞപ്പുകൂടാതെ സംസാരിക്കാനും കഴിഞ്ഞു. അവളുടെ കണ്ണു ചലിച്ചുകൊണ്ടിരുന്നു; അവൾക്കു് എഴുന്നേററു നടക്കുകയും ചെയ്യാമായിരുന്നു. ഞങ്ങളെല്ലാവരും ആനന്ദഭരിതരായി." ദർശനശേഷം പരസഹായം കൂടാതെ ദൈവാലയത്തിലേക്കുപോകാൻ അവൾക്കു കഴിഞ്ഞു.

പതിനൊന്നു ദിവസം അവളെ ചികിത്സിച്ചിരുന്ന ഡോക്ടർ ഈ സംഭവത്തിനു സാക്ഷ്യം വഹിക്കുന്നുണ്ടു്. സമപ്പിതമനസ്സോടെയാണു ഡോക്ടർ ചികിത്സിച്ചിരുന്നതു്; എന്നാൽ മുടന്തു നീങ്ങുമെന്നു് അദ്ദേഹത്തിനു പ്രത്യാശയുണ്ടായിരുന്നില്ല. പെട്ടെന്നുണ്ടായ രോഗശമനനേരത്തു

ഡോക്ടർ സന്നിഹിതനായിരുന്നു. റിജെൻസ്ബർഗിലെ കത്തീഡ്രൽ പ്രഭാഷകൻ ഫാദർ ലിയോ ഓത്ത് ഉൾപ്പെടെ പല സന്യാസികളും ഈ അത്ഭുതരോഗശമനത്തിനു സാക്ഷികളാണ്. ഫാദർ ലിയോ തന്നെയാണ് ഈ വിവരങ്ങൾ എന്നോടു പറഞ്ഞതു്.

രോഗശമനത്തെപ്പററിയുള്ള പ്രഖ്യാപനത്തിനുശേഷം തെരേസ് എഴുന്നേററിരുന്നു. അവൾ തോളുവരെ കൈയുയർത്തി. ഉടനെ നാലാമത്തെ ദർശനമാരംഭിച്ചു.

## അപ്പസ്തോലന്മാർ കുഴിമാടത്തിങ്കൽ

കന്യകാമറിയത്തിൻെറ മരണനേരത്തു സന്നിഹിതനാകാൻ സാധിക്കാതെപോയ തോമാശ്ലീഹാ തിങ്കളാഴ്ച ജെറൂസലേമിലെത്തി. വൈകിപ്പോയതിൽ അദ്ദേഹം സന്തപിച്ചു. അദ്ദേഹത്തിനു ദൈവമാതാവിനെ കുഴിമാടത്തിലാണെങ്കിലും ശരി ഒന്നുകൂടെ കാണണമെന്നുണ്ടായിരുന്നു. എല്ലാ അപ്പസ്തോലന്മാരുംകൂടി കുഴിമാടത്തിങ്കലേക്കു ചെന്നു. അവർ ചൊവ്വാഴ്ച പ്രഭാതത്തിൽ കുഴിമാടത്തിലെത്തി മുദ്രകൾ പരിശോധിക്കുന്നതു് അവൾ കണ്ടു. അവർ മുദ്രപൊളിച്ചു. കുഴിമാടം തുറന്നുനോക്കി. ശരീരം കുഴിമാടത്തിൽ കണ്ടില്ല. ശരീരം പൊതിഞ്ഞിരുന്ന തുണി ശരീരം പൊതിഞ്ഞിരുന്ന രൂപത്തിൽത്തന്നെ അവിടെ കിടപ്പുണ്ടായിരുന്നു. തെരേസ് ചൂണ്ടാണിവിരൽ നീട്ടി മന്ദസ്മിതത്തോടെ ഒന്നു തട്ടിനോക്കി. ദർശനാനന്തരസമാധിയിൽ അവൾ പറഞ്ഞു താൻ ഒരപ്പസ്തോലനെ അനുകരിക്കയാണു ചെയ്തതെന്നു്. പൊതിഞ്ഞിരുന്ന തുണിയുടെ അകത്തു ശരീരമില്ലെന്നു തന്നെത്തന്നെ ബോദ്ധ്യപ്പെടുത്താനും അപരാപ്പസ്തോലന്മാരെ ഗ്രഹിപ്പിക്കാനുംവേണ്ടി അദ്ദേഹം ആ വസ്ത്രത്തിൽ രണ്ടു സ്ഥലത്തു് അമർത്തിനോക്കി. സുഗന്ധദ്രവ്യങ്ങളുടെ പശ

കൊണ്ടു പാറിപ്പിടിച്ചിരുന്നതിനാലോ എന്തോ തുണി ചുളു ങ്ങിവീണിട്ടില്ലായിരുന്നു. കന്യകാമറിയത്തിൻെറ ശരീരം ആരും എടുത്തുമാററിയതല്ല. പദാർത്ഥങ്ങളുടെ നിയമത്തിന് ആ ശരീരം വിധേയമായിരുന്നില്ല. പാറക്കല്ലുകൊണ്ടുള്ള വാതിലിനാകട്ടെ പൊതിഞ്ഞിരുന്ന തുണിക്കഷണത്തിനാകട്ടെ ആ ശരീരത്തെ തടഞ്ഞുനിറുത്തുവാൻ കെല്പില്ലായിരുന്നു.

അഭൗമികമായ ഒരു സൗരഭ്യം കുഴിമാടത്തിൽ അപ്പസ്തോലന്മാർ അനുഭവപ്പെട്ടു. തെരേസിൻെറ നാസാദ്വാരങ്ങൾ വികസിക്കുന്നതും ആ സൗരഭ്യം ആസ്വദിക്കുവാൻ വലിച്ചു ശ്വസിക്കുന്നതും നമുക്കു കാണാം. അപ്പസ്തോലന്മാരുടെ ദൃഷ്ടി എവിടേക്കു തിരിഞ്ഞിരിക്കുന്നുവോ അവിടേക്കു അവളുടെ ദൃഷ്ടിയും തിരിഞ്ഞിരുന്നു.

സജീവമായ ഒരു ചർച്ചയ്ക്കുശേഷം അപ്പസ്തോലന്മാർ ശവകുടീരത്തിൽനിന്നു പിരിഞ്ഞുപോയി. മുദ്രവച്ച കുഴിമാടവും ചുരുണ്ടുതന്നെ കിടന്നിരുന്ന തുണിയും അഭൗമിക സൗരഭ്യവും സ്വർഗ്ഗാരോപണത്തിനു മതിയായ സാക്ഷ്യമായി അവർ കരുതി. അവർ നേരിൽ കണ്ടില്ലെന്നുള്ളതു വാസ്തവമാണ്.

സമുന്നത പ്രശാന്തതാവസ്ഥയിലും തെരേസ് ഈശോയുടെ ജീവിതസംഭവങ്ങളെപ്പററി വിവരങ്ങൾ നല്കിയിരുന്നു. ദർശനസമയത്ത് നല്കിയിരുന്ന വിവരങ്ങൾ അങ്ങനെ അവൾ പൂർത്തിയാക്കുകയും തിരുത്തേണ്ടിടത്തു തിരുത്തുകയും ചെയ്തിരുന്നു. ദർശനങ്ങളിൽ കാണാത്ത അജ്ഞാതവിവരങ്ങളും അവൾ നല്കിയിരുന്നു. അവയെല്ലാം ഫാദർ നാബെർ കുറിച്ചിട്ടിട്ടുണ്ട്. ഇങ്ങനെ വിവരങ്ങൾ നല്കുമ്പോൾ ആളുകളേയും സ്ഥലങ്ങളേയും അവയുടെ യഥാർത്ഥ നാമത്തിൽ ത്തന്നെ വിവരിച്ചിരുന്നു. ശിശുസഹജമായ സമാധിയിലു

ണ്ടായിരുന്ന വിവരണത്തിൽ കാണാറുള്ള പ്രത്യേകതക ളൊന്നുമില്ലായിരുന്നു. ഫാദർ നാബെറിൻെറ ഡയറിയിൽ നിന്നു് ഒരുദാഹരണം കീഴെ ചേക്കുന്നു.

''1931 ജാനുവരി 19. ഇന്നു സമുന്നതപ്രശാന്തതാവേ ളയിൽ തെരേസ് ഇങ്ങനെ പറഞ്ഞു:

''നമ്മുടെ ദിവ്യരക്ഷകൻ തനിച്ചും അപ്പസ്തോലന്മാ രുടെകൂടെയും സമ്പന്നനും സത്തമനുമായ ലാസറിനെ സന്ദ ശിച്ചിരുന്നു. ലാസർ അവക്ക് ഉദാരമായ സ്വാഗതമാണു് എല്ലാപ്പോഴും നല്കിയിരുന്നതു്. ദിവ്യരക്ഷകൻ ലാസറി ൻെറ വീട്ട സന്ദശിക്കുമ്പോൾ അവിടെ മഹാകുത്താണെന്നു ശത്രുക്കൾ പറഞ്ഞു പരത്തുകകൂടിച്ചെയ്തിരുന്നു. ലാസറിനു് എന്തെങ്കിലും നിന്ദനങ്ങളോ കഷ്ടതകളോ ഉണ്ടാകുമ്പോൾ ദിവ്യരക്ഷകൻ ലാസറിനെ സന്ദശിച്ചു് ആശ്വസിപ്പി ച്ചിരുന്നു.

''ഒരിക്കൽ നമ്മുടെ ദിവ്യരക്ഷകൻ അപ്പസ്തോലന്മാ രോട്ടകൂടെ ബെഥനി സന്ദശിച്ചവേളയിൽ ഈശോ ലാസറി ൻേറയും യോഹന്നാൻേറയും മദ്ധ്യേ ഇരുന്നാണു് ആഹാരം കഴിച്ചതു്. അവരുടെ സംഭാഷണം തങ്ങൾക്കു് എത്രയും പ്രിയപ്പെട്ട ഒരു വിഷയത്തിലേക്കു കടന്നുപോകുകയും രാത്രി കുറേ മുന്നോട്ടുനീണ്ടുകയുംചെയ്തു. ലാസർ വേറെ ചില സന്ദ ശകരെക്കൂടെ പ്രതീക്ഷിച്ചിരുന്നതിനാൽ ഈശോ ആ വൈ കിയവേളയിൽത്തന്നെ ജെറുസലേമിലേക്കു മടങ്ങി. ആദ്യം അപ്പസ്തോലന്മാർ പുറപ്പെട്ടു; പിന്നീടാണു് ഈശോ പുറ പ്പെട്ടതു്. യോഹന്നാണു് ഈശോയുടെ പാശ്വത്തു നടക്ക ണമെന്നു താല്പര്യമുണ്ടായിരുന്നു. അതു സാധിക്കാതെവന്ന തിനാൽ യോഹന്നാൻ പലപ്പോഴും പിറകോട്ടു നോക്കി ക്കൊണ്ടാണു നടന്നിരുന്നതു്. ഒട്ടുക്കത്തേ അത്താഴമുറിയുടെ

അടുത്തുള്ള സത്രത്തിലേക്ക് അപ്പസ്തോലന്മാർ പുറപ്പെട്ടു. രണ്ടും നിക്കൊദേമൂസിന്റേതായിരുന്നു; ദിവ്യരക്ഷകനും അപ്പസ്തോലന്മാരും പലപ്പോഴും അവിടെ താമസിക്കുക പതിവുണ്ടായിരുന്നു.

''നഗരവാതിൽക്കൽവച്ചു ലാസർ ദിവ്യരക്ഷകനോടു യാത്രപറഞ്ഞു ബെഥനിയിലേക്കു മടങ്ങി. ദിവ്യരക്ഷകൻ കോട്ടയുടെ അടുക്കൽക്കൂടെ നടന്നു കെദ്രോൺ അരുവി കടന്നു ഗെത്ത്സെമിൻ തോട്ടത്തിൽ പ്രാൎത്ഥിക്കാൻപോയി. യോഹന്നാനു ദിവ്യരക്ഷകന്റെ അരികേ കഴിച്ചുകൂട്ടാനുള്ള താല്പര്യം നിമിത്തം സത്രത്തിൽ കിടന്നുറങ്ങാൻ ഇഷ്ടപ്പെട്ടില്ല. അദ്ദേഹം ഗെത്ത്സെമിനിലേക്കുപോന്നു; അവിടെ ദിവ്യഗുരു പ്രാർത്ഥിക്കുന്നുണ്ടായിരിക്കുമെന്നു യോഹന്നാനു ഉറപ്പുണ്ടായിരുന്നു. പ്രതീക്ഷിച്ചതുപോലെ അദ്ദേഹം ദിവ്യരക്ഷകനെ കണ്ടെത്തി. ചന്ദ്രപ്രകാശമുണ്ടായിരുന്നതുകൊണ്ടു് ഈ യാത്രയൊന്നും ക്ലേശകരമായിരുന്നില്ല. വെള്ളത്ത രോമവസ്ത്രമാണു ദിവ്യരക്ഷകൻ ധരിച്ചിരുന്നതു്; അതിനു നാലു തൊങ്ങലുമുണ്ടായിരുന്നു. നീലിമകലന്ന ചാരനിറത്തിലുള്ള മേലങ്കിയും അവിടുന്നു ധരിച്ചിട്ടുണ്ടായിരുന്നു. പ്രാൎത്ഥനാസമയത്തു ദിവ്യരക്ഷകനെ ശല്യപ്പെടുത്തുന്നതു ശരിയല്ലെന്നു യോഹന്നാനറിയാമായിരുന്നു; അതിനു് അവിടുന്നു് അദ്ദേഹത്തെ ശാസിച്ചിട്ടുള്ളതാണു്. അതു വകവയ്ക്കാതെ യോഹന്നാൻ ഈശോയുടെ അടുക്കൽ ഓടിച്ചെന്നു് അവിടുത്തെ ആശ്ലേഷിക്കുകയും നെററിയിലും കവിളിലും അധരങ്ങളിലും ചുംബിക്കുകയുംചെയ്തു.

ഈദൃശമായ സ്നേഹപ്രകടനത്തിനുമുമ്പു് ഈശോ എന്തു പറയാനാണു്? അവിടുന്നു് ആ സൽക്കാരം സ്വീകരിച്ചു യോഹന്നാന്റെകൂടെ നഗരവാതിൽക്കലുള്ള സത്രത്തിലേക്കു നടന്നു. മാൎഗ്ഗമദ്ധ്യേ ദിവ്യകാര്യങ്ങളെപ്പററി അവിടുന്നു

സംസാരിച്ചുകൊണ്ടിരുന്നു. തീർത്ഥകരുടെ ബാഹുല്യം നിമി ത്തം ആ രാത്രി നഗരവാതിലുകൾ തുറന്നാണു കിടന്നിരു ന്നതു്; ഒരു കാവൽക്കാരനുണ്ടായിരുന്നു. സത്രത്തിൽ ദിവ്യ രക്ഷകനു് ഒരു മുറി മാററിവച്ചിരുന്നു; അവിടെ ദിവ്യഗുരു വിനു് അദ്ദേഹം ഒരു ശയ്യ ക്രമപ്പെടുത്തിക്കൊടുത്തു. ദിവ്യ രക്ഷകൻ നിഷ്പാദുകനായിട്ടാണു പോയിരുന്നതു്; അതിനാൽ പാദങ്ങൾ മുറിഞ്ഞിട്ടുണ്ടായിരുന്നു. യോഹന്നാൻ പാദങ്ങൾ കഴുകി മുറിവിലേ രക്തം ചുംബിക്കുവാൻ ശ്രമിച്ചു. ഉടനെ ദിവ്യരക്ഷകൻ യോഹന്നാനെ മാറിലേക്കു വലിച്ചടുപ്പിച്ചു. അപ്പോൾ ദിവ്യരക്ഷകൻെറ നേത്രങ്ങളിൽനിന്നു കണ്ണുനീരു തൻെറ പ്രിയശിഷ്യൻെറ ശിരസ്സിലേക്കു് ഒഴുകി. പാദ ങ്ങൾ കഴുകുകയും ശയ്യ ശരിയാക്കുകയും ചെയ്തശേഷം യോഹ ന്നാൻ സ്വന്തം മുറിയിലേക്കുപോയി

1931 ജാനുവരി 20. സ്വാഭാവികാവസ്ഥയിൽ ഈ ദർശനം വിവരിച്ചപ്പോൾ തെരേസിൻെറ ആനന്ദം അതിരു കടന്നു; അവൾ മോഹാലസ്യപ്പെട്ടു. സമുന്നതപ്രശാന്തതയുടെ ആഗമനത്തോടെ അവളുടെ പ്രശാന്തത പുനരുദ്ധൃതമായി.

## തിരുകർമ്മങ്ങളിൽ ദാർശനികഭാഗഭാഗിത്വം

''ഫാദർ നാബെറിൻെറ ഡയറി, 1930 ഡിസം ബർ 14. ഞായറാഴ്ചയിലെ സുവിശേഷത്തിൽ വിവരിച്ചി രുന്ന സംഭവങ്ങളുടെ ഒരു ദർശനം ഇന്നു് തെരേസിനു ണ്ടായി. ഒരത്യാവശ്യകാര്യത്തിനു കഴിഞ്ഞയാഴ്ച ഞാൻ ബെർലിനിലേക്കുപോയി. എനിക്കു പോകാനാഗ്രഹമുണ്ടാ യിരുന്നില്ല. ''അങ്ങു സംതൃപ്തനായി മടങ്ങിയെത്തു''മെന്നു സമാധിയിൽ തെരേസ് എന്നെ അറിയിച്ചിരുന്നു. അങ്ങ നെതന്നെ സംഭവിച്ചു; പ്രതീക്ഷാതീതമായിരുന്നു സംതൃപ്തി. ബെർലിനിൽവച്ചു ഞാൻ ചൊല്ലിയ രണ്ടു കുർബാന

തെരേസ് കണ്ടു, ഞാൻ മടങ്ങിയെത്തിയപ്പോൾ അവൾ അക്കാര്യം എന്നോടു പറഞ്ഞു. ഞാൻ വി. കുർബാന സമൎപ്പിച്ച വി. ആൻസ്ഗാറിന്റെ ദൈവാലയമോ അതിന്റെ ഒരു ചിത്രമോ അവൾ കണ്ടിട്ടില്ലായിരുന്നു. ആരും ആ ദൈവാലയത്തെപ്പററി അവളോട് സംസാരിച്ചിട്ടില്ല. എങ്കിലും അവൾ ആ ദൈവാലയത്തിന്റെയും ബലിപീഠത്തിന്റേയും സൈസിനെപ്പററിയും അലങ്കാരങ്ങളെപ്പററിയും സമ്പൂൎണ്ണമായ ഒരു വിവരണം നൽകി. എനിക്കു സക്രാരി തുറക്കാൻ കഴിയാഞ്ഞതും എങ്ങനെയാണു തുറക്കേണ്ടതെന്നു ശുശ്രൂഷകൻ പറഞ്ഞുതന്നതും അവൾ വിവരിച്ചു. രണ്ടാം പ്രാവശ്യം വികാരിയച്ചൻതന്നെയാണ് എന്റെ കുർബാനയ്ക്കു ശുശ്രൂഷിച്ചതു്.



''ആദ്യം കുർബാന ചൊല്ലിയ ദിവസം സക്രാരിയുടെ താക്കോൽ ഒരു പേഴ്സിലാക്കി ബലിപീഠത്തിൽവച്ചിരുന്നു. ദിവ്യകാരുണ്യ വിതരണസമയമായപ്പോൾ ഞാൻ താക്കോലെടുത്തു സക്രാരി തുറന്നു. എന്നാൽ മരംകൊണ്ടുള്ള വാതിലിന്റെ ഉള്ളിൽ ഒരു ഇരിമ്പുവാതിലുണ്ടായിരുന്നു. ആദ്യമെടുത്ത താക്കോലുകൊണ്ട് അതു തുറക്കാൻ ഞാൻ ഏതാനും നിമിഷങ്ങൾ ചെലവഴിച്ചു. അപ്പോൾ ശുശ്രൂഷകൻ ഓടിവന്ന് ആ പേഴ്സിൽ ഒരു താക്കോലുകൂടിയുണ്ടെന്ന് എന്നോടു പറഞ്ഞു. രണ്ടാമത്തേ കുർബാനയ്ക്കു ശുശ്രൂഷിച്ചതു വി. ആൻസ്ഗാർ ദൈവാലയത്തിലെ വികാരിയച്ചനാണെന്ന് തെരേസ് ദൎശനത്തിൽ കണ്ടു.''

1931 ഏപ്രിൽ 19. ''ഇന്നു ഞായറാഴ്ച. അയിക്കസ്റ്റാററിൽ 9 മണിക്കു ഞാൻ ചൊല്ലിയ കുർബാന കൊണ്ണേർസ്രേയ്ത്തിൽനിന്നു താൻ ദർശിച്ചുവെന്ന് ഒരെഴുത്തിൽ തെരേസ് പറയുന്നു. അവൾ എല്ലാം ദർശിച്ചു; പ്രസംഗം ശ്രവിച്ചു; അതു പിന്നീട് അവൾ എന്നോടു വിവരിച്ചുപ

റഞ്ഞു. ദിവ്യകാരുണ്യസ്വീകരണത്തിനുശേഷം അവളുടെ ഫോട്ടോ പലപ്രാവശ്യം എടുക്കപ്പെടുകയുണ്ടായി.''

ഫാദർ നാബെറിന്റെ ഡയറി, 1931 ജാനുവരി 20. ''ഇന്ന് ഉച്ചകഴിഞ്ഞ് അധികം താമസിയാതെ എഫ് മരിച്ചു. തെരേസ് അന്നുച്ചയ്ക്കാണു ദിവ്യകാരുണ്യം സ്വീകരിച്ചത്; അസുഖംനിമിത്തം അവൾക്കു നേരത്തെവരാൻകഴിഞ്ഞില്ല. എഫ് രണ്ടാമതും വി. കർബാന സ്വീകരിക്കുവാനാഗ്രഹിച്ചു. എഫിനു ദിവ്യകാരുണ്യം കൊണ്ടുപോയപ്പോൾ തെരേസും വൈദികനെ അനുയാത്രചെയ്തു. മരണം അടുത്തിട്ടില്ലെന്നുകണ്ടു ഞങ്ങൾ ദൈവാലയത്തിലേക്കു മടങ്ങി. താമസിയാതെ എഫിന്റെ അടുക്കലേക്കു ഞാൻ ക്ഷണിക്കപ്പെട്ടു. ഒരു മണിക്കു് അദ്ദേഹം മരിക്കുകയും ചെയ്തു. ഞാൻ പള്ളിയിലേക്കു മടങ്ങിയെത്തിയപ്പോൾ തെരേസിന്റെ പുറംകുപ്പായം കണ്ടു; തെരേസിനെ കണ്ടില്ല. ഞാൻ അവളെ കുറെയേറെ അന്വേഷിച്ചു; അവസാനം ഊട്ടുമുറിയിൽ ഒരു കസേരയിൽ ഇരിക്കുന്നതു ഞാൻ കണ്ടു. അവൾ സമുന്നത പ്രശാന്തതയിലായിരുന്നു. മരിച്ചയാൾ ശുദ്ധീകരസ്ഥലത്തിലേക്കു അയയ്ക്കപ്പെട്ടിരിക്കുന്നുവെന്ന് അവൾ പ്രസ്താവിച്ചു.

താമസിയാതെ അവൾ സ്വാഭാവികാവസ്ഥയിലേക്കു മടങ്ങിവന്നു. ഞാൻ ചോദിക്കാതെതന്നെ എഫിന്റെ മരണം അവൾ കണ്ടപോലെ വിവരിച്ചു. എഫ് ദിവ്യരക്ഷകന്റെ മുമ്പിൽ നില്ക്കുകയായിരുന്നു. അയാളുടെ കാവൽ മാലാഖ അരികെ നിന്നിരുന്നു. കൂട്ടത്തിൽ രണ്ടു ചെറുപ്പക്കാരും പ്രായംകൂടിയ ഒരാളും വൃദ്ധയായ ഒരു സ്ത്രീയും മൂന്നു കുട്ടികളും ഉണ്ടായിരുന്നു. ഇവരെല്ലാവരും മഹത്വംപ്രാപിച്ചവരായിരുന്നു. പരേതന്റെ മാതാപിതാക്കന്മാരും യുദ്ധത്തിൽ മരിച്ച രണ്ടു മക്കളും ശിശുപ്രായത്തിൽ മരിച്ച കുട്ടി

കളുമായിരുന്നു ഈ ആത്മാക്കൾ. മരിച്ചയാളുടെ ആത്മാവു സർവ്വഥാ നിർമ്മലമല്ലാതിരുന്നതിനാൽ, ആ ആത്മാവു പിറകോട്ടു മാറിനിന്നു; ശേഷമെല്ലാവരും സ്വർഗ്ഗത്തിലേക്കു മടങ്ങി. അതീവസന്താപത്തോടെ പരേതൻ അതു നോക്കിനിന്നു.

## പരിഹാരസഹനം

ഒരാൾ വേറെ ഒരാൾക്കുവേണ്ടി സഹിച്ചു പരിഹാരം ചെയ്യുന്നതിലുള്ള ഔചിത്യത്തെ സംബന്ധിച്ച് ആർച്ചുബിഷപ്പു തെയോഡോറോവിക്സ് ഇപ്രകാരമെഴുതിയിരിക്കുന്നു: ''പരിഹാരബലിയുടെ സാദ്ധ്യത മനുഷ്യഹൃദയത്തിൽ അഗാധമായി പതിഞ്ഞുകിടക്കുന്ന ഒരാശയമാണ്. എല്ലാ മതങ്ങൾക്കും ബലികളുണ്ട്. ദൈവത്തെ പ്രീണിപ്പിക്കാൻ മനുഷ്യരക്തം കാഴ്ചവയ്ക്കുന്ന ബലിപീഠങ്ങൾകൂടി ലോകത്തിലുണ്ട്.........

''വാസ്തവത്തിൽ ഗാഗുൽത്തായിലെ ബലിവരെ ഒരാൾ വേറൊരാൾക്കുവേണ്ടി സഹിക്കുന്നകാര്യം സംബന്ധിച്ചു പൂർണ്ണമായ അറിവ് ആർക്കുമുണ്ടായിരുന്നില്ല. അശുദ്ധമായതിനെ രക്ഷിക്കാൻ നിർമ്മലരക്തത്തിനേ കഴിയൂ. മിശിഹായുടെ കുരിശു രക്ഷയുടെ പ്രതീകവും അച്ചാരവുമായിത്തീർന്നു. നരദൈവത്തിൻെറ ഭയങ്കരമായ സഹനംവഴി മനുഷ്യവർഗ്ഗം സ്വതന്ത്രമാക്കപ്പെട്ടു. കുരിശുമരണത്തിനുശേഷം തിരഞ്ഞെടുക്കപ്പെട്ട മനുഷ്യരുടെ പരിഹാരസഹനം രക്ഷാകരമായിത്തീർന്നിരിക്കുന്നു. അപ്പസ്തോലൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ. അതു ക്രിസ്തുവിൻെറ പരിഹാരത്തിനുള്ള കുറവു പൂർത്തിയാക്കുന്നു. സഹിക്കുന്ന മനുഷ്യവർഗ്ഗത്തിൻെറ സന്തുഷ്ടമായ സഹകരണമാണത്". കുരിശിൻെറ ഫലങ്ങൾ സ്വതന്ത്രമനസ്സു സ്വായത്തമാക്കണം.

''പരിഹാരത്തെപ്പററിയുള്ള പ്രാചീനാശയങ്ങൾ പവിത്രീകരിക്കപ്പെടുകയും പ്രകാശമാനമാകയുംചെയ്യുന്നു. നരദൈവത്തിൻെറ രക്ഷണീയ സഹനങ്ങളോടുചേർന്നു് ത്യാഗത്തോടും പരിഹാരത്തോടുമുള്ള സ്നേഹത്തെപ്രതി വെറുപ്പുകൂടാതെ മനുഷ്യൻ തൻെറ സഹനങ്ങൾ കാഴ്ചവയ്ക്കേണ്ടിയിരിക്കുന്നു.

ഒരു മനുഷ്യൻ വേറൊരാൾക്കുവേണ്ടി കാഴ്ചവയ്ക്കുന്ന പരിഹാരസഹനമാണു നമ്മുടെ പ്രശ്നം. ഗാഗുൽത്തായിൽ ക്രിസ്തുവിൻെറ സഹനം നിർവ്വഹിച്ചതുപോലെ എന്തെങ്കിലും നമ്മുടെ സഹനത്തിനു നിർവ്വഹിക്കുവാൻ കഴിയുമോ? അങ്ങനെ വല്ല പ്രാധാന്യവും നമ്മുടെ സഹനത്തിനുണ്ടെങ്കിൽ, ക്രിസ്തുമാത്രം എങ്ങനെ രക്ഷകനാകും? അവിടുത്തേയ്ക്കു മാത്രമേ മനുഷ്യവർഗ്ഗത്തിൻെറ പാപത്തിനു പരിഹാരംചെയ്‌വാൻ കഴിയുകയുള്ളുവെന്നു് എങ്ങനെ പറയുവാൻ കഴിയും?''

തന്നെ സ്നേഹിക്കുന്നവരുടെ അഭിലാഷത്തിനു വഴങ്ങി ദൈവം ഒരയൽക്കാരൻെറ രക്ഷ ചില സാഹചര്യങ്ങളിൽ അനുവദിച്ചേക്കുമെന്നുമാത്രം ധരിച്ചാൽ മതി. തെരേസിനെപ്പററിയുള്ള ഗെർലിക്കിൻെറ ഗ്രന്ഥത്തിൽ പരിഹാരസഹനത്തെപ്പററി ഇപ്രകാരമെഴുതിയിരിക്കുന്നു: ''സമുന്നതപ്രശാന്തതാവേളയിൽ പരിഹാരസഹനത്തെപ്പററി ചോദിക്കണമെന്നു ഞാൻ കരുതി. എനിക്കു് ഇതു ദുർഗ്രഹമാണു്; തീരെ മനസ്സിലാകുന്നില്ല. അവൾ ഇങ്ങനെ ഉത്തരംപറഞ്ഞു: ''ദൈവം നീതിമാനായതുകൊണ്ടു കുററത്തെ ശിക്ഷിക്കുന്നു; കാരുണ്യവാനായതുകൊണ്ടു നമ്മളെ സഹായിക്കുന്നു. നമ്മൾ ചെയ്തിട്ടുള്ള പാപങ്ങൾക്കു് അവിടുന്നു ശിക്ഷ അരുളേണ്ടതാണു്. പകരം ആരെങ്കിലും ആ ശിക്ഷ സ്വന്തം

തോളിലെടുത്തു സഹിക്കാൻ തയ്യാറാകുകയാണെങ്കിൽ ദൈവത്തിൻെറ നീതി നിറവേറിക്കഴിഞ്ഞു; രക്ഷകനു തൻെറ കാരുണ്യം പ്രയോഗിക്കാവുന്നതാണ്.

"അതേവേളയിൽ സഹനത്തോടുള്ള അവളുടെ ആന്തരികമനോഭാവം എന്താണെന്നു ഞാൻ ചോദിച്ചു. സഹിക്കാൻ അവൾക്കു ഭയമുണ്ടെന്നും അതിനു വളരെ മനക്കരുത്തു വേണ്ടിവരുന്നുണ്ടെന്നും ദൈവം തോളിൽ വയ്ക്കുന്ന കുരിശുകൾ ദൈവഹിതത്തിനു കീഴ്പ്പെട്ടുകൊണ്ടുമാത്രമാണു സഹിക്കുന്നതെന്നും എനിക്കു തോന്നിയിരുന്നു. അവളുടെ മറുപടി ഇങ്ങനെയായിരുന്നു: ആർക്കും സഹിക്കാൻ ഇഷ്ടമില്ല; എനിക്കും ഇഷ്ടമില്ല. മററാളുകളെപ്പോലെ ഞാനും മനുഷ്യനാണ്; എനിക്കു വേദന ഇഷ്ടമില്ല. എന്നാൽ ദിവ്യരക്ഷകൻെറ തിരുവിഷ്ടത്തെ ഞാൻ സ്നേഹിക്കുന്നു. അവിടുന്നു് എന്തെങ്കിലും സഹനം അയച്ചുതരികയാണെങ്കിൽ അതു് ഞാൻ സന്തോഷത്തോടെ സ്വീകരിക്കുന്നു. സഹനം അതേപടി എനിക്കു് ഇഷ്ടമൊന്നുമല്ല."

ഫാദർ നാബെറിൻെറ ഡയറിയിൽ പരിഹാരസഹനത്തെപററി പല കുറിപ്പുകളുണ്ടു്. അതിൽനിന്നു ചില ഭാഗങ്ങൾ കീഴുദ്ധരിക്കുന്നു. മററു ഭാഗങ്ങൾ ഈ ഗ്രന്ഥത്തിലെ ഇതര റിപ്പോർട്ടുകളിൽ അന്തർലീനമായിക്കിടപ്പുണ്ടു്.

1928 മാർച്ച് 23-ാംനു- വെള്ളിയാഴ്ച. ഫാദർ നാബെറിൻെറ കുറിപ്പുകൾ: "ആദ്യം അഞ്ചു സന്ദർശകരുടെ പേരു കാണുന്നു: രണ്ടു മെത്രാന്മാർ, രണ്ടു ദൈവശാസ്ത്രജ്ഞന്മാർ, ഒരു ഡോക്ടർ. വെള്ളിയാഴ്ച സഹനം പതിവുപോലെ, ക്രൂശനത്തിനുശേഷം ശ്വസനം വളരെ പ്രയാസം. സായംകാലമായപ്പോൾ ഇന്നത്തെ സുവിശേഷത്തിൽ വിവരിച്ചിരിക്കുന്നതുപോലെ ലാസറിൻെറ പുനരുത്ഥാനത്തിൻെറ ഒരു

ദർശനം തെരേസിനുണ്ടായി. പിന്നീട് അവൾക്കു വല ത്തെ തോളിൽ ഭയങ്കരമായ ഒരു വേദന അനുഭവപ്പെട്ടു. അന്ന് അവളെ സന്ദർശിച്ച ഒരാൾക്കു തോളിലുണ്ടായി രുന്ന വേദന സഹിക്കാൻ വളരെ വൈമുഖ്യമുണ്ടായിരുന്നു അയാൾക്കുവേണ്ടിയാണു താൻ ആ വേദന സഹിക്കുന്ന തെന്നു അവൾ പറഞ്ഞു.''

ഫാദർ നാബെറിൻെറ ഡയറി: 1928 ഓഗസ്റ്റ് 10-ാംനു. ''ഈ ആഴ്ച തെരേസിനു് വളരെയധികം സഹി ക്കേണ്ടിവന്നു. ഒരു പ്രാണി കടിച്ചു രക്തം വിഷലിപ്തമാ യതാണു കാരണം. മദ്യപാനാസക്തിയെ ജയിക്കുവാൻ തന്നെ സഹായിക്കണമെന്നാവശ്യപ്പെട്ടിരുന്ന ഒരു വൈദി കനുവേണ്ടി തെരേസ് ഈ വേദന കാഴ്ചവച്ചു. തെരേസ് പ്രാർത്ഥിച്ചിട്ടും മദ്യപാനത്തിനെതിരായി ദൃഢപ്രതിജ്ഞ യെടുത്തിരുന്ന ആ വൈദികൻ പ്രലോഭനത്തിനു വശംവദ നായി വീണ്ടും നിപതിച്ചു; നിരാശയോടെ വിഷമെടുത്തു കഴിച്ചു. തെരേസിൻെറ സഹനങ്ങൾ അദ്ദേഹത്തിൻെറ ജീവൻ രക്ഷിക്കുമെന്നും പശ്ചാത്താപത്തോടെ മരിക്കാൻ ഇടയാക്കുമെന്നും പ്രതീക്ഷിക്കപ്പെടുന്നു.''

ഫാദർ നാബെറിൻെറ ഡയറി: 1928 ഓഗസ്റ്റ് 24-ാം തീയതി. ''കർദ്ദിനാൾ ഫോൾ ഹാബെറിൻെറ സന്ദർശനം. പ്രാണികടിമൂലമുണ്ടായ വേദനയ്ക്കു മൂർച്ച വർദ്ധിക്കുന്നു. രണ്ടു കുരുവുണ്ടായി: ഒന്നു കുടലിലും ഒന്നു് ഇടതുവശത്തും.''

ഫാദർ നാബെറിൻെറ ഡയറി: 1928 സെപ്റ്റംബർ 20-ാംനു. ''ആർക്കുവേണ്ടി രക്തവിഷത്തിൻെറ വേദന തെരേസ് സഹിച്ചുവോ ആ സന്യാസി തെരേസിനെ സന്ദ ർശിച്ചു. സമാധിയിൽ തെരേസ് പറഞ്ഞ കാര്യങ്ങളെല്ലാം ശരിയാണെന്നു് അദ്ദേഹത്തിന്റെ വിവരണം വിശദമാക്കി.''

ഫാദർ നാബെറിന്റെ ഡയറി: 1931 ഫെബ്റുവരി 15—17. ''ഇന്നു പകലും വിശിഷ്യ രാത്രിയിലും തെരേസിന് ശിരസ്സിലും കണ്ണിലും കാലിലും ഭയങ്കരമായ ഒരു വേദനയുണ്ടായിരുന്നു. മാർദിഗ്രാസ് ആഘോഷങ്ങളിൽ നടന്ന പാപങ്ങൾക്കു പരിഹാരമായി തെരേസ് വലിയ ദാഹവും പൈശാചികപരീക്ഷകളും സഹിച്ചു. നിന്ദിച്ചു പോസ്റ്റുകാർഡുകളെഴുതിയിരുന്ന ആൾ ഈ ദിവസങ്ങളിൽ മാനസാന്തരപ്പെട്ടിരിക്കുന്നുവെന്നു സമുന്നത പ്രശാന്തതാവേളിയിൽ തെരേസ് പ്രസ്താവിച്ചു.''

ഫാദർ നാബെറിന്റെ ഡയറി: 1931 മേയ് 9-ാംനു. ''ഈയിടയ്ക്കു് എനിക്കു് ഒരു ജലദോഷമുണ്ടായി അതു കോച്ചുന്ന ഒരു വാതമായി കലാശിച്ചു. സമത്ഥയായ ഒരു നെഴ്സിനെ വെല്ലുന്ന സാമർത്ഥ്യത്തോടെ എന്നെ തെരേസ് ചികിത്സിച്ചു. രാത്രി ദൈവാലയത്തിൽ പോയി എന്റെ സുഖക്കേട് അവൾക്കു കൊട്ടക്കാൻ അവൾ പ്രാത്ഥിച്ചു. ജൂൺമാസത്തിൽ സന്ദർശകരോടു കൂടുതൽ ദാക്ഷിണ്യത്തോടെ വ്യാപരിച്ചുകൊള്ളാമെന്നും അവൾ പ്രതിജ്ഞ ചെയ്തു. പിറേറദിവസം അവൾക്കു് എഴുന്നേല്ക്കാൻ കഴിഞ്ഞില്ല. 9 മണിക്കു പോയാണു് അവൾ ദിവ്യകാരുണ്യം സ്വീകരിച്ചതു്. എന്നെക്കാൾ കൂടുതൽ വേദനയാണു് അവൾ അനുഭവിച്ചതു്. കോച്ചുന്ന വാതവും. (സമുന്നത പ്രശാന്തതാവേളയിൽ അവളൊരിക്കൽ പറയുകയുണ്ടായി ഈ വേദനകളെല്ലാം അവൾക്കു് ഇതരരെ അപേക്ഷിച്ചു കൂടുതൽ വേദനാജനകമായിരുന്നെന്നു്.) എന്നാൽ എനിക്കു പിന്നീടു യാതൊരു വേദനയും വിഷമവുമുണ്ടായില്ല.''

**തിരുശേഷിപ്പുകളും ആശീർവ്വാദങ്ങളും വിവേചിച്ചറിയുന്നു.** (ഹീറോഗ്നോസിസ്–Hiero gnosis) 1929 മാർച്ച് 22-ാംതീയതി വെള്ളിയാഴ്ച. ഇന്നും വ്യാഴാഴ്ചയും

പ്രേഗിലെ കട്ടിനാൾ മെത്രാപ്പോലീത്താ കാൾകാസ്പർ കൊണ്ണേർസ്രോയ്ത്തിലേക്ക വരുകയുണ്ടായി. പീഡാനുഭ വദർശനത്തെപ്പററി അദ്ദേഹം ഇപ്രകാരമെഴുതി.

34. ദർശനം. റെസിൽ മുന്നോട്ടേക്കും പിറകോട്ടേക്കും ചായുന്നു; കൈകൾ ബലമായി തിരുമ്മുന്നു വേദനാജനക മായ ദൃശ്യം. അവൾ മുക്കചീററി തലയിണയിലേക്ക വീഴുന്നു. പ്രദക്ഷിണം ഗാഗുൽത്തായിലെത്തി.

''സന്നിഹിതരായിരുന്നവർ പലരും കരയാൻ തുടങ്ങി. തെരേസ്തന്നെ ഞരളുകയും ഏന്തിക്കരയുകയുമായിരുന്നു. ആരോ വൈദികൻെറ കൈയിൽ ഒരു തിരുശേഷിപ്പുകൊടുത്തു. യഥാർത്ഥ കുരിശിൻെറ ഒരു ചീളാണതെന്നു പറയപ്പെട്ടിരുന്നു. വൈദികൻ അതെടുത്തു് അവളുടെ കൈയുടെ മീതെ പിടിച്ചു. ഒരു പ്രതികരണവുമുണ്ടായില്ല. പിന്നീട്ട യഥാർത്ഥ കുരിശിൻെറ തിരുശേഷിപ്പുണ്ടായിരുന്ന എൻെറ മെത്രാൻ കുരിശു് അവളുടെ കൈയുടെ മീതെ പിടിച്ചു. അവൾ നിലവിളിച്ചു കൈയുയർത്തി. ഇങ്ങനെയൊരു പരീക്ഷണം നടത്തിയതിൽ ഞാൻ ദുഃഖിച്ചു. അവളുടനെ പ്രസ്താവിച്ചു: ''സന്തോഷം, ദിവ്യരക്ഷകാ, സന്തോഷം, ദിവ്യരക്ഷകാ.''

[കുരിശിൻെറ തിരുശേഷിപ്പു കൈയുടെമീതെ വന്നപ്പോൾ തെരേസ് വേദന പ്രകാശിപ്പിച്ചതു് ഫാദർ റിക്ക്സ്റ്റാററർ എസ്. ജെ. അവർകൾക്കു രസിച്ചില്ല. ദിവ്യരക്ഷകന്റെ വേദനാകാരണമായതെല്ലാം അവൾക്കും വേദനാകാരണമായിരുന്നു. തിരുശേഷിപ്പു കൈയിൽ വച്ചുകൊടുക്കുകയാണെങ്കിൽ അവൾ അതെടുത്തു ചുംബിക്കും. ഫാദർ മെയിറിൻെറ കുറിപ്പിൽനിന്നു്.]

വേറൊരുദാഹരണം: ഒരു വൈദികൻ കുറെ തിരുശേഷിപ്പുകളോടുകൂടെ കൊണ്വേർസ്രോയിത്തിലേക്കു വന്നു. തെരേസ് ശിശുസഹജസമാധിയിൽ അവയൊക്കെ തിരിച്ചറിഞ്ഞു. ചിലതു സത്യമായ തിരുശേഷിപ്പുകളും ചിലതു യഥാർത്ഥതിരുശേഷിപ്പുകളെ തൊട്ടുവിച്ചതും ബാക്കി വ്യാജവുമായിരുന്നു. ഈ വൈദികൻ സ്വഭവനത്തിൽ ചെന്നു വിവരങ്ങൾ പറഞ്ഞു. അപ്പോൾ അവരെല്ലാവരും കൂടി നിശ്ചയിച്ചു വേറൊരു വൈദികൻെറ കൈയിൽ അതേ തിരുശേഷിപ്പുകൾ കൊടുത്തയക്കാനും വിവേചനത്തിൽ വ്യതിയാനമുണ്ടാകുമോ എന്നു പരീക്ഷിക്കാനും. ഈ വൈദികൻ വെള്ളിയാഴ്ച സഹനങ്ങളുടെ സമയത്ത് കൊണ്വേർസ്രോയ്ത്തിലെത്തി തെരേസിൻെറ മുറിയിലേക്കു പ്രവേശിക്കാനുള്ള അനുവാദത്തിനു കാത്തുനിന്നു.. സമുന്നത പ്രശാന്തതാവേളയിൽ തെരേസ് ഫാദർ നാബെറിനോടു പറഞ്ഞു: ''ഒരിക്കൽ ഉത്തരം നല്കിയ ചോദ്യങ്ങളെപ്പററി വീണ്ടും ചോദ്യങ്ങൾ ചോദിക്കാൻവേണ്ടി ഒരാൾ പുറത്തു കാത്തുനില്ക്കുന്നുണ്ട്. അദ്ദേഹത്തോടു പറയുക: ദിവ്യരക്ഷകനു പരീക്ഷണങ്ങൾ ഇഷ്ടമില്ലെന്ന്.''

ഫാദർ നാബെർ വാതിൽ കടന്നു പുറത്തുവന്നപ്പോൾ ഒരു വൈദികൻ അവിടെ കാത്തുനില്ക്കുന്നതുകണ്ട്, ഏതെങ്കിലും തിരുശേഷിപ്പുകൾ അദ്ദേഹത്തിൻെറ കൈയിലുണ്ടോ എന്നു ചോദിച്ചു. ഉണ്ടെന്നു അദ്ദേഹം മറുപടി നല്കി. ഉടനെ അദ്ദേഹത്തെ വിളിച്ചുകൊണ്ടുപോയി തെരേസിൻെറ സന്ദേശം അദ്ദേഹത്തിനു നല്കി. തിരുശേഷിപ്പു രണ്ടുപ്രാവശ്യം കൊണ്ടുവന്ന ആ രണ്ടു വൈദികരേയും ഈ മറുപടി അത്യധികം സ്പർശിച്ചു.

തെരേസിൻെറ ആങ്ങള ഫെർഡിനൻറു് ഒരു സംഭവം വിവരിച്ചിട്ടുണ്ടു്: ''1932-ലോ മറ്റോ ഒരു വെള്ളിയാഴ്ച ദർശനത്തിനു റെസിലിൻെറ മുറിയിലേക്കു് എട്ടുപേരെ പ്രവേശിപ്പിച്ചു. പുതിയ ഗണം കടന്നുവന്നയുടനെ അവളുടെ ദർശനമദ്ധ്യേതന്നെ പറഞ്ഞു: ''ദൈവമാതാവിൽനിന്നു് എന്തോ വന്നിരിക്കുന്നു.'' അത്ഭുതത്തോടും അവിശ്വാസത്തോടുംകൂടെ എല്ലാവരും പരസ്പരം നോക്കി. തെരേസ് തൻെറ അഭിപ്രായം മുറുകെ പിടിച്ചുകൊണ്ടേയിരുന്നു. അപ്പോൾ റോമായിൽനിന്നുവന്ന ഒരു ഫ്രാൻസിസ്കൻ വൈദികൻ ഫാദർ നാബെറിനോടു പറഞ്ഞു: ''അവൾ പറഞ്ഞതു ശരിയാണു്. എൻെറ കൈയിൽ ഒരു സാധനമിരിപ്പുണ്ടു്. അതു് അവളുടെ കൈയിൽ കൊടുക്കാൻ അനുവാദം ചോദിക്കാൻ പോകയായിരുന്നു. എനിക്കു് ഉത്തരം കിട്ടിക്കഴിഞ്ഞു.'' അനന്തരം അദ്ദേഹം തൻെറ ഉടുപ്പിൽനിന്നു് എന്തോ എടുത്തു് ഫാദർ നാബെറിൻെറ കൈയിൽ കൊടുക്കാൻ തുടങ്ങി. തെരേസിൻെറ കൈയിൽത്തന്നെ കൊടുക്കാമെന്നു് അദ്ദേഹം പറഞ്ഞു. തിരുശേഷിപ്പു തെരേസിൻെറ കരങ്ങളിൽ വയ്ക്കുന്നതിനുമുമ്പുതന്നെ അവളെഴുന്നേറ്റു തിരുശേഷിപ്പു രണ്ടു കൈകളിലും മുറുകെപ്പിടിച്ചു. ശിശുസഹജമായ ആ സമാധിയിൽ ആ തിരുശേഷിപ്പു വിട്ടുകൊടുക്കാൻ അവൾ സന്നദ്ധയായില്ല. അതു ദൈവമാതാവിൻെറ ശിരോവസ്ത്രത്തിൻെറ കഷണമാണെന്നു് അവൾ പറഞ്ഞു. പ്രസ്തുത തിരുശേഷിപ്പു ഇപ്പോഴത്തെ ഉടമസ്ഥന്മാരുടെ കൈയിൽ എങ്ങനെ വന്നുചേർന്നുവെന്നു് അവൾ വിശദമാക്കി. തിരുശേഷിപ്പിൻെറ യാഥാർത്ഥ്യത്തെ പിന്താങ്ങുന്ന ഒരു പ്രാചീന രേഖയുണ്ടെങ്കിലും ആ തിരുശേഷിപ്പു യഥാർത്ഥമല്ലെന്നാണു റോമായിലെ അഭിപ്രായമെന്നു് ആ വൈദികൻ പ്രസ്താവിച്ചു. അദ്ദേഹത്തിനു സന്തോഷമായി. റെസിൽ സ്വാഭാവികാവസ്ഥയിലായപ്പോൾ അ

വൾക്ക് ആ തിരുവസ്ത്രത്തിൻെറ ഒരു കഷണം അദ്ദേഹം നല്കി. അതു ചെറുകഷണങ്ങളായി മുറിച്ച് സ്നേഹിതക്ക് അവൾ അയച്ചുകൊടുത്തു.

## ഹൃദയരഹസ്യങ്ങളെപ്പററിയുള്ള വിജ്ഞാനം
(Kardiognosis)

സന്ദർശകരുടെ ഹൃദയരഹസ്യങ്ങൾ തെരേസിനു വായിക്കുവാൻ കഴിഞ്ഞിരുന്നു. ഫാദർ ഫാസെല്ലിൻെറയും ആർച്ച് ബിഷപ്പ് തെയോഡോറോവിക്സിൻെറയും റിപ്പോർട്ടുകളിൽനിന്ന് ഏതാനും ഉദാഹരണങ്ങളെടുത്തു കീഴെ ചേർക്കുന്നു.

ഫാദർ ഫാസെൽ പറയുന്നു: ''ആശീർവ്വദിക്കപ്പെട്ട ആളുകളേയും വസ്തുക്കളേയും വിവേചിച്ചറിയാനുള്ള ശക്തി മാത്രമല്ല തെരേസിനുണ്ടായിരുന്നത്; ഹൃദയവിചാരങ്ങൾ മനസ്സിലാക്കുവാനും അവൾക്കു കഴിഞ്ഞിരുന്നു. ശിശുസഹജമായ സമാധിയിലാണ് ഈ ദാനം കൂടുതൽ പ്രകടമായി പ്രത്യക്ഷപ്പെടുന്നത്. ഒരാൾ ദൈവവരപ്രസാദത്തിലാണോ സത്യസന്ധനാണോ ദിവ്യരക്ഷകൻെറ ഹൃദയവും അയാളുടെ ഹൃദയവും തമ്മിലുള്ള ബന്ധം എന്താണ് എന്നീ ചോദ്യങ്ങൾക്ക് ഉത്തരം പറയുവാൻ അവൾക്കു കഴിയുമായിരുന്നു. അഹങ്കാരവും വൈരാഗ്യവും കണ്ടുപിടിക്കാൻ അവൾക്കു പ്രത്യേക വശമുണ്ടായിരുന്നു. സ്വാഭാവികാവസ്ഥയിൽക്കൂടി ഇതു് അവൾക്കു സാധിച്ചിരുന്നു.....

''അഹങ്കാരികളും വൈരാഗ്യം വച്ചു പുലർത്തുന്നവരും അവളെ സമീപിക്കുമ്പോൾ സ്വാഭാവികാവസ്ഥയിൽക്കൂടി അവളുടെ ശരീരത്തിന് ഒരു ദൗർബല്യം അനുഭവപ്പെട്ടിരുന്നു. അങ്ങനെയുള്ളവരിൽനിന്ന് അകന്നുപോകുവാൻ അവൾ സദാ പരിശ്രമിച്ചിരുന്നു. ഇതിൻെറ കാരണം

ആരാഞ്ഞപ്പോൾ ''ദിവ്യരക്ഷകനു് അവരെ സമീപിക്കാൻ മാർഗ്ഗമൊന്നുമില്ല'' എന്നു് അവൾ പറഞ്ഞു. അശുദ്ധപാപങ്ങളിൽ ജീവിക്കുന്നവരോടും അവൾക്കു് അടുക്കാൻ കഴിഞ്ഞിരുന്നില്ല അത്തരക്കാരുടെകൂടെ തനിച്ചു് ഒരു മുറിയിൽ കഴിച്ചുകൂട്ടുക അവൾക്കു ദുസ്സഹമായിരുന്നു. സഹന സമാധിയിൽ അയോഗ്യരായി ആരെങ്കിലും ഉണ്ടായിരുന്നാൽ പീഡാനുഭവദർശനം ഭേദിച്ചുകൊണ്ടു സന്ദർശകരെയെല്ലാം മുറിയിൽനിന്നു പുറത്താക്കുവാൻ വൈദികനോടൊ മാതാപിതാക്കന്മാരോടൊ ആവശ്യപ്പെട്ടിരുന്നു. എന്തിനാണു് ഇങ്ങനെ ചെയ്യുന്നതെന്നു ചോദിച്ചാൽ അവൾ പറയും: ''ദിവ്യരക്ഷകൻ ഇതൊന്നും ഈ മുറിയിൽ വേണമെന്നാഗ്രഹിക്കുന്നില്ല. അവിടുത്തേയ്ക്കു തടസ്സമുണ്ടാക്കുന്ന എല്ലാത്തിനേയും അവിടുന്നു പുറത്താക്കുന്നു.'' അഹങ്കാരത്തിനും വൈരാഗ്യത്തിനുമെതിരായിട്ടാണു് ശാരീരിക പ്രതിഫലനം പ്രധാനമായി പ്രത്യക്ഷപ്പെട്ടിരുന്നതു്.'' അവൾ മോഹാലസ്യപ്പെട്ടുപോകുന്നു; ഒരു പനി പിടിപെടുന്നു. അതിന്റെ തീവ്രത മുഖത്തു പ്രത്യക്ഷമാകയുംചെയ്യുന്നു. ക്രിസ്തീയ സന്മാർഗ്ഗനിഷ്ഠയോടു് എത്രയും സമ്യക്കായി യോജിച്ചുപോകുന്ന ഒരു ചിന്താഗതിയാണിതു്. ഈ രണ്ടു കുററങ്ങൾ പാപങ്ങളിൽവച്ചു് എത്രയും ഗുരുതരമായവതന്നെയാണു്.''

ലിക്കർ ഫെൽഡിൽനിന്നു വന്ന ഒരാളുടെ ചരിത്രം ഹാസെൽ വിവരിക്കുന്നുണ്ടു്. കൊണ്ണേർസ്രോയ്ത്തിൽ വച്ചാണു് അയാൾ മാനസാന്തരപ്പെട്ടതു്. ''അയാൾ ആദ്യം കുമ്പസാരിച്ചു വി. കുർബാന സ്വീകരിച്ച ദിവസം തെരേസിന്റെ അടുക്കലേക്കു ക്ഷണിക്കപ്പെട്ടു. അവൾ സമുന്നത പ്രശാന്തതയിലായിരുന്നു. അവളുടെ ഉപദേശം കേൾക്കാൻ അയാൾ തലകുനിച്ചപ്പോൾ തന്റെ പഴയ പാപങ്ങളിൽ രണ്ടെണ്ണം അവൾ പറയുന്നതുകേട്ടു. കുറേ നാളായിട്ടു്

അയാൾ അതിനെപ്പററി ചിന്തിക്കപോലും ചെയ്തിരുന്നില്ല; അവ ഇപ്പോൾ വ്യക്തമായി അയാൾ വിവരിച്ചുകേട്ടു. പെട്ടെന്നു് അയാൾക്കുതോന്നി കുമ്പസാരം അപൂർണ്ണമായെന്നു്. അപ്പോൾ തെരേസ് അയാളോടു പറഞ്ഞു: 'മനസ്സാക്ഷിയെ കലുഷിതമാക്കല്ലെ. എല്ലാം ക്ഷമിക്കപ്പെട്ടിരിക്കുന്നു; എന്നാൽ എല്ലാം അറിയപ്പെട്ടാണിരിക്കുന്നതെന്നു ധരിച്ചുകൊള്ളുക.'

ഹൃദയരഹസ്യങ്ങൾ വിവേചിച്ചറിയുവാൻ തെരേസിനുണ്ടായിരുന്ന വരത്തെപ്പററി ആർച്ചുബിഷപ്പു തെയോഡോറോവിക്സ് ഇങ്ങനെ എഴുതിയിരിക്കുന്നു: ''തെരേസിനു് വളരെ സൂക്ഷ്മമായ ഗ്രഹണശക്തിയുണ്ടായിരുന്നു. മനുഷ്യഹൃദയങ്ങളിൽ തുളച്ചുകയറുന്നതായിരുന്നു അവളുടെ വിജ്ഞാനരശ്മി. ആത്മാവിലെ പ്രസാദവരവും പാപക്കറയും മാനുഷികശക്തികൾക്കു കാണാവുന്നതോ മനസ്സിലാക്കാവുന്നതോ അല്ല....................''

''ഒരു ദിവസം ഞാനും മററു കുറേപ്പേരും മാത്രം തെരേസിൻെറ മുറിയിൽ നില്ക്കുകയായിരുന്നു. വെള്ളിയാഴ്ചയായിരുന്നു അന്നു്. മണി ഒമ്പതായിക്കാണും. സമാധിദർശനത്തിലായിരുന്നു തെരേസ്. പെട്ടെന്നു് അവൾ ഉറക്കെ കരയുവാൻ തുടങ്ങി. എന്താണു കാരണമെന്നു വൈദികൻ ചോദിച്ചു. അവൾ ഇങ്ങനെ ആവലാതിപ്പെട്ടു: ''ഒരു മതത്യാഗി ഇവിടെയുണ്ടായിരുന്നു; അയാൾ ദിവ്യരക്ഷകനെ ഒററിക്കൊടുത്തവനാണു്!'' ഇതു വാസ്തവമായിരിക്കുമോ? ആർക്കു തെളിയിക്കാൻ കഴിയും? എൻെറ കൂട്ടുകാരൻ ബിഷപ്പു് ലിസോവ്സ്കി മന്ദസ്മിതം തൂകി എൻെറ ചെവിയിൽ പറഞ്ഞു: ''ഇവിടെ കാര്യങ്ങൾ സുരക്ഷിതമല്ല. ആരെയും പിടിച്ചെന്നുവരാം. അതേ സമയം ഒരു സന്യാസി കടന്നുവന്നു തെരേസിൻെറ പ്രസ്താവനയെ നീതീകരിച്ചു. അധ:

പതിച്ച ഒരു വൈദികൻ തൻെറകൂടെ കൊണ്ണേർസ്രോയ്ത്തിലേക്കവന്നിരുന്നു; അദ്ദേഹം ഇപ്പോൾ സ്ഥലം വിട്ടതേയുള്ളു. വിശ്വാസത്തിൻെറ മുഖംമൂടിവച്ചു കടന്നു വന്നാലും അവിശ്വാസികളെ തെരേസ് കണ്ടുപിടിച്ചിരുന്നു.''

ആർച്ചുബിഷപ്പു തെയോഡൊറോവിക്സ് വേറൊരു സംഭവം വിവരിച്ചിട്ടുണ്ട്: ''മരിയെൻബാദിൽ ഒരു സഹോദരി ഞാൻ കൊണ്ണേർസ്രോയ്ത്തിലേക്കുപോകുന്നുണ്ടെന്നു കേട്ടപ്പോൾ തെരേസിനു് കൊടുക്കാൻ ഒരെഴുത്തു് എന്നെ ഏല്പിച്ചു. സന്തോഷപൂർവ്വം ആ ദൗത്യം ഞാനേററു. തെരേസിനെ നേരിട്ടറിയുമോ എന്നു ഞാൻ ചോദിച്ചു. ഇല്ലെന്നായിരുന്നു അവളുടെ മറുപടി. ഈ സഹോദരിയെ ഞാൻ ശരിക്കു് അറിയുകയില്ലായിരുന്നു; എഴുത്തിൻെറ ഉള്ളടക്കം എനിക്കു നിശ്ചയവുമില്ലായിരുന്നു. ശിശുസഹജമായ സമാധിയിലാണു തെരേസിനു് ഞാൻ ആ എഴുത്തുകൊടുത്തതു്. ഒരു നിമിഷംകൊണ്ടു് ഉള്ളടക്കം അവൾ മനസ്സിലാക്കി. എഴുത്തുകൂട്ട സ്പർശിച്ചതേയുള്ളു. എഴുത്തിലുള്ളതു മാത്രമല്ല അവൾ മനസ്സിലാക്കിയതു്. എഴുത്തിലില്ലാതിരുന്നതും എഴുത്തു് എഴുതിയ ആളുടെ ഹൃദയത്തിൽ നടന്നിരുന്നതുമായ കാര്യങ്ങൾ ഗ്രഹിച്ചുകൊണ്ടു് അവൾ പറഞ്ഞു: ''ഈയാളിൻെറ സ്ഥിതി ദയനീയമാണു്. ഒരു വാക്കിൽ ആ സഹോദരിയുടെ ആദ്ധ്യാത്മിക ജീവിതം അവൾ സാംക്ഷേപിച്ചു.

സഹോദരിയുടെ ജീവിതത്തെ സംബന്ധിച്ച ഈ പ്രസ്താവന ശരിയാണോ എന്നു ഗ്രഹിക്കുവാൻ ഞാനാഗ്രഹിച്ചിരുന്നു. സ്വദേശത്തെത്തിയ ഉടനെ ഞാൻ സഹോദരിയോടു ചോദിച്ചു എന്താണു് എഴുതിയിരുന്നതെന്നു്.

''ധ്യാനത്തിനു ശരിയായി ഒരുങ്ങുവാൻ ഞാൻ തെരേസിന്റെ പ്രാത്ഥനാസഹായം ചോദിച്ചിരുന്നതേയുള്ളു'', ആ സഹോദരി പ്രതിവചിച്ചു. ഒന്നും കൂടുതലായി എഴുതിയിരുന്നില്ലേ എന്നു ഞാൻ വീണ്ടും ചോദിച്ചപ്പോൾ സഹോദരി പതുങ്ങിത്തുടങ്ങി. തെരേസ് പറഞ്ഞ വാക്കുകൾ ഞാൻ സഹോദരിയെ ധരിപ്പിച്ചു. അപ്പോൾ സഹോദരിക്കു പരിഭ്രമമായി. തുടന്നു സഹോദരി പറഞ്ഞു: ''ആ അഭിപ്രായം എനിക്കു യോജിച്ചതുതന്നെയാണ്. ഞാൻ ആന്തരികമായി പല സമരങ്ങൾ ചെയ്തുകൊണ്ടിരിക്കയാണ്. തെരേസ് വിവരിച്ചിരിക്കുന്നതുപോലെയാണ് എന്റെ ആത്മസ്ഥിതി'' അനന്തരം ആ സഹോദരി കുറേ വിവരങ്ങൾക്കൂടെ നല്കി.

## ദ്വിസ്ഥാനസന്നിധാനം (Bilocation)

1929-ലെ ഉയിപ്പുതിരുനാൾ ദിവസം തെരേസ് അയിക്കസ്റ്റാറ്റിലായിരിക്കുമ്പോൾ, കപ്പൂച്ചിൻ ആശ്രമത്തിലെ സുപ്പീരിയർ ഫാദർ ഇങ്ക്‌ബെർട്ടു് നാബ് താൻ പ്രസംഗിക്കാൻപോകുന്ന ധ്യാനത്തിന്റെ വിജയത്തിനുവേണ്ടി തെരേസിന്റെ പ്രാത്ഥനാസഹായം ആവശ്യപ്പെട്ടു. ഫാദർ ധ്യാനപ്രസംഗം തുടങ്ങിയപ്പോൾ തെരേസ് തന്റെ കറുത്ത ഉടുപ്പും വെളുത്ത ശിരോവസ്ത്രവും ധരിച്ചു തന്റെ മേശയുടെ അടുക്കൽ മുക്കാൽ മണിക്കൂർ നേരം നില്ക്കുന്നതു് അദ്ദേഹം കണ്ടു. എന്നാൽ റെസിൽ അയിക്ക്‌സ്റ്റാറ്റിൽനിന്നു് ഒരു സ്ഥലത്തേക്കും പോകുകയുണ്ടായില്ല. അവൾ തന്റെ സഹോദരി ഓട്ടിലിയോടു് ഇങ്ങനെ പറയുകയുണ്ടായി: ''ഇന്നു ഫാദർ ഇങ്ക്‌ബെർട്ടു് ധ്യാനം തുടങ്ങും. നാം അദ്ദേഹത്തിനുവേണ്ടി കാര്യമായി പ്രാത്ഥിക്കണം.'' ഫാദർ ഇങ്ക്‌ബെട്ടു് എളുപ്പത്തിൽ എന്തും വിശ്വസിക്കുന്ന ഒരാളായിരുന്നില്ല.

അതിനാൽ കൊണ്ണേർസ്രോയ്ത്തിലെ സ്നേഹിതന്മാരോട്ട് അദ്ദേഹം വിവരിച്ച ഈ സംഭവം സർവ്വഥാ വിശ്വസനീയമാണ്.

1931 മേയ് 8. (ഫാദർ നാബെറിൻെറ വിവരണം) ധാർമ്മികവും സാമ്പത്തികവുമായ ഒരു പ്രതിസന്ധി നിമിത്തം ഒരു അപരിചിതൻ ശനിയാഴ്ച ആത്മഹത്യചെയ്യാൻ ഒരുങ്ങുകയുണ്ടായെന്നു് ഇന്നലെ അയാൾ എന്നോടു പറയുകയുണ്ടായി. പെട്ടെന്നു് തെരേസ് അവനു പ്രത്യക്ഷപ്പെട്ടു. അവളുടെ ഉപദേശം അവനെ ആത്മഹത്യയിൽനിന്നു് അകററി നിറുത്തി. സ്വാഭാവികാവസ്ഥയിലേക്കു മടങ്ങിവന്നപ്പോൾ തെരേസ് പറഞ്ഞു ശനിയാഴ്ച താൻ വളരെ സഹിച്ചുവെന്നും നിരാശയുടെ വക്കിലെത്തിയെന്നും. സമുന്നത പ്രശാന്തതാവേളയിൽ അവൾ പറഞ്ഞു: ''എൻെറ കാവൽ മാലാഖാ എൻെറ രൂപമെടുത്തു് ആ ചെറുപ്പക്കാരനു പ്രത്യക്ഷപ്പെട്ടു് ഉപദേശങ്ങൾ നല്കി.''

ഫാദർ ഇങ്ക്ബെർട്ടു് വിവരിച്ച സന്ദർഭത്തിലും തെരേസിൻെറ കാവൽ മാലാഖായാണു് രണ്ടാമതൊരു സ്ഥലത്തു പ്രത്യക്ഷപ്പെട്ടതു്. സ്വാഭാവികാവസ്ഥയിൽ ഈ വിഷയത്തെപ്പററി തെരേസിനോട്ട് ഞാൻ സംസാരിച്ചിട്ടുണ്ടു്. ഇങ്ങനെ പല സ്ഥലങ്ങളിൽ ഞാൻ പ്രത്യക്ഷപ്പെടുന്നതായി എനിക്കു് എഴുത്തുകൾ കിട്ടാറുണ്ടെന്നും താൻ അവതീയിൽ ദഹിപ്പിക്കയാണു പതിവെന്നും അവൾ പറഞ്ഞു. ഒരു സന്യാസി തെരേസിനു് എഴുതിയിരുന്നു താൻ വി. കുർബാന അശ്രദ്ധമായിട്ടാണു ചൊല്ലുന്നതെന്നും കുർബാനധർമ്മം അപഹരിക്കുന്നുണ്ടെന്നും ഒരദ്ധ്യാപികയോടു ലജ്ജാകരമായ വേഴ്ചയിലാണു കഴിയുന്നതെന്നും. ഒരു ദിവസം വി. കുർബാന സ്വീകരണം കഴിഞ്ഞു ജനങ്ങളുടെ നേർക്കു തിരിഞ്ഞപ്പോൾ തെരേസ് മുമ്പിലിരുന്നു കണ്ണോടെ കരയു

ന്നതും തുവാലകൊണ്ടു കണ്ണുനീർ തുടയ്ക്കുന്നതും അദ്ദേഹം കണ്ടു. കൈപ്പത്തികളിലെ മുറിവുകൂടി അദ്ദേഹത്തിൻെറ ദൃഷ്ടിയിൽപ്പെട്ടു. അദ്ദേഹം വികാരഭരിതനായി; കുർബാന മുഴുവനാക്കാൻ കഴിഞ്ഞില്ല. വി. കുർബാനയുടെ അവസാനത്തിൽ ജനങ്ങളോടുകൂടെ ചൊല്ലാറുള്ള പ്രാത്ഥന ഉപേക്ഷിച്ചു. അദ്ദേഹം ബലിപീഠത്തിൽനിന്നു് ഇറങ്ങി ഒരു കസേരയിലിരുന്നു. അപ്പോൾത്തന്നെ പഴയ ജീവിതമുറ ഉപേക്ഷിക്കുവാൻ അദ്ദേഹം നിശ്ചയിച്ചു.

## വി. കുർബാനയും തെരേസും

പഞ്ചക്ഷതങ്ങളിൽ വളരെ സഹനത്തിനു വകയുണ്ടു്. അവ മനുഷ്യഗണത്തിനുവേണ്ടിയുള്ള ഒരു മഹാബലിയാണു്. ദിവ്യരക്ഷകൻ തൻെറ മരണത്തിനുമുമ്പു നിവ്വഹിച്ച ഒരു സ്നേഹപ്രവൃത്തിയാണു വി. കുർബാനയുടെ സ്ഥാപനം. അതിനോടു് അഗാധമായി ബന്ധപ്പെട്ടതാണു ഗാഗുൽത്തായിലെ ബലി. ദിവ്യകാരുണ്യം ക്രിസ്തുവിൻെറ പീഡാനുഭവത്തിൻെറ സ്മാരകം മാത്രമല്ല അവിടുത്തെ കുരിശുമരണമാകുന്ന ബലിയുടെ നിരന്തര ആവത്തനവുമാണു്. ക്രിസ്തുവിൻെറ പീഡാനുഭവവും ദിവ്യകാരുണ്യവും തമ്മിലുള്ള ഐക്യം ഈ പഞ്ചക്ഷതക്കാരിയിൽ പ്രകടമായി ക്കാണാവുന്നതാണു്. ക്രിസ്തുവിൻെറ മുറിവുകളുടെ ബഹുമാന്യമായ അടയാളങ്ങൾ തെരേസ് സ്വശരീരത്തിൽ വഹിക്കുന്നു; തന്നിമിത്തം പഞ്ചക്ഷതക്കാരിക്കു ദിവ്യകാരുണ്യത്തോടും ഗാഢമായ ബന്ധമുണ്ടു്. പഞ്ചക്ഷതങ്ങൾ ക്രിസ്തുവിൻെറ പീഡാനുഭവത്തിനു സാക്ഷ്യം വഹിക്കുന്നു; വി. കുർബാനയോടുള്ള മമത നമ്മുടെ ബലിപീഠങ്ങളിൽ ദിവ്യരക്ഷകൻ സന്നിഹിതനാണെന്നുള്ളതിനു സാക്ഷ്യം വഹിക്കുന്നു. സമാധിദശനങ്ങൾ ഭൂതകാലചരിത്രത്തോടു മാത്രം



ദിവ്യകാരുണ്യസ്വീകരണശേഷമുള്ള പ്രശാന്തപ്രാർത്ഥന



ഹർഷപാരവശ്യത്തിന്റെ മററൊരു ദൃശ്യം

ബന്ധപ്പെട്ടിരിക്കയാണെങ്കിൽ, പഞ്ചക്ഷതങ്ങൾ ക്രിസ്തുവിന്റെ സഹനത്തിന്റെ പ്രതീകങ്ങൾ മാത്രമാണെങ്കിൽ, ഈ പഞ്ചക്ഷതങ്ങൾ അപൂർണ്ണമാണ്. അവ വി. കുർബാനയോടു ബന്ധപ്പെട്ടാണ് കിടക്കുന്നത്. പഞ്ചക്ഷതങ്ങളിൽ നിന്നൊഴുകുന്ന രക്തം ഈശോയുടെ മൗതികശരീരത്തിലും വി. കുർബാനയിലും അത്ഥപുഷ്ടി പ്രാപിക്കുന്നു.

വി. കുർബാനയെ സംബന്ധിച്ചിടത്തോളം പഞ്ചക്ഷതക്കാരിയായ തെരേസിന്റെ പ്രതിഫലനം ഇപ്രകാരമായിരുന്നു.

1. വി. കുർബാനയുടെ സാന്നിദ്ധ്യം സ്വാഭാവികാവസ്ഥയിലും അവൾക്കു മനസ്സിലാക്കാൻ കഴിയുന്നു.

2. കൂദാശചെയ്യപ്പെട്ടിരിക്കുന്ന ഓസ്തി വിഴുങ്ങാതെ നിഗൂഢമായി സ്വീകൃതമാകുന്നു.

3. പുരോഹിതനെക്കൂടാതെ ദൂരെ ഇരുന്നു വി. കുർബാന കൈക്കൊള്ളുന്നു.

4. ഒരു പ്രാവശ്യം ദിവ്യകാരുണ്യം സ്വീകരിച്ചാൽ അടുത്ത ദിവ്യകാരുണ്യ സ്വീകരണംവരെ ദിവ്യകാരുണ്യ സാദൃശ്യങ്ങൾ ദഹിക്കുന്നില്ല.

താഴെ വിവരിക്കുന്ന കാര്യങ്ങൾ ദൃക്സാക്ഷികളുടെ വിവരണത്തിൽനിന്നോ ഫാദർ നാബെറിന്റെ ഡയറിയിൽനിന്നോ എടുത്തിട്ടുള്ളതാണ്.

ഫാദർ നാബെറിന്റെ ഒരു വിവരണം ഇതാണ്; ''ഞങ്ങൾ അപരിചിത സാഹചര്യങ്ങളിലായിരിക്കുമ്പോൾ തെരേസിന് പറയാൻ കഴിയുമായിരുന്നു ഒരു ദൈവാലയം കത്തോലിക്കരുടേതാണോ അല്ലയോ, അഥവാ ആ ദൈവാലയത്തിൽ വി. കുർബാന സൂക്ഷിച്ചിട്ടുണ്ടോ ഇല്ലയോ

എന്നു്. ആദ്യകാലങ്ങളിൽ ഫാദർ വൂട്ട്സും ഞാനും കാറിൽ നിന്നു് ഇറങ്ങിപ്പോയി പരിശോധിക്കുമായിരുന്നു; ഒരിക്കലും തെരേസിനു് തെററുപററിയിട്ടില്ല.''

എനിക്കുതന്നെ ഒരനുഭവമുണ്ടായിട്ടുണ്ടു്. ഒരു ദിവസം ഞാനും റെസിലും എൻെറ ഭാര്യയുംകൂടെ കൊണ്ണേർസ്രോയ്ത്തിനടുത്തുള്ള പരിശുദ്ധ ത്രിത്വത്തിൻെറ ദൈവാലയത്തിലേക്കു് ഒരു കാറിൽ പോകയായിരുന്നു. പ്രധാന ബലിപീഠത്തിൻെറ പണി പൂർത്തിയായോ എന്നറിയുവാനാണു ഞങ്ങൾ പോയതു്. അതു നാണയപരിഷ്കാരത്തിൻെറ കാലമായിരുന്നു. തന്നിമിത്തം പണിക്കാർക്കു ഭക്ഷണം കൊടുക്കേണ്ടിയിരുന്നു. മുങ്കൻ റൂത്തുപള്ളിയുടെ വികാരിയുടെ കീഴിലായിരുന്നു ഈ പള്ളി. അദ്ദേഹം ക്ലേശിച്ചാണു് ഇക്കാര്യങ്ങൾ നിർവ്വഹിച്ചുകൊണ്ടിരുന്നതു്. ഞാൻ ബലിപീഠത്തെ സമീപിച്ചപ്പോൾ കെടാവിളക്കു കത്തുന്നതായി കണ്ടില്ല. അതിനാൽ ഞാൻ തലകുനിച്ചതേയുള്ളു; തെരേസ് ഭംഗിയായി മുട്ടുകുത്തിക്കൊണ്ടു പറഞ്ഞു വി. കുർബാന അവിടെയുണ്ടെന്നു്. ''കെടാവിളക്കു കാണുന്നില്ലല്ലോ'', ഞാൻ പറഞ്ഞു. ''ദിവ്യരക്ഷകൻ അവിടെയുണ്ടു്'' എന്നായിരുന്നു അവളുടെ ദൃഢമായ മറുപടി. അവൾ പറഞ്ഞതു വിശ്വസിച്ചുകൊണ്ടു ഞാനും മുട്ടുകുത്തി. സ്വല്പസമയം കഴിഞ്ഞു മുങ്കൻറൂത്തു വികാരിയെ കണ്ടു. വി. കുർബാന വീണ്ടും അന്നുമുതൽ സ്ഥാപിച്ചുതുടങ്ങിയെന്നും എണ്ണയില്ലാത്തതിനാലാണു കെടാവിളക്കു കത്തിക്കാഞ്ഞതെന്നും അദ്ദേഹം പറഞ്ഞു.

ഒരു സംഭവം ഫാദർ നാബെർ എന്നോടു കുറെ മുമ്പു റിപ്പോർട്ടുചെയ്തിരുന്നു. ഞാൻ അതിനു ദൃക്സാക്ഷിയല്ല. ഫാദർ നാബെർ അതിൻെറ സാഹചര്യങ്ങൾ ഓർമ്മിക്കു

ന്നില്ല. അതിനാൽ ദൃക്സാക്ഷിയായിരുന്ന തെരേസിൻെറ സഹോദരൻ ഫെർഡിനൻറിൻെറ റിപ്പോർട്ടാണ് ഇവിടെ ചേർക്കുന്നതു്.

''കൊല്ലം എനിക്കു കൃത്യമായി ഓർമ്മയില്ല: 1932–ലാണെന്നു തോന്നുന്നു. ഒരു ഞായറാഴ്ച. ഞാനും എൻെറ സഹോദരി മരിയായുംകൂടി വൈദികമന്ദിരത്തിലെ കുശിനിയിലിരിക്കുമ്പോൾ റെസിലും വികാരിയച്ചനുംകൂടെ അവിടെയെത്തി. സായാഹ്ന തിരുക്കർമ്മങ്ങൾ കഴിഞ്ഞതേയുള്ളു. പെട്ടെന്നു റെസിൽ വികാരഭരിതയായിപ്പറഞ്ഞു: "നമ്മുടെ രക്ഷകൻ ഇവിടെയുണ്ടു്.'' ഫാദർ നാബെർ ചിരിച്ചുകൊണ്ടു പറഞ്ഞു: ''റെസിൽ, ഇത്തവണ നിനക്കു് അമളിപറ്റിയിരിക്കുന്നു. നമ്മുടെ രക്ഷകൻ ഈ വൈദികമന്ദിരത്തിലില്ല.'' ''ഉവ്വ്. എനിക്കു് അതു മനസ്സിലാക്കാൻ കഴിയും. അടുത്തുതന്നെയുണ്ടു്,'' അവൾ ദൃഢമായിപ്പറഞ്ഞു. തുറക്കാതെ കുറെ എഴുത്തുകൾ അവിടെ കൂമ്പാരംകൂടിക്കിടന്നിരുന്നു. അവൾ അതിൽനിന്നു് നീലനിറത്തിലുള്ള ഒരു കൂടെടുത്തു് ഫാദർ നാബെറിനെ ഏല്പിച്ചു, അധികം സമയമൊന്നും ഇതിനു വേണ്ടിവന്നില്ല. ഫാദർ നാബെർ കൂട്ട തുറന്നു നോക്കിയപ്പോൾ അതിൽ ഒരു വെളുത്ത കടലാസും അതിൻെറ മീതെ ഒരു ഓസ്തിയും കണ്ടു. എഴുത്തൊന്നുമുണ്ടായിരുന്നില്ല. വൽഡാസൻ എന്നു പോസ്റ്റൽ മുദ്രയും മിസ്സ് തെരേസ് നോയിമൻ, കൊണ്ണേർസ്രോയ്ത്തു് എന്നു മേൽവിലാസവും മാത്രമുണ്ടായിരുന്നു.

''കാര്യം അതിവേഗം തെളിഞ്ഞു. ഏതാനും ദിവസങ്ങൾ കഴിഞ്ഞു് വൽഡാസനിൽനിന്നു് ഒരു പെയിൻറർ വന്നു. ഉദ്യാനപ്പണി അദ്ദേഹത്തിൻെറ വിനോദങ്ങളിലൊന്നായിരുന്നു. അയാൾ ഒരു സംശയപ്രകൃതിക്കാരനായ പ്രോട്ടസ്റ്റൻറുകാരനായിരുന്നു. പലപ്രാവശ്യം മാനസാന്തര

പ്പെട്ടിട്ടുണ്ടു്. അയാളുടെ ചില വാക്കുകളിൽനിന്നു സ്പഷ്ടമായി മേല്പറഞ്ഞ എഴുത്തു് അയാൾ അയച്ചതാണെന്നു്. അതിനാൽ ജനങ്ങൾ അയാളെ തനിച്ചു വിളിച്ചു് ഒരു വിചാരണനടത്തി. അയാൾ ദിവ്യകാരുണ്യസ്വീകരണത്തിനുശേഷം തിരുവോസ്തി വായിൽനിന്നെടുത്തു കൊണ്ട്രോയ്ത്തിലേക്കു് അയയ്ക്കുകയാണുണ്ടായതു്. തിരുവോസ്തി വെറും അപ്പമാണെന്നു് അയാൾ വിചാരിച്ചുപോയി. തന്റെ എഴുത്തിന്റെ ചരിത്രം അയാളെ വിസ്മയിപ്പിച്ചു. ദൈവദോഷപരമായ ഈ വിഡ്ഢിത്തം എന്തിനു ചെയ്തുവെന്നു് എനിക്കു് ഇതുവരെ സ്പഷ്ടമായിട്ടില്ല. പലപ്രാവശ്യം ഞാൻ അയാളോടു സംസാരിച്ചിട്ടുണ്ടു്. അതിനിടയ്ക്കു് അയാൾ മരിച്ചു.''

സംഭവം വൽഡാസനിലും അറിയാനിടയായി, അയാൾതന്നെ ഈ സംഭവം അവിടെ വിവരിക്കുകയാണുണ്ടായതു്. അയാളുടെ വിവരണം ഏതാണ്ടു് ഈ രൂപത്തിലായിരുന്നു; ദിവ്യകാരുണ്യസ്വീകരണത്തിനുശേഷം അയാൾ വൽഡാസൻ പള്ളിയുടെ ഇരുവശത്തുമുള്ള ഇടുങ്ങിയ പാതകളിലൊന്നിൽക്കൂടെ പോകുമ്പോൾ തിരുവോസ്തി വായിൽനിന്നെടുത്തു് ഒരു തുണിയിൽ പൊതിഞ്ഞു. അനന്തരകാലത്തു് ഈ പ്രവൃത്തിയെപ്പററി അയാൾ അങ്ങേയററം അനുതപിച്ചു. സൽപ്രവൃത്തികളും ധർമ്മവുംവഴി അയാൾ അതിനു പരിഹാരംചെയ്തു.

## മൗതികദിവ്യകാരുണ്യസ്വീകരണം

ദിവ്യകാരുണ്യസ്വീകരണത്തിനുമുമ്പു തെരേസ് ദർശനസമാധിയിൽ പ്രവേശിക്കുകയും ഈശോയെ ശിശുവായോ ഉയിർപ്പിന്റെ മഹത്വത്തോടെയോ കാണുകയും ചെയ്യുമ്പോഴെല്ലാം തിരുവോസ്തി നാവിൽ വയ്ക്കുകയാണെങ്കിൽ അവൾ

വിഴുങ്ങാതെതന്നെ തിരുവോസ്തി ശരീരത്തിനുള്ളിൽ പ്രവേശിക്കും. ഇതു ഫാദർ നാബെർമാത്രമല്ല മററു പല വൈദികരും അൽമേനികളും നേരിൽ കണ്ടിട്ടുള്ളതായി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ഫാദർ നാബെറിൻെറ ഡയറിയിൽ ഈദൃശസംഭവങ്ങൾ പലപ്രാവശ്യം അനുസ്മരിച്ചിട്ടുണ്ട്. ഫാദർ ഫാസെലിനും പ്രേഗിലെ ആർച്ചുബിഷപ്പ് കാസ്പറിനും ഈദൃശാനുഭവങ്ങൾ ഉണ്ടായിട്ടുള്ളതായി അവർതന്നെ പ്രസ്താവിച്ചുകാണുന്നു.

ഗെർലിക്ക് സമ്പൂർണ്ണമായ വിവരങ്ങൾ നല്കിയിട്ടുണ്ട്. ''വൈദികൻ വി. കുർബാനയുംകൊണ്ടു ബലിപീഠത്തിൻെറ മൂലക്കലെത്തുമ്പോൾ തെരേസ് തിരുവോസ്തിയെ നോക്കി സമാധിയിലമരും; ദിവ്യഗുരുവിനെ സ്വീകരിക്കുവാൻ വലിയ ആഗ്രഹം പ്രകാശിപ്പിക്കും; എന്നാൽ കസേരയിൽനിന്നു് എഴുന്നേല്ക്കുവാൻ പാടില്ലാത്തവിധം അതിന്റെ കൈകൾ അടഞ്ഞാണിരുന്നതു്. അവളുടെ മുഖം പ്രകാശിക്കുന്നു; കണ്ണുകൾ തിളങ്ങുന്നു; അവൾ കൈകൾ നീട്ടുന്നു; പാദങ്ങൾ ചലിക്കുകയായി. എഴുന്നേല്ക്കാനെന്നതുപോലെ ശരീരം ഉയരും. തൻെറ മുമ്പാകെ മുട്ടുകുത്താൻ വൈദികൻ ഒരടയാളം നല്കി; അങ്ങനെ എനിക്കു് അവളുടെ വായ് ശരിക്കു കാണാൻ കഴിഞ്ഞു. തിരുവോസ്തി അടുത്തെത്തിയപ്പോൾ അവൾ വായ് തുറന്നു നാവു നീട്ടി; കൈകൾ മാറിൽ വച്ചു. വൈദികൻ അവളുടെ നാവിൽ ഒരു മുഴുവൻ ഓസ്തി വച്ചിട്ടു സ്ഥലംവിട്ടു. അവൾ നാവു പിറകോട്ടു വലിച്ചു; തിരുവോസ്തി അപ്പോഴും ദൃശ്യമായിരുന്നു. നാവു് താഴത്തെ ദന്തനിരയെ മൂടിയിരുന്നു; അററം താഴത്തെ അധരങ്ങൾ വരെ എത്തിയിരുന്നതായി ഞാൻ കണ്ടു. നാവിൻെറ കടഭാഗവും കാണാമായിരുന്നു. പെട്ടെന്നു തിരുവോസ്തി അദൃശ്യമായി. വായ് കുറേനേരം തുറന്നുതന്നെ ഇരുന്നു. അവൾ

ആദ്യം വായ് തുറന്നനിമിഷംമുതൽ അവൾ വായ് അടയ്ക്കുകയോ തിരുവോസ്തി വിഴുങ്ങുവാൻ ശ്രമിക്കുകയൊ ചെയ്തില്ല. ഓസ്തി വായിലൊ അണയിലൊ ഇല്ലായിരുന്നു. വായ് തുറന്നാണിരുന്നതു്. കുറെനേരം ഏകാഗ്രമായി കഴിഞ്ഞശേഷം, അവൾ സമാധിയിലെ ദീർഘസംഭാഷണമാരംഭിച്ചു. അതിനിടയ്ക്കു തിരുവോസ്തി വിഴുങ്ങുന്നതായി യാതൊരു ലക്ഷണവും കണ്ടില്ല. വെള്ളവും കൊടുക്കുകയുണ്ടായില്ല. വെള്ളിയാഴ്ച ദർശനത്തിനുശേഷം വൈകുന്നേരം വികാരിയച്ചൻ എന്നോടു് ഈ പുതിയ പ്രതിഭാസത്തെപ്പററി സംസാരിച്ചു. വി. കുർബാന സ്വീകരണം കാണാൻ അദ്ദേഹം എന്നോടാവശ്യപ്പെട്ടു. അതിനാൽ ശനിയാഴ്ച ഞാനെന്താണു ചെയ്യേണ്ടതെന്നു് എനിക്കറിയാമായിരുന്നു. ദൈവാലയം അന്നു പ്രകാശമാനവുമായിരുന്നു.

പ്രൊഫസർ വുട്ട്സ് തിരുവോസ്തി വായിൽ വയ്ക്കുമ്പോൾ അതു നിലത്തു വീഴാതിരിക്കാൻ നല്ലവണ്ണം അമർത്തി വച്ചിരുന്നുവെന്നു് അദ്ദേഹംതന്നെ എന്നോടു പറയുകയുണ്ടായിട്ടുണ്ടു്. തെരേസിനു് വി. കുർബാന കൊടുക്കുമ്പോൾ തിരുവോസ്തി അദൃശ്യമാകുന്നതു് അദ്ദേഹം കണ്ടിട്ടുണ്ടു്; വിരൽ നനയുകയും ചെയ്യുന്നു. എനിക്കും ഇതു കാണാനുള്ള ഒരവസരം ലഭിക്കുകയുണ്ടായി ഞാൻ മുട്ടുകുത്തിനില്ക്കുമ്പോൾ ഫാദർ നാബെർ ഒരാംഗ്യംകാണിച്ചു. കൂട്ടതൽഅടുത്തുചെന്നു നോക്കാനായിരുന്നു നിർദ്ദേശം. ഞാൻ അങ്ങനെതന്നെചെയ്തു. നാവിൽവച്ച തിരുവോസ്തി വൈദികൻെറ കരം പിൻവലിക്കുന്നതിനുമുമ്പേതന്നെ അപ്രത്യക്ഷമായെന്നു് എനിക്കും സാക്ഷ്യപ്പെടുത്തുവാൻ കഴിയും. തിരുവോസ്തി നാവിൽ തൊട്ടനേരത്തു് താഴത്തെ മോണയിൽ ലഘുവായ ഒരിളക്കം ഉണ്ടായെന്നു മാത്രമേ പറയാനുള്ളു. നാവിൽ തൊട്ടപ്പോഴെ ഈ ചലനമുണ്ടായതുകൊണ്ടു് തിരുവോസ്തി വിഴുങ്ങിയതാ

കാൻ നിവൃത്തിയില്ല. താടിയുടെ താഴെയുള്ള യാതൊരു മാംസശിരകളും ഇളകിയിട്ടില്ല. മാത്രമല്ല തിരുവോസ്തി വിഴുങ്ങുമ്പോഴെല്ലാം അതിനു വളരെയേറെ സമയം വേണ്ടി വന്നിരുന്നു.

## പുരോഹിതനെക്കൂടാതെയുള്ള ദിവ്യകാരുണ്യ സ്വീകരണം

തെരേസിൻെറ പ്രഥമ ദിവ്യകാരുണ്യ സ്വീകരണകാലത്ത് അനുദിന ദിവ്യകാരുണ്യ സ്വീകരണത്തെ അനുവദിക്കുകയും പ്രോത്സാഹിപ്പിക്കുകയുംചെയ്ത പത്താം പീയൂസിൻെറ തിരുവെഴുത്തു പ്രസിദ്ധം ചെയ്തിട്ടില്ലായിരുന്നു. അന്നു കുട്ടികൾക്ക് കൊല്ലത്തിൽ നാലു പ്രാവശ്യമേ ദിവ്യകാരുണ്യം നല്കിയിരുന്നുള്ളു. തന്നിമിത്തം വേദോപദേശ ക്ലാസുകളിലും പ്രസംഗങ്ങളിലും അരൂപിക്കടുത്ത ദിവ്യകാരുണ്യ സ്വീകരണം പ്രോത്സാഹിപ്പിച്ചിരുന്നു. തെരേസ് ഈ സമ്പ്രദായം ഭക്തിയോടെ പാലിച്ചിരുന്നു. സമയം കിട്ടുമ്പോഴെല്ലാം ദൈവാലയത്തിൽപോയി ദിവ്യകാരുണ്യ സ്വീകരണ റെയിലിൻെറ അരികെ മുട്ടുകുത്തി സക്രാരിയിൽ നിന്നു ദിവ്യരക്ഷകനെ തൻെറ ഹൃദയത്തിലേക്കു ക്ഷണിച്ചിരുന്നു.

പ്രസ്തുത സന്ദർഭങ്ങളിൽ അരൂപിക്കടുത്ത ദിവ്യകാരുണ്യ സ്വീകരണം കൂദാശയ്ക്കടുത്ത ദിവ്യകാരുണ്യ സ്വീകരണമായി മാറിയിരുന്നു. 1953 വരെ തെരേസ് ഇതിനെപ്പററി ആരോടും സംസാരിച്ചിട്ടില്ല. അക്കൊല്ലം അവൾ സത്യം ചെയ്ത് ഇങ്ങനെ പറഞ്ഞു: ''അങ്ങനെയുള്ള സന്ദർഭങ്ങളിൽ ഒരു പ്രാവശ്യമോ രണ്ടു പ്രാവശ്യമോ മൂന്നു പ്രാവശ്യമോ അല്ലെങ്കിൽ പലപ്പോഴമെന്നാകട്ടെ ഞാൻ-ദിവ്യകാ

രുണ്യ റെയിലിൽ മുട്ടുകുത്തുമ്പോൾ തിരുവോസ്തി എൻെറ അട്ടക്കലേക്ക പറന്നുവന്നു...........ഞാൻ അതു സ്വീകരിച്ചു യഥാർത്ഥത്തിൽ വിഴുങ്ങി.''

അങ്ങനെ തെരേസിനു് ബാല്യത്തിൽ, പ്രഥമ ദിവ്യ കാരുണ്യ സ്വീകരണവേളയിൽ മാത്രമല്ല, മൗതികാനുഭവം ഉണ്ടായിരുന്നു. അനേകകൊല്ലം അവൾ അതു രഹസ്യം പാലിച്ചു. ആന്തരികജീവിതത്തെപ്പററി പരിശോധിക്കാൻ വന്ന കമ്മീഷനോടാണു് ഇക്കാര്യം തെരേസ് ആദ്യം വെളിപ്പെടുത്തിയതു്.

1929–ലെ ഉയിർപ്പിനു തെരേസ് അയിക്കു്സ്റ്റാറ്റിലായിരുന്നു. ഏപ്രിൽ 29–ാംനു-യോ 30–ാംനു-യോ മറേറാ തെരേസിനു് ഭയങ്കര ആദ്ധ്യാത്മിക സഹനമുണ്ടായി. അതു ശാരീരിക സഹനത്തിനും കാരണമായി. തെരേസ് മരിച്ചേക്കുമോ എന്നുപോലും ശങ്കയുണ്ടായി. തെരേസിൻെറ അനാരോഗ്യം നിമിത്തം അവൾ താമസിച്ചിരുന്ന സ്ഥലത്തു് ഒരു തിരുവോസ്തി സൂക്ഷിച്ചു. പെട്ടെന്നു തെരേസ് സമാധിയിലമന്നു; ദിവ്യകാരുണ്യ സ്വീകരണവേളയിലെന്ന പോലെ അവൾ വ്യാപരിച്ചു. അടുത്തുതന്നെ സമുന്നത പ്രശാന്തതയിലേക്കു് അവൾ പ്രവേശിച്ചു. താമസിയാതെ ഒരു സ്വരം കേട്ടു; ''റെസിൽ നമ്മുടെ രക്ഷകനെ കൈക്കൊണ്ടു.'' ഉടനെതന്നെ പ്രൊഫസർ വുട്ട്സ് സക്രാരി തുറന്നു നോക്കി; എന്നാൽ തിരുവോസ്തി അവിടെ ഇല്ലായിരുന്നു. ഫാദർ വുട്ട്സിൻെറ ഈ റിപ്പോർട്ടു് ഫെർഡിനൻറു നോയ്മൻ പിന്താങ്ങുകയുണ്ടായിട്ടുണ്ടു്.

ഫാദർ നാബെർ ഒരു സംഭവം വിവരിക്കുന്നുണ്ടു്. ''ഏതാനും ദിവസങ്ങൾക്കുമുമ്പു്, മേൽവിവരിച്ച തരത്തിലുള്ള ഒരു സംഭവത്തിനു ഞാൻ ദൃക്സാക്ഷിയാണു്. 1931

ജൂൺ 26–ാംനു വെള്ളിയാഴ്ച പത്തരമണിക്കു തെരേസ് വൈദികമന്ദിരത്തിലേക്കു വന്നു. അവൾ വളരെ ക്ഷീണിച്ചാണിരുന്നതു്. മരിക്കാറായ ആക്കോവേണ്ടി സഹിക്കയാണെന്നു് ഞങ്ങൾക്കു മനസ്സിലായി. വികാരിയച്ചനോടു വി. കുർബാന നല്കണമേ എന്നു് അവളാവശ്യപ്പെട്ടു. തലേദിവസവും അവൾ വി. കുർബാന സ്വീകരിച്ചിട്ടില്ലായിരുന്നു. ഞാൻ അവളുടെകൂടെ സങ്കീർത്തിയിലേക്കു ചെന്നു. സങ്കീർത്തിയുടെ താക്കോൽ അവളെടുത്തിട്ടുണ്ടായിരുന്നു; എന്നാൽ ക്ഷീണം നിമിത്തം സങ്കീർത്തിയുടെ വാതിൽ തുറക്കാൻ അവൾക്കു സാധിച്ചില്ല. ഞങ്ങൾ ഉള്ളിലേക്കു കടന്നു വാതിലടച്ചു, അവൾ ബലിപീഠത്തിൻെറ പിറകിലുള്ള അവളുടെ കസേരയിലേക്കു വേച്ചുവേച്ചു ചെന്നു.

അവൾക്കു വി. കുർബാന നല്കാമോ എന്നു വികാരിയച്ചൻ സ്നേഹപൂർവ്വം എന്നോടു ചോദിച്ചു. അദ്ദേഹം പതിവുള്ള "കുമ്പസാരത്തിൻെറ ജപം" ബലിപീഠത്തിൻെറ പാദത്തിങ്കൽനിന്നു ചൊല്ലി. സക്രാരിയിൽനിന്നു ഞാൻ കുസ്തോദിയെടുത്തു. ആദ്യത്തെ രണ്ടു പ്രാർത്ഥനകൾക്കുശേഷം ഞാൻ ബലിപീഠത്തിന്മേൽക്കൂടെ ഇടത്തോട്ടുപോയി; വികാരിയച്ചൻ വലത്തോട്ടും പോയി. തെരേസിൽനിന്നു് ഒരു വാര അകലെവച്ചു ഞാൻ മൂന്നാമത്തെ പ്രാർത്ഥന ചൊല്ലി. എന്നാൽ തെരേസ് എൻെറ നേക്കു നോക്കുകയോ എന്നെ കാത്തിരിക്കുകയോ ചെയ്തില്ലെന്നു് എനിക്കു തോന്നി. അവൾ ശാന്തമായി സക്രാരിയുടെ പിറകിൽ ഇരിക്കയായിരുന്നു; കൈകൾ മാറിൽ പിണച്ചുവച്ചിരുന്നു. കണ്ണും വായും അടഞ്ഞാണിരുന്നതു്. സമുന്നതപ്രശാന്തതാവേളയിൽ ദിവ്യകാരുണ്യം സ്വീകരിക്കുമ്പോൾ ഇപ്രകാരമാണു് അവൾ ഇരിക്കാറുള്ളതു്. ഞാൻ വിസ്മയപൂർവ്വം വികാരിയച്ചൻെറ നേക്കു നോക്കി; ഉടനെ അദ്ദേഹം നിശ്ചലനായി നിന്നു.

എന്നോട്ട മടങ്ങിക്കൊള്ളാൻ അദ്ദേഹം ആംഗ്യം കാട്ടി. വി. കുർബാന നല്കാതെ മടങ്ങിപ്പോകാനാണ നിർദ്ദേശമെന്നു് എനിക്കു മനസ്സിലായില്ല. ഞാൻ വിചാരിച്ചതു് അവൾ സമാധിയിലല്ലെന്നും തിരുവോസ്തിയുടെ ഒരു കഷണം മാത്രമേ ഞാൻ നല്കാവൂ എന്നുമത്രെ. സ്വാഭാവികാവസ്ഥയിൽ അവൾക്കു് ഒരോസ്തി മുഴുവനും വിഴുങ്ങാൻ കഴിവുണ്ടായിരുന്നില്ല. എന്നാൽ ഇപ്പോൾ അവൾ ഉന്മേഷഭരിതയായി കാണപ്പെട്ടു. കണ്ണു ബലമായി അടച്ചുപിടിച്ചുകൊണ്ടു് അവളെന്റെ നേർക്കു മുഖം തിരിച്ചു; അവളുടെ വായ് തുറന്നിരിക്കയായിരുന്നു; നാവിൽ ഒരു തിരുവോസ്തി കിടക്കുന്നതു സ്പഷ്ടമായി ഞാൻ കണ്ടു. അവൾ ദിവ്യകാരുണ്യം സ്വീകരിച്ചുകഴിഞ്ഞുവെന്നു് അപ്പോളെനിക്കു മനസ്സിലായി. ഞാൻ കൈയിലെടുത്തിരുന്ന തിരുവോസ്തി കുസ്തോദിയിലിട്ടുകൊണ്ടു ബലിപീഠത്തിലേക്കു മടങ്ങി. വികാരിയച്ചനും എന്റെകൂടെപോന്നു.

1963-ൽ ഫാദർ നാബെറിന് ഏതാണ്ടു് ഇതുപോലെ ഒരനുഭവം ഉണ്ടായി.

ഫാദർ നാബെറിന്റെ ഡയറി: 1931 ജാനുവരി 29/30. ''കഴിഞ്ഞ രാത്രി അഞ്ചര മണിവരെ തെരേസ് എഴുത്തുകൾ വായിച്ചുകൊണ്ടിരിക്കയായിരുന്നു. തൽസമയം അവൾ സമുന്നത പ്രശാന്തതയിലേക്കു ഉയർത്തപ്പെട്ടു. 11 മണിക്കു് അവൾ വൈദികമന്ദിരത്തിൽവന്നു. വി. കുർബാന നല്കണമെന്നാവശ്യപ്പെട്ടു. എന്റെകൂടെ രണ്ടു വൈദികാതിഥികളുണ്ടായിരുന്നു. തെരേസ് ആ പള്ളിയിലേക്കുപോയി. ഞാൻ പള്ളിയിലെത്തിയപ്പോൾ അവൾ സമുന്നത പ്രശാന്തതയിലാണു്. ഇതരവൈദികൻ അവൾക്കു വി. കുർബാന നല്കിയോ എന്നു ഞാൻ ചോദിച്ചു. ''ഇല്ല.''

അവൾ മറുപടി പറഞ്ഞു. ഹൃദയത്തിലേ മുറിവിൽനിന്നൊഴുകിയ രക്തം മടിയിൽ വീണിരിക്കുന്നതു് എനിക്കു കാണാമായിരുന്നു. ക്ഷീണംകൊണ്ടു് അവൾ മൂർച്ഛിച്ചു വീണേക്കുമെന്നുള്ള നിലയിലായി അതേ സമയം വി. കുർബാന സ്വീകരിക്കുവാൻ അവൾ അങ്ങേയററം കൊതിച്ചിരുന്നു. അതിനാലോ എന്തോ ദിവ്യരക്ഷകൻ അത്ഭുതകരമാംവണ്ണം അവളിൽ എഴുന്നള്ളിവന്നു. സക്രാരിയിൽനിന്നു് ഒരു തിരുവോസ്തി പറന്നു അവളുടെ അടുക്കലേക്കുവന്നു. ബലിപീഠത്തിൻെറ പിറകിലുള്ള കസേരയിലാണു് അവളിരുന്നിരുന്നതു്. തിരുവോസ്തി അവളുടെ അടുത്തെത്തിയപ്പോൾ അപ്രത്യക്ഷമായി. നാലുതുദിവസം പ്രായമുള്ള ഉണ്ണീയീശോ അവൾക്കു പ്രത്യക്ഷപ്പെട്ടു് അവളുടെ ആത്മാവിലേക്കു പ്രവേശിച്ചു. തെരേസ് ഇക്കാര്യം പിന്നീടു സ്വാഭാവികാവസ്ഥയിൽ എന്നോടു പറഞ്ഞു. തിരുവോസ്തിയുടെ ചുററും ഒരു പ്രകാശം ഉണ്ടായിരുന്നുവെന്നുകൂടി അവൾ അഭിപ്രായപ്പെട്ടു.''

തെരേസിൻെറ ആങ്ങള ഫെർഡിനൻറു് ഒരു സംഭവം വിവരിക്കുന്നുണ്ടു്: ''ഒരു ഹൈസ്കൂൾ വിദ്യാർത്ഥിയായി പ്രൊഫസ്സർ വുട്സിൻെറകൂടെ താമസിക്കുമ്പോൾ, ഞാൻ സങ്കീർത്തിയിലെ ജോലികൾ ചെയ്തിരുന്നു; അദ്ദേഹത്തിൻെറ കുർബാനയ്ക്കു ശുശ്രൂഷിക്കുകയും ചെയ്യുമായിരുന്നു. ഒരു ദിവസം പതിവുപോലെ വി. കുർബാനയ്ക്കു ഒരുക്കുമ്പോൾ പീലാസായിൽ ഞാൻ ഒരു വലിയ ഓസ്തിയും മൂന്നു ചെറിയ ഓസ്തിയും വച്ചു. ഒന്നു് എൻെറ സഹോദരി ഓട്ടിലിക്കും, ഒന്നു് എൻെറ സഹോദരൻ ഹാൻസിനും ഒന്നു് എനിക്കു വേണ്ടിയുമായിരുന്നു. അന്നു വി. കുർബാന വൈകിയാണു് തുടങ്ങിയതു്. ദിവ്യകാരുണ്യ സ്വീകരണസമയമാകുന്നതിനു മുമ്പു ഹാൻസു സ്കൂളിലേക്കുപോയി. കുർബാന സ്വീകരണ

ത്തിൻെറ സമയമായപ്പോൾ രണ്ടു് ഓസ്തിയേ ഉണ്ടായിരുന്നുള്ളൂ. ഞാനും ഫാദർ വുട്സ്സും അന്വേഷിച്ചു; കണ്ടെത്തിയില്ല.

''വി. കുർബാനയ്ക്കുശേഷം ഞാൻ പറഞ്ഞു ഞാൻ മൂന്നു് ഓസ്തി പീലാസായിൽവച്ചിരുന്നുവെന്നു്. ഫാദർ വുട്സ്സ സമ്മതിച്ചു കൂദാശചെയ്യുന്ന നേരത്തു മൂന്നു ചെറിയ ഓസ്തി പീലാസായിലുണ്ടായിരുന്നുവെന്നു്. ഒരന്വേഷണവുംകൂടെ നടത്തി; ഫലമുണ്ടായില്ല. ഞങ്ങൾക്കു മന:പ്രയാസംതോന്നി. തെരേസ് കൊണ്ണേർസ്രോയ്ത്തിൽ നിന്നു ഞങ്ങളോടു് ഇങ്ങനെ വിളിച്ചുപറഞ്ഞു: ''വികാരിയച്ചനും ഇതരവൈദികനും ഇന്നു കാലത്തു് ഇവിടെയുണ്ടായിരുന്നില്ല. എനിക്കു ദിവ്യരക്ഷകനെ സ്വീകരിക്കുവാൻ വലിയ ആഗ്രഹംതോന്നി. ഞാൻ അയിക്ക്സ്റ്റാറ്റിലെ വി. കുർബാന കണ്ടു. ഈ ദർശനത്തിനിടയ്ക്കു, വൈദികൻ ''ഡോമിനേ, നോൺസും ദീഞ്ഞൂസ്'', എന്ന അപേക്ഷ ചൊല്ലുന്നതിനുമുമ്പു് ഒരു തിരുവോസ്തി അവളുടെ വായിലേക്കു പ്രവേശിച്ചു. ആത്മനാ അവിടെ സന്നിഹിതയായിരുന്നുവെന്നതിനു തെളിവായി ബലിപീഠാലങ്കാരങ്ങളുടെ ഒരു വിവരണം അവൾ നല്കി. ഞങ്ങൾക്കു് അത്ഭുതം തോന്നി; എന്നാൽ ഞങ്ങളുടെ ഉൽക്കണ്ഠ നീങ്ങി.'' പഞ്ചക്ഷതക്കാരിയായിരുന്ന സീയെന്നായിലെ വി. കത്രീനയും ഇങ്ങനെ ദിവ്യകാരുണ്യം സ്വീകരിച്ചതായി കാണുന്നുണ്ടു്.

## തെരേസിൻെറ ശരീരത്തിൽ തിരുവോസ്തി അഴിയാതിരുന്ന മൂന്നു സന്ദർഭങ്ങൾ.

ആഗമനകാലത്തു്അതു സംഭവിക്കുന്നില്ല.

ദിവ്യകാരുണ്യയപ്പം അഴിയാതെ ശരീരത്തിലിരിക്കുന്നതു തെരേസിനു സ്പഷ്ടമായി അറിയാമായിരുന്നു. അങ്ങനെ

വി. കർബ്ബാനയുടെ സാദൃശ്യങ്ങൾ അഴിയാതിരിക്കുമ്പോൾ അവളുടെ ശരീരത്തിനു കെൽപ്പു തോന്നിയിരുന്നു. അപ്പം അഴിഞ്ഞുകഴിഞ്ഞാൽ ദേഹത്തിനു വേദനയും ക്ഷീണവുമായി. ഉടനെ ദിവ്യകാരുണ്യം സ്വീകരിക്കുവാനുള്ള അഭിവാഞ്ഛ വർദ്ധിക്കുന്നു. തദവസരങ്ങളിൽ അവൾ പലപ്പോഴും ഇങ്ങനെ ആവലാതിപ്പെട്ടിരുന്നു: ''ദിവ്യരക്ഷകാ, അങ്ങ് എന്തുകൊണ്ട് എന്നെ ഉപേക്ഷിച്ചു? വീണ്ടും വരൂ; ദയവായി വീണ്ടും വരൂ.'' പുരോഹിതനെക്കൂടാതെയുള്ള ദിവ്യകാരുണ്യസ്വീകരണങ്ങളെല്ലാം ദിവ്യകാരുണ്യസ്വീകരണത്തിനു അവൾക്കുണ്ടായിരുന്ന അഭിവാഞ്ഛയുടെ തീവ്രത പ്രകാശിതമാക്കുന്നുണ്ട്. ദിവ്യകാരുണ്യഈശോയുടെ സാന്നിദ്ധ്യവും അഭാവവും യാഥാർത്ഥ്യത്തോടു യോജിച്ചാണോ പോകുന്നതെന്നു നിർണ്ണയിക്കുവാൻ നമുക്കു മാർഗ്ഗമൊന്നുമില്ല.

1930 ജൂലായി 26-ാംനു. ഫാദർ ലിബോറിയൂസ് ഹാർട്ട്ലിയുടെ വിവരണം (ഫാദർ നാബെർ അതംഗീകരിച്ചുകാണുന്നുണ്ട്.) ജൂലായി 25-ാംതീയതി വെള്ളിയാഴ്ച കൊണ്ണേർസ്രോയ്ത്തിലെ സഹായവികാരി ഫാദർ ഹാർട്ട്ലിയോടു തെരേസ് പറഞ്ഞു: ''നാളെ ലഘുവായ ഒരു കുഴപ്പമുണ്ടാകും. പരിഭ്രമിക്കാനൊന്നുമില്ല.'' ഫാദർ നാബെറോ താനോ ഉണ്ടായിരിക്കുമോ എന്ന് അദ്ദേഹം ചോദിച്ചു. ''നിങ്ങൾ വിളിക്കപ്പെടും.'' ശനിയാഴ്ച ഉച്ച കഴിഞ്ഞു തെരേസിന് അസുഖം തോന്നി. രക്തവും പിത്തനീരും ഛർദ്ദിച്ചു. വീണ്ടും ഛർദ്ദിക്കാൻ തുടങ്ങിയപ്പോൾ അന്നു കൈക്കൊണ്ട തിരുവോസ്തി പുറത്തേക്കു വരുന്നുണ്ടെന്ന് മനസ്സിലാക്കി അവൾ വിസ്മയിക്കുകയും പരിഭ്രമിക്കുകയുംചെയ്തു. വീണ്ടും വിഴുങ്ങുവാൻ അവൾ ഉത്സാഹിച്ചു; എന്നാൽ ഫലമുണ്ടായില്ല. തുവാലയിലേക്ക് തിരുവോസ്തി അവൾ ഛർദ്ദിച്ചു. സഹോദരി സെൻസിലിനെ വികാരി

യച്ചന്റെ അടുക്കലേക്ക് അയച്ചു വിവരമറിയിച്ചു. അദ്ദേഹം സഹവികാരിയേയും വിളിച്ചു. രണ്ടുപേരും അഴിയാത്ത തിരുവോസ്തി കണ്ടു. ഒരു ഭാഗത്തുമാത്രം രക്തവർണ്ണമുണ്ടായിരുന്നു.

തെരേസ് വിറച്ചുകൊണ്ടു ശയ്യയിൽത്തന്നെ കിടന്നു; തുവാല കൈയിൽത്തന്നെ പിടിച്ചിരുന്നു. ദിവ്യരക്ഷകൻ തന്നെ ഉപേക്ഷിച്ചതുകൊണ്ടാണ് ഇതെല്ലാം സംഭവിച്ചതെന്നു കണ്ണുനീരോടുകൂടെ അവൾ ആവലാതിപ്പെട്ടു. തുവാല അലക്കി വൃത്തിയാക്കിയതായിരുന്നുവെന്നതുമാത്രം അവളെ തെല്ലാശ്വസിപ്പിച്ചു. വികാരിയും സഹവികാരിയും തമ്മിൽ ആലോചിച്ചു. പ്രഥമ പരിഭ്രമം കഴിഞ്ഞു് അവർ തീരുമാനിച്ചു ഒന്നും ദഹിപ്പിക്കേണ്ടതില്ലെന്ന്. തെരേസ് തിരുവോസ്തി വീണ്ടും വിഴുങ്ങുമോ എന്നു നോക്കിയിരിക്കാൻ അവർ നിശ്ചയിച്ചു. തൽസമയം അവൾക്ക് ഒരു ദർശനമുണ്ടായി. ദിവ്യരക്ഷകനെ മനുഷ്യരൂപത്തിൽ കാണുമ്പോൾ ചെയ്യാറുള്ളതുപോലെ അവൾ അങ്ങുമിങ്ങും നോക്കി. പിന്നീടു തിരുവോസ്തി സ്വീകരിക്കാനോ എന്നു തോന്നുമാറ് അവൾ വായ്തുറന്നു. ഞാൻ തുവാല അവളുടെ അധരങ്ങളുടെ അടുക്കലേക്ക് ചേർത്തുപിടിച്ചു. പെട്ടെന്നു തിരുവോസ്തി അപ്രത്യക്ഷമായി; വിഴുങ്ങുമ്പോഴത്തെ യാതൊരു ചലനവും മാംസപേശികൾക്കുണ്ടായില്ല, അടുത്തുണ്ടായ സമുന്നത പ്രശാന്തതാവേളയിൽ അവൾ പറഞ്ഞു: ''നമ്മുടെ ദിവ്യരക്ഷകൻ വീണ്ടും റെസിലിന്റെ ഉള്ളിലായി. രോഗിണിയായ ഒരു പെൺകുട്ടിയുടെപേക്ക റെസിൽ പരിഹാരം ചെയ്യുകയായിരുന്നു. ഈ കുട്ടി ദിവ്യകാരുണ്യസ്വീകരണം കഴിഞ്ഞു പലപ്പോഴും തിരുവോസ്തി വായിൽനിന്നെടുത്തു തുവാലയിലിടുകയും അതു കൊണ്ടുനടന്നു തമാശയുണ്ടാക്കുകയും ചെയ്തിരുന്നു.'' സ്വാഭാവികാവസ്ഥയിലെത്തിച്ചേർന്നപ്പോൾ

തെരേസ് സന്തുഷ്ടയായി കാണപ്പെട്ടു. ദിവ്യരക്ഷകൻ തന്റെ ഉള്ളിലുണ്ടെന്നു് അവൾക്കു ബോദ്ധ്യമായി. അവിടുത്തെ കാരുണ്യത്തിനു നന്ദിപറയുവാൻ അവൾ എല്ലാവരോടും അഭ്യർത്ഥിച്ചു.

1932 ജൂൺ 1-ാംനു ഫാദർ നാബെറിന്റെ കുറിപ്പുകൾ:- "കുറേനാളായിട്ടു രോഗിയായ ഒരു ഡച്ചുവൈദികനുവേണ്ടി തെരേസ് സഹിച്ചുകൊണ്ടിരിക്കയായിരുന്നു. സുഖക്കേടിന്റെ ആരംഭത്തിൽത്തന്നെ ഒരു ടെലഗ്രാംവഴി തെരേസിന്റെ പ്രാർത്ഥനാസഹായം അഭ്യർത്ഥിച്ചിരുന്നു. ഇന്നലെ നെഞ്ചിലും വയറ്റിലും അവൾക്കു ഭയങ്കരവേദനയുണ്ടായി; ആത്മീയമായ വേദനയുമുണ്ടായിരുന്നു. മിനിഞ്ഞാന്നു പ്രഭാതത്തിൽ തെരേസിന്റെ ഒരു സന്ദർശനമുണ്ടായിരുന്നു ഇന്നു ഞാൻ ഇവിടെയുണ്ടായിരിക്കണമെന്നു്. താൻ വലിയ ഒരാവലാതിയുമായി പരിഭ്രമത്തോടെ വരുമെന്നും അവൾ അറിയിച്ചിരുന്നു. ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ബലിപീഠശുശ്രൂഷകൻ എന്റെ അടുക്കൽ വന്നു തെരേസ് വിളിക്കുന്നുവെന്നു പറഞ്ഞു. അവൾ മഹാ ഉൽക്കണ്ഠയോടുകൂടെ സങ്കീർത്തിയിലെത്തിയിരിക്കുന്നതായിക്കണ്ടു. അവൾ ഉടനെ വിലപിച്ചു: "പിതാവേ, ഒരു ഭയങ്കരസംഭവം നടന്നിരിക്കുന്നു. ഞാൻ മേയ്മാസഭക്തിയിൽ പങ്കെടുക്കുന്നതിനു് ഒരുങ്ങിക്കൊണ്ടിരിക്കുമ്പോൾ, പെട്ടെന്നു് എനിക്കു് അസുഖം തോന്നി. ഞാൻ ഛർദ്ദിച്ചു. തിരുവോസ്തിയും പുറത്തുവരുന്ന മട്ടായി. അതു പുറത്തു വിടാതെ സൂക്ഷിക്കാൻ വയ്യാ എന്നു കണ്ടപ്പോൾ ഞാൻ എന്റെ കൈ ചുണ്ടുകളോടു ചേർത്തുപിടിച്ചു. ദ്രാവകമായവയെല്ലാം വിരലിന്റെ ഇടയിൽക്കൂടെ ഒഴുകിപ്പോയി. തിരുവോസ്തി വിരലുകളിൽ തങ്ങി. (യഥാർത്ഥത്തിൽ ഒരു ഓസ്തി പൂർണ്ണമായി തെരേസിന്റെ കൈയിലുണ്ടായിരുന്നു)

ഞാൻ കരഞ്ഞുതുടങ്ങി. പ്രിയരക്ഷകാ, പ്രിയരക്ഷകാ, ഞാനെന്തുചെയ്യും? അപ്പോൾ എന്തോ പറഞ്ഞു: "അതു് വെറും അപ്പമാണു്; ദിവ്യരക്ഷകൻ അതിലില്ല. നോക്കു. വലിച്ചു ദൂരെ എറിയൂ." ഭയംകൊണ്ടു കുറേനേരം ഞാൻ അവിടെ ഇരുന്നു. മണിയടിച്ചിട്ടു് ആരും വന്നില്ല. ഞാൻ മുററത്തേക്കു് ഇറങ്ങിവന്നപ്പോൾ സഹോദരൻ ഓഗസ്റ്റിനെ കണ്ടു. സംഭവിച്ച കാര്യങ്ങൾ ഞാൻ അവനോടു പറഞ്ഞു. അവൻ പരിഭ്രമിച്ചു വൈദികമന്ദിരംവരെ കൂടെപ്പോന്നു. അവിടെയും ഞാൻ മണിയടിച്ചു; ആരും ഉത്തരം പറഞ്ഞില്ല. നേരേ ഞാൻ സങ്കീർത്തിയിലേക്കു വരുകയാണുണ്ടായതു്. ദിവ്യരക്ഷകൻ എന്നിൽനിന്നു് അകന്നുപോകാൻ ഞാനെന്തുചെയ്തു? ഞാൻ നശിച്ചതുതന്നെ. ഞാൻ ദിവ്യരക്ഷകനെ വഹിച്ചുകൊണ്ടു നടക്കുന്നതു മെത്രാനച്ചൻ കേട്ടാൽ അദ്ദേഹം എന്റെമേൽ പള്ളിക്കുററം ചുമത്തും.

"സങ്കീർത്തിയിൽ താമസിക്കുക ദുർഘടമായതുകൊണ്ടു ദിവ്യരക്ഷകനോടു വേണ്ടതു ചെയ്യാൻ പ്രാർത്ഥിച്ചു. 1930 ജൂലായി 20-ാംനു-യിലെ കാര്യം ഞാൻ ഓർമ്മിച്ചു: വൈദികമന്ദിരത്തിലേക്കു വരാൻ അവളോടു ഞാൻ അഭ്യർത്ഥിച്ചു. ആദ്യത്തെ അടിവച്ചപ്പോൾത്തന്നെ അവൾ പറഞ്ഞു: "പിതാവേ, നമ്മുടെ ദിവ്യരക്ഷകൻ എന്റെ ഉള്ളിലായി." കൈയിൽ കാണപ്പെട്ടിരുന്ന തിരുവോസ്തി അപ്രത്യക്ഷമായി. തെരേസ് വൈദികമന്ദിരത്തിൽ വന്നു കൈകൾ കഴുകി. അവൾ കൈകഴുകിയ വെള്ളം വൈദികർ വി. കുർബാനയ്ക്കുമുമ്പു കൈകഴുകുന്ന സ്ഥലത്തു് ഒഴിക്കുവാൻ അവൾ ആവശ്യപ്പെട്ടു. അവളുടെ അഭ്യർത്ഥനപ്രകാരം തിരുവോസ്തിയുടെ വല്ല ഭാഗവും താഴെ വീണുപോയോ എന്നു ഞാൻ പരിശോധിച്ചു. തിരുവോസ്തിക്കു് ഒരപമാനവും വരാതിരിക്കാൻ അവൾ അങ്ങേയററം സൂക്ഷിച്ചിരുന്നു.

''ഈ ഉൽക്കണ്ഠകളിൽക്കൂടെ തെരേസ് കടന്നുപോയതു മേല്പറഞ്ഞ വൈദികൻെറ പ്രവൃത്തികൾക്കു പരിഹാരം ചെയ്യാനാണ്. അദ്ദേഹം ഭക്തി കൂടാതെയാണ് വി. കുർബാന കൈകാര്യം ചെയ്തിരുന്നതു്.

1942 ഏപ്രിൽ 4-ാംനു ദുഃഖശനിയാഴ്ച. ഡോക്ടർ ഫ്രാൻസ് മെയിരുടെ റിപ്പോർട്ട്: ' ദുഃഖശനിയാഴ്ച ഫാദർ നാബെറും അയിക്കസ്റ്റാററിൽനിന്നു ഫാദർ ക്രാവുസും ഞാനുംകൂടി വൈകുന്നേരം എട്ടുമണിക്കു തെരേസിനെ സന്ദർശിച്ചു. വയററിൽ ഭയങ്കരവേദനയുണ്ടായിരുന്നതു നിമിത്തം അവൾ എഴുന്നേററു കിടക്കയിൽ ഇരിക്കയായിരുന്നു. പലപ്പോഴും ഛർദ്ദിച്ചിരുന്നു. ഞോളയും പിത്തനീരുമാണു പുറത്തുപോയിക്കൊണ്ടിരുന്നതു്. ഒരു തുവാലയിൽ അവളതു സ്വീകരിച്ചുകൊണ്ടിരുന്നു. ഞങ്ങൾ അവളോടു സംസാരിക്കുന്നുണ്ടായിരുന്നെങ്കിലും അവളുടെ മുഖഭാവം ഞങ്ങൾ സൂക്ഷിക്കുന്നുമുണ്ടായിരുന്നു. പെട്ടെന്ന് അവൾക്ക് ഒരു ദർശനമുണ്ടായി. അരിമത്തായിലെ യൗസേപ്പിനെ ഒരു ജെയിലിലിലടയ്ക്കുന്നതും ഒരു മാലാഖാ അദ്ദേഹത്തെ സ്വതന്ത്രനാക്കുന്നതും അവൾ കണ്ടു. ദർശനവും ശിശുസഹജഭാവവും സമാപിച്ചപ്പോൾ, ഛർദ്ദിയുടെ വാസന വീണ്ടും പ്രത്യക്ഷപ്പെട്ടു. സമാധിയുടെ നേരത്തേക്ക് ആ പ്രവണത മാറിനിന്നതേയുള്ളു. ഛർദ്ദിശക്തിപ്പെട്ടപ്പോൾ അവൾ ഭയത്തോടെ കരയുകയും ഒരു തുവാല ചുണ്ടുകളോടു ചേർത്തുപിടിക്കുകയും ചെയ്തു. വായടയ്ക്കാതെ അവൾ വിളിച്ചുപറഞ്ഞു: ദിവ്യരക്ഷകൻ! ദിവ്യരക്ഷകൻ!

അനന്തരം അവൾ നാവുനീട്ടി. എന്തു സംഭവിച്ചുവെന്നു ഞങ്ങൾ കാണുന്നതിനുവേണ്ടിയാണ് അങ്ങനെ ചെയ്തതു്. നാവിൽ ഒരു ചെറിയ ഓസ്തി നനഞ്ഞുകിടക്കു

ന്നതായി ഞങ്ങൾ കണ്ടു. പെസഹാവ്യാഴാഴ്ച രാവിലെ സ്വീകരിച്ച തിരുവോസ്തിയാണതു്. അതഴിയാതെ മൂന്നു പകലും രണ്ടു രാത്രിയും അവളുടെ ശരീരത്തിലിരുന്നു. ഛർദ്ദിച്ചപ്പോൾ അതു വായിലേക്കു വന്നു. എന്തുചെയ്യണമെന്നു് അറിയാതെ തെരേസ് കുഴങ്ങി; ആ സ്ഥിതിയിൽ നിന്നു് ഒഴിഞ്ഞുമാറേണ്ടതെങ്ങനെയെന്നു് അവൾക്കു് അറിഞ്ഞുകൂടായിരുന്നു.

തിരുവോസ്തി വിഴുങ്ങുവാൻ അവൾ യാതൊരു പരിശ്രമവും ചെയ്യില്ലെന്നുള്ളതു വിസ്മയമാണു്: മറിച്ചു കൈകൊണ്ടു് അതെടുക്കുവാൻ ഉത്സാഹിക്കുന്ന മാതിരി തോന്നി. തന്നിമിത്തം ഫാദർ നാബെർ അവളുടെ രണ്ടു കൈകളും എടുത്തു മുറുകെ പിടിച്ചുകൊണ്ടിരുന്നു. പ്രശാന്തയായിരിക്കുവാൻ അദ്ദേഹം അവളോടുപദേശിച്ചു; ദിവ്യരക്ഷകനോടു വീണ്ടും ഉള്ളിലേക്കു കടക്കുവാൻ അപേക്ഷിക്കുകയെന്നും അദ്ദേഹം ആജ്ഞാപിച്ചു. ഉപദേശാനുസാരം തെരേസ് കൈകളുയർത്തി കുട്ടികളെപ്പോലെ പ്രാർത്ഥിക്കുവാൻ തുടങ്ങി. പെട്ടെന്നു് അവൾ പ്രശാന്തയായി; വായ് സ്വല്പനേരത്തേക്കു് അടഞ്ഞു. കൈകൾ അവൾ മാറിൽ പിണച്ചുവച്ചു. സമുന്നതപ്രശാന്തതാഢവളകളിലെന്നപോലെ പ്രസന്നമായി. പിന്നീടു് അവൾ വായ് തുറന്നപ്പോൾ തിരുവോസ്തി അപ്രത്യക്ഷമായതു ഞങ്ങൾക്കു കാണാൻ കഴിഞ്ഞു; എന്നാൽ വിഴുങ്ങുമ്പോളുണ്ടാകുന്ന ഒരു ചലനവും ഞങ്ങൾ കണ്ടില്ല. സമാധിദിവ്യകാരുണ്യസ്വീകരണത്തിലെന്നപോലെ തിരുവോസ്തി ശരീരത്തിലേക്കു മടങ്ങി. സമുന്നതപ്രശാന്തതാവസ്ഥ എത്രാനും നേരത്തേക്കു തുടന്നു. അതിനിടയ്ക്കു് അവൾ പറഞ്ഞു ഛർദ്ദി ആവർത്തിക്കുകയില്ലെന്നു്. അവളുടെ വാക്കുകൾ അബദ്ധമായില്ല. ഇവയെല്ലാം പരിഹാരസഹനമായിരുന്നു.

തിരുവോസ്തി നാവിൽ സ്പഷ്ടമായിക്കണ്ടതാണ്. ഈ സന്ദർഭത്തിൽ അവളുടെ സഹോദരൻ ഫെർഡിനൻറും സന്നിഹിതനായിരുന്നു. അദ്ദേഹവും ശേഷം പേരേപ്പോലെതന്നെയാണ് അഭിപ്രായപ്പെട്ടതു്.

## ആഗമനകാലത്തു ദിവ്യകാരുണ്യസാദൃശ്യങ്ങൾ വേഗം അഴിയുന്നു

ഫാദർ നാബെറിൻെറ ഡയറി: 1930 ഡിസംബർ 25-ാംനു- ആഗമനകാലത്തിൻെറ അന്ത്യഘട്ടത്തിൽ തെരേസിനു വളരെ സഹിക്കേണ്ടിവന്നു. ദിവ്യരക്ഷകൻ തന്നെ സ്നേഹിക്കുന്നില്ലെന്നും താൻ നശിക്കുമെന്നും അവൾക്കു തോന്നി. അതേ സമയം അവളുടെ ഹൃദയം അവിടുത്തോടുള്ള സ്നേഹംകൊണ്ടു് എരിയുകയായിരുന്നു. നരകത്തിൽ തള്ളപ്പെട്ടാൽപോലും അവൾ അവിടുത്തെ സ്നേഹിക്കുമെന്നു തോന്നും. പതിവുള്ള സമയത്തിനുമുമ്പു ദിവ്യരക്ഷകൻെറ സാന്നിദ്ധ്യം ഇല്ലാതാകുന്നു. തന്നിമിത്തം അവളുടെ ഹൃദയം ശൂന്യവും നിരാലംബവും മൃതവുമായി അവൾക്കു തോന്നി. ദിവ്യകാരുണ്യസ്വീകരണത്തിനുമുമ്പു ദിവ്യരക്ഷകനെ അവൾക്കു കാണാൻ കഴിഞ്ഞിരുന്നില്ല; ദിവ്യകാരുണ്യസ്വീകരണത്തിനുശേഷമുള്ള സമുന്നതമായ പ്രശാന്തത ഇല്ലാതായി. പുരോഹിതൻെറ ആശീർവ്വാദവും അഗ്രാഹ്യമായി.

ഈ സംഭവങ്ങൾ ഫാദർ ഹാർട്ടിയും ഫാദർ ഫാസെലും വിവരിച്ചിട്ടുള്ളതാണ്. അതേ സമയം കൊണ്ണേർസ്രോയ്ത്തു വിരോധികൾ ഇവയൊക്കെ വഞ്ചനയായിത്തള്ളുന്നു. ഒരിക്കലും കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചിട്ടില്ലാത്ത ഡോക്ടർ ഡോയിററ് ഇതിനു നല്കിയിരിക്കുന്ന വ്യാഖ്യാനം കാണുക ''സങ്കീർത്തി ജോലിയുടെ ഇടയിൽ കൂദാശചെ

 യ്യാത്ത ഓസ്തിയെടുത്ത് നനച്ച് ഈ രംഗങ്ങൾ അഭിനയിക്കുന്നു. മോണയിൽനിന്നു രക്തവും ചേർക്കും'' പരിഹാരസഹനത്തിന്റെ സ്വഭാവം അറിയാത്തതുകൊണ്ടായിരിക്കണം ഡോക്ടർ ഡോയിററു കൊണ്ണേർസ്രോയ്ത്ത് സന്ദർശിക്കാതെ ഫാദർ നാബെറിൻനയും ഡോക്ടർ ഗെർലിക്കിനേയും ആർച്ചുബിഷപ്പു തെയോഡോറോവിക്സിനേയും വഞ്ചകരായി ചിത്രിച്ചതു്. അവസാന നാളുകളിൽ ഡോക്ടർ ഡോയിററു് തന്റെ അഭിപ്രായപ്രകടനങ്ങളെപ്പററി ഖേദം പ്രകടിപ്പിച്ചതായി കാണുന്നു. അദ്ദേഹത്തിന്റെ കീഴ ജോലിചെയ്തിരുന്ന ഒരു വിൻസെൻഷ്യൻ സഹോദരിയോട് അദ്ദേഹം ഇങ്ങനെ പറഞ്ഞു: ''കൊണ്ണേർസ്രോയ്ത്തിനെതിരായി ഞാൻ നടത്തിയ സമരത്തെപ്പററി ചോദ്യം ചെയ്യുമ്പോഴേ ന്യായാധിപനായ സർവ്വേശ്വരന് മറുപടി നല്കാൻ എനിക്കു ഭയം തോന്നുന്നുള്ളു. വീണ്ടും ജീവിതം ആവർത്തിക്കുവാൻ അനുവദിക്കുകയാണെങ്കിൽ ഞാൻ കൊണ്ണേർസ്രോയ്ത്തിനെതിരായി ഒന്നും എഴുതുകയില്ല.''

## കാവൽമാലാഖായും തെരേസും

കാവൽമാലാഖായിലുള്ള വിശ്വാസം ഇന്നു് പല ക്രൈസ്തവർക്കും ഒരു ഐതിഹ്യംപോലെയായിട്ടുണ്ട്. കത്തോലിക്കരിൽത്തന്നെ ചിലർ ഈ വിശ്വാസസത്യത്തെ അത്ര പ്രാധാന്യമുള്ളതായിക്കരുതുന്നതില്ല. ദൈവാലയാലങ്കാരത്തിൽ കടന്നുകൂടിയിട്ടുള്ള വാനവദൂതരുടെ ബാഹുല്യത്തിനുണ്ടായ പ്രത്യാഖ്യാനമായിരിക്കാം ഈ ചിന്താഗതി. എന്നാൽ കൊണ്ണേർസ്രോയ്ത്ത് ഒരു വാനവലോകംപോലെയാണ്. ദൈവത്തിന്റെ സർവ്വശക്തി പ്രദ്യോതിപ്പിക്കുന്ന മിഖായേലും അവിടുത്തെ വചനം പ്രഖ്യാപിക്കുന്ന ഗബ്രിയേലും ജീവിതത്തിലും മരണത്തിലും മാർഗ്ഗനിർദ്ദേശം നല്കുന്ന

റാഫേലും അവിടെ സജീവരായിക്കാണുന്നു. തെരേസിന്റെ ദിവ്യസ്ഥാന സാന്നിദ്ധ്യത്തെപ്പറ്റി പ്രതിപാദിച്ചപ്പോൾ തെരേസിന്റെ കാവൽമാലാഖായുടെ ഒരു പ്രവർത്തനരംഗം നാം കണ്ടു. ഫാദർ നാബെറിന്റെ വിവരണങ്ങളിൽനിന്നു് ചില രംഗങ്ങൾകൂടെ കീഴെചേർക്കുന്നു.

1931 മേയ് 24 (പെന്തക്കുസ്ത ഞായർ) ഇടവകയിലെ പ്രധാന കർബാനയുടെ സമയത്തു തെരേസും ശേഷം ഇടവകക്കാരുടെകൂടെ പള്ളിയകത്തു കഴിച്ചു. ഈ പ്രഥമദർശനം കഴിഞ്ഞയുടനെ അവളുടെ ഹൃദയം ശരിയായി പ്രവർത്തിക്കാതെയായി. ഞങ്ങൾ തെരേസിന്റെ മുറിയിൽനിന്നു പോന്നപ്പോൾ അവൾ സെററിയിലിരിക്കയായിരുന്നു. താമസിയാതെ അവളുടെ ഒരു വിളികേട്ടു. അവളുടെ പിതാവു് മുകളിലേക്കു് ഓടിയെത്തി. അപ്പോൾ അവൾ രാത്രിവസ്ത്രങ്ങൾ ധരിച്ചു കിടക്കയിൽ വിശ്രമിക്കയായിരുന്നു. ആരോ എന്നെ ശയ്യയിൽ കിടത്തിയെന്നു് അവൾ പറയുന്നുണ്ടായിരുന്നു. മുറിയുടെ മറുവശത്തു സോഫയിൽ വസ്ത്രങ്ങളെല്ലാം ക്രമപ്പെടുത്തിവച്ചിരുന്നു. പിന്നീടു തെരേസ് പറയുകയുണ്ടായി ആരോ തന്നെ തൊട്ടപ്പോൾ അവളുടെ വസ്ത്രങ്ങളെല്ലാം താഴെ വീണുവെന്നും വീണ്ടും തൊട്ടപ്പോൾ അവൾ സ്വന്തം ശയ്യയിൽ കിടക്കുന്നതായിക്കണ്ടുവെന്നും. അവർ കിടക്കാനുദ്ദേശിച്ചിരുന്നതല്ല. അടുത്തുണ്ടായ സമുന്നത പ്രശാന്തതാവേളയിൽ, കാവൽമാലാഖായാണു് ഇതൊക്കെ ചെയ്തതെന്നു് അവൾ പറഞ്ഞു. തനിക്കു് ഉപദ്രവം വരാതിരിക്കാനാണു് ഇങ്ങനെ പ്രവർത്തിച്ചതെന്നും അവൾ പ്രസ്താവിച്ചു.

ഇതിനുമുമ്പു പലപ്പോഴും വേദനയുടെ ആധിക്യത്തിൽ തെരേസ് താഴെവീഴാൻ ഇടയായിട്ടുണ്ടു്. അങ്ങനെ നിസ്സഹായയായി കുറേ നേരം കിടന്നുകഴിയുമ്പോൾ വീണ്ടും

സ്വന്തം ശയ്യയിൽ കിടക്കുന്നതായി അവൾ കാണുന്നു. തന്നെത്താൻ എഴുന്നേററു കിടന്നതല്ല; ആരും താങ്ങിയെടുത്തു കിടത്തിയതുമല്ല.

1927-ൽ തെരേസ് വൈദികമന്ദിരത്തിൽ കുറേനാൾ താമസിക്കുകയുണ്ടായിട്ടുണ്ട്. അപ്പോഴൊക്കെ പിശാചു വന്ന് അവളെ പുറത്തുപോകാൻ പ്രേരിപ്പിച്ചിരുന്നു. ഗോവണി ഇറങ്ങി പകുതിയാകുമ്പോൾ ക്ഷീണം നിമിത്തം മുന്നോട്ടുപോകാൻ സാധിക്കാതെ അവിടെത്തന്നെ ഇരിക്കും. ആരും സഹായിക്കാനില്ല; തന്നെത്താൻ ഗോവണികയറാൻ ശക്തിയുമില്ല. പെട്ടെന്ന് അവൾ സ്വന്തം ശയ്യയിലെത്തുന്നു. ഈ സാഹചര്യങ്ങളിലെല്ലാം കാവൽമാലാഖായാണ് ഇക്കാര്യങ്ങൾ നിർവ്വഹിച്ചിരുന്നതെന്നു സമാധിയിൽ അവൾ റിപ്പോർട്ടുചെയ്തിരുന്നു.

തെരേസിന്റെ കാവൽമാലാഖാ അവളോടു സംസാരിക്കുകയും ചെയ്തിരുന്നു; എന്നാൽ സ്വരം കേട്ടിരുന്നതേയുള്ളു; മാലാഖായെ കണ്ടിരുന്നില്ല. വലതുവശത്തുനിന്നാണു സ്വരം കേട്ടിരുന്നതു്; സ്വാഭാവികാവസ്ഥയിലുമതേ, ശിശുസഹജമായ അവസ്ഥയിലുമതേ. അവൾക്കുവേണ്ടിയും അപരക്കുവേണ്ടിയും കാവൽമാലാഖാ ഉപദേശം നല്കിയിരുന്നു. ശിശുസഹജമായ അവസ്ഥയിൽ ഉയർന്ന ജെർമ്മൻ ഭാഷ അവൾക്കു മനസ്സിലായിരുന്നില്ല; തന്മൂലം മാലാഖായുടെ വാക്കുകൾ വിദേശഭാഷാവചനങ്ങളെന്നപോലെ യാന്ത്രികമായത്രേ അവൾ ഉച്ചരിക്കുന്നതു്. വാക്കുകൾ വരുന്നവശത്തേക്കു് അവൾ നോക്കിനില്ക്കും; ശിശുസഹജാവസ്ഥയിൽ ഈ വാക്കുകളൊന്നും മനസ്സിലാകുന്നില്ലെന്നു് അവൾ ആവലാതിപ്പെട്ടു. ഈ അവസ്ഥയിൽ കാവൽമാലാഖായാണു തന്നോടു സംസാരിക്കുന്നതെന്നു് അവൾക്കു മനസ്സിലാകുന്നില്ല. എല്ലാ മനുഷ്യരുടെയും വലതുവശത്തു് ഒരു പ്രകാശ

മനുഷ്യൻ നില്ക്കുന്നുണ്ടെന്നു് അവൾ പറയുന്നു. തനിക്കുള്ളതിനേക്കാൾ ശക്തനാണു വികാരിയച്ചനുള്ള മനുഷ്യനെന്നു് ഒരിക്കൽ അവൾ പ്രസ്താവിച്ചു. പുരോഹിതനായതുകൊണ്ടായിരിക്കാം.

ആദ്യം ഞാൻ വിചാരിച്ചതു ചെറുപുഷ്പമാണു് അവളോടു സംസാരിക്കുന്നതെന്നത്രെ. തെരേസിന്റെ ശയ്യയുടെ വലതുവശത്തു ചെറുപുഷ്പത്തിന്റെ ഒരു ചിത്രം തൂക്കിയിട്ടിരുന്നു. സമാധിയിലെ വിവരണം കേട്ടപ്പോഴാണു് അങ്ങനെയല്ലെന്നു ബോധ്യപ്പെട്ടതു്.

രക്തസ്രാവമുണ്ടായിരുന്ന സ്ത്രീയെ സുഖപ്പെടുത്തിയതിന്റെയും യായിത്രൂസിന്റെ പുത്രിയെ ഉയിർപ്പിച്ചതിന്റെയും ഓരോ ദർശനം തെരേസിനുണ്ടായി. സുവിശേഷത്തിൽനിന്നുതന്നെ ഫാദർ ഹാർട്ടിലും ഞാനും ഈ ദർശനങ്ങൾ മനസ്സിലാക്കിയിരുന്നു. രണ്ടു കുരുടന്മാർക്കു കാഴ്ചകൊടുത്തതിന്റെയും ഒരു പിശാചിനെ പുറത്താക്കിയതിന്റെയും ദർശനവുംകൂടെ തെരേസിനുണ്ടായി.

തെരേസ് ശിശുസഹജാവസ്ഥയിലായിരിക്കുമ്പോൾ ഈ അത്ഭുതങ്ങളും സുവിശേഷത്തിലുള്ളവയല്ലേയെന്നു ഞങ്ങൾ ആരായുകയുണ്ടായി. രണ്ടുപേർക്കും കൃത്യമായി പറയുവാൻ കഴിഞ്ഞില്ല. പെട്ടെന്നു തെരേസ് സംസാരിക്കുവാൻ തുടങ്ങി: ആരോ പറയുന്നു ഇതു വി. മത്തായിയുടെ സുവിശേഷം 9-ാം അദ്ധ്യായത്തിലുണ്ടെന്നു്. ഞങ്ങൾ സുവിശേഷപുസ്തകം എടുത്തു പരിശോധിച്ചുനോക്കി. തെരേസിന്റെ മറുപടി ശരിയായിരുന്നു.

1929-ലെ ഹേമന്തത്തിൽ ഞാൻ ധ്യാനിപ്പിക്കാൻ ഖാമിലേക്കു പോയിരിക്കയായിരുന്നു. ഞാൻ തിരിച്ചുവന്നതു് ഒരു വെള്ളിയാഴ്ചയാണു്. ശിശുസഹജാവസ്ഥയി

ലായിരുന്ന തെരേസിന്റെ മുമ്പിൽവച്ചു ഫാദർ ഹാർട്ടിൽ പറഞ്ഞു എന്തോ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരിക്കുന്നു വെന്നും സമാധാനമില്ലെന്നും. അന്നുരാവിലെ തെരേസ് പീഡാനുഭവസമാധിയിലമർന്നിരിക്കെ അവളെ അലട്ടിയിരുന്ന ഈച്ചകളെ ഓടിച്ചുകളയുകയും കുരിശാകൃതിയിൽ കൈയിളക്കാനിടയാകുകയുംചെയ്തു. ഉടനെ റെസിൽ വിളിച്ചുപറഞ്ഞു: ''ദിവ്യരക്ഷകനിൽനിന്ന് ഇതാ ഒരു സമ്മാനം.'' ശിശുസഹജാവസ്ഥയിൽ പുരോഹിതാശീർവ്വാദം കിട്ടുമ്പോഴെല്ലാം റെസിൽ ഇങ്ങനെ പറയുമായിരുന്നു. ഒരാശീർവ്വാദം നല്കാനുള്ള നിയോഗം അദ്ദേഹത്തിനുണ്ടായിരുന്നില്ല; അതിനാൽ റെസിലിന്റെ വാക്കുകൾ അദ്ദേഹത്തിനു സംശയകാരണമായി. പെട്ടെന്നു റെസിൽ സംസാരിച്ചുതുടങ്ങി. ''ആരോ പറയുന്നു: വാതിലിന്റെ അടുക്കൽനിന്നു് ആശീർവ്വാദം നല്കിയതു് അസ്സേന്തിയാണെന്നു മനസ്സിലാകുമ്പോൾ അദ്ദേഹത്തിന്റെ സംശയങ്ങൾ അവസാനിക്കുമെന്നു്.

ഒരു ദുഃഖവെള്ളിയാഴ്ച ഞാൻ റെസിലിന്റെകൂടെയായിരുന്നു. ഇടയ്ക്കു താഴോട്ടു് ഒന്നിറങ്ങി. താഴെ മുറിയിലെത്തിയപ്പോഴേയ്ക്കും റെസിലിന്റെ മുറിയിലുണ്ടായിരുന്ന മണി അടിക്കാൻ തുടങ്ങി. ഞാൻ മടങ്ങിച്ചെന്നപ്പോൾ അവൾ ഇങ്ങനെ എന്നോടു പറഞ്ഞു: ''ആരോ ഇപ്പോൾ ത്തന്നെ അറിയിച്ചിരിക്കുന്നു: അദ്ദേഹം ഒരു കുപ്പായം ധരിച്ചാൽ ജലദോഷം പിടിക്കയില്ല.'' എന്റെ കുപ്പായം സോഫയിൽ കിടക്കയായിരുന്നു; ഞാനതു മറന്നുപോയി.

ഉടനടി ആവശ്യമുണ്ടായിരുന്ന ചില കുറിപ്പുകൾ താൻ എവിടെയോ അസ്ഥാനത്തു കൊണ്ടുവച്ചുപോയ കാര്യം റെസിൽ എന്നോടു പറഞ്ഞു. അവ തിരിയെ കിട്ടുന്നതിനു വേണ്ടി അവൾ പ്രാർത്ഥിച്ചിരുന്നു. പെട്ടെന്നു് ആരോ

സംസാരിക്കുന്നതുപോലെതോന്നി. സ്വസഹോദരിക്രെഷെൻസാണെന്നാണ് അവൾ വിചാരിച്ചിരുന്നതു്; എന്നാൽ ആരെയും കണ്ടില്ല. ''നിന്റെ മുറിയുടെ അടുത്തുള്ള ചെറിയ അറയിൽപ്പോയി കുറെ എഴുത്തുകളെടുക്കുക. നീ അന്വേഷിക്കുന്നവ കണ്ടെത്തും.'' തെരേസ് അപ്രകാരംചെയ്തു; ആ കുറിപ്പുകൾ കിട്ടി.

ഒരിക്കൽ വൈദികമന്ദിരത്തിൽ തേൻ ഉണ്ടാക്കിക്കൊണ്ടിരിക്കയായിരുന്നു. തെരേസിന്റെ സഹോദരി മരിയയ്ക്കു 35 റാത്തലുള്ള തേൻപാത്രം തറയിൽനിന്നു് അടുപ്പിൽ എടുത്തുവയ്ക്കേണ്ടതായി വന്നു. ഏതാനും ദിവസങ്ങൾക്കു മുമ്പു് അവളുടെ ഒരു വിരൽ മുറിച്ചുകളഞ്ഞിരുന്നതുകൊണ്ടു് അവൾക്കു് ആ പാത്രം പൊക്കിവയ്ക്കാൻ കഴിഞ്ഞില്ല. തെരേസ് കുമ്പിട്ടു് നിഷ്പ്രയാസം അതെടുത്തുവച്ചു. പിന്നീടു് അവൾ പറഞ്ഞു: ''പോയി, എടുത്തുവയ്ക്കു; നിനക്കു് ആപത്തൊന്നും വരികയില്ലെന്നു് ഒരു സ്വരം പറയുന്നതു ഞാൻ കേട്ടു.'' തെരേസിന്റെ അന്നത്തെ ആരോഗ്യം പരിഗണിക്കുമ്പോൾ സ്വശക്തികൊണ്ടു് ആ 35 റാത്തൽ പൊക്കിവച്ചുവെന്നു വിചാരിക്കുക അസാധ്യമാണു്.

## തെരേസും മരിച്ചവരും

ആർച്ചുബിഷപ്പ് തെയോഡോറോവിക്സ് ഇപ്രകാരം എഴുതിയിരിക്കുന്നു: ''സമുന്നത ആദ്ധ്യാത്മികത്വത്തിലേക്കുയന്നിട്ടുള്ള ആത്മാക്കളുടെ ചരിത്രം വായിച്ചിട്ടുള്ളവർക്കു തെരേസിന്റെ പരിഹാരസഹനം പുത്തിരിയായി തോന്നുകയില്ല. സീയെന്നായിലെ വി. കത്രീന തന്റെ പിതാവിനുവേണ്ടി സഹിക്കുകയുണ്ടായിട്ടുണ്ടു്. മെദീച്ചി കുടുംബക്കാരുടെ മാനസാന്തരത്തിനുവേണ്ടി 40 ദിവസം റിച്ചിയിലെ കത്രീന വളരെയേറെ സഹിച്ചതായറിയുന്നു. വി.

മറിയം മർഗരീത്താ അലക്കോക്ക്, വാഴ്ത്തപ്പെട്ട കത്രീന റക്കൊത്തീനി, പഞ്ചക്ഷതക്കാരിയായ വെറോനിക്കാ ജൂലിയാനാ മുതലായവർ തെരേസിനെപ്പോലെ സഹിച്ചിട്ടുണ്ട്. പഞ്ചക്ഷതക്കാരെല്ലാവരും പരിഹാരസഹനം അനുഭവിക്കേണ്ടിവരുമെന്നു ഡോക്ടർ ഇമ്പെർട്ട് ഗുർബെയർ അഭിപ്രായപ്പെട്ടിരിക്കുന്നു.

"1928 നവമ്പർ 1-ാംനു രാവിലെ ആറുമണിക്ക് സ്വർഗ്ഗത്തിന്റെ ഒരു ദർശനം തെരേസിനുണ്ടായി. പ്രഥമ ദർശനത്തിൽ ദിവ്യരക്ഷകനേയും മറിയത്തേയും യൗസേപ്പിനേയും പന്ത്രണ്ട് അപ്പസ്തോലന്മാരേയും 24 മൂപ്പന്മാരേയും 7 മുഖ്യദൂതന്മാരേയും ധാരാളം മാലാഖമാരേയും അവൾ കണ്ടു. രണ്ടാമത്തെ ദർശനത്തിൽ ഈശോ കന്യകകളായ ആത്മാക്കളുടെ മദ്ധ്യേയും മൂന്നാമത്തെ ദർശനത്തിൽ ഇതര വിശുദ്ധരുടെ ഇടയിലും നില്ക്കുന്നതായി അവൾക്കു പ്രത്യക്ഷപ്പെട്ടു. മററു ദർശനങ്ങളിൽ കണ്ടിട്ടുള്ളവരേയും ഭൂമിയിൽവച്ചു പരിചയപ്പെട്ടിട്ടുള്ള പലരേയും അവൾ തിരിച്ചറിഞ്ഞു. എല്ലാവരും പ്രകാശപ്രതിമകളായിട്ടാണു കാണപ്പെട്ടതു്. ദിവ്യരക്ഷകനുപുറമേ കന്യകാംബികയ്ക്കും ഏലിയാസിനും മാത്രം മഹത്വീകൃതശരീരമുണ്ടായിരുന്നു. ദർശനം അവളെ അത്യധികം ആകർഷിച്ചു; അതിനാൽ അവൾ മരിക്കുവാനാഗ്രഹിച്ചു. അന്നു മുഴുവനും അവൾ തന്നെത്തന്നെ വിസ്മരിച്ചുപോയിരുന്നു.

"1928 നവമ്പർ 2. ഇന്നു തെരേസ് സന്താപത്തോടും സഹനത്തോടുംകൂടെ കഴിച്ചുകൂട്ടി ശുദ്ധീകരാത്മാക്കളെപ്പോലെ അവൾ പരിത്യക്തയായി കാണപ്പെട്ടു. പ്രഭാതത്തിലും പ്രദോഷത്തിലും അവൾക്കു ശുദ്ധീകരസ്ഥലം സന്ദർശിക്കുവാൻ കഴിഞ്ഞു. അവർണ്ണനീയമായ സന്താപത്തോടെ പരിപൂർണ്ണ പരിശുദ്ധി പ്രാപിച്ചിട്ടില്ലാത്ത ആ ആത്മാക്കളെ

പ്രകാശമാനവസ്തുക്കളായി അവൾ ദർശിച്ചു. ഇവിടേയും പല പരിചയക്കാരെ കണ്ടു; ചിലർ അവളോടു സഹായം അഭ്യർത്ഥിച്ചു.

''സാധാരണമായി വെള്ളിയാഴ്ചകളിൽ ഉണ്ടാകാറുള്ള സഹനം ഇന്നു് ഉണ്ടായില്ല.''

''1928 നവമ്പർ 9-ാംനു-: പതിവുള്ള വെള്ളിയാഴ്ച സഹനങ്ങളും സമാധികളും ശുദ്ധീകരസ്ഥലത്തിലെ ഒരു പ്രത്യേകാത്മാവിനു കാഴ്ചവച്ചു. പ്രസ്തുതാത്മാവു സ്വതന്ത്രയായി തെരേസിനോടു സംസാരിച്ചു. അയാൾ സ്വർഗ്ഗത്തിലേയ്ക്കു പോകുന്നതു തെരേസ് കണ്ടു.

''അക്കാലത്തു വിയെന്നായിൽ ഒരു ധ്യാനം നടക്കുന്നുണ്ടായിരുന്നു. തെരേസ് വളരെയേറെ സഹിച്ചു.

''1928 നവമ്പർ 23-ാംനു-. പതിവുപോലെ വെള്ളിയാഴ്ച സമാധികളുണ്ടായി. ആഴ്സ്ബെർഗ്ഗിൽ പ്രോട്ടസ്റ്റൻറു സഭ ആരംഭിക്കുന്നതിനുമുമ്പ് അവിടെ ഉണ്ടായിരുന്ന അവസാനത്തെ കത്തോലിക്കാ വികാരിയെ ശുദ്ധീകരസ്ഥലത്തിൽനിന്നു തെരേസിനു മോചിക്കാൻ കഴിഞ്ഞു. മദ്യപാനവും വി. കുർബാന സമർപ്പണത്തിലുണ്ടായിരുന്ന അശ്രദ്ധയും നിമിത്തം അദ്ദേഹം ദീർഘകാലം ശുദ്ധീകരസ്ഥലത്തിൽ കിടക്കേണ്ടിവന്നു. ബാല്യകാലസുകൃതങ്ങൾനിമിത്തമാണു് അദ്ദേഹം രക്ഷപ്പെട്ടതു്.''

''1930 ഡിസംബർ 30-ാംനു-. രാവിലെ 9 മണിക്കു് തെരേസിനു് അവർണ്ണനീയമായ ശാരീരികവേദനകളും സഹനങ്ങളും അനുഭവപ്പെട്ടു. സമുന്നത ശാന്തതാവേള അങ്ങനെ ഭഞ്ജിതമായി. പിന്നീടു മനസ്സിലായി ആ സമയത്താണു് അവളുടെ കൊച്ചമ്മയും ജ്ഞാനസ്നാനമാതാവുമായ ഫോർസ്റ്റെർ വൾഡാസനിൽവച്ചു മരിച്ചതെന്നു്.''

''1931 ജൂൺ 4–ാംനു വി. കുർബാനയുടെ തിരുനാൾ. ശ്ലീഹന്മാരുടെ പാദങ്ങൾ കഴുകുന്നതിൻെറയും വി. കുർബാനയുടെ സ്ഥാപനത്തിൻെറയും ഒരു ദർശനം തെരേസിനുണ്ടായി. യൂദാസിന്റെ കാലുകൾ കഴുകുന്നതിനുമുമ്പു കർത്താവ് അയാളോട് എത്രയും ശാന്തമായി സ്നേഹപൂർവ്വം സംസാരിക്കുന്നതു തെരേസ് കണ്ടു് ആശ്ചര്യപ്പെട്ടു.

വി. കുർബാനയുടെ തിരുനാൾ കഴിഞ്ഞരാത്രി തെരേസിൻെറ ജ്ഞാനസ്നാനമാതാവ് ഫോർസ്റ്റെർ അവൾക്കു കാണപ്പെട്ടു. തെരേസ് സ്വാഭാവികാവസ്ഥയിൽ ഉണർന്നിരിക്കയായിരുന്നു. ദൈവഹിതത്തിനു കീഴ്പ്പെട്ടിരുന്നതിനു പ്രതിഫലമായി ഈ സന്ദർശനം നടത്താൻ തനിക്ക് അനുമതി ലഭിച്ചുവെന്നു ഫോർസ്റ്റെർ പറഞ്ഞു. തെരേസ് കുറേക്കൂടെ പ്രാർത്ഥനകൾ കാഴ്ചവച്ച് തന്നെ സഹായിക്കണമെന്നു് അവൾ ആവശ്യപ്പെട്ടു.

ജ്ഞാനസ്നാനമാതാവ് ഒരു ഭൂവാസിയെപ്പോലെയല്ല കാണപ്പെട്ടതെന്നു തെരേസ് പറയുന്നു. അവൾ പ്രശാന്തയാണു്, മിതഭാഷിയാണ്, ഇരുണ്ട പ്രകാശരൂപത്തിലാണു കാണപ്പെട്ടതു്.

''വി. കുർബാനയുടെ തിരുനാളിനു ദിവ്യരക്ഷകൻെറ ബഹുമാനാർത്ഥം തെരേസ് അതീവോത്സാഹത്തോടെ ദൈവാലയം അലങ്കരിച്ചു.

ആർച്ചുബിഷപ്പ് തെയോഡോറോവിക്കിൻെറ വാക്കുകളിൽ ഈ അദ്ധ്യായം ഇവിടെ സമാപിക്കാം: ''മനുഷ്യമനസ്സിൻെറ സ്വാതന്ത്ര്യവും ദൈവികപ്രവർത്തനവും തമ്മിലുള്ള പൊരുത്തം കണ്ടു നമുക്കു വിസ്മയിക്കാനേ തരമുള്ളു. സഹനത്തിൻെറ രൂപാന്തരവും സ്നേഹംവഴി കുരിശിനുണ്ടാകുന്ന ആദ്ധ്യാത്മികഫലങ്ങളും ആത്മാക്കളുടെയും ക്രിസ്തുവിൻെറയും സ്നേഹവും നാം ഇവിടെ കാണുന്നു.''

---

# മൂന്നാം ഭാഗം

## വിലയിരുത്തൽ

മൂലഗ്രന്ഥകാരൻ തെരേസിൻെറ ജീവിതത്തെപ്പററി പലരുമുള്ള അഭിപ്രായങ്ങൾ ദീർഘമായി പ്രതിപാദിച്ചിട്ടുണ്ട്. കേരളീയ അൻവാചകർക്ക് ആസ്വാദ്യമായേക്കാവുന്ന ചില ഭാഗങ്ങൾ മാത്രമേ ഇവിടെ ചേർക്കുന്നുള്ളൂ. വല്ലപ്പോഴും കൊണ്ണേർസ്രോയ്ത്ത് സന്ദർശിച്ചിട്ടുള്ളവരുടെയോ സാഹിത്യകാരന്മാരുടെയോ അഭിപ്രായങ്ങൾ ഇവിടെ ചേർക്കുന്നില്ല. ഒരു കാര്യം തീർത്തുപറയാം. തെരേസ് നോയ്മനോട് ദീർഘപരിചയമുള്ള യാതൊരുത്തരും തെരേസിൻെറ കാഴ്ചപ്പാടുകൾ അപസ്മാരമോ വഞ്ചനയോ ആയി തള്ളുന്നില്ല. ഫാദർ നാബെർ, ഡോക്ടർ ഗെർലിക്ക്, ഡോക്ടർ വുട്സ്, ആർച്ചുബിഷപ്പ് തെയോഡോറിക്ക് എന്നിവരെയൊക്കെ വഞ്ചകരോ വഞ്ചനകാണാൻ കണ്ണില്ലാത്തവരോ ആയി തിരസ്കരിക്കാവുന്നതല്ലല്ലൊ. അത്തരക്കാരിൽ ചിലരുടെ അഭിപ്രായങ്ങൾ സംക്ഷിപ്തമായി ഇവിടെ ചേർക്കുന്നു:

### 1. ഡോക്ടർ ഫ്രിററ്സ് മിഖായേൽ ഗെർലിക്ക്

തെരേസ് അപസ്മാരരോഗിയല്ല, വഞ്ചകയുമല്ല. ഏത അസത്യവും ഗുരുതരമായ പാപമായിക്കരുതുന്നവളാണ്. അവളുടെ മാതാപിതാക്കന്മാരും ആദ്ധ്യാത്മികപിതാവ് ഫാദർ നാബെരും സത്യസന്ധരും അരോഗമാനസരും ദൈവഭക്തിയുള്ളവരുമാണ്. ഭക്തമായ വഞ്ചനകൊണ്ട് ദൈവത്തെ ശുശ്രൂഷിക്കുവാൻ തുനിയുന്നവരായിരുന്നില്ല ഫാദർ

നാബെറും നോയിമൻ കുടുംബാംഗങ്ങളും. ആകയാൽ തെരേസിന്റെ ജീവിതത്തിൽ ഞാൻ ചേർത്തിട്ടുള്ള കാര്യങ്ങളെല്ലാം ചരിത്രവസ്തുതകളാണ്; അവയെല്ലാം ഒരുമിച്ചു പരിഗണിക്കുമ്പോൾ അവ സ്വാഭാവികപ്രവർത്തനങ്ങളാണെന്നു പറയുവാൻ വഹിയാ.

കർദ്ദിനാൾ ഡോക്ടർ കാൾ കാസ്പാർ (പ്രേഗ്, 1930)

തെരേസ് പിശാചുബാധിതയോ അപസ്മാരരോഗിയോ അല്ല. മാന്ത്രവിദ്യകൾക്കോ മായാനിദ്രയ്ക്കോ അധീനമായി ആരോപിതാശയങ്ങൾ പുറത്തേക്കിറക്കുകയല്ല തെരേസ് ചെയ്യുന്നതു്. സ്വാഭാവികാവസ്ഥയിൽ തെരേസിനോടു സംസാരിച്ചിട്ടുള്ള ഏവരും അവൾ ഭക്തയായ ഒരു യുവതിയാണെന്നു സമ്മതിക്കാതിരിക്കയില്ല. അപരിചിതർ അവളെ സന്ദർശിച്ച് അലട്ടുന്നതേ അവൾക്കു പ്രയാസം നൽകുന്നുള്ളു. ആത്മാർത്ഥതയും ഭക്തിയുമുള്ള ഒരു കുട്ടിയാണു തെരേസ്.

തെരേസ് ഒരു പുണ്യവതിയാണോ എന്നു ചോദിച്ചാൽ ഞാൻ പറയും: ''ആരെയും മരണത്തിനു മുമ്പ് പുണ്യവതിയെന്നു വിളിക്കുകയില്ല. എന്റെ അഭിപ്രായപ്രകാരം തെരേസ് അനുഗ്രഹീതയായ ഒരു യുവതിയാണ്. എല്ലാ ആഴ്ചയും കുമ്പസാരിക്കുന്നു; ദിവ്യകാരുണ്യസ്വീകരണംവഴി ആന്തരികജീവിതത്തെ ശക്തിപ്പെടുത്തുന്നു. പാപത്തിൽ നിന്നു് അകന്നിരിക്കുക മാത്രമല്ല ദൈവവുമായുള്ള ഐക്യത്തിൽ ജീവിക്കുന്നു. അവിടുന്നു് അയയ്ക്കുന്ന കുരിശുകൾ ക്ഷമയോടും സന്തോഷത്തോടുംകൂടെ അവൾ സ്വീകരിക്കുന്നു. സന്തോഷമായിരുന്നാലും സഹനമായിരുന്നാലും ദൈവം അവൾക്കുണ്ടാകണമെന്നാഗ്രഹിക്കുന്നതുമാത്രം അവളാഗ്രഹിക്കുന്നു.

അവിശ്വാസത്തിന്റേയും നിർമ്മതത്വത്തിന്റേയും ഈ കാലഘട്ടത്തിൽ ദൈവം തെരേസിന് ഈ അസാധാരണമായ അനുഗ്രഹങ്ങൾ കൊടുത്തിരിക്കുന്നതു് ക്രൂശിതനായ ദിവ്യരക്ഷകനോടുള്ള സ്നേഹവും പാപത്തോടുള്ള വെറുപ്പും നേടുന്നതിനുള്ള വഴി ലോകത്തിനു കാണിച്ചുകൊടുക്കാനാണു്.

ആർച്ചുബിഷപ്പു തെയോഡോറോ വിക്സ്

മനക്കരുത്തും ചൈതന്യപുഷ്ടിയുമുള്ള ഒരാളാണു് തെരേസ്. സ്പഷ്ടമായ ആദ്ധ്യാത്മികവീക്ഷണഗതിയും സൂക്ഷ്മബുദ്ധിയും അവൾക്കുണ്ടായിരുന്നു. തീരെ സംസാരിക്കാത്ത പ്രകൃതിയല്ല; എന്നാൽ അമിതഭാഷിയുമല്ല. ആദ്ധ്യാത്മികപ്രശ്നങ്ങൾ അവൾ അതിവേഗം മനസ്സിലാക്കുന്നു: ഭയങ്കരപ്രശ്നങ്ങൾകൂടി ലളിതമായും ഹ്രസ്വമായും പ്രതിപാദിക്കുന്നു. സ്വാഭാവികതയും സത്യസന്ധതയും ശിശുസഹജവ്യാപാരവും അവളുടെ പ്രത്യേകഗുണങ്ങളായിരുന്നു. ശിശുത്വം അവളുടെ കണ്ണിലും എല്ലാ ചലനങ്ങളിലും എല്ലാ ബാഹ്യചേഷ്ടകളിലും പ്രകടമായിരുന്നു. വിചാരങ്ങളിലും വികാരങ്ങളിലും അതു സ്പഷ്ടമായിരുന്നു. എളിമയും ക്ഷമയും നടിക്കാം; എന്നാൽ ശിശുസഹജഭാവം നടിക്കാവുന്നതല്ല. അതു നടിക്കാൻ തുടങ്ങിയാൽ ഉടനെ പ്രകടമാകും. അതു ചിലർക്കു സ്വാഭാവികമായിരിക്കാം. ആണെങ്കിലും അല്ലെങ്കിലും അതു് ആദ്ധ്യാത്മികജീവിതത്തിന്റെ അടിസ്ഥാനമാണു്. ''നിങ്ങൾ ശിശുക്കളെപ്പോലെ ആയിത്തീരുന്നില്ലെങ്കിൽ, സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല'' എന്നാണല്ലോ സുവിശേഷം ഉദ്ബോധിപ്പിക്കുന്നതു്.

ഈ ശിശുസഹജഭാവം തെരേസിനെ ദൈവത്തോടു് അടുപ്പിച്ചു. സഹനം ഭയങ്കരമായിരുന്നെങ്കിലും ദൈവത്തോടുള്ള ഐക്യം അഗാധമായിരുന്നു.

ഒരു ചെറുപുഞ്ചിരി അവളുടെ മുഖത്തു സദാ ഉണ്ടായിയിരുന്നു. ഫലിതസംയുക്തമായ ഒരാനന്ദം അവളുടെ വാക്കുകളിൽ കലർന്നിരുന്നു. ഫലിതം ആദ്ധ്യാത്മികജീവിതത്തിലെ എത്രയും സ്വാഗതാർഹമായ ഒരതിഥിയാണു്. പുണ്യശ്ലോകനായ ഫാദർ ഡോയിൽ പറയുന്നതു് ആദ്ധ്യാത്മികജീവിതത്തിനു തികഞ്ഞ ഒരു താങ്ങാണു ഫലിതമെന്നത്രേ. ചെറുപുഷ്പത്തിൻെറ സ്വയംകൃതചരിത്രം വായിച്ചാൽ കാണാം പുണ്യവതി ഫലിതസമ്മിശ്രമായ വാക്കുകളാൽ തൻെറ ചുററുപാടും ആനന്ദം വീശിക്കൊണ്ടാണിരുന്നതെന്നു്.

എല്ലാ വെള്ളിയാഴ്ചയും രക്തം ചൊരിയുകയും സഹിക്കുകയും ചെയ്യേണ്ടിവരുന്ന ഒരാൾ സ്വമേധയാ വഞ്ചനാത്മകമായി അഭിനയിക്കുന്നതാണു് എല്ലാമെങ്കിൽ സദാ സങ്കടപ്പെട്ടിരിക്കാനേ വഴിയുള്ളു. സകല സന്തോഷങ്ങളും വജ്ജിച്ചു് അവയ്ക്കെതിരായി ഒരു കുരിശുയുദ്ധംതന്നെ പ്രഖ്യാപിക്കുമായിരുന്നു.

എന്നാൽ ഇവിടെ എന്താണു് കാണുന്നതു്? ആനന്ദത്തിനായി പാടുന്ന പക്ഷികളുടെ പല്ലവിയോടു ചേർന്നുള്ള ഗാനം മാത്രം. അതു ഫലിതസംയുക്തവുമായിരുന്നു. എല്ലാം ആത്മാവിൻെറ പ്രശാന്തതയെ സ്ഫുരിപ്പിക്കുന്നു; എല്ലാം ശിശുസഹജമായ ഭാവത്തോടെ പ്രത്യക്ഷപ്പെടുന്നു. അവളെ കാണാനിടയായിട്ടുള്ളവരെല്ലാം ഈ വിശേഷം കണ്ടു സംതൃപ്തിയടയാറുണ്ടായിരുന്നു.

ബിഷപ്പു ലിസോവ്സ്കിയും ഞാനുംകൂടെ തെരേസിനെ സന്ദർശിച്ചു. ഈദൃശ സന്ദർഭങ്ങളിൽ ''അഹം'' വാഗ്വിലാസം പ്രകാശിപ്പിക്കും. ഞങ്ങൾ നല്ല ഒരഭിപ്രായം പറയുന്നതിനു സ്വയം വെളിപ്പെടുന്നതു നന്നാണെന്നു് ആക്കും തോന്നാവുന്നതാണു്; എന്നാൽ ചോദ്യങ്ങൾക്കുള്ള ഉത്തരം

എത്രയും കുറച്ചുവാക്കുകളിൽ ശിശുസഹജഭാവത്തിൽ നല്കുക മാത്രമാണ് അവൾ ചെയ്തത്. അവളുടെ പ്രശസ്തി ലോക ശ്രദ്ധ ആകർഷിച്ചിട്ടുണ്ടെന്നു ഞാൻ അഭിപ്രായപ്പെട്ട പ്പോൾ അവൾ പറഞ്ഞു: ''അതേ, ചിന്തിക്കേണ്ട ഒരു കാര്യ മാണത്. ചിലർ എന്നെ പ്രശംസിക്കുന്നു; അപരർ എന്നെ ഒരു വഞ്ചകയായി പരിഗണിക്കുന്നു; രണ്ട് അഭിപ്രായ ങ്ങൾക്കും ഞാൻ ചെവികൊടുക്കുന്നില്ല. അവയെന്നെ ദൈവത്തിലേക്കു കൂടുതൽ അടുപ്പിക്കുന്നില്ല.'' ഈ വാക്കു കൾ കുരിശിന്റെ വി. യോഹന്നാനെ ആനന്ദിപ്പിക്കുമായി രുന്നു. ദർശനങ്ങളേയും സമാധികളേയും സംബന്ധിച്ച് അദ്ദേഹം ഒരു കാര്യമാണ് അന്വേഷിച്ചിരുന്നത്: ''അവ എന്നെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുന്നുവോ ഇല്ലയോ?'' തെരേസിന്റെ സകല സ്നേഹവും വികാരങ്ങളും കേന്ദ്രീകരി ച്ചിരുന്നത് ദിവ്യരക്ഷകനിൽ മാത്രമാണ്. ഒരു വാക്കോ വിചാരമോ വികാരമോ അവളെ ആനന്ദിപ്പിച്ചിട്ടുണ്ടെങ്കിൽ അത് ദിവ്യരക്ഷകനോട് അവൾക്കുള്ള ബന്ധം നിമിത്തം മാത്രമാണ്.

സന്ദേഹത്തോടെയാണു ഞാൻ കൊണ്ണേർസ്റ്റ്രോയ്ത്തു സന്ദർശിക്കാൻ പോയത്. എന്നാൽ തെരേസിന്റെ ആത്മാ ർത്ഥതയും ശിശുസഹജഭാവവും എന്നെ സ്പർശിച്ചു. അതി സ്വാഭാവികലോകവും സ്വാഭാവികലോകവും തെരേസിൽ ഒന്നായി ഞങ്ങൾ കണ്ടു. അവ തമ്മിൽ വേർതിരിക്കുന്ന വിരി തെരേസിന്റെ മുമ്പിൽ അപ്രത്യക്ഷമായി. അവൾ ഒരു ശിശുവാണ്; ശിശുവിനെപ്പോലെ സംസാരിക്കുന്നു, പ്രാർത്ഥിക്കുന്നു. ദിവ്യരക്ഷകനോടുള്ള ഐക്യത്തിലും സ്നേഹത്തിലും ആ ശിശുത്വം പ്രകടമാണ്. ചിലർക്ക് അത് അരോചകമായി തോന്നുന്നു. ദർശനത്തിലും സമാധി യിലും അവളിൽ പ്രകാശിതമാകുന്ന ശിശുത്വം അവൾ

ദൈവത്തിൻെറ ഒരു ശിശുവാണെന്ന ബോദ്ധ്യം എന്നിൽ ജനിപ്പിക്കുന്നു. ഈ ആദ്ധ്യാത്മികശിശുത്വം അവളുടെ മിസ്റ്റിക്കു ജീവിതത്തിൻെറ അഥവാ ദൈവത്തോട്ട് ഐക്യപ്പെട്ടുള്ള ജീവിതത്തിൻെറ അടിസ്ഥാനമായിരിക്കേണം.

## മെത്രാനച്ചൻെറ ആലോചനക്കാരനായ ഡോക്ടർ മേയറിൻെറ വിലയിരുത്തൽ

(കെമിസ്റ്റ്റി, ബയോളജി, ജിയോളജി പ്രൊഫസർ)

1937 ഒക്ടോബർ 18-ാംനു വൈദികകോടതിക്കു ഡോക്ടർ ഫ്രാൻസ് മേയർ നല്കിയ പ്രസ്താവന.

കഴിഞ്ഞ പതിനൊന്നുകൊല്ലമായി തെരേസ് നോയ് മനെ എനിക്കറിയാം; വ്യത്യസ്തസാഹചര്യങ്ങളിൽ ഞാൻ അവളെ നിരീക്ഷിച്ചിട്ടുണ്ട്. ആദ്യം കൊണ്ണേർസ്രോയ്ത്തിലേക്കു ഞാൻ വന്നതു 1926 ഡിസമ്പർ 2-ാംനു പ്രൊഫസർ വുട്ട്സിൻെറകൂടെയാണ്. 5-ാംതീയതിവരെ ഞങ്ങൾ അവിടെ താമസിച്ചു. പിന്നീട് എല്ലാകൊല്ലവും പല പ്രാവശ്യം ഞാൻ തെരേസിനെ കൊണ്ണേർസ്രോയ്ത്തിലും അയിക്കസ്റ്റാററിലുംവച്ചു കണ്ടിട്ടുണ്ട്. 1928-ൽ ഉയിർപ്പു കഴിഞ്ഞു 8 ദിവസം കൊണ്ണേർസ്രോയ്ത്തിൽ ഞാൻ താമസിക്കുകയുണ്ടായി; ഒഴിവുകാലത്തു രണ്ടാഴ്ചയും. 1937 ഓഗസ്റ്റ് 29-ാംതീയതിമുതൽ സെപ്റ്റംബർ 30-ാംതീയതിവരെയും ഞാൻ കൊണ്ണേർസ്രോയ്ത്തിൽ താമസിക്കുകയുണ്ടായിട്ടുണ്ട്.

ഞാൻ ഒരു ജീവശാസ്ത്രജ്ഞനായിരുന്നതുകൊണ്ടു പക്ഷികളേയും ചെടികളേയുംപററി തെരേസ് പല ചോദ്യങ്ങളും ഉന്നയിച്ചിരുന്നു. പ്രകൃതിശാസ്ത്രസംബന്ധമായ പല പ്രശ്നങ്ങളും അവൾ എൻെറ മുമ്പിൽ വയ്ക്കുകയുണ്ടായി. മുറിയിലും

ഉദ്യാനത്തിലുമുള്ള ചെടികളേയും അവളുടെ പക്ഷികളേയും എങ്ങനെ ശുശ്രൂഷിക്കാമെന്നു ഞാൻ അവൾക്കു പറഞ്ഞു കൊടുക്കുകയുണ്ടായിട്ടുണ്ട്. തെരേസ് ആത്മാർത്ഥമായ വിശ്വാസത്തോടെയാണ് എന്നോടു സംസാരിച്ചിട്ടുള്ളതു്; തെരേസിന്റെ കുടുംബം എന്നോടു വളരെ സ്നേഹം പ്രദർശിപ്പിച്ചിരുന്നു. കൊണ്ണേർസ്രായ്ത്തു സംഭവങ്ങൾ സമ്പൂർണ്ണമായി ഗ്രഹിക്കാൻ വേണ്ട സൗകര്യങ്ങൾ ഫാദർ നാബെർ എനിക്കു നല്കുകയുമുണ്ടായിട്ടുണ്ട്.

എന്റെ അഭിപ്രായപ്രകാരം തെരേസിന് ശരിയായ വിവേചനാശക്തിയും ബുദ്ധിസാമർത്ഥ്യവും ദൃഢമനസ്സുമുണ്ടായിരുന്നു. ഒരു പുരുഷന്റെ മനക്കരുത്തു തന്നെ ഉണ്ടായിരുന്നുവെന്നു പറയാം. ദിവ്യരക്ഷകനോടുള്ള സ്നേഹത്തെ പ്രതി സമസ്തവും ചെയ്യാനും എല്ലാവരേയും അവിടുത്തെ അടുക്കലേയ്ക്കു വലിച്ചടുപ്പിക്കാനും അവൾ വേണ്ടതു ചെയ്തുകൊണ്ടിരുന്നു. എല്ലാ സംസാരത്തിലും അവളുടെ ആദ്ധ്യാത്മികാഭിലാഷങ്ങൾ പ്രകാശിതമായിരുന്നു. അജ്ഞാതമായി ഒരു മിഷനറി ഹോസ്പിററൽ സിസ്റ്ററായി ജീവിക്കാനുള്ള ആഗ്രഹം സാധിക്കാതെ പോയതിലുള്ള സങ്കടം പിന്നേയും പിന്നേയും തേട്ടിവരും. ബാഹ്യപ്രവർത്തനങ്ങൾ നിഷേധിക്കപ്പെട്ടതും പഞ്ചക്ഷതവും അസാധാരണാനുഗ്രഹങ്ങളും വഴി അജ്ഞാതാവസ്ഥയിൽ ജീവിക്കുവാനുള്ള ആഗ്രഹം നിഷേധിക്കപ്പെട്ടതും അവൾക്കു് ഒരു കുരിശായിരുന്നു. ഇതു ദിവ്യരക്ഷകന്റെ ഹിതമാണെന്നുള്ള ചിന്തമാത്രമാണ് ഈ കുരിശുകളെ സഹ്യമാക്കിത്തീർത്തതു്.

തെരേസിനോടുകൂടെ ഏതാനുംസമയം ചെലവഴിച്ചിട്ടുള്ളവരെല്ലാവരും അവളുടെ ശിശുസഹജമായ സത്യസന്ധത കണ്ടു വിസ്മയിച്ചുപോകും. വ്യാജവും കാപട്യവും അവൾ അങ്ങേയററം വെറുത്തിരുന്നു.

ആകയാൽ തന്നിൽത്തന്നെയോ കുടുംബാംഗങ്ങളിലോ ഒരുതരം വഞ്ചനയും അവൾ അനുവദിക്കുമായിരുന്നില്ല. അവൾക്കു് ഒരപസ്മാരവുമില്ല. സ്വയം വഞ്ചിതയായെന്നോ സ്വയപ്രത്യായനത്തിനു് (Auto-suggestion) വിധേയയായെന്നോ കരുതുവാൻ ഞാൻ ഒരടിസ്ഥാനവും കാണുന്നില്ല.

## 1927-ലെ പരിശോധനയും നിരീക്ഷണവും

തെരേസ് ഭക്ഷണം കഴിക്കുന്നുണ്ടോ എന്നു് നിരീക്ഷിക്കുവാൻ സത്യപ്രതിജ്ഞചെയ്തു ഭരമേററിരുന്ന നാലു നേഴ്സുമാർ തങ്ങളുടെ ജോലി മനസ്സാക്ഷിപ്രകാരം ചെയ്തിട്ടുണ്ടെന്നു ഡോക്ടർ സീഡെലിനും ഡോക്ടർ എവാൾഡിനും വൈദികമേലദ്ധ്യക്ഷന്മാർക്കും ബോദ്ധ്യമായിരുന്നു. മെത്രാനച്ചൻെറ ഓഫീസ് മെഡിക്കൽ പരിശോധനയുടെ എല്ലാ വശങ്ങളും പരിശോധിച്ചു. 1927 ഒക്ടോബർ 4-ാംതീയതിയിലെ പ്രസ്താവനയിൽ മെത്രാനച്ചൻെറ ഓഫീസ് ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി: ''ഒരു മെഡിക്കൽ നിരീക്ഷണംകൊണ്ടു് ഇതിനെക്കാൾ മെച്ചമായ ഫലങ്ങൾ കിട്ടാനിടയില്ല.'' ഡോക്ടർ എവാൾഡിൻേറയും ഡോയിററിൻേറയും അഭിപ്രായങ്ങളെന്തുതന്നെയായിരുന്നാലും താഴെ പറയുന്ന സംഗതികൾ അനിഷേധ്യമാണു്.

1. 1927 ജൂലായി 14-ാംതീയതി മുതൽ 28-ാംതീയതി വരെ തെരേസ്നോയ്മൻ ഘനീഭൂതമോ ദ്രാവകരൂപമോ ആയ യാതൊരു ഭക്ഷണവും കഴിച്ചിട്ടില്ല.

2. ഈ കാലഘട്ടത്തിൽ തെരേസ് 525 ക്യൂബിക്കു് സെൻറിമീററർ മൂത്രമാണു മുള്ളിയതു്. മലവിസർജ്ജനമുണ്ടായില്ല.

3. മെഡിക്കൽ നിരീക്ഷണത്തിൻെറ ആരംഭത്തിലും അവസാനത്തിലും അവളുടെ ഘനം ഒന്നുതന്നെയായിരുന്നു. വെള്ളിയാഴ്ച ദർശനം പ്രമാണിച്ചുള്ള സഹനം ഘനത്തിനു വ്യത്യാസം വരുത്തിയിരുന്നുവെന്നതു ശരിതന്നെയാണ്.

4. മെഡിക്കൽ നിരീക്ഷണകാലത്തു അസാധാരണ ക്ഷീണം പ്രത്യക്ഷപ്പെട്ടില്ല.

ഈ സംഗതികൾ റീജെൻസുമെത്രാൻെറ ഓഫീസു സമ്മതിച്ചിട്ടുള്ളതാണ്. ഒരാൾക്കു യാതൊരു ഭക്ഷണവും പാനീയവുംകൂടാതെ പതിനൊന്നു ദിവസത്തിലധികം ജീവിക്കുവാൻ കഴിയുകയില്ലെന്നായിരുന്നു ഡോക്ടർമാരുടെ അഭിപ്രായം. പതിനഞ്ചുദിവസം യാതൊന്നും ഭക്ഷിക്കാത്തയാൾ എല്ലും തൊലിയുമായി മമ്മിപോലെ ആയിത്തീരേണ്ടതാണ്.

ഡോക്ടർ ഡോയിററ് അവഗണിച്ചിട്ടുള്ള ചില സംഗതികൾ ഞാൻ ക്രമപ്രകാരം ചർച്ചചെയ്യാം.

1. പതിനഞ്ചുദിവസംകൊണ്ടു തെരേസിൽനിന്നുപോയ മൂത്രം ഏകദേശം അര ലിററാണ്. സാധാരണ മനുഷ്യർ ഒരു ദിവസം ഒന്നരലിററർ മൂത്രം വിസർജ്ജിക്കാറുണ്ട്. പല മാലിന്യങ്ങളും മൂത്രംവഴി പുറത്തു തള്ളാനുള്ളതാണ്. മൂത്രം ഇത്ര കുറച്ചുമാത്രം പോകുകയാണെങ്കിൽ യുറേമിയാ, തലവേദന, മുതലായ അസ്വാസ്ഥ്യങ്ങൾ പ്രത്യക്ഷപ്പെടേണ്ടതാണ്. എന്നാൽ തെരേസിനു യാതൊരു ശല്യവുമുണ്ടായില്ല.

2. സ്വാഭാവികമായ സമാധി കഴിയുമ്പോൾ ശരീരം വളരെ ക്ഷീണിക്കാറുണ്ട്. തെരേസിൻെറ വെള്ളിയാഴ്ച ദർശനങ്ങളിൽ ഇത്രയേറെ രക്തം നഷ്ടപ്പെട്ടിട്ടും ശനിയാഴ്ച യാതൊരു ക്ഷീണവും കാണുന്നില്ല.

3. തെരേസ് രണ്ടുമൂന്നുദിവസംകൊണ്ടു അഞ്ചാറു റാത്തൽ ഘനം വീണ്ടെടുക്കുന്നു. എത്ര സമർത്ഥരായ വഞ്ചകരായിരുന്നാലും നാലു നേഴ്സുമാരുടെ നിരീക്ഷണത്തെ പരാജയപ്പെടുത്തി ഭക്ഷിച്ചു രണ്ടുമൂന്നു ദിവസംകൊണ്ടു് അഞ്ചാറുറാത്തൽ നേടാൻ കഴിയുമോ?

4. പതിനഞ്ചുദിവസം യാതൊന്നും തെരേസ് കുടിച്ചിട്ടില്ലെന്ന വസ്തുത പലരും കണക്കിലെടുക്കുന്നില്ലെന്നു തോന്നുന്നു. സാധാരണ സാഹചര്യങ്ങളിൽ രണ്ടുമൂന്നുദിവസം കഴിയുമ്പോൾ തെരേസിനു ഭയങ്കരദാഹം തോന്നേണ്ടതാണു്. വെള്ളിയാഴ്ച സഹനം കഴിഞ്ഞെങ്കിലും ദാഹം ഭയങ്കരമാകാതിരിക്കുമോ? അങ്ങനെ നിരീക്ഷണഘട്ടത്തിൽ രണ്ടു വെള്ളിയാഴ്ച സഹനങ്ങളുണ്ടായി. ഇങ്ങനെയുള്ള ദീർഘ നിരീക്ഷണഘട്ടം കടന്നുപോയിട്ടും തെരേസിന്റെ ഘനം നഷ്ടപ്പെടുകയൊ ക്ഷീണിക്കുകയൊ ചെയ്തില്ലെങ്കിൽ അങ്ങനെ മരണംവരെ തുടർന്നുവെന്നുള്ള അവളുടെ മൊഴി നാം എന്തിനു് അവിശ്വസിക്കുന്നു? ആകയാൽ ആഹാരം കൂടാതെയുള്ള തെരേസിന്റെ ജീവിതവും കൊണ്ണേർസ്രോയ്ത്തിലെ ഇതര സംഭവങ്ങളും തെരേസിന്റെ രോഗശമനങ്ങളും സ്വാഭാവികകാരണങ്ങൾകൊണ്ടു സാധൂകരിക്കാവുന്നവയല്ല. ''ഏഷേ'' (എനിക്കു ദാഹിക്കുന്നു) എന്ന നവ്യഹീബ്രൂപദവും മററു ഹീബ്രൂ, ഫ്രഞ്ച് വാക്യങ്ങളും ഒരു ജർമ്മൻ യുവതിക്കു സ്വാഭാവികമാർഗ്ഗങ്ങളിലൂടെ അഭ്യസിക്കുവാൻ കഴിയുമോ?

തെരേസിന്റെ പരിഹാരസഹനങ്ങളും സമാധി ദിവ്യകാരുണ്യസ്വീകരണങ്ങളും ദ്വിസ്ഥാനസാന്നിധ്യവും ഹൃദയരഹസ്യജ്ഞാനവും തിരുശേഷിപ്പുകൾ തിരിച്ചറിയാനുള്ള കഴിവും ആശീർവ്വാദബോധവും മററും വെറും വഞ്ചനയായി

തള്ളുന്നതു കൊണ്ണേർസ്രോയ്ത്തിൽചെന്നു തെരേസിനെ കാണാതെ മുൻവിധിയോടുകൂടി തീരുമാനങ്ങളെടുക്കുന്നവരാണു്.

## വീയെന്നായിലെ "സ്റ്റോണേരെ സുങ്കഫ്ററ്" എന്ന പ്രസിദ്ധീകരണത്തിൻെറ പ്രധാന പത്രാധിപരായ ഡോക്ടർ എബെർലെയ്ക്കു് ഫാദർ നാബെർ എഴുതിയ ഒരു തുറന്ന കത്തു്

സാൽസ്ബഗ്ഗിൽനിന്നു പുറപ്പെടുന്ന 1938 നവമ്പർ 6–ാംതീയതിയിലെ കത്തോലിക്ക കിർഷെൻഡെയിട്ടുങ്ങ്" എന്ന പത്രത്തിൽ പ്രസിദ്ധീകൃതമായി.



പ്രിയ പത്രാധിപരേ,

സ്റ്റോണെരെ സുങ്കഫ്ററ് (Schonere Zunkuft) എന്ന നിങ്ങളുടെ വാരികയിൽ 1938 ജാനുവരി 23–ാംതീയതി ലക്കത്തിൽ "കെണ്ണേർസ്രോയ്ത്തു് ദൈവശാസ്ത്രത്തിൻെറയും വൈദ്യശാസ്ത്രത്തിൻെറയും മുമ്പിൽ" എന്നൊരു ലേഖനം ഞാൻ വായിച്ചു. ഈ കത്തെഴുതുന്ന ഫാദർ നാബെർ 28 കൊല്ലമായിട്ടു തെരേസിൻെറ കുമ്പസാരക്കാരനും ജ്ഞാനപിതാവുമാണു്. വിദ്യാഭ്യാസകാലംമുതൽ ഞാൻ അവളെ അറിയും. ഇന്നുവരെ അവളിൽ സംഭവിച്ചിട്ടുള്ള അസാധാരണകാര്യങ്ങളെല്ലാം അടുത്തുനിന്നു യഥാതഥം വീക്ഷിച്ചിട്ടുണ്ടു്. ഇക്കാര്യങ്ങളെപ്പററി ഞാൻ യാതൊരു കൊട്ടിഘോഷവും ഉണ്ടാക്കിയിട്ടില്ലെന്നു് എന്നെ അറിയാവുന്നവരെല്ലാം സമ്മതിക്കും. ഈ അസാധാരണപ്രതിഭാസങ്ങൾ തുടങ്ങിയകാലത്തു് ഒരു സാക്ഷിപ്പത്രപ്രസ്താവന ചെയ്തതുമാത്രമേ ഞാൻ ഓർമ്മിക്കുന്നുള്ളു. ഞാൻ ഒന്നും

എഴുതിയിട്ടില്ല; എഴുതിക്കൊണ്ടിരുന്നെങ്കിൽ എനിക്ക് അതൊരു വലിയ വരുമാനമാകുമായിരുന്നു.

ഈ അസാധാരണസംഭവങ്ങളെല്ലാം വീക്ഷിച്ച് കത്തോലിക്കാസഭയ്ക്കും വിശ്വാസസത്യങ്ങൾക്കുമെതിരായി ഇവയിൽ എന്തെങ്കിലുമുണ്ടോ എന്നു കണ്ടുപിടിക്കണമെന്നുള്ളതായിരുന്നു എന്റെ അടിസ്ഥാനതത്വം. എന്തെങ്കിലും കണ്ടാൽ കാരുണ്യരഹിതം അവയെ അഭിമുഖീകരിക്കണം; അല്ലെങ്കിൽ അവ മുന്നോട്ടുപോകട്ടെ എന്നായിരുന്നു എന്റെ നിലപാട്. ദൈവപരിപാലനയെ മറുതലിക്കരുതല്ലോ. തെരേസിനെപ്പററി ഞാൻ പറഞ്ഞിട്ടുള്ള ഓരോ വാക്കും ആലോചിച്ചു പറഞ്ഞിട്ടുള്ളതാണ്. സത്യത്തിനു സാക്ഷ്യംവഹിക്കുവാൻ എനിക്കു ഭയവുമില്ല. യാതൊരു സംയമനവും സന്ദേഹവുംകൂടാതെ ഞാൻ തെരേസിൽ കണ്ടിട്ടുള്ള കാര്യങ്ങളുടെ യാഥാർത്ഥ്യത്തിന് പ്രത്യേകിച്ച് അവൾ യാതൊരാഹാരവും കഴിക്കുന്നില്ലെന്നുള്ളതിനു സാക്ഷ്യമായി ജീവൻ വയ്ക്കാൻപോലും ഞാൻ സന്നദ്ധനാണ്. ''ഈ വലിയശിശു''വിന്റെ പരമാർത്ഥതയും സ്വാഭാവികതയും ശിശുസഹജഭാവവും പരിഗണിക്കുമ്പോൾ, ദിവ്യരക്ഷകനോടുള്ള അവളുടെ സ്നേഹം അവളുടെ കണ്ണിൽ തങ്ങിനില്ക്കുന്നതു കാണുമ്പോൾ, അവളുടെ യാതൊരു പരിശ്രമവുംകൂടാതെ ഈ അസാധാരണസമാധിയും ദർശനങ്ങളും ഉണ്ടാകുന്നതു ബോധ്യമാകുമ്പോൾ, അനേകായിരങ്ങൾക്കു തോന്നിയിട്ടുള്ള അഭിപ്രായം, ''ഇതു യഥാർത്ഥംതന്നെ'' എന്നു നമുക്കും ബോദ്ധ്യമാകാതിരിക്കയില്ല. അപ്പോൾ ഫരിസേയസമാനം രക്തവും മൂത്രവും പരിശോധിക്കുവാൻ ശാസ്ത്രലോകം വട്ടംകൂട്ടുന്നതു ആർക്കാണു വിരസമായി തോന്നാതിരിക്കുക.

തെരേസ് നോയ്മന്റെയും അവളുടെ മാതാപിതാക്കന്മാരുടേയും ഹിതത്തിനെതിരായി ധാരാളം സംഗതിക

ളെഴുതിയിട്ടുണ്ട്. അവയിൽ പലതും തെററാണ്; പലതും വിരൂപമായിരിക്കുന്നു; പലതും ഉപചാരവിഹീനവുമാണ്. അതുകൊണ്ടു തൃപ്തിപ്പെടാതെ ചില ആളുകൾ വൈദിക വിദ്വേഷം വലിച്ചിഴച്ചു കൊണ്ണേർസ്രോയ്ത്തിൻെറ ഒരാഭാസചിത്രം വരച്ചുകാട്ടാൻ വെമ്പൽകൊള്ളുകയാണ്. കൊണ്ണേർസ്രോയ്ത്തിൽ വിശ്വസിക്കാത്തതിനു് എനിക്കു് ആരോടും വിരോധമില്ല; എന്നാൽ അവിടെവന്നു സംഗതികൾ നേരിൽ മനസ്സിലാക്കാതെ ഒരഭിപ്രായം ഖണ്ഡിതമായിപ്പറയുന്നതു ശരിയല്ലെന്നു പറയാതിരിക്കാൻ വഹിയാ. ഒരു കവിയുടെ സ്വഭാവം മനസ്സിലാക്കണമെങ്കിൽ കവിയുടെ ജന്മഭൂമി സന്ദർശിക്കണം. അസാധാരണാനുഭവങ്ങളെപ്പററി സംസാരിക്കുമ്പോൾ പ്രത്യേകിച്ചും മേല്പറഞ്ഞ തത്വം സാർത്ഥകമാണ്.

ഞാൻ ഒരു ഗ്രാമീണവൈദികനാണ്; ഒരു ഡോക്ടറൊന്നുമല്ല. എന്നാൽ ഞാൻ ഇവയൊക്കെ നേരിൽ ഗ്രഹിച്ചിട്ടുള്ളവനാകയാൽ പണ്ഡിതസമൂഹത്തെ ഞാൻ ഭയപ്പെടുന്നില്ല. കൊണ്ണേർസ്രോയ്ത്തിനെപ്പററി ഡോക്ടർ ഡോയിററു് എഴുതിയിട്ടുള്ളതു വ്യാജസങ്കല്പങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ്. ഡോക്ടർ ഡോയിററു്, ഡോക്ടർ ഹീർമൻ, ഡോക്ടർ മസോയിൻ, ഫാദർ റിക്ക്സ്ററാറർ എസ്. ജെ. എന്നിവരാരും കൊണ്ണേർസ്രോയ്ത്തിൽ വന്നിട്ടുള്ളവരല്ല. പത്രാധിപർസാറേ, താങ്കൾ വാരികയിൽ അഭിപ്രായമെഴുതിയിട്ടുണ്ടല്ലോ! താങ്കൾ കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചിട്ടുണ്ടോ? താങ്കളുടെ ഡോക്ടർ പീയൂസ്സു് ഹാവ്മാൻ ഇവിടംവരെ വന്നിട്ടുണ്ടോ? കൊണ്ണേർസ്രോയ്ത്തിൻെറ ശത്രുക്കൾ വകഞ്ഞുണ്ടാക്കിയിട്ടുള്ള വ്യാജപ്രസ്താവനകളെ വീണ്ടും വീണ്ടും അവയുടെ പ്രണേതാക്കൾ ഇറക്കിക്കൊണ്ടിരിക്കയാണ്. അതിനെ അവർ ശാസ്ത്രമെന്നു വിളിക്കുന്നു.

തെരേസിന്റെ സ്വഭാവവും മതാത്മകജീവിതവും സ്വാഭാവികവ്യാപാരവും അസാധാരണപ്രതിഭാസങ്ങളും നേരിൽ പരിചയമുള്ളവരുടെ അഭിപ്രായങ്ങൾ അവർ അന്വേഷിക്കാത്തതെന്തുകൊണ്ടു്? അവളുടെ മാതാപിതാക്കന്മാരും സഹോദരീസഹോദരന്മാരും ഇടവകയിലെ വൈദികരും പല മെത്രാന്മാരും പുരോഹിതരും വിദഗ്ദ്ധരായ അൽമേനികളും സ്ഥലത്തുവന്നു നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയിട്ടുണ്ടു്. ഈയിടയ്ക്കു മൂന്നാഴ്ച തെരേസ് അയിക്ക് സ്റ്റാററിൽ ഡോക്ടർ വുട്സിന്റെകൂടെ ആയിരുന്നു. തെരേസിന്റെ ഒരു സഹോദരിയാണു് അദ്ദേഹത്തിന്റെ ഗൃഹവിചാരിക. ഫാദർ വുട്സിനു സുഖമില്ലാഞ്ഞതുകൊണ്ടാണു തെരേസ് അയിക്ക് സ്റ്റാററിൽ പോയതു്. മെത്രാന്മാരും പള്ളിക്കൂടങ്ങളിൽനിന്നു പ്രൊഫസർമാരും ഇവിടെ സന്ദർശിക്കാൻ വന്നിട്ടുണ്ടു്. മെത്രാനച്ചനു തെരേസിൽ വലിയ വിശ്വാസമുണ്ടു്. ബെർലിനിലെ ഇപ്പോഴത്തെ മെത്രാൻ അയിക്ക് സ്റ്റാററിലായിരുന്നല്ലോ. അദ്ദേഹത്തിനു തെരേസിൽ വിശ്വാസമുണ്ടു്.

പ്രൊഫസർ വുട്സിന്റെ പ്രസ്താവനകൾ എത്രയും വിനീതവും യഥാതഥവുമായിട്ടാണു് ഏവരും പരിഗണിക്കാറുള്ളതു്. 1926 മുതൽ പലപ്പോഴും അദ്ദേഹം കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചിട്ടുണ്ടു്; തെരേസ് അയിക്ക സ്റ്റാററിലും പോയിക്കൊണ്ടാണിരുന്നിട്ടുള്ളതു്. അയിക്ക്സ്റ്റാററിൽ കെമിസ്റ്ററിയും ബയോളജിയും പഠിപ്പിക്കുന്ന പ്രൊഫസർ റീജെൻസ്ബെർഗ്ഗിലെ മെത്രാനു് അയച്ചുകൊടുത്ത ദീർഘമായ പ്രസ്താവനയും ഇതുസഹിതം അയയ്ക്കുന്നു.

ഒരു മനുഷ്യൻ ആഹാരവും പാനീയവും കൂടാതെ എത്ര നാൾ ജീവിച്ചിരിക്കുമെന്നു് മെത്രാനച്ചന്റെ കച്ചേരിക്കാർ വിദഗ്ദ്ധരോടു് ചോദിച്ചു മനസ്സിലാക്കുകയുണ്ടായിട്ടുണ്ടു്.

പതിനൊന്നു ദിവസമെന്നായിരുന്നു മറുപടി. അതിനാൽ പതിനഞ്ചുദിവസത്തേക്കു തെരേസിനെ സംബന്ധിച്ച് ഒരു മെഡിക്കൽപരീക്ഷണം നടത്തുകയുണ്ടായി. പരിശോധന എത്ര കണിശമായിട്ടാണു നടത്തിയതെന്നു മനസ്സിലാക്കുവാൻ ആർച്ചുബിഷപ്പു തെയോഃഡോഃറാവിക്സിന്റെ റിപ്പോർട്ടു വായിച്ചാൽ മതി. ഈ ആർച്ചുബിഷപ്പും, കർദ്ദിനാൾ കാസ്പാറും ബിഷപ്പു വാൾട്സ്റ്റും കൊണ്ണേർസ്രോയ്ത്തിനെ തിരല്ലാത്തതുകൊണ്ടു നിങ്ങളുടെ ദൃഷ്ടിയിൽ പൂജ്യമായി പ്പോയി.

ഈ പരീക്ഷണം ഇനിയും മെച്ചമായി നടത്താൻ സാധിക്കയില്ലെന്നും സാഹചര്യങ്ങൾ ശാസ്ത്രീയമായി ഗ്രഹിക്കുന്നതിനുവേണ്ട പരിശ്രമം ചെയ്തിട്ടുണ്ടെന്നുമുള്ള പ്രസ്താവനയോടുകൂടെ മെഡിക്കൽ നിരീക്ഷണഫലങ്ങൾ പ്രസിദ്ധംചെയ്കയുണ്ടായിട്ടുണ്ട്. മെഡിക്കൽ പരിശോധനയ്ക്കു തെരേസിന്റെ പിതാവു സമ്മതംകൊടുക്കാൻവേണ്ടി അന്നത്തെ വികാരിജനറാൾ തെരേസിന്റെ പിതാവിനോടു വാഗ്ദാനംചെയ്തിരുന്നു രണ്ടാമതു് ഒരു പരീക്ഷണം നടത്തുവാൻ ആവശ്യപ്പെടുകയില്ലെന്നു്. തെരേസിന്റെ പിതാവു് ഇക്കാര്യത്തെപ്പററി സത്യത്തിന്മേൽ മൊഴികൊടുക്കാൻ സന്നദ്ധനാണു്. അദ്ദേഹം ഇങ്ങനെ പറയുന്നു: ''ഞാൻ എന്റെ വാക്കു പാലിച്ചു; മെഡിക്കൽ നിരീക്ഷണത്തിനു സമ്മതമരുളി. ഇനി മെത്രാന്റെ കച്ചേരിയിലുള്ളവർ വാക്കുപാലിക്കേണ്ടിയിരിക്കുന്നു.'' എന്നാൽ 1937 ഡിസമ്പർ 10-ാംതീയതി മെത്രാനച്ചന്റെ കച്ചേരിയിൽനിന്നു് ഒരു പ്രസ്താവനയുണ്ടായിട്ടുണ്ടു്. 1927-ലെ പരിശോധന അന്നത്തെ സാഹചര്യങ്ങളേ സ്പഷ്ടമാക്കുന്നുള്ളു. ശരിയാണു്. അങ്ങനെയാണെങ്കിൽ 1938-ലെ പരിശോധന അതു നടക്കുന്ന രണ്ടാഴ്ചയ്ക്കുമാത്രമല്ലേ ബാധകമായുള്ളു.

സത്യത്തിന്മേലുള്ള മൊഴികൾ അടിസ്ഥാനപ്പെട്ടത്തി കൊണ്ണേർസ്രോയ്ത്തിലെ അസാധാരണസംഭവങ്ങൾ സ്വീകരിക്കയാണെങ്കിൽ സ്വാഭാവിക സംഭവങ്ങളെസംബന്ധിച്ചും സത്യത്തിന്മേലുള്ള മൊഴി സ്വീകരിക്കേണ്ടതല്ലേ? ഭക്ഷണം കഴിക്കുന്നുണ്ടോ ഇല്ലയോ എന്നതു സംബന്ധിച്ചു വിശേഷബുദ്ധിയുള്ള ഏതു മനുഷ്യനും ഒരു വിധി പ്രസ്താവിക്കാവുന്നതാണ്. രണ്ടാമതൊരു മെഡിക്കൽ നിരീക്ഷണത്തിനു സമ്മതം കൊടുക്കാത്തതിനെപ്രതി തെരേസിൻെറ പിതാവിനെ പല ഡോക്ടർമാരും ആക്ഷേപിക്കുന്നുണ്ട്. അദ്ദേഹം ഒരു പടയാളിയായിരുന്നു; നല്ല മനക്കരുത്തുമുണ്ട്. ബെർലിനിലെ മെത്രാൻ പറയുന്നതു് അദ്ദേഹത്തിൻെറ മനക്കരുത്തു് നല്ലതുതന്നെയാണെന്നത്രേ. രണ്ടാമതൊരു നിരീക്ഷണത്തിനു തെരേസിൻെറ പിതാവു സമ്മതം കൊടുക്കുകയാണെങ്കിൽ തെരേസ് പിന്നീട് ആശുപത്രിയിൽനിന്നു പുറത്തുകടക്കുകയില്ല. ഒരു ഡോക്ടർ വേറൊരു ഡോക്ടരുടെ അഭിപ്രായം സ്വീകരിക്കയില്ല. ഒരാശുപത്രി വേറൊരാശുപത്രിയുടെ തീരുമാനം അംഗീകരിക്കയില്ല.

ഇതു് ഒന്നുകൂടി ഉയർന്ന ഒരു പദ്ധതിയിലും ക്രമത്തിലും ഉൾപ്പെടുന്ന സംഗതിയാണ്. പ്രകൃതിശാസ്ത്രത്തിന്റെ ന്യായാസനത്തിങ്കൽ ദിവ്യരക്ഷകൻ വിചാരണയ്ക്കു നില്ക്കണമെന്നു താങ്കൾ പറയുമോ? തൻെറ അത്ഭുതങ്ങൾ അവിടുന്നു നീതീകരിക്കണമോ? ശാസ്ത്രലോകത്തിനുവേണ്ടിയല്ല അവിടുന്നു് അത്ഭുതങ്ങൾ ചെയ്യുന്നതു്; പ്രത്യുത നന്മനസ്സുള്ളവക്കുവേണ്ടിയാണ്. ദിവ്യരക്ഷകൻ കുരിശിൽ കിടക്കുമ്പോൾ അന്നത്തെ ശാസ്ത്രജ്ഞന്മാർ വിളിച്ചുപറഞ്ഞു: ''കുരിശിൽനിന്നു് ഇറങ്ങിവന്നു താങ്കൾ ദൈവപുത്രനാണെന്നു തെളിയിക്കുക.'' എന്നാൽ കുരിശിൽനിന്നു് അവിടുന്നു് ഇറങ്ങിവന്നില്ല. എങ്കിലും താമസിയാതെ അവിടുന്നു പുന

ത്ഥാനംചെയ്യുകയും സ്വർഗ്ഗത്തിലേക്ക് എഴുന്നള്ളുകയും ചെയ്തു. ശാസ്ത്രജ്ഞന്മാർ അതൊന്നും കാണുകയുണ്ടായില്ല.

ദിവ്യരക്ഷകൻ ഇന്ന് ലോകത്തിലേക്കുവന്ന് അത്ഭുതങ്ങൾ പ്രവർത്തിച്ചാൽ എന്തു സംഭവിക്കും? മതാത്മകമായ ഇന്നത്തെ അധഃപതനത്തിന്റെ കാരണമെന്താണ്? അർദ്ധയുക്തിവാദം. മന്ത്രിസഭയിലെ ഒരു പ്രോട്ടസ്റ്റന്റ് ഉപദേഷ്ടാവു കൊണ്വേർസ്രോയ്ത്തു സന്ദർശിച്ചു കത്തോലിക്കനായി. കൊണ്വേർസ്രോയ്ത്തിനെപ്പററിയുള്ള മനോഭാവം അദ്ദേഹത്തിനു വേദനാജനകമായിരിക്കുന്നു. ക്രിസ്തുമതം യുക്തിയല്ല, രഹസ്യമാണ്.

1937 ഏപ്രിൽ 29-ാംനു, ഉണ്ണീശോയുടെ വി. ത്രേസ്യായെ ഭാഗ്യവതിയെന്നു പേർവിളിച്ചതിന്റെ വാർഷികദിവസം പുണ്യവതി തെരേസ്നോയിമനു കാണപ്പെട്ടു പറഞ്ഞു: ''നിന്റെ ദൈവവിളി നീ പൂർത്തിയാക്കണം. നിന്ദിതനും പീഡിതനും തെററിദ്ധരിക്കപ്പെട്ടവനുമായ ദിവ്യരക്ഷകനു തുല്യയാകാൻ നീ പരിശ്രമിക്കണം.'' ഈ വാക്കു കേട്ടപ്പോൾ തെരേസിനു ഭയംതോന്നി. എനിക്കും ഭയംതോന്നി. ഞാൻ ദിവ്യരക്ഷകനോടു പ്രാർത്ഥിച്ചു: ''ഞാൻ ഈ തെററിദ്ധാരണയുടേയും നിന്ദയുടേയും മർദ്ദനത്തിന്റേയും ഉപകരണമാകാതിരിക്കട്ടെ.'' പലക്കും ഇങ്ങനെ പ്രാർത്ഥിക്കുവാനുള്ള സാഹചര്യമുണ്ടായിരിക്കും. ദൈവശാസ്ത്രജ്ഞന്മാർ കയിഫാസിന്റെ ജോലിചെയ്യുകയാണ്. എന്നാൽ ഇതു പീഡിതനായ ദിവ്യരക്ഷകനോടടുക്കാൻ തെരേസിനെ സഹായിക്കുന്നു. ഒരു സർവ്വകലാശാല പ്രൊഫസർ കൊണ്വേർസ്രോയ്ത്തിലേക്കു വന്നപ്പോൾ ചോദിച്ചു; ''സഭ അവളെ പീഡിപ്പിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ അവളുടെ ചരിത്രം വിശ്വസനീയമാണ്.''

ഭാവിയെ ഞങ്ങൾ സംശയത്തോടെയാണു വീക്ഷിക്കുന്നതു്. തെരേസ് ഇങ്ങനെ പ്രാർത്ഥിക്കുന്നു: ''ദിവ്യരക്ഷകാ, ഞങ്ങൾ ഇങ്ങനെയൊന്നും വിചാരിച്ചിരുന്നില്ല. അങ്ങാണ് ഇതാരംഭിച്ചതു്. അങ്ങുതന്നെ ഇതു പൂർത്തിയാക്കണം.''

സർ, താങ്കളുടെ ലേഖനം ക്രൂരമായ ഒരു കുററാരോപണമാണു്. എട്ടാമത്തെ കല്പന താങ്കൾക്കു് അറിയാമല്ലൊ! ദിവ്യരക്ഷകനെപ്പോലെ തേരേസിനും അന്തിമവിധിവരെ കാത്തിരിക്കാം.

സർവ്വമംഗളങ്ങളും.
ഫാദർ നാബെർ–വികാരി

ഫാദർ നാബെറിനു പ്രധാന ഡോക്ടർ ലെയോററിറ്റെർ എഴുതിയ കത്തിൽനിന്നു് ചില വരികൾ.

റീജെൻസ്ബർഗ്ഗ്
1949 ഏപ്രിൽ 15

പ്രിയ ബ. അച്ചാ,

എൻെറ ഔദ്യോഗികകൃത്യങ്ങളുടെ ഇടയ്ക്കു പ്രൊഫസർ വാൾഡമൻെറ അഭിപ്രായം സ്വീകരിച്ച ചെറുപ്പക്കാരായ ചില ദൈവശാസ്ത്രജ്ഞന്മാരെ ഞാൻ കണ്ടു. വാൾഡുമനെതിരായി ഉറച്ച ഒരു നിലപാടു ഞാനെടുത്തു. ഇവിടെ ഒരപസ്മാരമൊന്നുമില്ല. റെസിലിൻെറ പഞ്ചക്ഷതത്തിനു സ്വാഭാവിക നീതീകരണമൊന്നുമില്ല. പ്രൊഫസർ വോൺ സെയ്സ്നെഗ്ഗിനും അതേ അഭിപ്രായമാണു്. ആഹാരം കൂടാതെ റെസിലിനെപ്പോലെ ചുരുക്കം ചില പഞ്ചക്ഷതക്കാർ ആവിർഭവിച്ചിട്ടുണ്ടു്.

വാൾഡ്മൻെറ എതിരുപ്രസംഗങ്ങൾ തിരുസ്സഭയ്ക്കു് ഉപകാരമാണു ചെയ്യുന്നതെന്നു ഞാൻ സ്പഷ്ടമാക്കി. കൊണ്ണേർസ്രോയത്തിൽ പോയ വെള്ളിയാഴ്ച 200–പേർ ദിവ്യകാരുണ്യം സ്വീകരിച്ചു. അവരിലാരുംതന്നെ തെരേസിന്റെ ഭവനത്തിൽനിന്നു യഥാൎത്ഥമായ സന്തുഷ്ടിയോടല്ലാതെ മടങ്ങുന്നതു ഞാൻ കണ്ടിട്ടില്ല. അവിടെ പോയിട്ടുള്ളവരെല്ലാം ജീവിതത്തിൻെറ പ്രധാന വശങ്ങളെപ്പററി ചിന്തിക്കാനിടയാകുന്നു. ചിലൎക്കു സന്ദർശനഫലം കുറേനാളത്തേക്കുമാത്രമേയുള്ളു; ചിലൎക്കു സുദീർഘമായ ഫലമാണുണ്ടാകുന്നതു്. ഏതായാലും കൊണ്ണേർസ്രോയ്ത്തു ക്രിസ്ത്യാനികൾക്കു വളരെ ഉപകാരം ചെയ്യുന്നുണ്ടു്.....

ഞാൻ കൊണ്ണേർസ്രോയ്ത്തിൽനിന്നു മടങ്ങുമ്പോഴെല്ലാം വീണ്ടും വീണ്ടും കൊണ്ണേർസ്രോയ്ത്തു സന്ദർശിക്കണമെന്നുള്ള ആഗ്രഹമാണു് എനിക്കുണ്ടാകുന്നതു്.

ഡോക്ടർ ലെയോററിറ്റെർ.

## കൊണ്ണേർസ്രോയ്ത്തുവഴിയുണ്ടായ സൽഫലങ്ങളിൽ മൂന്നെണ്ണം

പോൾ സ്റ്റൊണ്ടോർഫിൻെറ മാനസാന്തരം

പുസ്തകങ്ങളും ചിത്രങ്ങളുംവഴി പരിചയപ്പെട്ടിരുന്ന തെരേസ്നോയിമനെ 1931 ഓഗസ്റ്റ് 6-ാംനു- ഞാൻ നേരിൽ കണ്ടു. അവളുടെ ശിശുസഹജമായ ദൈവഭക്തി ഞാൻ എത്രയും വിലമതിച്ചു. അതു് ഒരു പ്രദൎശനമോ ഭക്തിക്കുവേണ്ടി മാത്രമുള്ള ഭക്തിയോ ആയിരുന്നില്ല. സജീ

വവും ഫലിതസമ്മിശ്രവും സന്തുഷ്ടവുമായിരുന്നു അവളുടെ പ്രകൃതി. 1931 ഓഗസ്റ്റ് 7-ാംനു സമാധിയുടെ ഇടയിൽ അവൾ സഹിച്ച സങ്കടങ്ങൾ എന്നെ സ്പർശിച്ചു. ഈ വികാരങ്ങളോടുകൂടെ തനി പ്രോട്ടസ്റ്റൻറു പ്രദേശമായ ഉത്തരജർമ്മനിയിലുള്ള എൻെറ ഭവനത്തിലേക്കു ഞാൻ തിരിച്ചു. മാസങ്ങൾ പലതു കടന്നുപോയി. കൊണ്ണേർസ്രോയ്ത്തിനെപ്പററിയും ദിവ്യരക്ഷകൻെറ പീഡാനുഭവചിത്രങ്ങളെപ്പററിയും ഞാൻ വളരെ ചിന്തിച്ചു. റെസിലിനോടു ചെയ്തിരുന്ന വാഗ്ദാനമനുസരിച്ചു ഞാൻ വളരെ പ്രാർത്ഥിച്ചു. ഭാര്യയും എൻെറ ഇളയമകനും കത്തോലിക്കരായിരുന്നു. കത്തോലിക്കാസഭയ്ക്കെതിരായി പ്രോട്ടസ്റ്റൻറുകാർ വളരെ ഉറച്ച നിലപാടാണ് എടുക്കാറുള്ളത്. ഞാനും ഉറച്ച ഒരു പ്രോട്ടസ്റ്റൻറുകാരനായിരുന്നു. എന്നാൽ കൊണ്ണേർസ്രോയ്ത്തു ഞങ്ങളെ ബന്ധിക്കുന്ന ഒരു ശൃംഖലയായിത്തീർന്നു. ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം ഞങ്ങൾ രണ്ടുപേരും ഏകാഭിപ്രായക്കാരായിരുന്നു.

തെരേസിൻെറ ചരിത്രത്തിൽനിന്നു ചെറുപുഷ്പവുമായി ഞാൻ പരിചയപ്പെട്ടു. സ്വയംകൃതചരിതം ഞാൻ വായിച്ചു; അവൾ വർഷിക്കുന്ന റോസാപുഷ്പങ്ങളിലൊന്ന് എനിക്കും തരണമെന്നു ഞാൻ പ്രാർത്ഥിച്ചു. എൻെറ വിചാരങ്ങൾ തെരേസിലേക്കു പറന്നുപോയിക്കൊണ്ടിരുന്നു. അനിഷേദ്ധ്യമായ പഞ്ചക്ഷതങ്ങളിൽ അവ ചെന്നു വിശ്രമിച്ചു. എനിക്ക് ഇതു് അഗ്രാഹ്യമായ ഒരു വസ്തുതയായിരുന്നു. ചരിത്രം ഒരു നൂറോളം പഞ്ചക്ഷതക്കാരെപ്പററി പ്രതിപാദിക്കുന്നുണ്ടു്; എന്നാൽ കത്തോലിക്കാസഭയ്ക്കുപുറമേ ആരും ഉണ്ടായതായിക്കാണുന്നില്ലെന്ന് എവിടെയോ വായിച്ചതായി ഞാൻ ഓർക്കുന്നു. കത്തോലിക്കാഭക്തകൃത്യങ്ങളിൽ അഗ്രാഹ്യവും അസാധാരണവുമായി ഞാൻ പലതും കാണു

ന്നുണ്ടെങ്കിലും ക്രിസ്തുമതത്തിൻെറ ഉറവ കത്തോലിക്കാസഭ യാണെന്നു് എനിക്കു ബോദ്ധ്യപ്പെട്ടു. കത്തോലിക്കാ ദൈവാ ലയത്തിൽ ക്രമമായി ഞാൻ പോയിത്തുടങ്ങി. ഭാര്യയുടെയും ഇളയ മകൻെറയുംകൂടെയാണു ഞാൻ പോയിരുന്നതു്; എന്നാൽ എൻെറ ആന്തരികാനുഭവങ്ങൾ ഞാൻ അവരോടു പറഞ്ഞിരുന്നില്ല. എൻെറ പാപങ്ങളും തെററുകളും നീങ്ങിക്കിട്ടുന്നതിനുവേണ്ടി പത്തു കല്പനകളെപ്പററി ഞാൻ ധ്യാനിച്ചു. ഒരിക്കലും ഞാൻ ഭേദപ്പെടുകയില്ലെന്നു് ഒരു നിരാശ എനിക്കുണ്ടായിരുന്നു. എന്നാൽ ജയിക്കാൻ പാടില്ലാത്ത ഒരു കാര്യമല്ലായിരുന്നു അതു്. കൊണ്ട്രേർസ്രേയ്ത്തിൽ കുരിശിൻെറ അരികെനിന്നുകൊണ്ടു ഞാൻ പറഞ്ഞു: ''എൻെറ പാപത്താൽ, എൻെറ മഹാപാപത്താൽ.'' ഞാൻ ഒരു പുതിയ മനുഷ്യനായി. കത്തോലിക്കരുടെ ആരാധനകളിൽ ബലിപീഠത്തിൽ നില്ക്കുന്ന വൈദികനും ജനങ്ങളും തമ്മിലുള്ള ഐക്യം, പ്രത്യേകിച്ചു വി. കുർബാന കൂദാശ ചെയ്യുന്നനേരത്തുള്ള ഐക്യം എന്നെ അത്യധികം സ്പർശിച്ചു. കണ്ണുനീരോടുകൂടെ ഈ തിരുക്കർമ്മങ്ങളിൽ ഞാൻ പങ്കെടുത്തു. വിശ്വാസികൾ വി. കുർബാന സ്വീകരിക്കുവാൻ അഴിക്കാലുകളുടെ അടുക്കലേയ്ക്കു പോകുന്നതുകാണുമ്പോൾ എനിക്കു് ഒരു വിശപ്പു് അനുഭവപ്പെട്ടുതുടങ്ങി.

ആന്തരികമായി ഞാൻ ഒരു ലൂഥറനോ കത്തോലിക്കനോ? ഞാനെന്താകേണ്ടിയിരിക്കുന്നു? എൻെറ മൂത്ത മകൻ ഞാൻ അനുവദിച്ചതുകൊണ്ടുമാത്രം ലൂഥറനായതാണു്. ഞാൻ അവൻെറ പിതാവായിരിക്കേ അവനെ ശരിയായ മാർഗ്ഗത്തിൽ ആനയിക്കുവാൻ കടപ്പെട്ടിട്ടില്ലേ? ഞാൻ ഒരു കത്തോലിക്കനായതിനുശേഷം അവനെ അങ്ങനെ വിടാമോ? അതു കൃത്യവിലോപമായിരിക്കും; അങ്ങനെ ഞാൻ ചെയ്യുകയില്ല. ഈ ആന്തരികസമരത്തിനിടയ്ക്കു്

എൻെറ അറുപതുകൊല്ലത്തെ ജീവിതത്തെപ്പററി ഞാൻ ചിന്തിച്ചു. എൻെറ ഹൃദയത്തിൻെറ അഗാധത്തിൽ തെല്ലൊരാവലാതിയുണ്ടായിരുന്നു. കത്തോലിക്കാസഭയുടെ രാഷ്ട്രീയവശത്തെപ്പററിയായിരുന്നു അതു്. ഞാൻ കത്തോലിക്കനായാൽ എന്തായിരിക്കും എനിക്കു സംഭവിക്കാൻ പോകുന്നതു്? പറിച്ചുനടാൻ പാടില്ലാത്തവിധത്തിൽ മരം വളന്നുവോ? ഇത്രയും വളർന്ന മരം പുതിയ മണ്ണിൽ വേരുപിടിക്കുമോ? അതു വാടിക്കരിഞ്ഞുപോകയില്ലേ? ഏതെങ്കിലും ഒരു മാർഗ്ഗമുണ്ടോ? ദീർഘമായി അന്വേഷിച്ചു കണ്ടെത്തിയ ജീവിതം വേർപിരിയാൻ പോകുന്നെന്നോ? ഈ സന്ദേഹത്തിനും നിരാശയ്ക്കുംമദ്ധ്യേ ഞാൻ വീണ്ടും വീണ്ടും പ്രാർത്ഥിച്ചു: ''കർത്താവേ എൻെറകൂടെ താമസിക്കുക. സായംകാലമായിരിക്കുന്നു. പകൽ തീരാറായിരിക്കുന്നു.''

1931-ലെ ഗ്രീഷ്മകാലത്തു് ബെർലിനിൽ ജോലി ചെയ്തിരുന്ന എൻെറ മകനെ സാമ്പത്തികകാരണങ്ങളാൽ പിരിച്ചുവിടാനിടയായി. ഓസ്റ്റ്റിയാഭാഗത്തു് അവനു് ഒരു പുതിയ ജോലികിട്ടി. കത്തോലിക്കാ കന്യാസ്ത്രീകൾ നടത്തിയിരുന്ന ഒരു ഹോട്ടലിലാണു് അവൻ താമസമുറപ്പിച്ചതു്. ഒരു കത്തോലിക്കാ രാജ്യത്തിൽ കത്തോലിക്കാ ജീവിതവുമായി പരിചയപ്പെടാൻ അവനു ലഭിച്ച പ്രഥമ സന്ദർഭമാണു്. അവൻെറ കിടപ്പിടത്തിൻെറമീതെ ചെറുപുഷ്പത്തിൻെറ ഒരു ചിത്രമുണ്ടായിരുന്നു. ചെറുപുഷ്പത്തെ അഥവാ വി. കൊച്ചുത്രേസ്യായെപ്പററി ഇതിനുമുമ്പു് അവൻ ഒന്നും കേട്ടിട്ടേ ഇല്ലായിരുന്നു. നാലാഴ്ചയേ അവൻ അവിടെ താമസിച്ചുള്ളുവെങ്കിലും ആ കാലഘട്ടത്തിനിടയ്ക്കു മതാത്മകമായ ജീവിതത്തിൽ അവനു താൽപര്യം ജനിച്ചു; മതാത്മകപ്രവർത്തനങ്ങളിൽ അഭിരുചി തോന്നി. പിന്നീടു ഡ്രെസ്ഡെനിൽ ഒരു കത്തോലിക്കാ ദൈവാലയത്തിന

രികെ അവന് ഒരു വീടുകിട്ടി. കലയിലും ഗാനത്തിലുമു ണ്ടായിരുന്ന താൽപര്യം അവനെ കത്തോലിക്കാ ദൈവാല യത്തിലെ ഞായറാഴ്ചക്കുർബാനയ്ക്കു് ആകർഷിച്ചു. അവനു വി. കുർബാനയോടു് ആകർഷണംതോന്നി. 1932–ൽ അവൻ ജോലിചെയ്തിരുന്ന സ്ഥാപനം നിറുത്തലാക്കി; വീണ്ടും അവൻ തൊഴിൽ രഹിതനായി.

സ്വഭവനത്തിലേക്കു മടങ്ങുംവഴി തെരേസ് നോയ് മനെ കണ്ടു സംസാരിക്കുവാൻ അവനു് ആഗ്രഹംതോന്നി. തദനുസാരം അവൻ കൊണ്ണേർസ്രോയ്ത്തിലേക്കുപോയി തെരേസിനെ കണ്ടു. അവിടെ അവനു സ്നേഹപൂർവ്വകമായ സ്വാഗതം ലഭിച്ചു. പീഡാനുഭവസമാധി അവനെയും സ്പ ർശിച്ചു. സ്വഭവനത്തിലെത്തി കുറേനാൾ കഴിഞ്ഞശേഷം അവൻ ഏറ്റവും ആശ്ചര്യകരമായ ഒരു പ്രശ്നം ഉന്നയിച്ചു: "അപ്പച്ചാ, ഞാൻ ഒരു കത്തോലിക്കനാകുന്നതിനു് അപ്പച്ചനു വിരോധമുണ്ടോ?" "നല്ല ബോധ്യത്തോടുകൂടെയാണു് അങ്ങനെ ചെയ്യുന്നതെങ്കിൽ എനിക്കു് ഒരു വിരോധവുമി ല്ലെന്നു" ഞാൻ മറുപടി നല്കി. ശരിയായ മതപഠനത്തിനു ശേഷം, 1933 മേയ് 17–ാംനു 28-ാം വയസ്സിൽ അവൻ കത്തോലിക്കാസഭയിൽ പ്രവേശിച്ചു. അവന്റെ അന്തർ ഭാഗത്തുനിന്നു ബഹിർസ്ഫുരിച്ച ആനന്ദം ഭാവിയിലേക്കു കൂടി യഥാർത്ഥ സമാധാനത്തിനുള്ള നിരന്തര ഉൽപത്തി സ്ഥാനമായിത്തീർന്നു. ഭാവി നിഗൂഢമാണു്; എന്നാൽ അവന്റെ മാർഗ്ഗത്തിൽ ഒളിഞ്ഞുകിടന്നിരുന്ന ഒരു കല്ലു മാററ പ്പെട്ടു. ദൈവപരിപാലനയിൽ അവനോടുള്ള എന്റെ ചുമതല നിർവ്വഹിക്കപ്പെട്ടു.

"ഞാൻ എഴുന്നേററു എന്റെ പിതാവിന്റെ പക്കൽ പോകും." ഈ വാക്കുകൾ എന്നെ ഇളക്കിമറിച്ചുകൊണ്ടി രുന്നു. അപൂർണ്ണമായ പദ്ധതികൾ മതിയാകയില്ലെന്നു്

എനിക്കു തോന്നി. അന്ത്യം കാണണം. എനിക്കാവശ്യമായ ശക്തി കൊണ്ണേർസ്രോയ്ത്തിൽനിന്നു ലഭിക്കണം. എന്റെ സന്ദേഹങ്ങളെല്ലാം അവിടെവച്ചു നീങ്ങുമെന്നു് എനിക്കറിയാമായിരുന്നു. എന്റെ ഈ ആന്തരികസമരങ്ങളെപ്പററി ഇതുവരെ ഞാൻ ഭാര്യയോടു സംസാരിച്ചിരുന്നില്ല. ഇവ എവിടെ ചെന്നവസാനിക്കുമെന്നു് എനിക്കു നിശ്ചയമില്ലായിരുന്നുവല്ലോ. അക്കൊല്ലം (1933) ഗ്രീഷ്മകാലം ദക്ഷിണജർമ്മനിയിൽ കഴിക്കാമെന്നും തദവസരത്തിൽ കൊണ്ണേർസ്രോയ്ത്തു സന്ദർശിക്കാമെന്നും ഞാൻ നിർദ്ദേശിച്ചു. 1933 ഓഗസ്റ്റ് 22-ാംനു- ചൊവ്വാഴ്ച ഞങ്ങൾ പുറപ്പെട്ടു; വൈകുന്നേരം ഞങ്ങൾ കൊണ്ണേർസ്രോയ്ത്തിലെത്തി. അവിടെ എത്തിയപ്പോൾ ഞങ്ങൾ കേട്ടു, ഫാദർ നാബെറും തെരേസും ഈശോയുടെ തിരുവസ്ത്രം കാണാൻ ത്രിയെറിലേക്കു പോയിരിക്കയാണെന്നും പിറേറദിവസം വൈകുന്നേരത്തേക്കേ മടങ്ങുകയുള്ളുവെന്നും.

ഓഗസ്റ്റ് 24-ാംതീയതി വ്യാഴാഴ്ച മദ്ധ്യാഹ്നത്തോടുകൂടെ ഫാദർ നാബെർ എന്നെ സ്വീകരിച്ചു. എന്റെ വരവു പ്രതീക്ഷിച്ചിരുന്നുവെന്നു് അദ്ദേഹം പറഞ്ഞു; ദിവ്യകാരുണ്യസ്വീകരണശേഷം സമുന്നത പ്രശാന്തതാവേളയിൽ റെസിൽ എന്നോടു പറഞ്ഞു ആരോ വരുന്നുണ്ടെന്നും സ്നേഹപൂർവ്വം സ്വീകരിക്കണമെന്നും. കുറേനേരം ഞങ്ങൾ സംസാരിച്ചു. പ്രാർത്ഥനയിൽ അവൾക്കുണ്ടായിരുന്ന ശിശുസഹജമായ ഏകാഗ്രതയെപ്പററിയും ദിവ്യരക്ഷകനോടുള്ള അവളുടെ സംഭാഷണങ്ങളെപ്പററിയും മുമ്പു കേട്ടിട്ടില്ലാത്ത പല കാര്യങ്ങളും മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു. ഉച്ചകഴിഞ്ഞു് ഒരു മണിക്കു ഭാര്യയും ഞാനും റെസിലിന്റെ വീട്ടിലേക്കു പോയി.

ഞാൻ സന്തോഷപൂർവ്വം റെസിലിൻെറ മുറിയിൽ പ്രവേശിച്ചു ''ഹല്ലോ'' എന്നു പറഞ്ഞു. അവളുടെ ആനന്ദവും വലുതായിരുന്നു. ഏതാനും കൊല്ലങ്ങൾക്കുമുമ്പു സന്ദർശിച്ചപ്പോളുണ്ടായ ഉദ്ദേശത്തിൽനിന്നു വിഭിന്നമായ ഉദ്ദേശത്തോടുകൂടെയാണ് ഇപ്പോൾ വരുന്നതെന്നു ഞാൻ പ്രസ്താവിച്ചപ്പോൾ അവളുടെ സന്തോഷം ഒന്നുകൂടെ വർദ്ധിച്ചു. ''ഒരു കാര്യം മുഴുവനായി നടക്കണമല്ലേ'' അവൾ പറഞ്ഞു. ഈ വാക്കുകൾ എനിക്ക് അതീവാനന്ദവും പ്രത്യാശയും നല്കി. ത്രിയേർ കത്തീഡ്രലിലേക്കു നടത്തിയ സന്ദർശനത്തിലുണ്ടായ ആനന്ദം അവളിലിപ്പോഴും പതിഞ്ഞുകിടക്കുന്നുണ്ടായിരുന്നു. തിരുവസ്ത്രം വണങ്ങുവാൻ വന്നിരുന്നവരെപ്പറ്റി അവൾ സംസാരിച്ചു. ചിലരൊക്കെ അവളെ തിരിച്ചറിഞ്ഞു; തന്നിമിത്തം ഒരുവശത്തുകൂടെ ജനക്കൂട്ടത്തിൽനിന്നു അവൾ ഒളിച്ചുപോന്നു. (പിന്നീടു ഒരു കാര്യം ഞാൻ കേട്ടു. നമ്മുടെ ദിവ്യരക്ഷകനെ കുരിശിൽ തറയ്ക്കുവാനുപയോഗിച്ച ആണി ആദ്യമായിട്ടു കണ്ടയുടനെ അവൾ സങ്കടത്തോടെ കരഞ്ഞു; അതിനാൽ അവളെ പള്ളിയിൽനിന്നു് ഉടനെ പുറത്തേക്കു കൊണ്ടുപോകേണ്ടതായി വന്നു.)

ഓഗസ്റ്റ് 25-ാംതീയതി വെള്ളിയാഴ്ച തെരേസിൻെറ വീടിൻെറ പുറത്തു നാല്പതുപേരോളം കാത്തുനില്ക്കുന്നുണ്ടായിരുന്നു. പീഡാനുഭവദർശനങ്ങൾ കാണാൻ വന്നിരുന്നവരാണ്. 10-നും 10-30-നും മദ്ധ്യേ ഞാനും എൻെറ കുടുംബവും റെസിലിൻെറ മുറിയിലേക്കു പ്രവേശിച്ചു. കുരിശുചുമക്കുമ്പോഴും ദിവ്യരക്ഷകനെ കുരിശിൽ കിടത്തി കുരിശുമരത്തിൽ ആണിപ്പഴുതുകൾ തുളച്ചുണ്ടാക്കുമ്പോഴും തെരേസിൻെറ കണ്ണുകളിൽനിന്നും പഞ്ചക്ഷതങ്ങളിൽനിന്നും രക്തം ഒഴുകുന്നതു ഞങ്ങൾ കണ്ടു.

1931–ൽ പീഡാനുഭവസമാധി കണ്ടപ്പോൾ ഭയവും അനുതാപവും എന്നെ പിടികൂടി. ''ഇതു നിങ്ങളെ സ്പർശിക്കുന്നില്ലെങ്കിൽ നിങ്ങൾ കരിങ്കല്ലായിരിക്കണം'' ''ഈ ഭവനത്തിൽ പ്രവേശിച്ചശേഷം ഞങ്ങൾ പുതിയ മനുഷ്യരായിത്തീർന്നിരിക്കുന്നു''. എന്നാണ് എൻെറ ഡയറിയിൽ അന്നു ഞാൻ എഴുതിവച്ചതു്. ഇന്നു് ഈ കാഴ്ച യാതൊരു ഭയവും എന്നിൽ ജനിപ്പിച്ചില്ല. ഈ പരിഹാരസഹനം എൻെറ മകനും എനിക്കും വേണ്ടിക്കൂടിയായിരുന്നില്ലേ? കൃതജ്ഞതാഭരിതനായി ഇതരരുടെകൂടെ ഞാനും പോരാൻ ഭാവിച്ചു. കുറച്ചുനേരവുംകൂടി നില്ക്കാൻ ഫാദർ നാബെർ ആവശ്യപ്പെട്ടു. സന്ദർശകരെല്ലാം പോയിക്കഴിഞ്ഞപ്പോൾ സമാധിയിൽനിന്നു നിദ്രാഭരിതമായ ഒരവസ്ഥയിലേയ്ക്കു തെരേസ് നീങ്ങി. മരിച്ച ഒരാളെപ്പോലെ തെരേസ് കിടക്കയിൽ പതിച്ചു.

ഫാദർ നാബെർ എന്നെ കിടക്കയിലേക്കു് ആനയിച്ചുകൊണ്ടു് എൻെറ കൈ തെരേസിൻെറ കൈയിൽവച്ചു. ''റെസിൽ, നീ ഈ മനുഷ്യനെ അറിയുമോ?'' ഫാദർ നാബെർ ചോദിച്ചു. പെട്ടെന്നു ശിശുസഹജമായ ആനന്ദം മുഖത്തു പ്രസരിച്ചു; പ്രകാശമാനമായ ഒരു മന്ദഹാസം ശോണിതവദനത്തിൽവന്നുചേർന്നു. ''ഉവ്വ്'' അവൾ മറുപടി നല്കി. ''നമ്മുടെ ദിവ്യരക്ഷകൻെറ അടുക്കലേയ്ക്കു വരാനാഗ്രഹിക്കുന്ന മനുഷ്യൻ. അദ്ദേഹത്തിനുവേണ്ടി ഞാൻ വളരെ സഹിച്ചു. ഇപ്പോൾ എല്ലാം ശരിയാകും. താങ്കൾ സമാധാനം കണ്ടെത്തും.'' ശിശുസഹജമായ, നിർമ്മലമായ ആനന്ദത്തോടെ അർദ്ധനിദ്രയിലമർന്നിരിക്കുന്ന വ്യക്തിയെപ്പോലെ അവൾ സംസാരിച്ചുകൊണ്ടിരുന്നു. എന്നെയും എൻെറ പ്രശ്നങ്ങളെയും പ്രതിപാദിച്ചുകൊണ്ടു് അവളെനിക്കു് ആനന്ദവും ശക്തിയും പ്രത്യാശയും നല്കി.

വീണ്ടും മരിച്ചമാതിരി തലയിണയിൽ അവൾ പതിച്ചു. സഹനത്തിൻെറ അവിസ്മരണീയമായ ഈ കാഴ്ചവസ്തുവിലേക്ക് ഒന്നുകൂടെ നോക്കിയിട്ട ഞങ്ങൾ സാവധാനത്തിൽ മുറിയിൽനിന്ന് പോന്നു ....

ഓഗസ്റ്റ് 26–ാം തീയതി ശനിയാഴ്ച നാലുമണിക്ക് വൈദികമന്ദിരത്തിൽവച്ചു തെരേസിനെ ഞങ്ങൾ വീണ്ടും കണ്ടു. ആ സായാഹ്നം സന്തുഷ്ടമായ സംഭാഷണത്തിൽ ഞങ്ങൾ കഴിച്ചുകൂട്ടി. സംഭാഷണത്തിൽ സജീവമായ ഒരു പങ്കു റെസിൽ വഹിച്ചു. സ്വാഭാവികമായ ഫലിതം സംഭാഷണത്തിൽ ഊറിനിന്നിരുന്നു. തലേദിവസം സഹിച്ചും ചോര ചൊരിഞ്ഞും ക്ഷീണിതയായ। മരിച്ചതുപോലെ കാണപ്പെട്ട യുവതി പിറേറദിവസം ഇങ്ങനെ സാസാരിന്നതുകണ്ടു ഞാൻ വിസ്മയിച്ചുപോയി. കുറച്ചു വിളറിയിട്ടുണ്ടെങ്കിലും യൗവ്വനം പച്ചപിടിച്ചുതന്നെ ഇരുന്നു. യാതൊന്നും ഭക്ഷിക്കാതെയും വേണ്ടപോലെ ഉറങ്ങാതെയും കഴിഞ്ഞയാളാണെന്നു് ഓർമ്മിക്കണം.

ഓഗസ്റ്റ് 27-ാംതീയതി ഞായറാഴ്ച ഇടവകപ്പള്ളിയിലെ പാട്ടുകുർബാനയിൽ ഞങ്ങൾ പങ്കെടുത്തു. ഭക്തരായ കൊണ്ണേർസ്രേയ്ത്തു് ഇടവകക്കാരുടെമദ്ധ്യേ മുട്ടുകുത്തി ആദ്യമായി ദിവ്യകാരുണ്യ ഈശോയെ ഞാൻ ആരാധിക്കുകയും അവിടുത്തേയ്ക്കു കൃതജ്ഞത പ്രകാശിപ്പിക്കുകയുംചെയ്തു.

സെപ്ററമ്പർ 10-ാംതീയതി ഞങ്ങൾ വീട്ടിലേക്കു മടങ്ങി. 12-ാംതീയതി ഞങ്ങളുടെ സമീപത്തുണ്ടായിരുന്ന കത്തോലിക്കാ ഇടവകയിലെ അധികാരിയെ ഞാൻ സന്ദർശിച്ചു. കുറേക്കാലമായി അദ്ദേഹത്തെ എനിക്കു പരിചയമുണ്ടായിരുന്നു. കൊണ്ണേർസ്രേയ്ത്തു സന്ദർശനത്തെപ്പററിയും എൻെറ പുതിയ ചിന്താഗതികളെപ്പററിയും ഞാൻ

അദ്ദേഹത്തോടു സംസാരിച്ചു. കത്തോലിക്കാസഭയിലേക്കു പ്രവേശിക്കുവാൻ വേണ്ടിടത്തോളം ഉപദേശം നല്കാൻ ഞാൻ അദ്ദേഹത്തോടാവശ്യപ്പെട്ടു. അദ്ദേഹംതന്നെയാണ് എൻെറ മൂത്ത മകനെയും പഠിപ്പിച്ചതു്. എൻെറ ചരിത്രകഥനം അദ്ദേഹത്തെ വിസ്മയിപ്പിച്ചു. ഇക്കാര്യം സാദ്ധ്യമാണെന്നു താൻ ഒരിക്കലും കരുതിയിരുന്നില്ലെന്നു് അദ്ദേഹം പറഞ്ഞു. എൻെറ പ്രോട്ടസ്റ്റൻറു് ചിന്താഗതി അവർക്കു സുപരിചിതമായിരുന്നു. ഞാൻ കത്തോലിക്കാസഭയിൽ ചേരുന്നകാര്യത്തെപ്പററി അദ്ദേഹത്തിനു യാതൊരു ശരണവുമുണ്ടായിരുന്നില്ല.

എങ്കിലും അന്ത്യത്തിലെത്തുന്നതിനുമുമ്പു സുദീർഘവും ശ്രമകരവുമായ ഒരു പാത തരണം ചെയ്യേണ്ടിവന്നു. മകൻ അതിവേഗം ഉന്നതതലത്തെത്തി; അവൻെറ പിതാവു് വളരെയേറെ ക്ഷമയോടെ സമരം ചെയ്യേണ്ടിവന്നു. എൻ്റെ മാർഗ്ഗത്തിൽ മുള്ളുകളുമുണ്ടായിരുന്നു. ഞങ്ങളുടെ രാജ്യത്തുള്ള ചെറിയ കത്തോലിക്കാ ദൈവാലയത്തിൽ ഞാൻ പോയിക്കൊണ്ടിരുന്നതു് സ്ഥലത്തെ നിവാസികളും എൻെറ മിത്രങ്ങളും മനസ്സിലാക്കി. തെരുവീഥിയിൽവച്ചു പലരും എന്നെ അവജ്ഞയോടെ തുറിച്ചുനോക്കിക്കൊണ്ടിരുന്നു. പൂർവ്വസ്നേഹിതന്മാർ എന്നിൽനിന്നു് അകന്നുപോകാൻ തുടങ്ങി.

എൻെറ മകൻ കത്തോലിക്കാസഭയിൽ ചേർന്നപ്പോൾ ഒരു സ്ത്രീ എന്നെ വഴിയിൽ പിടിച്ചുനിറുത്തി സമാധാനം ആവശ്യപ്പെട്ടു. സഭയിൽ ചേരാൻ പാടില്ല പോലും! അതു 1933 ഒക്ടോബർ 3–ാംനു- യായിരുന്നു; എനിക്കു് അബദ്ധമൊന്നും പററിയില്ല. എവാഞ്ചെലിക്കൽസഭയിലെ ഒരു മെത്രാനച്ചനും എന്നെ സന്ദർശിച്ചു. എന്നെ തടഞ്ഞുനിറുത്താൻ എൻെറ സഹോദരിയുടെ അപേക്ഷപ്രകാരമാണു്

അദ്ദേഹം എന്നെ സന്ദർശിച്ചതു്. പൂർണ്ണമായ ഒരു ചർച്ച നടന്നു; എന്റെ ഉദ്ദേശങ്ങളും നിലപാടും സാധൂകരിക്കാൻ എനിക്കു യാതൊരു പ്രയാസവുമുണ്ടായില്ല. ഇനി കൂടുതൽ പരിശ്രമിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു് അദ്ദേഹം മനസ്സിലാക്കി. യാത്ര പറയുന്ന സമയത്തു് അദ്ദേഹം പറഞ്ഞു: "ഇതു് എന്റെ അന്തിമ ഔദ്യോഗികകൃത്യനിർവ്വഹണമാണു്.'' രാഷ്ട്രീയമായ പുതിയ കോളിളക്കങ്ങൾ അദ്ദേഹത്തിന്റെ സ്ഥലം മാററത്തിനു കാരണമായി. ഞങ്ങൾ സൗഹാർദ്ദത്തിൽ യാത്രപറഞ്ഞു പിരിഞ്ഞു.

രക്തബന്ധുക്കളോടു സമാധാനം പറയുക ഒരു നവശിഷ്യന്റെ ചുമതലയാണു്. എന്നെയും അവർ ഒഴിവാക്കിയില്ല. ഒരു പ്രോട്ടസ്റ്റൻറുപ്രദേശത്തു് ഷഷ്ടിപൂർത്തികഴിഞ്ഞവരായിരുന്നാലും കത്തോലിക്കാസഭയിൽ ചേരുകയാണെങ്കിൽ സമാധാനം ബോധിപ്പിക്കേണ്ടിവരും. ഒരു കുലീനകുടുംബത്തിൽ ഇതു സംഭവിച്ചാൽ വലിയ ഇടർച്ചയാണു്. ഈ മതം മാററത്തിനുള്ള കാരണം ജനങ്ങൾക്കു് അറിയണമെന്നു വലിയ നിർബ്ബന്ധമുണ്ടു്. ഭാര്യയുടെ പ്രേരണകൊണ്ടാണെന്നു ചിലർ; ഏതെങ്കിലും കത്തോലിക്കാവൈദികനുമായുള്ള മൈത്രികൊണ്ടുമാകാമെന്നു അപരർ. വികല്പവുമാകാം കാരണമെന്നങ്ങനെ. നിർബന്ധപൂർവ്വകമായ സമുൽകൃഷ്ടമായ മററുദ്ദേശങ്ങളുണ്ടാകാമെന്നുള്ള നിഗമനത്തിൽ ആരും എത്തിച്ചേർന്നില്ല.

ജീവിതകഥയുടെ ഈ അദ്ധ്യായം സന്തപ്തമാണു്; അതു വിവരിക്കാതിരിക്കയാണുത്തമം. എന്റെ ഇഷ്ടങ്ങൾക്കും താല്പര്യങ്ങൾക്കുമെതിരായി അവിശ്വാസം, വെറുപ്പു്, പുച്ഛം എന്നിവകൊണ്ടു നിർമ്മിതമായ ഒരു ഭിത്തി ഉയർന്നുവന്നു. ചിലർ സകല വേഴ്ചകളും വിച്ഛേദിച്ചു. എന്നാൽ ഇവയൊന്നും എന്റെ ലക്ഷ്യത്തിൽനിന്നു് എന്നെ അകററി

യില്ല; പ്രത്യുത ഇവയൊക്കെ എന്റെ അന്ത്യത്തിലേക്കു് എന്നെ വലിച്ചിഴപ്പിക്കുകയാണുണ്ടായതു്.

ശരിയായ വേദപഠനം കഴിഞ്ഞു 1933 ഡിസംബർ 30-ാംനു- ഞാൻ കത്തോലിക്കാസഭയിൽ പ്രവേശിച്ചു.

## ഫാദർ ഇങ്ക്ബെർട്ട നാബ്ബും കൊണ്ണേർസ്രോയ്ത്തും

(1947-ൽ ഫാദർ മാക്സിമിലിയൻ നോമേയർ ഒ എഫ് എം എഴുതിയ റിപ്പോർട്ടിൽനിന്നു സംക്ഷേപിച്ചതു്.)

കൊണ്ണേർസ്രോയ്ത്തിൽനിന്നു 90 നാഴിക അകലെയാണു് അയിക്കുസ്റ്റാററു്. ഡോക്ടർ വുട്സ് അയിക്കസ്റ്റാററിൽ പഴയനിയമത്തിന്റെ പ്രൊഫസറായിരുന്നു. അദ്ദേഹം അവിടത്തെ കപ്പൂച്ചിൻ ആശ്രമത്തിലാണു വി. കുർബാന സമർപ്പിച്ചിരുന്നതു്. അങ്ങനെ അയിക്കുസ്റ്റാററിലെ കപ്പൂച്ചിൻ വൈദികരും കൊണ്ണേർസ്രോയ്ത്തും തമ്മിൽ നല്ല പരിചയമായി. പ്രസ്തുത കപ്പൂച്ചിൻ ആശ്രമത്തിലെ ഒരംഗമായിരുന്ന ഫാദർ ഇങ്ക്ബെർട്ട് നാബ്. അദ്ദേഹത്തിനു കൊണ്ണേർസ്രോയ്ത്തിലെ അസാധാരണപ്രതിഭാസങ്ങളിൽ തീരെ വിശ്വാസമില്ലായിരുന്നു. കൊണ്ണേർസ്രോയ്ത്തു സന്ദർശിക്കുവാൻ തീരെ ആഗ്രഹവുമുണ്ടായിരുന്നില്ല.

അങ്ങനെയിരിക്കെ, അയിക്കുസ്റ്റാററിൽ ഫാദർ വുട്സിന്റെ ഭവനത്തിൽ തെരേസിനെ കണ്ടുമുട്ടി. മ്യൂണിക്കിൽനിന്നു പുറപ്പെട്ടിരുന്ന ഒരു പ്രോട്ടസ്റ്റന്റു പ്രസിദ്ധീകരണത്തിന്റെ പത്രാധിപരായ ഡോക്ടർ ഗെർലിക്കിനേയും അവിടെവച്ചുതന്നെ അദ്ദേഹം പരിചയപ്പെട്ടു. തെരേസിന്റെ സമാധിയിൽ തനിക്കെതിരായി ഭയങ്കരമായ പ്രഖ്യാ

പനം വല്ലതും നടത്തിയേക്കുമെന്നും ഫാദർ നാബിനു ഭയമു ണ്ടായിരുന്നു. 1928 ജൂലായി 1-ാംനു ഫാദർ നാബ്ബ് ഒരു നവവൈദികൻെറ പ്രഥമ പൂജയ്ക്കു പ്രസംഗിക്കുകയുണ്ടായി. അന്നു റെസിലും അവിടെ ഉണ്ടായിരുന്നു. നവപൂജയ്ക്കു ശേഷം ഫാദർ വുട്സും തെരേസും ഫാദർ നാബുംകൂടെ കൊണ്ണേർസ്രോയ്ത്തിലേക്കു വന്നു. അന്നുമുതൽ ഫാദർ നാബ്ബ് കൊണ്ണേർസ്രോയ്ത്തുമായി അടുത്ത ബന്ധം പാലി ക്കാൻ തുടങ്ങി. കൊണ്ണേർസ്രോയ്ത്തുവിരുദ്ധന്മാരുടെ ദൃഷ്ടിയിൽ കൊണ്ണേർസ്രോയ്ത്തുവൃത്തത്തിൽപ്പെട്ടവരാണു ഫാദർ നാബെർ, പ്രൊഫസർ വുട്സ്, ഡോക്ടർ ഗെർ ലിക്ക്, ഫാദർ ഇങ്ക്ബെർട്ട്, രാജകുമാരൻ വാൾഡ് ബെർഗ്ഗുസെയിൽ

പ്രഥമസന്ദർശനം കഴിഞ്ഞു മടങ്ങിവന്ന രാത്രിതന്നെ ഫാദർ നാബ് തൻെറ അഭിപ്രായം ഒരു സഹോദരസന്യാ സിയോടു വിവരിച്ചുപറഞ്ഞു. അസാധാരണകാര്യങ്ങളെ പ്പററി അധികം സംസാരിച്ചില്ല. തെരേസിൻെറ ശിശു സഹജവും വിനീതവുമായ പ്രകൃതിയാണു് അദ്ദേഹത്തെ അത്യധികം സ്പർശിച്ചതു്. ഒരു കാര്യം അദ്ദേഹം ഊന്നിപ്പ റഞ്ഞു: "എൻെറ പ്രാർത്ഥനയ്ക്കു് ഒരു വ്യത്യാസം വന്നിരി ക്കുന്നു. ദിവ്യരക്ഷകനോടു് കൂടുതൽ അടുത്ത മാതിരിയൊര നുഭവം" ഈ സന്ദർശനം ഒരു മഹാനുഗ്രഹമായി അദ്ദേഹം വിചാരിച്ചു.

കൊണ്ണേർസ്രോയ്ത്തു സന്ദർശനം മുതൽ എന്തെങ്കിലും തനിക്കു സഹിക്കേണ്ടിവരുമെന്നൊരു വിചാരം ഫാദർ നാബിനുണ്ടായിക്കൊണ്ടിരുന്നു. ഇത്ര മഹാനുഗ്രഹം സഹ നംകൂടാതെ ലഭിക്കുകയില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിമതം. കൊണ്ണേർസ്രോയ്ത്തിൽനിന്നു വന്ന നാൾമുതൽ ദിവ്യരക്ഷകൻ എന്ന പ്രയോഗം സാധാരണമായിത്തീന്നു.

''ദിവ്യരക്ഷകനാണ് ഇതു ചെയ്തതു്''', ''ദിവ്യരക്ഷകൻ സ്നേഹപൂർവ്വം മന്ദഹസിക്കും'', ''ദിവ്യരക്ഷകനു് ഇതിനെ പ്പററി എന്തെങ്കിലും പറയാനുണ്ടാകും.'' ''ഈ വിപത്തു കളെ സംബന്ധിച്ചു് ഞാൻ ഒരു മുന്നറിയിപ്പു നല്കണമെ ന്നാണു ദിവ്യരക്ഷകൻെറ ആഗ്രഹം.''

ഫാദർ നാബ് തൻെറ പ്രസംഗങ്ങളിൽ ദിവ്യരക്ഷക നോടുള്ള ബന്ധത്തെപ്പററി കൂടുതൽ പ്രസംഗിക്കാൻ തുടങ്ങി. വി. കുർബാനയെ ഒരു പദാർത്ഥമെന്നവണ്ണം ചിന്തിക്കാതെ ദിവ്യരക്ഷകനായിട്ടാണു ചിത്രിച്ചിരുന്നതു്. വി. കുർബാന സ്വീകരിക്കുന്നവർക്കുവേണ്ടി, ''ദിവ്യരക്ഷകാ, ഈ വൃദ്ധനു ധീരമായി നിത്യജീവിതത്തിൽ പ്രവേശിക്കുവാൻ കരുത്തു നൽകണമേ........'' ''ദിവ്യരക്ഷകാ, ഇന്നത്തെ കഷ്ടതകളുടെ ഇടയിൽ നിത്യജീവൻ നഷ്ടപ്പെടുത്താതിരിക്കാൻ ഈ യുവാ വിനു ശക്തി നൽകണമേ'' എന്നു പ്രാർത്ഥിക്കുവാൻ അദ്ദേ ഹം നവവൈദികരോടാവശ്യപ്പെട്ടു.

സർവ്വോപരി കൊണ്ണേർസ്രോയ്ത്തിൽവച്ചു തൻെറ ബാല്യകാലത്തിലെ ഒരാദർശം പ്രബലപ്പെട്ടു: പരിഹാര സഹനം.

കൊണ്ണേർസ്രോയ്ത്തിലെ അനുഭവങ്ങൾ അദ്ദേഹ ത്തെ ഗാഢമായി സ്പർശിച്ചു. മഹാ വിശുദ്ധന്മാരുടെ ജീവി തത്തിൽ വായിക്കുന്ന സംഭവങ്ങളാണു് അദ്ദേഹം ദർശിച്ചതു്. കൊണ്ണേർസ്രോയ്ത്തു ദർശനങ്ങളുടെ യാഥാർത്ഥ്യം ലൂർദ്ദ് ദർശനത്തിൽ ഒന്നുകൂടെ സ്പഷ്ടമായി. ദൈവമാതാവു സംസാ രിച്ചതു ശുദ്ധ ഫ്രഞ്ചുഭാഷയല്ല, പിറനീസു പ്രാദേശിക ഭാഷയിലാണു്: "Sche sui la conceptione immaculade" ''ഞാൻ അമലോത്ഭവയാണു്''. ശുദ്ധ ഫ്രഞ്ചുഭാഷയിൽ ഉച്ചാരണവും അക്ഷരങ്ങളും ഇങ്ങനെയല്ല. തെരേസിനെ

വിശ്വസിക്കാൻ ഫാദർ നാബിനെ പ്രേരിപ്പിച്ച വേറൊരു സംഗതി അവളുടെ ആത്മാർത്ഥതയും അകൃത്രിമനിഷ്കപടതയുമാണ്. ഡോക്ടർ ഗെർലിക്ക കൊണ്ണേർസ്രോയ്ത്തിനെപ്പററി രണ്ടു വാല്യം എഴുതിക്കഴിഞ്ഞശേഷം റെസിലിനോടു ചോദിച്ചു ആ പുസ്തകങ്ങൾ അവൾ ഇഷ്ടപ്പെട്ടുവോ എന്ന്. അവൾ ഇങ്ങനെ മറുപടി നൽകി: ''പുസ്തകം ഇഷ്ടപ്പെട്ടുവെന്നു പറയുന്നതു ശരിയല്ല; ഇഷ്ടപ്പെട്ടില്ലെന്നു പറഞ്ഞാൽ അതു നിന്ദയായിപ്പോകും. അതിനാൽ ഞാൻ ഒന്നും പറയുന്നില്ല.'' ഈ മറുപടി ഫാദർ ഇങ്ക്ബെർട്ടിനു വളരെ ഇഷ്ടപ്പെട്ടു.

കൊണ്ണേർസ്രോയ്ത്തിനെപ്പററിയുള്ള ഫാദർ ഇങ്ക്ബെർട്ടിൻെറ അഭിപ്രായം തീരെ മാറി. എന്താണു കത്താവു കൊണ്ണേർസ്രോയ്ത്തിൽ ചെയ്യാൻ പോകുന്നതെന്ന് ആരോ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ''കൊണ്ണേർസ്രോയ്ത്ത് ഒരത്യാവശ്യവുമൊന്നുമല്ല. ദിവ്യരക്ഷകൻ അത്ഭുതം ചെയ്യുകയാണെങ്കിൽ അതെന്തിനാണെന്ന് അവിടുത്തേക്കറിയാം. മനുഷ്യർ അവയെ എളിമയോടെ സ്വീകരിക്കുകയും അവ പ്രവത്തിച്ചതിനു ദൈവത്തോടു നന്ദിയുള്ളവരായിരിക്കുകയും വേണം.

രണ്ടാമതൊരു മെഡിക്കൽ നിരീക്ഷണം നടത്തുന്നതിനെപ്പററി ഫാദർ ഇങ്ക്ബെർട്ടിൻെറ അഭിപ്രായം ഇപ്രകാരമായിരുന്നു: ''വീട്ടുകാക്ക് അതു നിഷേധിക്കുവാൻ പരിപൂണ്ണമായ അവകാശമുണ്ട്. അവരാരെയും കൊണ്ണേർസ്രോയ്ത്തിലേക്കു ക്ഷണിക്കുന്നില്ല. ശാസ്ത്രലോകം എത്ര പരിശോധനകൾ നടത്തിയാലും അതിസ്വാഭാവികസംഭവങ്ങൾ സ്വീകരിക്കാൻ പോകുന്നില്ല. പഞ്ചക്ഷതം ലഭിച്ചതുകൊണ്ടു തെരേസിന് അവളുടെ കുടുംബത്തിലെ അംഗത്വം നഷ്ടപ്പെടുന്നില്ല. ഇതു വെറും സ്വാഭാവികനിയമം മാത്രമാണ്.''

ഫാദർ നാബ്യ കൊണ്ണേർസ്രോയ്ത്തിൻെറ ആദ്ധ്യാത്മികവശമാണ തൻെറ പ്രസംഗങ്ങളിൽ ഉയത്തിപ്പിടിച്ചിരുന്നതു്. കൊണ്ണേർസ്രോയ്ത്തിനെതിരായി പലതും തല ഉയത്തിയപ്പോൾ അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചു: ''ദൈവശാസ്ത്രവും മിസ്റ്റിക്ക് അനുഭവങ്ങളും സമാദരിക്കപ്പെടേണ്ടതാണ്: സംഭവങ്ങളെപ്പററി മനസ്സാക്ഷിപ്രകാരം അന്വേഷണങ്ങൾ നടത്തണം.''

ഒരു സംഭവം എത്രയും അസാധാരണമാണെന്നു് ഒരാൾക്കു തോന്നിയാലും ദൈവത്തിനു ചെയ്യാൻ പാടില്ലാത്തതല്ലെന്നും തിരുസ്സഭയുടെ ദിവ്യത്വത്തിനു് അവിടുന്നു സാക്ഷ്യങ്ങൾ നൽകിക്കൊണ്ടിരിക്കുമെന്നും അയാൾക്കു നിഷേധിക്കാവുന്നതല്ല. ഈശോയുടെ സഹനങ്ങൾക്കും ശിശുസഹജമായ ജീവിതത്തിനും എളിമയ്ക്കും തിരുസ്സഭയിൽ മഹാസ്ഥാനമുണ്ട്. ഇതാണ കൊണ്ണേർസ്രോയ്ത്തിലെ സന്ദേശം; ഈ സന്ദേശം പ്രചരിപ്പിക്കാൻ എത്ര മണിക്കൂർ വേലചെയ്താലും അധികമായിരിക്കയില്ലെന്നായിരുന്നു ഫാദർ നാബിൻെറ നിലപാട്.

## ഫ്രിററ്സ് ഗെർലിക്കും കൊണ്ണേർസ്രോയ്ത്തും (1927)

1949-ൽ ആരെററിലെ എർവെയിൻപ്രള എഴുതിയ ലേഖനത്തിലെ ചില ഭാഗങ്ങൾ

1927 ജൂലായി 1-ാംനു- അയിക്ക്സ്റ്റാററിലെ ഫാദർ വുട്സ്സ് ഒരുമിച്ചാണ് ആദ്യം ഞാൻ കൊണ്ണേർസ്രോയ്ത്തു സന്ദർശിച്ചതു്. എൻെറ അഭിപ്രായങ്ങൾ 1927 ഓഗസ്റ്റ് 3-ാംനു-യിലെ ഒരു മ്യൂണിക്കു പത്രത്തിൽ ഞാനെഴുതുകയുണ്ടായി. അതാണ കൊണ്ണേർസ്രോയ്ത്തിനെപ്പററി

യുള്ള ഒന്നാമത്തെ ലേഖനം. അന്നുമുതൽ അഖിലപത്രങ്ങളും കൊണ്ണേർസ്രോയ്ത്തുവാർത്തകൾ നൽകിത്തുടങ്ങി. സന്ദർശകർ കൊണ്ണേർസ്രോയ്ത്തിലേക്ക് ഇരച്ചുകയറി. നോയ്മൻ കുടുംബത്തിന് ഇതു ഒരു മഹാശല്യമായിത്തീർന്നു. അവസാനം റീജെൻസ്ബർഗ്ഗിലെ മെത്രാൻെറ നിർബന്ധപ്രകാരം വളരെ വൈമനസ്യത്തോടെ അവർ തങ്ങളുടെ വാതില്പുകൾ സന്ദർശകർക്കായി തുറന്നിട്ടു.

കൊണ്ണേർസ്രോയ്ത്തിൽനിന്നു ഞാൻ മടങ്ങിവന്നതു വികാരഭരിതനായിട്ടാണ്. അന്നുതന്നെ ഡോക്ടർ ഗെർലിക്ക് ഒരു വിരുന്നുസല്ക്കാരത്തിന് എന്നെ ക്ഷണിച്ചു. വിരുന്നിനു പ്രൊഫസർ കോസ്മനെയും ക്ഷണിച്ചിരുന്നു. മ്യൂണിക്കിലെ ഒരു വലിയ ഹോട്ടലിൽവച്ചു വർത്തമാനപത്രപ്രതിനിധികളോടു ദിവ്യരക്ഷകൻെറ പീഡാനുഭവത്തെയും ഒരു യുവതിയുടെ ദർശനങ്ങളെയുംപററി സംസാരിക്കുവാൻ എനിക്കു തീരെ ഇഷ്ടമുണ്ടായിരുന്നില്ല. ഡോക്ടർ ഗെർലിക്കിൻെറയും പ്രൊഫസർ കോസ്മൻെറയും മതവിശ്വാസത്തെപ്പററി എനിക്ക് ഒന്നും അറിഞ്ഞുകൂടായിരുന്നു. സംശയങ്ങളുടെയും തെററിധാരണകളുടെയും പാറക്കെട്ടിലാണ് എൻെറ വാക്കുകൾ പതിക്കാൻപോകുന്നതെന്നു ഞാൻ കരുതിയിരുന്നു. അങ്ങനെതന്നെ സംഭവിച്ചു. ഞാൻ ഓരോ വാക്കു പറയുമ്പോഴെല്ലാം അവർ ഇടയ്ക്കു ചാടിപ്പറയും: അപസ്മാരം, ആത്മപ്രത്യായനം. അനന്തരകാലങ്ങളിൽ ഈ ആക്ഷേപങ്ങൾ സർവ്വസാധാരണമായിരുന്നതുകൊണ്ടു ക്ഷമയോടുകൂടെ ഈ ആരോപണങ്ങൾകേട്ടു ശീലിച്ചു. എൻെറ ശ്രോതാക്കളുടെ നോട്ടത്തിൽനിന്നും ഭാവത്തിൽനിന്നും എനിക്കു മനസ്സിലായി അവരുടെ ദൃഷ്ടിയിൽ ഞാൻ ഒരു ഭ്രാന്തനാണെന്ന്.

പിറേറദിവസം അവർ ഒരു സപ്ലിമെൻറുവഴി എൻ്റെ ലേഖനമിറക്കി. അവർക്കു നഷ്ടമൊന്നും വന്നില്ല. അടുത്ത

പത്തുദിവസത്തിനുള്ളിൽ നാലുപ്രാവശ്യം സപ്ലിമെൻറ് അച്ചടിക്കേണ്ടിവന്നു. 32 ഭാഷകളിലേക്ക് ആ ലേഖനം വിവർത്തനംചെയ്യപ്പെട്ടു.

ഞാൻ ഡോക്ടർ ഗെർലിക്കിനോടും പ്രൊഫസർ കോസ്മനൊടും യാത്രപറഞ്ഞപ്പോൾ അവർ അവിശ്വാസികളായിത്തന്നെയാണു കാണപ്പെട്ടതു്. ഞാൻ അവരോടു പറഞ്ഞു: ''മാന്യരേ, നിങ്ങൾ കൊണ്ണേർസ്രോയ്ത്തിൽ പോയി ഈ കാഴ്ചകൾ കാണണം.'' അവർപോയി; അവർ മാനസാന്തരപ്പെടുകയും ചെയ്തു.

കൊണ്ണേർസ്രോയ്ത്തിലേക്കു പോകുന്നസമയത്തു് ഡോക്ടർ ഗെർലിക്ക് എന്നോടു പറഞ്ഞു: ''ഈ വഞ്ചന ഞാൻ വേരോടെ പിഴുതുകളയും, നോക്കിക്കൊള്ളുക.'' ഇങ്ങനെ സംശയഗ്രസ്തനായി കൊണ്ണേർസ്രോയ്ത്തിലേക്കുപോയ ഗെർലിക്കു മടങ്ങിവന്നതു ദിവ്യരക്ഷകനെപ്പററി സംസാരിച്ചുകൊണ്ടാണ്. സെപ്ററമ്പർ 19-ാംതീയതി അദ്ദേഹം എൻെറ പക്കൽ മടങ്ങിവന്നു് എന്നെയും കൊണ്ണേർസ്രോയ്ത്തിലേക്കു ക്ഷണിച്ചു. ലൗകായതികനായി രാഷ്ട്രീയം മാത്രം സംസാരിച്ചിരുന്ന ഡോക്ടർ ഗെർലിക്ക് ദിവ്യരക്ഷകനെപ്പററി സംസാരിക്കുന്നതു കാണേണ്ടതുതന്നെയാണ്. പത്രം ഓഫീസിൽനിന്നു വീട്ടിലേക്കു മടങ്ങുമ്പോൾ ദിവസവും കത്തോലിക്കാ ദൈവാലയം സന്ദർശിച്ചു സത്യം കാണിച്ചുകൊടുക്കാൻ പ്രാത്ഥിച്ചുകൊണ്ടിരുന്നു. ഞാൻ കൊണ്ണേർസ്രോയ്ത്തിലേക്കുപോയതു കത്തോലിക്കനായിട്ടാണ്. യാതൊരത്ഭുതങ്ങളിലും വിശ്വസിക്കാത്ത ഒരു സന്ദേഹവാദിയായിട്ടാണു ഡോക്ടർ ഗെർലിക്കു കൊണ്ണേർസ്രോയ്ത്തിലേക്കു പോയതു്. മടങ്ങിവന്നതോ പൂർണ്ണ കത്തോലിക്കനായിട്ടു്. മാത്രമല്ല തങ്ങളുടെ കത്തോലിക്കാദർശങ്ങൾനിമിത്തം കോസ്മനും ഗെർലിക്കും നാസിഭരണത്തിൽ രക്തസാക്ഷികളായി മരിക്കയാണുണ്ടായതു്.

---

# ഗ്രന്ഥകർത്താവിൻെറ നിഗമനങ്ങൾ

''വിശ്വാസം മുഷിപ്പനായി തോന്നുന്ന ആധുനിക ലോകത്തിനു കൊണ്ണേർസ്രോയ്ത്ത് ദൈവത്തിൽനിന്നുള്ള ഒരടയാളമാണോ?'' ഇന്ന് എല്ലാവരും ഉന്നയിക്കുന്ന ഒരു ചോദ്യമാണിതു്. ദൈവത്തെ നിഷേധിക്കുന്ന ഭൗതിക വാദത്തിൻെറ അന്ധകാരത്തിൽ കൊണ്ണേർസ്രോയ്ത്ത് പ്രകാശമാണോ? ദൈവശക്തിയെ പരിമിതപ്പെടുത്തുന്ന യുക്തിവാദത്തിൻെറ ശൈത്യത്തിൽ കൊണ്ണേർസ്രോയ്ത്ത് അഗ്നിയാണോ?

മരണത്തിനുമുമ്പ് ആരെയും പുണ്യവാനായി എണ്ണാറില്ല; തന്നിമിത്തം തിരുസ്സഭാധികാരികൾ മരണംവരെ കൊണ്ണേർസ്രോയ്ത്തിനെപ്പററി ഒന്നും പറയാത്തതിൽ വിസ്മയമില്ല. 1962 സെപ്റ്റംബർ 18-ാംതീയതി തെരേസ്നോയ്മൻ മരിച്ചു. ചരമപ്രസംഗംചെയ്ത ഫാദർ ജോസഫ് ഷുമാൻ ഇപ്രകാരം പ്രസ്താവിച്ചു: ''തിരുസ്സഭയുടെ ഔദ്യോഗികമായ തീരുമാനമെന്തായിരുന്നാലും ഒന്നു പറയാം: ദൈവം തെരേസ്‌വഴി വലിയ കാര്യങ്ങൾ ചെയ്തിട്ടുണ്ട്.'' ''അവരുടെ ഫലംകൊണ്ട് അവരെ അറിയാം'' (മത്താ: 7,20) എന്ന സുവിശേഷവാക്യം അവളുടെ ജീവിതത്തെ സംബന്ധിച്ച് അന്വർത്ഥമാണ്. റീജെൻസ്ബെർഗിലെ ആർച്ചുബിഷപ്പ് മിഖായേൽ ബുക്കബെർഗെർ കൊണ്ണേർസ്രോയ്ത്തിനെപ്പററി പറഞ്ഞിട്ടുള്ളതു് അന്ധമായ ആവേശത്താലൊന്നുമല്ല: ''സന്ദർശകർ തങ്ങളുടെ പ്രശ്നങ്ങൾക്കു കൊണ്ണേർസ്രോയ്ത്തിൽ

ഉത്തരം കണ്ടെത്തി; അല്ലെങ്കിൽ ആശ്വാസത്തോടെ മടങ്ങി. പലരും അവിടെവച്ചു വിശ്വാസം വീണ്ടെടുത്തു; അല്ലെങ്കിൽ വിശ്വാസത്തിൽ ശക്തിപ്രാപിച്ചു.

കഴിഞ്ഞ 30 കൊല്ലമായി കൊണ്ണേർസ്രേയ്ത്തു സന്ദർശിച്ചവർ അവിടത്തെ കാഴ്ചകൾ കണ്ടു തൃപ്തിയടയുകയല്ല ചെയ്തതു്; അവയുടെ പിറകിലുള്ള മൗലികാദർശങ്ങൾക്കൂടെ വീക്ഷിക്കുകയുണ്ടായി: (1) ജനങ്ങൾ വി. കുർബാനയിലേക്കു മടങ്ങുന്നതു് (2) ആത്മരക്ഷയ്ക്കുവേണ്ടി സഹിക്കുന്നതിൻെറ സാരം.

നാല്പതുകൊല്ലം വി. കുർബാനയൊഴികെ മററാരാഹാരവുംകൂടാതെ തെരേസ് ജീവിച്ചതും അപരക്ക് അഗ്രാഹ്യമായിരിക്കേ വി. കുർബാനയുടെ സാന്നിധ്യം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നതും കൂദാശചെയ്യുന്ന നേരത്തു് ഈശോ ഇറങ്ങിവരുന്നതിൻെറ ദർശനം ഉണ്ടായിക്കൊണ്ടിരുന്നതും നിഗൂഢമായി ദിവ്യകാരുണ്യം സ്വീകരിച്ചിരുന്നതും വി. കുർബാനയുടെ സാദൃശ്യങ്ങൾ ദീർഘമായി അഴിയാതിരുന്നിട്ടുള്ളതും വി. കുർബാനയിലെ യഥാർത്ഥസാന്നിദ്ധ്യത്തിനു തെളിവുകളാണു്. വി. കുർബാന സംബന്ധിച്ച ഈ അത്ഭുതങ്ങൾ വി. കുർബാനയിലുള്ള വിശ്വാസം വർദ്ധിപ്പിക്കുവാൻ പര്യാപ്തമായിട്ടുണ്ടാകണം.

ക്രിസ്തുവിൻെറ പീഡാനുഭവത്തോടു ചേർന്നുള്ള തെരേസിൻെറ സഹനം സഹനത്തിനു നവമായ ഒരർത്ഥം നല്കി. അതിൻെറ മൂല്യം ശരിയായി ഗ്രഹിക്കുന്നതു് ഇന്നു് ഒരു മഹാനുഗ്രഹമാണു്. 1918-ൽ ഒന്നാംലോകമഹായുദ്ധം അവസാനിച്ചതോടെ തെരേസിൻെറ സഹനങ്ങൾ ആരംഭിച്ചു. 1926-ൽ തെരേസിൻെറ സമാധിദർശനങ്ങൾ തുടങ്ങി. അന്നു സാമ്പത്തികപ്രശ്നങ്ങൾ കൊടുമ്പിരിക്കൊള്ളുന്ന കാലമായിരുന്നു. 1933 മുതൽ നമ്മുടെ ഒരു ജനവിഭാഗം

സഹിക്കാൻ തുടങ്ങി. രണ്ടാം ലോകമഹായുദ്ധം ആരംഭി ച്ചതോടെ സഹനം മൂർദ്ധന്യത്തിലായി. പ്രസ്തുത സാഹച ര്യങ്ങളിൽ സഹനത്തിന്റെ വില ചൂണ്ടിക്കാണിച്ചുതരാൻ തെരേസിനെപ്പോലെ ഒരു മിസ്റ്റിക്ക് ആവശ്യമായിരുന്നു. സമുദായത്തിൽ സഹിക്കുന്നവരും സഹിക്കാത്തവരും പര സ്പരം സഹായിക്കുന്നു. ചെറുപുഷ്പത്തിൽനിന്നു തെരേസിനു ലഭിച്ച പ്രഥമ സന്ദേശം ശ്രവിച്ചാലും: "ഉജ്ജ്വലപ്രസംഗ ങ്ങളാലെന്നതിനേക്കാൾ പരിഹാരസഹനംവഴി കൂടുതൽ മനുഷ്യർ രക്ഷപ്പെടുന്നു."

തെരേസിന്റെ മാതൃകയും സഹനവും സമകാലികർക്ക് ഉത്തേജനവും അദ്ധ്യാത്മികജീവിതത്തിൽ മഹാപ്രോത്സാ ഹനവുമായിരുന്നു. ഈ വാസ്തവം അവഗണിക്കുന്നതു ദൈവ വരപ്രസാദം തിരസ്കരിക്കുന്നതുപോലെയാണ്. കൊണ്ണേർ സ്രോയ്ത്തിന്റെ ഉദ്ദേശം നാം ആരാഞ്ഞറിയണം.

തിരുസ്സഭ എല്ലാക്കാര്യങ്ങളെ സംബന്ധിച്ചും ഒരു തീരു മാനമെടുക്കും; കാലത്തിന്റെ തികവിൽ കൊണ്ണേർസ്രോയ് ത്തിനെ സംബന്ധിച്ചും ഒരു തീരുമാനമുണ്ടാകും. നല്ലവശം കണ്ടു നന്മയിൽ മുന്നേറുന്നതു നമുക്കു നല്ലതാണല്ലോ.

# അനുബന്ധം

മ്യൂണിക്കിലെ കുട്ടികളുടെ ആശുപത്രി നടത്തിയിരുന്ന സഹോദരിമാരുടെ ശ്രേഷ്ഠയുടെ വ്രതവാഗ്ദാനസുവർണ്ണജൂബി ലിപ്രമാണിച്ചു തെരേസ് അയച്ച കത്ത്: തെരേസിന്റെ ശിശുസഹജസ്വഭാവവും ത്യാഗശീലവും ആജീവനാന്തം നിലനിന്നിരുന്നുവെന്ന് ജീവിതസായാഹ്നത്തിലെ ഈ കത്തിൽനിന്നു വിശദമാകുന്നുണ്ട്.

കൊണ്ണേർസ്രോയ്ത്ത്
1960 മാർച്ച് 16-ാംനം

പ്രിയ അമ്മേ,

തെല്ല് വൈകിപ്പോയെങ്കിലും ഇന്നലത്തെ തിരുനാൾ സംബന്ധിച്ചുള്ള എന്റെ മംഗളാശംസകൾ സ്വീകരിച്ചാലും! കഴിഞ്ഞ അമ്പതുകൊല്ലം അങ്ങേയ്ക്കു ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളെപ്രതി അങ്ങയോടു ചേർന്നു ശിശുസഹജമായ എന്റെ നന്ദി ഞാൻ പ്രകാശിപ്പിക്കുന്നു. ദിവ്യരക്ഷകൻ അങ്ങയോടു മഹായുദ്ധകാലത്ത് പ്രത്യേകിച്ചും വളരെ കാരുണ്യം പ്രദർശിപ്പിച്ചിട്ടുണ്ട്. അവിടെയുള്ള ചെറുതും വലുതുമായ കുട്ടികളുടെ കാവൽമാലാഖാമാരെപ്പററി ചിന്തിക്കുമ്പോൾ ദൈവത്തിന്റെ കാരുണ്യം ഒന്നുകൂടി സ്പഷ്ടമാകുന്നു. അവരമ്മയുടെ അരികേനിന്നു് അങ്ങേയ്ക്കു് ആവശ്യമുള്ള അനുഗ്രഹങ്ങൾ യാചിച്ചുകൊണ്ടിരിക്കയാണ്. പ്രിയ അമ്മേ, അങ്ങേയ്ക്കു് അങ്ങനെ തോന്നുന്നില്ലേ? ഈ ബോധത്തോടുകൂടെ അങ്ങയേയും അങ്ങയുടെ കീഴുള്ള സഹോദരിമാരേയും ഞാൻ എന്റെ പ്രാർത്ഥനയിലും സഹനങ്ങളിലും ത്യാഗങ്ങളിലും അനുസ്മരിക്കുന്നതാണ്.

കഴിഞ്ഞ കൊല്ലം അയിക്കസ്റ്റാററിൽ നിങ്ങളുടെ സഹോദരിമാരോടുകൂടെ കുറേസമയം ഞാൻ ചെലവഴിച്ചു. അവിടെവച്ച് എന്റെ സഹോദരി ഓട്ടിലി വളരെയേറെ സഹിച്ചു; അവസാനം വിശുദ്ധമായ മരണം വരിച്ചു. സഹോദരി ''എ'' ഒരമ്മയെപ്പോലെ അവളെ ശുശ്രൂഷിച്ചു; അതുപോലെതന്നെ അവിടത്തെ മാഠാധിപയും. അപരക്കുവേണ്ടി തങ്ങളെത്തന്നെ ബലിയായി കാഴ്ചവയ്ക്കുന്നതു് എത്ര നല്ല കാര്യമാണെന്നു ചെറുപ്പക്കാരികൾ മനസ്സിലാക്കിയിരുന്നെങ്കിൽ! ഈ ഉദ്ദേശത്തോടുകൂടെ ഞാൻ പ്രാർത്ഥിക്കുന്നു.

അങ്ങേയ്ക്കും മററു സഹോദരിമാർക്കും സർവ്വമംഗളങ്ങളും..
പ്രാർത്ഥനയുടെ ഐക്യത്തിൽ നന്ദിപൂർവ്വം

തെരേസ് നോയ്മൻ

# തെരേസ് നോയ്മൻ

“കത്തോലിക്കാസഭയിലുള്ള വിശുദ്ധന്മാരുടെ പട്ടികയിലേക്കു കണ്ണോടിക്കുന്ന ഒരുവനു് പീറ്ററിനെപ്പോലുള്ള ഭീരുക്കളെയും, അഗസ്റ്റിനെപ്പോലുള്ള ധൂർത്തപുത്രരെയും, അസ്സീസിയെപ്പോലുള്ള പഞ്ചക്ഷതധാരികളെയും, ഫ്രാൻസീസിനെപ്പോലുള്ള പ്രേഷിതരെയും ചെറുപുഷ്പത്തെപ്പോലുള്ള നിഷ്കളരെയും, മരിയഗൊരേറ്റിയെപ്പോലുള്ള രക്തസാക്ഷികളെയും കാണാമെങ്കിൽ തെരേസ് നോയ്മനെപ്പോലുള്ള വിവാദവ്യക്തികളെയും കാണാൻ സാധിക്കുന്നതാണു്”’......

“ആധുനികയുഗത്തിലെ ഭൗതികാത്മകസാഹചര്യങ്ങളിൽ ജീവിക്കുകയും, ലൗകികസുഖങ്ങളിൽ മുങ്ങിമുഴുകി ജീവിതനിർവൃതിവരുത്തുവാൻ കൊതിക്കുകയുംചെയ്യുന്ന ജനലക്ഷങ്ങൾക്കു് തെരേസ് നോയ്മന്റെ ജീവിതം ഒരു ചോദ്യചിഹ്നമായിരിക്കും”......

അവതാരികയിൽനിന്നു്

